# ഭട്ടാരകപ്പാന

## വിദ്യാധിരാജഭാഗവതം

പ്രൊഫ : എ. വി. ശങ്കരൻ

ചന്ദ്രാപ്രസ്സ് & ബുക്ക്ഡിപ്പോ
മാഞ്ഞാലിക്കുളംറോഡ്, തമ്പാനൂർ
തിരുവനന്തപുരം - 695 001

# ഭട്ടാരകപ്പാന

## വിദ്യാധിരാജഭാഗവതം

അനുക്രമണിക

അവലംബഗ്രന്ഥങ്ങൾ:


1. പരമഭട്ടാരക ശ്രീ ചട്ടമ്പിസ്വാമി തിരുവടികൾ (ജീവചരിത്രം)
   പറവൂർ കെ. ഗോപാലപിള്ള
2. ശ്രീ. വിദ്യാധിരാജവിലാസം – ഭാഷാഗാനകാവ്യം, സി. ചന്ദ്രദത്തൻ
3. കേരളത്തിലെ രണ്ടു യതിവര്യന്മാർ – ടി.ആർ.ജി. കുറുപ്പ്
4. ബാലാഹ്വസ്വാമിചരണാഭരണം (സദ്ഗുരുസർവസ്വം) സംസ്കൃതം
   കവിദീപൻ ആറന്മുള എം.കെ. നാരായണപിള്ള
5. പരമഭട്ടാരക ചട്ടമ്പിസ്വാമി തിരുവടികൾ (ജീവചരിത്രം) – ദ്രാവിഡഗാനം
   പിരപ്പൻകോട് ആർ. ഈശ്വരപിള്ള
6. ശ്രീ. നീലകണ്ഠതീർത്ഥപാദസ്വാമി ചരിത്രസമുച്ചയം 1, 2 ഭാഗങ്ങൾ
   പന്നിശ്ശേരിൽ നാണുപിള്ള, ശ്രീവർദ്ധനത്തു കൃഷ്ണപിള്ള.
7. ശ്രീ. തീർത്ഥപാദപരമഹംസ സ്വാമികൾ 1, 2 ഭാഗങ്ങൾ – വിദ്യാനന്ദ
   തീർത്ഥപാദസ്വാമികൾ, പണ്ഡിറ്റ് സി. രാമകൃഷ്ണൻ നായർ
8. എന്റെ കഴിഞ്ഞകാലസ്മരണകൾ – കുമ്പളത്തു ശങ്കുപിള്ള
9. എന്റെ ജീവിതസ്മരണകൾ – മന്നത്തു പദ്മനാഭൻ
10. സ്മരണികകൾ.

a. ഷഷ്ടിപൂർത്തിപ്രശസ്തി (മംഗളാശംസാപദ്യസമാഹാരം)

b. സദ്ഗുരു മാസിക ലക്കങ്ങൾ
   (ബ്രഹ്മശ്രീ തച്ചുടയക്കൈയ്മളുടെ നേതൃത്വത്തിൽ ഇരിങ്ങാലക്കുടയിൽ നിന്നും പ്രസിദ്ധീകരിച്ചിട്ടുള്ളവ)

c. ഉപഹാരമാലിക (മഹാസമാധി രജതജൂബിലി സ്മാരകം)
   പ്രസാ: പെരുമ്പാവൂർ പി.ജി. നാരായണപിള്ള

d. ശ്രീ ചട്ടമ്പിസ്വാമി ശതാബ്ദി സ്മാരകം
   കൺവീനർ : ശ്രീ. പി. കെ. പരമേശ്വരൻ നായർ

e. ഗുരുപ്രണാമം – വിദ്യാധിരാജസഭ, തിരുവനന്തപുരം.

## പ്രൊഫ: എ. വി. ശങ്കരൻ

ജനനം : 1925 ജനുവരി 12.

അമ്മ : അത്തിപ്പൊറ്റവാരിയത്തു എ.വി. കുഞ്ഞുക്കുട്ടിവാരസ്യാർ.

അച്ഛൻ : മഞ്ഞപ്രവാരിയത്തു എം.വി. ഗോപാലവാരിയർ

അമ്മാവൻ: എ.വി. രാമവാര്യർ

ഔപചാരിക വിദ്യാഭ്യാസം : ചിറ്റൂർ (പാലക്കാട്), തൃശൂർ സെയിന്റ് തോമസ് കോളജ്, എറണാകുളം മഹാരാജാസ് കോളജ് ഫാർമസ്യൂട്ടിക്കൽ കെമിസ്ട്രി എം.എസ്.സി.

മദ്രാസ് യൂണിവേഴ്സിറ്റിയിൽ നിന്നും സംസ്കൃതം എം.എ

ഗവൺമെന്റ് ആർട്ട്സ് കോളജ് മദ്രാസ്, ഇന്റർമീഡിയറ്റ് കോളജ് തിരുവനന്തപുരം, വിക്ടോറിയാ കോളജ് പാലക്കാട്, ചിറ്റൂർ ഗവൺമെന്റ് കോളജ് എന്നീ കലാലയങ്ങളിൽ കെമിസ്ട്രി അദ്ധ്യാപകൻ. ഡെപ്യൂട്ടേഷനിൽ ലാംഗ്വേജ് ഇൻസ്റ്റിറ്റ്യൂട്ട്, മലയാളം എൻസൈക്ലോപീഡിയ എന്നീ സ്ഥാപനങ്ങളിൽ. എൻസൈക്ലോപീഡിയയിൽ ഒരു വ്യാഴവട്ടക്കാലം ഒന്നാം ഗ്രെയിഡ് അസിസ്റ്റന്റ് എഡിറ്ററായി ജോലി ചെയ്ത ശേഷം ഉദ്യോഗത്തിൽ നിന്നു വിരമിച്ചു.

1980 ജൂലായ് മുതൽ പരമഭട്ടാരക വിദ്യാധിരാജ ശ്രീ തീർത്ഥപാദചട്ടമ്പിസ്വാമി തിരുവടികളെ ആധാരമാക്കി തീർത്ഥപാദപുരാണമെന്ന ബൃഹത് സംസ്കൃതഗ്രന്ഥരചനയിലേർപ്പെട്ടു. പതിനഞ്ചു വർഷം കൊണ്ട് ഏകദേശം 60,000 ശ്ലോകങ്ങളാൽ ഗ്രന്ഥം മിക്കവാറും പൂർത്തിയാക്കി. പ്രസ്തുത ഗ്രന്ഥരചനയോടൊപ്പം മലയാളം സംസ്കൃതം എന്നീ ഭാഷകളിൽ സ്വാമി തിരുവടികളെ ആസ്പദമാക്കി അനേകം ഗ്രന്ഥങ്ങൾ രചിച്ചു. ചട്ടമ്പിസ്വാമിസാഹിത്യവികസനം മുഖ്യലക്ഷ്യമാക്കി ഗ്രന്ഥരചനായത്നം തുടർന്നുകൊണ്ടിരിക്കുന്നു. വിദ്യാധിരാജ സാഹിത്യസൃഷ്ടികളുടെ പ്രോത്സാഹനത്തിനായി 1994-ൽ, 'ഹേമലതാസ്മാരക ശ്രീ ചട്ടമ്പിസ്വാമിസാഹിത്യ പുരസ്കാരം' ഏർപ്പെടുത്തി.

സഹധർമ്മിണി : ശ്രീമതി വി.വി. സത്യഭാമ വാരസ്യാർ

മക്കൾ: പ്രേമലത, കനകലത, ഹരിലാൽ, ഗിരി.

ചെറുമക്കൾ : ദീപ്തി, പ്രീതി, ആതിര, ഐശ്വര്യ, അരവിന്ദ്, അഭിജിത്.

മേൽവിലാസം:

സത്യശ്രീ, തേലക്കാട് ലെയിൻ,

ചിറ്റൂർ പി.ഒ.

പാലക്കാട് - 678 101

ഫോൺ : 0492 - 3221211

# പരമഭട്ടാരനേ വെൽക!

ശമദമഗുണാകര! ശമലദളനക്ഷമ!
പരമഭട്ടാരനേ! വെൽക!

അസമത്വഭാവനകളഭിമാനവിക്ഷതികൾ
അടിമുടിയനാചാരവിനകൾ
മുടിയഴിച്ചിവിടത്തിലലറിത്തകർത്തുകൊ-
ണ്ടതിവികടനൃത്തം ചവിട്ടി
കാടായി മാറ്റിയൊരു നാടിതിനു മോചനം
നേടിക്കൊടുപ്പതിന്നായി
ഇരുളിന്റെ മാറത്തു ശരമാരി ചൊരിയുന്നൊ-
രറിവിന്റെ ദീപശിഖയേന്തി
അവനിയുടെ മാർത്തട്ടിലലിവിന്റെ കുളിരിയലു-
മഴകിന്റെയലയെന്ന പോലെ
അടിവച്ചു പതറാതെ മുന്നോട്ടു നടകൊണ്ട
പടുതരയമീന്ദ്രനേ വെൽക!

അഭിനവതഥാഗത! സിതഭസിതഭൂഷണ!
പരമഭട്ടാരനേ! വെൽക!

ഉടയാടകൾക്കില്ല കാഷായകടുവർണ-
മമലധവളാംബരം മാത്രം
പരിധാനമാക്കിയും പഴയ കുടയേന്തിയും
നാടിന്റെ സിരകളിലൂടെ,
വെളുവെളെ വെളുത്തതാം താടിയും മീശയും
ജടയും കരത്താൽത്തലോടി
ഉലകൊരു കളിപ്പറമ്പായിട്ടു കണ്ടു നീ
ലീലയാ കാലം കഴിക്കെ,
ഉൾക്കണ്ണു മങ്ങിയൊരു ബഹുജനമറിഞ്ഞില്ല
താവകം സർവജ്ഞഭാവം!
അറിയുന്നു ഞങ്ങളതു പറയുന്നു ഞങ്ങളതു
നിറയുന്ന കണ്ണുകളോടും.

ഭക്തജനകുമുദവനപൂർണകലാനിധേ!
പരമഭട്ടാരനേ! വെൽക!

വ്യാസനും ശങ്കരനുമൊരുമിച്ചു സാദരം
വന്നു വസിച്ചിതോ നിന്നിൽ
മൂലഭാഷ്യങ്ങൾ തന്നാഴവും വിസ്തൃതിയു-
മൊരിടത്തു കണ്ടു രമിപ്പാൻ?
ഞങ്ങൾക്കു നിൻ ചരിതമാനന്ദരസസാന്ദ്ര-
തുംഗശുഭഗംഗാപ്രവാഹം!
ഹരിചരിതബന്ധുരം! പരമഗതിദായകം!
ചതുരംഗശോഭാനിദാനം!
നിന്നെയനുവാസരമുപാസിക്കുമെങ്ങളിൽ
കലകളോരോന്നും പകർന്നു
തരിക, മധുരോദാരമന്ദസ്മിതത്തിനാ-
ലഴലുകളൊഴിക്കും പുരാനേ!

കലിമലതമസ്തോമചണ്ഡാംശുബിംബമേ!
പരമഭട്ടാരനേ! വെൽക!

ഞങ്ങൾതൻ ഹൃദയത്തിൽ നിരുപാധികം നിഗമ-
സാരാംശമേ! നീ ലസിക്കെ
അപരിമിതഭൂതിയാൽ പൂർണമാം നാകമായ്
പരിണമിച്ചീടുന്നു ഗേഹം!
ആതൃണഗിരിപ്രവരമാനരപിപീലികം
മിത്രങ്ങളേവരും പാരിൽ!
ഭാവങ്ങളത്രയും സത്വഗുണസംസ്കാര-
സുരഭിലാരാമസുമങ്ങൾ!
ക്ലേശങ്ങളഖിലങ്ങളവസാനരമ്യങ്ങൾ!
മൃത്യുഞ്ജയം ഫണിതിജാലം!
ഇല്ല ഭവഭീതിയിനിയില്ല സുകൃതക്ഷയം
സംഗവും മുക്തിനിദാനം

യോഗേശ്വര! പ്രണതചിന്താമണേ! അജിത
പരമഭട്ടാരനേ! വെൽക!

---

രചന: പ്രൊഫ: എ.വി. ശങ്കരൻ

ഓം ഹ്രീം നമോ ഭഗവതേ സർവജ്ഞായ
പ്രഭൂണാം പ്രഭവേ ശ്രീ വിദ്യാധിരാജായ നമഃ ||

# പ്രസ്താവന

അവികസിതമായിക്കിടക്കുന്ന ചട്ടമ്പിസ്വാമിസാഹിത്യമേഖലയെ യഥാശക്തി പോഷിപ്പിക്കുന്നതിനു പ്രതിജ്ഞാബദ്ധമായി പ്രവർത്തിക്കുന്ന 'ദർശനം' എന്ന ആദ്ധ്യാത്മിക സംഘടനയുടെ അദ്ധ്യക്ഷനായിരുന്നുകൊണ്ട്, ആ സംഘടനയുടെ ആവശ്യത്തിലേക്ക് ഭജനകീർത്തനങ്ങളായും സ്തോത്രങ്ങളായും അർച്ചനാഗീതങ്ങളായും മറ്റും അനേകം കൃതികൾ രചിക്കുവാൻ എനിക്ക് ഭട്ടാരകഭഗവനുഗ്രഹം ലഭിച്ചിട്ടുണ്ട്. 1980 മുതൽ ഇന്നോളം തുടർന്നുകൊണ്ടിരിക്കുന്നതും മിക്കവാറും പരിസമാപ്തിയിലെത്തിയിരിക്കുന്നതുമായ 'ശ്രീ തീർത്ഥപാദപുരാണം' എന്ന സംസ്കൃത ബൃഹത്കാവ്യം ശ്രീ. ആർ. രാമചന്ദ്രൻ നായർ ഐ.എ.എസ്. അവർകളുടെ നിർദ്ദേശാനുസരണം എഴുതുന്നതിനിടയിൽ ഉപോത്പന്നങ്ങൾ എന്ന നിലയിൽ ഉണ്ടായിട്ടുള്ളതാണ് ഇവയെല്ലാം. ഈക്കൂട്ടത്തിൽ, നാളിതുവരെ സംപൂർണമായി പ്രകാശിപ്പിക്കുവാൻ സാധിക്കാതെ അലസമായി ഒരിടത്തു കിടന്നിരുന്ന സാമാന്യം ദീർഘമായ ഒരു ഭാഷാകാവ്യമാണ് 'ഭട്ടാരകപ്പാന' അഥവാ 'വിദ്യാധിരാജ ഭാഗവതം', എന്ന ഈ പുസ്തകം.

സമയം കിട്ടുമ്പോൾ അപ്പഴപ്പോഴായിട്ടാണ് ഇതിലെ പല ഭാഗങ്ങളും എഴുതിയിട്ടുള്ളതെങ്കിലും മാനസികമായ കാലാവസ്ഥയ്ക്കു മാറ്റമില്ലാതിരുന്നതിനാൽ പ്രതിപാദ്യവിഷയത്തിലും പ്രതിപാദനരീതിയിലും ഏകതാനത പാലിക്കുവാൻ ഒരു പ്രയാസവുമുണ്ടായിട്ടില്ല. ചിതറിക്കിടന്നിരുന്ന ഖണ്ഡികകളെ സമാഹരിച്ചെടുക്കുന്നതിനും, സ്വയം വായിച്ചാസ്വദിച്ചു ഗ്രന്ഥരൂപത്തിലാക്കുവാൻ എന്നെ പ്രോത്സാഹിപ്പിക്കുന്നതിനും സംഘടനയിലെ പ്രവർത്തകർ ആത്മാർത്ഥമായി ഉദ്യമിച്ചതിന്റെ ഫലമായിട്ടാണ് ഈ രചന ഇന്നു സൂര്യപ്രകാശം കാണുന്നത്.

ഭട്ടാരകോപാസകന്മാർക്കു നിത്യപാരായണത്തിന് ഉതകുവാൻ വല്ലതുമിരിക്കട്ടെ എന്നു മാത്രം കരുതി കുറെ ഭാഗങ്ങൾ പ്രസിദ്ധീകരിച്ചപ്പോൾ, സഹൃദയരായ ഒട്ടുവളരെ സുഹൃത്തുക്കൾ ഗ്രന്ഥത്തെ

വിസ്തരിക്കണമെന്നു നിർബന്ധിച്ചുതുടങ്ങി. അപൂർണമായിത്തോന്നാവുന്ന ഈ കൃതിയെ സംപൂർണമാക്കുവാനുള്ള അവസരം പിൻതലമുറക്കാർക്കിരിക്കട്ടെ എന്നു ഞാൻ സമാധാനം പറഞ്ഞപ്പോഴും അവർക്കു തൃപ്തി വന്നില്ല. ഏതായാലും ഒരുവിധം പൂർണമായി എന്നു കരുതിയാണ് മാതൃവിയോഗം, വിദ്യാധിരാജസ്ഥാനലബ്ധി, കുറേ ജീവകാരുണ്യാദിസംഭവകഥകൾ, വിവേകാനന്ദസംഗമം, ഷഷ്ടിപൂർത്തി, മഹാസമാധി എന്നിവയും കാവ്യരചനക്കു തുടർന്നു വിഷയമാക്കിയത്. ജീവചരിത്രമായിത്തീരണം ഈ കാവ്യം എന്നെനിക്കുദ്ദേശ്യമില്ല. എങ്കിലും അതിന്റെ ഒരു ഛായയുണ്ടായാൽ ആശാസ്യം തന്നെയെന്നും മനസ്സിലുണ്ട്. 'ഏകലോകാചാര്യ'നായി പ്രകീർത്തിക്കപ്പെടുവാൻ സർവ്വഥാ യോഗ്യനായ കഥാനായകന്റെ ജനനം, വിദ്യാഭ്യാസം, ഗുരുജനങ്ങൾ, ദേശാടനം, ജ്ഞാനോദയം, ജീവന്മുക്താവസ്ഥ, വിവേകാനന്ദസംഗമം തുടങ്ങിയ ജീവചരിത്രത്തിലെ സുപ്രധാനാംശങ്ങളെക്കുറിച്ചുപോലും സ്ഫുടമായ ഒരു ജ്ഞാനമില്ലാതിരിക്കെ ഈ കാവ്യത്തിൽ അനേകം സന്ദർഭങ്ങളിൽ കല്പനകളുടെ അതിപ്രസരം ഉണ്ടാകുമെന്ന് സംശയിക്കാം. പക്ഷേ കല്പനകളെ ഈ മഹാപുരുഷന്റെ ഉത്കർഷാതിശയത്തിന് അനുഗുണമാക്കി കാവ്യാത്മകതയോടെ അവതരിപ്പിക്കുവാൻ ഞാൻ പ്രത്യേകം ശ്രദ്ധിച്ചിട്ടുണ്ട്. അവയെ ഭാവമേഖലയുടെ പരിധിയിൽ തളച്ചിടുവാൻ കഴിവതും പരിശ്രമിച്ചിട്ടുണ്ടെന്നു സാരം. എല്ലാം ഹൃദയസ്പർശികളായിരിക്കണം എന്ന ഒരു ചിന്തയും എന്നെ നിയന്ത്രിച്ചിരുന്നു. ആയോ എന്ന് അനുവാചകരാണ് വിലയിരുത്തേണ്ടത്.

സ്വാമിതിരുവടികളുടെ ജീവിതകാര്യങ്ങൾക്ക് വേണ്ടപോലെ പ്രചരണം മുൻപു ലഭിച്ചിട്ടില്ലാത്തതുകൊണ്ട് അത്ഭുതകരങ്ങളായ ആ മഹാപദാനങ്ങളെ വേണ്ടപോലെ മനസ്സിലാക്കുവാൻ അനുവാചകരെ പ്രാപ്തരാക്കുന്നതിന് സരളമായ ഒരു വ്യാഖ്യാനം കൂടി അത്യന്താപേക്ഷിതമാണെന്ന് സുഹൃത്തുക്കൾ അഭിപ്രായപ്പെട്ടതിനോട് എനിക്ക് പൂർണയോജിപ്പാണ് ഉണ്ടായത്. ഈ ഗ്രന്ഥം സവ്യാഖ്യാനം പ്രസാധനം ചെയ്യുന്ന ചുമതലയേറ്റെടുത്തിട്ടുള്ള വി.വി. പബ്ളിഷേഴ്സിനോട് എനിക്കുള്ള അകൈതവമായ കൃതജ്ഞത ഇത്തരുണത്തിൽ രേഖപ്പെടുത്തിക്കൊള്ളുന്നു.

ആദ്യം പ്രസിദ്ധീകരിച്ച ഭട്ടാരകപ്പാനയുടെ ഇരട്ടിയിലധികം വലിപ്പത്തിൽ ഇതു വളരുന്നതിലും സവ്യാഖ്യാനം അച്ചടിപ്പിക്കുന്നതിലും പ്രേരകങ്ങളായി ചില സവിശേഷശക്തികളുണ്ട്. കുറേക്കൂടി സംഗതി

കളും മഹാസമാധിയും ഉൾപ്പെടുത്തി പുസ്തകം വിപുലമാക്കണമെന്ന് എന്നോടു പലപ്പോഴും സ്നേഹബുദ്ധ്യാ നിർബന്ധിച്ചിട്ടുള്ളത് ആറ്റുകാൽ ഭഗവതി ടെമ്പിൾ ട്രസ്റ്റിന്റെ മുൻ ചെയർമാനും ഭട്ടാരകഭക്തനും തികഞ്ഞ സഹൃദയനും, നിർമത്സരബുദ്ധിയും, എന്റെ പ്രിയസുഹൃത്തുമായ ശ്രീ. ജി. മാധവൻ നായരാണ്. പൂർണമായിട്ടില്ല എന്ന മനോഭാവം എന്നിൽ ജനിപ്പിച്ചതുകൊണ്ടുണ്ടായ മാനസികമായ അസ്വാസ്ഥ്യം എന്നെ കാവ്യത്തിന്റെ അനന്തരഭാഗങ്ങൾ എഴുതാൻ ഉത്സാഹിപ്പിച്ചു. ഈ ഉന്മേഷവല്ലരിക്കു പടർന്നു പന്തലിച്ചു വളരുവാൻ വെള്ളവും വളവും സംഭാവന ചെയ്ത, എന്റെ പ്രീതിവാത്സല്യങ്ങൾക്കു ഭാജനീഭവിച്ച, കാളികാവ് ടി.ജി ദിവാകർ രണ്ടാമത്തെ ശക്തിയാണ്. അനിയൻകുഞ്ഞ് എന്ന ഓമനപ്പേരിൽ സ്വന്തം വീട്ടുകാരോടൊപ്പം ഞാനും വിളിച്ചുപോരുന്ന ടി.ജി യുടെ മുട്ടിമുട്ടിയുള്ള നിർബന്ധം കൊണ്ടാണ് ഷഷ്ടിപൂർത്ത്യുത്സവം മുതലായ ചില ഭാഗങ്ങൾ ഞാനെഴുതിയത്. പരമഗുരുപാദരെ മഹേശ്വരവതാരമായി ഉപാസിച്ചിരുന്ന അവിടുത്തെ ഗൃഹസ്ഥശിഷ്യൻ ഐക്കരനാട്ടു തെക്കിനേടത്തു ശ്രീ. രാമൻപിള്ളയുടെ പ്ര-ഭാഗിനേയനും പുണ്യശാലിയുമായ ശ്രീ. വാക്കയിൽ എൻ. ഗോപാലൻ നായരുടെയും സൗഭാഗ്യവതിയായ ശ്രീമതി തെങ്ങുംപള്ളിൽ ടി.എൻ. ലക്ഷ്മിക്കുട്ടിയമ്മയുടെയും പുത്രനാണ് ടി.ജി. ഈ ഗ്രന്ഥത്തിന്റെ പ്രസിദ്ധീകരണ വിഷയത്തിൽ പ്രസ്സുകാരുമായി ബന്ധപ്പെട്ടും പ്രൂഫുകൾ രണ്ടും മൂന്നും തവണ വായിച്ചു തിരുത്തിയും എന്നെ നിസ്വാർത്ഥമായി നിരന്തരം സഹായിച്ചുകൊണ്ടിരുന്ന ടി.ജി. ദമ്പതികളിൽ എനിക്കുള്ള പ്രീതിവാത്സല്യം അവാച്യമാണ്. ഞാനെഴുതിയുണ്ടാക്കുന്ന ചട്ടമ്പിസ്വാമിസാഹിത്യ ഗ്രന്ഥങ്ങളെ എല്ലാം യഥാകാലം സമ്പാദിച്ച് അവയെ മുഴുവനും സവ്യാഖ്യാനം പ്രസിദ്ധപ്പെടുത്തുന്നതിനു കാണിക്കുന്ന വ്യഗ്രതയിലൂടെ അവർ ചെയ്യുന്നത് മറ്റൊരു വിധത്തിലുള്ള ഭട്ടാരകോപാസനയാണെന്നതിൽ സംശയമില്ല.

ഒരാശയം കൂടി. ഉപാസ്യദേവനായി ഇതിനകം അനേകം സജ്ജനങ്ങളുടെ ഹൃദയങ്ങളിൽ സ്ഥാനം പിടിച്ചിട്ടുള്ള സ്വാമി തിരുവടികളെ ഞാൻ അവതാരപുരുഷനായി ഈ കാവ്യത്തിൽ ചിത്രീകരിച്ചിട്ടുള്ളത് വ്യാമോഹംകൊണ്ടോ അജ്ഞതകൊണ്ടോ അന്ധവിശ്വാസം കൊണ്ടോ അല്ലാ എന്നുള്ളതാണ് മാന്യവായനക്കാരെ ധരിപ്പിക്കുവാൻ ഉദ്ദേശിച്ചിട്ടുള്ളത്. 'ഭട്ടാരകപ്പാന' എന്ന ഈ ഭാഷാ ഗാനകാവ്യത്തിന് 'വിദ്യാധിരാജഭാഗവതം' എന്ന ഒരു ഉപനാമം ഞാൻ കല്പിച്ചിട്ടുള്ളത് ബോധ

പൂർവം തന്നെയാണ്. സർവജന്തുക്കളെയും സ്നേഹം കൊണ്ടു വശീകരിക്കുകയും ആകർഷിക്കുകയും ചെയ്യുന്ന, ദൂരത്തിരുന്നുകൊണ്ട് അണുപ്രാണികളുടെ പ്രവർത്തനം പോലും സ്വസങ്കൽപശക്തിയാൽ സ്തംഭിപ്പിക്കാൻ കഴിവുകാണിച്ചിട്ടുള്ള, കാരുണ്യം മൂർത്തീകരിച്ച, അസാമാന്യജനങ്ങൾക്കുപോലും അപ്രാപ്യമായ സിദ്ധിവിശേഷങ്ങളുള്ള സ്വാമി തിരുവടികളിൽ ഈശ്വരാവതാരലക്ഷണങ്ങൾ സുലഭങ്ങളായിക്കണ്ടതുകൊണ്ട് അവിടുന്ന് മഹേശ്വരന്റെ മനുഷ്യാവതാരമാണ് എന്ന് ഈ പുസ്തകത്തിലുടനീളം ഭാവന ചെയ്തിട്ടുണ്ട്. എന്നെ നിങ്ങൾ ഈശ്വരനാക്കേണ്ടതില്ല എന്നോ, എന്തുകൊണ്ടാക്കിയില്ല എന്നോ തന്തിരുവടികൾ ആരോടും പറയുകയോ ചോദിക്കുകയോ ഭാവിക്കുകപോലും ചെയ്തിട്ടില്ല. ആ ലക്ഷണങ്ങൾ കണ്ടറിഞ്ഞു കൊണ്ടാടേണ്ടത് സൗഭാഗ്യശാലികളായ നമ്മളാണ്. ശ്രീരാമനും ശ്രീകൃഷ്ണനും ശ്രീബുദ്ധനും ശ്രീശങ്കരനും ഭാരതീയരായ നമുക്ക് അവതാര പുരുഷന്മാരാണ്. എങ്കിൽ അഹിംസാമൂർത്തിയായ പരമഭട്ടാരക വിദ്യാധിരാജ ശ്രീ തീർത്ഥപാദ ചട്ടമ്പിസ്വാമി തിരുവടികൾ അങ്ങനെ തന്നെയെന്ന് രണ്ടുപ്രാവശ്യം പറയാം.

ഭാഗവതവ്യാഖ്യാതാവായ പണ്ഡിറ്റ് ശ്രീ. കൊല്ലങ്കോട്ടു ഗോപാലൻ നായരുടെ പ്രസ്തുതി ഇത്തരുണത്തിൽ ഇവിടെ ഉദ്ധരിച്ചു കൊള്ളട്ടെ.

"അവിഭക്തം വിഭക്തേഷു വിഭക്തമിവ ച സ്ഥിതം...

എന്നീ ഗീതാവാക്യങ്ങളുടെ ആന്തരാർത്ഥത്തെ മനുഷ്യദൃഷ്ടിയിൽ കാട്ടിക്കൊടുത്ത ശ്രീഗുരു പരമഭട്ടാരകചട്ടമ്പിസ്വാമിതിരുവടികൾ മാനുഷാകൃതിയിൽ സഞ്ചരിച്ചിരുന്ന സർവ്വേശ്വരൻ തന്നെയായിരുന്നു എന്നു കാണുന്നവർതന്നെ ആ മഹാത്മാവിനെ കണ്ടവർ". (ശ്രീ ചട്ടമ്പിസ്വാമി ശതാബ്ദ സ്മാരക ഗ്രന്ഥം കാണുക)

ഉപാസകരെ അനുഗ്രഹിക്കുന്നതിൽ തന്തിരുവടികൾ സദാ ബദ്ധപരികരനാണ് എന്ന് സ്വാനുഭവത്തിൽ നിന്നും മനസ്സിലാക്കുവാൻ എനിക്ക് കഴിഞ്ഞിട്ടുണ്ട്. ഭട്ടാരകോപാസനയ്ക്കുവേണ്ടിയുള്ള മൂലമന്ത്രം ഉൾപ്പെടെ വിദ്യാധിരാജ അഷ്ടോത്തര ശതനാമസ്തോത്രം, വിദ്യാധിരാജ അഷ്ടോത്തരശത ഗായത്രി, വിദ്യാധിരാജ ത്രിശതി, വിദ്യാധിരാജ സഹസ്രനാമസ്തോത്രം, എന്നീ അടിസ്ഥാനഗ്രന്ഥങ്ങളും ഇതിനകം ആ പരമ കാരുണികാഗ്രണിയുടെ നിയോഗത്താൽ എനിക്കു

വിരചിക്കുവാൻ സാധിച്ചു. ഭട്ടാരകഭക്തജനസഹസ്രങ്ങൾ അവ ഇപ്പോൾ അറിഞ്ഞറിഞ്ഞ് പ്രയോജനപ്പെടുത്തിത്തുടങ്ങിയിരിക്കുന്നു. 250-ലധികം ഭജനകീർത്തനങ്ങൾ, ഗീതികാഞ്ജലികൾ, തത്ത്വം അസി (തത്ത്വമസി), ഭട്ടാരകായനമഃ വിദ്യാധിരാജീയം, ബാലരാമ പാഹിമാം, സ്വപ്ന സാഫല്യം, വിദ്യാധിരാജ കർണ്ണാമൃതം എന്നിങ്ങനെയുള്ള വെവ്വേറെ പുസ്തകങ്ങളും ഭക്തന്മാർക്കുപകരിക്കുവാൻ തക്കവണ്ണം ഇതിനകം എഴുതി പ്രസിദ്ധീകരിച്ചിട്ടുണ്ട്.

പുതിയ എഴുത്തുകാർ മുന്നോട്ടുവരണമെന്നും, അവരെ അർഹിക്കുന്ന വിധത്തിൽ പ്രോത്സാഹിപ്പിക്കണമെന്നും അങ്ങനെ ചട്ടമ്പിസ്വാമിസാഹിത്യം കേരളത്തിന്റെ മണ്ണിൽ തഴച്ചുവളർന്നു കോടിചന്ദ്രപ്രഭ വീശി വിളങ്ങുമാറാകാണമെന്നും ഒരേ പ്രാർത്ഥനയാണ് എനിക്കുള്ളത്. അതിനു സഹായകമാകണം എന്ന ആഗ്രഹത്തോടെ ഈ ഗ്രന്ഥകാരൻ ഏർപ്പെടുത്തിയിട്ടുള്ളതാണ് “ഹേമലതാ സ്മാരക ചട്ടമ്പിസ്വാമി സാഹിത്യ പുരസ്കാരം”. 1994 മുതൽ പ്രസ്തുത പുരസ്കാരം ഏപ്രിൽ 24 തോറും നൽകിവരുന്നു.

ഈ ഗ്രന്ഥം സ്ഥൂലിച്ചതനുസരിച്ച് അവതാരികയ്ക്കും ദൈർഘ്യമുണ്ടാകുന്നത് സ്വാഭാവികമാണല്ലോ. ഉചിതജ്ഞനും സഹൃദയശിരോമണിയുമായ ശ്രീ. ടി.എൻ. ഗോപിനാഥൻ നായർ എന്റെ പ്രാർത്ഥനയനുസരിച്ച് തന്റെ അവതാരിക വേണ്ടവിധം പുഷ്ടിപ്പെടുത്തി എനിക്കു സമ്മാനിച്ചു. കേരളസാഹിത്യനഭോമണ്ഡലത്തിൽ അഴകൊഴുകും മുഴുമതിയായി പ്രകാശിച്ചുകൊണ്ടിരിക്കുന്ന ശ്രീ. ടി.എൻ. (മുൻ കേരള സംഗീത നാടക അക്കാഡമി ചെയർമാൻ) എനിക്കു ജേഷ്ഠസ്ഥാനീയനാണ്. സൗഹൃദം വാരിവർഷിക്കുന്ന രീതിയിലാണ് അദ്ദേഹം ഈ കൃതിക്ക് പ്രൗഢമായ ഒരു അവതാരിക എഴുതിയിട്ടുള്ളത്. ചടങ്ങിനു വേണ്ടി ഒന്നോ രണ്ടോ വാചകങ്ങളിൽ “കൃതജ്ഞത രേഖപ്പെടുത്തുവാൻ” തുനിയാതെ ഞാനിപ്പോൾ ചെയ്യുന്നത്, കഥാനായകനായ പരമഭട്ടാരകന്റെ അനുഗ്രഹത്താൽ ശ്രീ. ടി.എൻ ആയുഷ്മാനായും ആരോഗ്യവാനായും സൗഭാഗ്യവാനായും നമ്മുടെ മദ്ധ്യത്തിൽ ഇനിയും വർഷങ്ങളോളം ഇരുന്നരുളുവാനിടയാകട്ടെ എന്നു പ്രാർത്ഥിക്കുകയാണ്.

അണിയറയിൽ നിശ്ശബ്ദവും നിസ്വാർത്ഥവും ത്യാഗപൂർണ്ണവുമായ ജീവിതം നയിച്ചുകൊണ്ട്, എന്റെ സാഹിത്യ-സാംസ്കാരിക-ആദ്ധ്യാത്മിക പ്രവർത്തനങ്ങളുടെ നിർവ്വഹണത്തിൽ പ്രേയസ്സും

ശ്രേയസ്സും നേർന്നുകൊണ്ട്, എനിക്കു താങ്ങും തണലുമായി വർത്തി ച്ചുപോരുന്ന, അനുഗ്രഹസ്വരൂപിണിയായ പ്രിയസഹധർമ്മിണി ശ്രീമതി വി.വി. സത്യഭാമയോട് എനിയ്ക്കുള്ള കടപ്പാടും കൃതജ്ഞതയും രേഖ പ്പെടുത്തുവാൻ വാക്കുകളില്ല. അതെല്ലാം എന്റെ ആത്മാവിൽത്തന്നെ ലയിച്ചിരിക്കട്ടെ.

പ്രസ്താവന അവസാനിപ്പിക്കും മുമ്പ്, സാമ്പത്തികമായി ഈ പുസ്തക പ്രസിദ്ധീകരണത്തിന് ഭാഗികമായിട്ടെങ്കിലും ഉദാരമായി സഹായം നൽകിയിട്ടുള്ള പ്രൊ. കെ. സുഭദ്രാ മേനോനോടും കവടി യാർ കൊട്ടാരം ട്രസ്റ്റിനോടും എനിക്കുള്ള അവ്യാജമസൃണമായ കൃത ജ്ഞത രേഖപ്പെടുത്തട്ടെ.

ശ്രീ. എൻ. ഗോപിനാഥൻ നായർ, കാശിമഠം പി. നീലകണ്ഠ പിള്ള, അഡ്വ: പി.കെ. ശിവദാസൻ നായർ, അറയ്ക്കൽ ശ്രീ.പി. എ. ശ്രീധരൻ പിള്ള, ശ്രീ. എം.പി. രവീന്ദ്രൻ നായർ, ശ്രീ. ആർ. വേണു ഗോപാൽ, ശ്രീമതി. ജെ. കാർത്യായനിക്കുട്ടിയമ്മ, ശ്രീമതി. കെ.ബി. അംബികാ കുമാരി, ശ്രീമതി. പ്രേമാദിവാകർ എന്നിവർ നൽകിയി ട്ടുള്ള പ്രോത്സാഹനവും സഹായവും എന്റെ അതീവ കൃതജ്ഞത അർഹിക്കുന്നു. സന്തോഷ് പ്രസ്സ് ഉടമ ശ്രീ. പദ്മനാഭരു അവർകളും പ്രസ്സ് ജീവനക്കാരും ഈ പുസ്തകപ്രസിദ്ധീകരണത്തിൽ പതിപ്പിച്ചി ട്ടുള്ള ശ്രദ്ധ സ്തുത്യർഹമാണ്. എല്ലാവർക്കും പരമ ഭട്ടാരക ഗുരു വിന്റെ അനുഗ്രഹം ഉണ്ടാകട്ടെ എന്ന് ഹൃദയംഗമമായി പ്രാർത്ഥിച്ചു കൊള്ളുന്നു.

തിരുവനന്തപുരം **പ്രൊഫ: എ.വി. ശങ്കരൻ**
1996 ജനുവരി 12

## അവതാരിക

തിരക്കുള്ള ഒരു സദസ്സിലെ ഇടവഴിയിലൂടെ തേജസ്വിയായ ചട്ട മ്പിസ്വാമി തിരുവടികൾ പ്രസംഗമണ്ഡപത്തിലേക്കു നീങ്ങുന്നതു കണ്ട് അപരിചിതനായ ഒരാൾ മറ്റുള്ളവരോട് സവിസ്മയം ഇങ്ങനെ ചോദിച്ചു:, "അതാര്? അതാര്"? എന്ന്. അതുകേട്ടു പുഞ്ചരിതൂകിയ തിരുവടികൾ തിരിഞ്ഞു നിന്ന് ചോദ്യകർത്താവിനോട് ഇങ്ങനെ പറഞ്ഞു: -

> "ഞാൻ അരെന്നല്ലേ അങ്ങ് ചോദിച്ചത്?
> ഇക്കാലമത്രയും ഈ ചോദ്യത്തിന് ഉത്തരം
> കാണാനാണ് ഞാൻ തപസ്യ അനുഷ്ഠിക്കുന്നത്".

ശരിയാണ്. താൻ ആരാണെന്നുള്ള ആ ചോദ്യത്തിനുള്ള ഉത്തരം അദ്ദേഹം അറിഞ്ഞിരുന്നു. ഇന്ന് അനേകലക്ഷം ജനങ്ങൾ അറിയാൻ തുടങ്ങിയിട്ടുണ്ട്.

1853 ആഗസ്റ്റ് 25-ാം തീയതി (1029 ചിങ്ങം 11) കണ്ണമ്മൂല ഉള്ളൂർക്കോട്ടു വീട്ടിൽ സാത്വികനായ വാസുദേവശർമ്മയുടെയും ശാലീനയായ ശ്രീമതി നങ്കാദേവിയുടെയും പുത്രനായി അദ്ദേഹം അവതരിച്ചു. അക്കാലത്തെ കഥകളെല്ലാം അജ്ഞാതമാണ്. മലമുകളിൽ പാറക്കല്ലുകൾക്കിടയിൽ പിറക്കുന്ന ഒരരുവി കുറ്റിക്കാടുകൾക്കിടയിൽ കുസൃതികൾ കാണിച്ച് മലമുകളിൽ നിന്നും സമതലത്തിലേക്ക് ഓജസ്സാർജ്ജിച്ച് കുതിച്ചുചാടി ജനസേവനനിരതയായി മുന്നോട്ടു നീങ്ങുമ്പോൾ മാത്രമേ ലോകശ്രദ്ധ പിടിച്ചുപറ്റാറുള്ളു. സ്വാമിജിയുടെ കഥയും അതുതന്നെയാണ്.

പേട്ടയിൽ രാമൻപിള്ള ആശാന്റെ കുടിപ്പള്ളിക്കൂടത്തിൽ ആദ്യപാഠങ്ങൾ പഠിക്കാൻ ചേർന്നപ്പോഴാണ് ചട്ടമ്പി ആയിത്തീർന്നത്. അദ്ധ്യാപകരില്ലാത്ത അവസരത്തിൽ വിദ്യാർത്ഥികളെ നിയന്ത്രിക്കാൻ നിയുക്തനാകുന്ന കുട്ടിയാണ് 'ചട്ടമ്പി' എന്ന പേരിൽ അറിയപ്പെടുന്നത്. ആയിടക്ക് ജീവസന്ധാരണത്തിന് പല പേരുകേട്ട തറവാടുകളിലും ആ കുട്ടി പണിയെടുത്തിട്ടുണ്ട്. പിന്നെ കുറേക്കാലം എവിടെ

യെക്കെയോ അലഞ്ഞു നടന്നു. കൊല്ലൂർ ദേവീക്ഷേത്രത്തിൽ മാല കെട്ടിക്കൊടുക്കുന്ന ജോലിയും ഇടയ്ക്കുണ്ടായിരുന്നു. ഒരു നാൾ ആകസ്മികമായി അവിടെ പ്രത്യക്ഷപ്പെട്ട തേജസ്വിയായ ഒരു യോഗിവര്യൻ അസാധാരണ പ്രകൃതക്കാരനായിക്കണ്ട ഈ ബാലനെ 'ബാലാസുബ്രഹ്മണ്യമന്ത്രദീക്ഷ' നൽകി അനുഗ്രഹിക്കുകയുണ്ടായി. ധ്യാനിക്കാൻ കാടുകളിലും കുന്നുകളിലും സഞ്ചരിച്ചിരുന്ന ഈ ബാലൻ മരുത്വാമലയിൽ വച്ച് ആത്മാനന്ദയോഗിയെ കണ്ടുമുട്ടിയത് ജീവിതത്തിലെ ഒരു വഴിത്തിരിവായി കരുതപ്പെടുന്നു. ഹഠയോഗതത്ത്വങ്ങൾ മുൻപു തന്നെ തിരുവനന്തപുരത്തുള്ള തൈയ്ക്കാട്ടു താമസിച്ചിരുന്ന അയ്യാസ്വാമിയിൽ നിന്നും അദ്ദേഹം സമ്പാദിച്ചിട്ടുണ്ടായിരുന്നു.

സ്വാമി തിരുവടികൾ എല്ലാ സംഗീതോപകരണങ്ങളും അതിവിദഗ്ധമായി വായിക്കുമായിരുന്നു. വിശേഷിച്ചും ഉടുക്കും, എടയ്ക്കയും തകിലും. അതൊക്കെ എപ്പോൾ ആരിൽ നിന്നു പഠിച്ചു? ആർക്കറിയാം? എങ്ങനെയാണ് പാരാവാരസദൃശമായ വിജ്ഞാനവും അതിരറ്റ ആത്മജ്ഞാനവും അദ്ദേഹം ആർജ്ജിച്ചതെന്ന് അക്കമിട്ടു വിസ്തരിക്കാൻ വിഷമമാണ്. അനേകം ദിനരാത്രങ്ങളിൽ ഏകാന്തമായ തപസ്യ അതിന്റെ പിന്നിലുണ്ടെന്നു മനസ്സിലാക്കിയാൽ മതി. അദ്ദേഹം ബ്രഹ്മജ്ഞാന സമ്പന്നനായി ജനമദ്ധ്യത്തിൽ വന്ന് ഒരു സാധാരണക്കാരനെപ്പോലെ വിനീതനായി ജീവിക്കാൻ ശ്രമിച്ചെങ്കിലും, അദ്ദേഹത്തെ ആവരണം ചെയ്തിരുന്ന അമാനുഷികപ്രഭാവം ബഹുജനങ്ങൾ മനസ്സിലാക്കാൻ തുടങ്ങി. ഹിംസ്രജന്തുക്കൾപോലും അദ്ദേഹത്തിന്റെ ആജ്ഞ അനുസരിക്കുന്നതായി ജനങ്ങൾ കണ്ടു. കീരിയും പാമ്പും, പാമ്പും തവളയും അദ്ദേഹത്തിന്റെ സാന്നിദ്ധ്യത്തിൽ മിത്രങ്ങളായി കഴിയുന്നതും ജനങ്ങൾ കണ്ടിട്ടുണ്ട്. അലഞ്ഞു നടക്കുന്ന ശ്വാനൻമാർ അദ്ദേഹത്തെ അകമ്പടി സേവിക്കുന്നതു നിത്യസംഭവമായിരുന്നു. എന്റെ ഒരു ബന്ധുവീട്ടിലെ കലവറയിലുള്ള പാറ്റകളെ മുഴുവനും ഇച്ഛാനുസരണം തന്റെ ദേഹത്തിൽ പറ്റിപ്പിടിപ്പിച്ച് ദൂരീകരിച്ചതായി പറഞ്ഞുകേട്ടിട്ടുണ്ട്.

എന്റെ ഭാര്യയുടെ അച്ഛനായ മഹാകവി കുറ്റിപ്പുറത്ത് കേശവൻനായർ പറഞ്ഞ ഒരു കഥ ഞാൻ ഓർമ്മിക്കുന്നു:-

ചട്ടമ്പിസ്വാമി തിരുവടികൾ തൃശൂരിൽ വന്ന് ക്ഷേത്രത്തിലെ സത്രത്തിലാണ് താമസിക്കുക. അദ്ദേഹം ക്ഷേത്രക്കുളത്തിൽ പ്രഭാതകൃത്യങ്ങൾക്കായി പോയപ്പോൾ ഏതാനും പെൺകുട്ടികൾ ക്ഷേത്രക്കുളത്തിന്റെ മദ്ധ്യത്തിൽ വിടർന്നു നിന്നിരുന്ന താമരപ്പൂക്കൾ അവർക്കു

പറിച്ചുകൊടുക്കാമോ എന്ന് അപരിചിതനായ താടിക്കാരനോട് ചോദിച്ചു. അതിനോ വിഷമം? എന്നു ചോദിച്ച് മെതിയടിയിട്ടിരുന്ന അദ്ദേഹം ഒരു കൂസലും കൂടാതെ ജലനിരപ്പിലൂടെ നടന്നു ചെന്ന് ആ താമരപ്പൂക്കൾ പറിച്ചെടുത്ത് വിസ്മയസബ്ധരായി നിന്നിരുന്ന കുട്ടികൾക്ക് സമ്മാനിച്ചു. ഈ വാർത്ത നഗരം മുഴുവൻ പടർന്നു പിടിച്ചു. വെള്ളത്തിന്റെ മുകളിൽ നടക്കാൻ കഴിവുള്ള ആ സിദ്ധനെ കാണാൻ ഞാനും സത്രത്തിലേക്കു പാഞ്ഞുചെന്നു. "കുട്ടികൾക്ക് അങ്ങനെ തോന്നിയതാവാം" എന്ന് ഒരു കുസൃതിച്ചിരിയോടെ സ്വാമികൾ വിനയാന്വിതനായി മറുപടി പറയുകയാണുണ്ടായത്. അദ്ദേഹം അസാധാരണനായ ഒരു അമാനുഷികനാണ് എന്നെനിക്ക് തോന്നി.

മഹാകവി വള്ളത്തോളിനോടും 'ചട്ടമ്പിസ്വാമി തിരുവടികളെ പരിചയമുണ്ടോ' എന്ന് ഞാൻ ഒരവസരത്തിൽ ചോദിച്ചിട്ടുണ്ട്. അദ്ദേഹം പറഞ്ഞ മറുപടി ഞാൻ ചുവടെ ചേർക്കുന്നു:-

ഒരിക്കൽ കണ്ടിട്ടുണ്ട്. എനിക്കന്ന് മംഗളോദയത്തിൽ ജോലിയാണ്. സ്വാമിജി തൃശൂർ ക്ഷേത്രസത്രത്തിലുണ്ടെന്നറിഞ്ഞ് ഞാൻ കാണാൻ ചെന്നു. നിർഭാഗ്യവശാൽ അദ്ദേഹം അവിടെ ഉണ്ടായിരുന്നില്ല. ഞാൻ ഒരു കുറിപ്പ് എഴുതിവച്ചിട്ടു മംഗളോദയം ഓഫീസിലേക്കു മടങ്ങി. എന്നെ വിസ്മയിപ്പിക്കുമാറ് ആ മഹാസിദ്ധൻ ഒരു മണിക്കൂർ കഴിഞ്ഞപ്പോൾ എന്നെ കാണാൻ ഓഫീസിലേക്കു വന്നു. ഞാൻ അദ്ദേഹത്തെ ബഹുമാനപുരസ്സരം സ്വീകരിച്ച് അടുത്തുള്ള മുറിയിൽ പുൽപ്പായ വിരിച്ച് ഇരുത്തി. തന്ത്രികൾ പൂജകൾ ചെയ്യുന്നതിനു മുൻപ് മഞ്ഞപ്പൊടി കൊണ്ടും അരിപ്പൊടികൊണ്ടും കരിപ്പൊടി കൊണ്ടും മറ്റും കളം വരക്കുന്നതിനെപ്പറ്റി ചില സംശയങ്ങൾ അദ്ദേഹത്തോടു ചോദിച്ചു. ഓരോ ദേവൻമാർക്കും ദേവിമാർക്കും ചമയ്ക്കുന്ന വൈവിദ്ധ്യമാർന്ന കളങ്ങളെപ്പറ്റി അദ്ദേഹം ഏതാണ്ട് രണ്ടുമണിക്കൂർ നേരം സംസ്കൃതത്തിലേയും തമിഴിലേയും വിശിഷ്ടഗ്രന്ഥങ്ങൾ ഉദ്ധരിച്ചുകൊണ്ട് സവിസ്തരം എനിക്ക് വിവരിച്ചു തന്നു. അദ്ദേഹം നേടിയിരുന്ന വിജ്ഞാനത്തിന്റെ ആഴവും പരപ്പും എന്നെ വിസ്മയിപ്പിച്ചു. ഞാൻ ആ അതിമാനുഷന്റെ തൃപ്പാദങ്ങളിൽ ആദ്യമായി നമസ്കരിച്ചു.

ആരുടെ മുമ്പിലും തല കുനിച്ചിട്ടില്ലാത്ത മഹാകവി വള്ളത്തോളാണ് അദ്ദേഹത്തിന്റെ മുമ്പിൽ നമസ്കരിച്ചതെന്ന് ഓർമ്മിക്കുക.

എന്റെ അച്ഛൻ സാഹിത്യപഞ്ചാനനൻ ശ്രീ. പി.കെ. നാരായണ പിള്ളക്കും തിരുവടികളോട് അതിരില്ലാത്ത സ്നേഹവും ബഹുമാനവും ഉണ്ടായിരുന്നു. സ്വാമിജിയുടെ ഷഷ്ടിപൂർത്തിക്കാണെന്നു തോന്നുന്നു അച്ഛൻ ഏതാനും മംഗളശ്ലോകങ്ങൾ സംസ്കൃതത്തിൽ എഴുതി സമർപ്പിച്ചു. അതിൽ സന്തുഷ്ടനായ സ്വാമിജി "സാഹിത്യപഞ്ചാനനൻ" എന്ന ബിരുദം അച്ഛനു നൽകി എന്നാണ് എന്റെ കുട്ടിക്കാലത്ത് ഞാൻ കേട്ടിട്ടുള്ളത്. പിൽക്കാലത്ത്, സ്വാമിജിയുടെ മഹാസമാധിക്കുശേഷം ശ്രീ. കുമ്പളത്തു ശങ്കുപിള്ള പന്മന ആശ്രമത്തോടു ചേർന്ന് സ്വാമിജി യുടെ ഒരു ഗ്രന്ഥശാല ഉണ്ടാക്കിയപ്പോൾ അത് ഉദ്ഘാടനം ചെയ്യാൻ എന്റെ അച്ഛനെയാണ് ക്ഷണിച്ചത്. മന്ദിരം ഉദ്ഘാടനം ചെയ്യാൻ ഉപ യോഗിച്ച വെള്ളിത്താക്കോൽ സമ്മാനമായി തന്നത് ബാലനായ എനി ക്കാണ്. പന്മന ആശ്രമത്തിൽ ഞാൻ പലവട്ടം തിരുവടികളുടെ അപ ദാനങ്ങൾ പ്രകീർത്തിക്കാൻ പോയിട്ടുണ്ട്.

പഠിക്കുന്ന കാലത്ത് അയലത്തു താമസിച്ചിരുന്ന പ്രസിദ്ധമായ കല്ലുവീട്ടിലെ ഒരു വല്യമ്മ പറഞ്ഞ ഒരു കഥ ഓർമവരുന്നു:-

കുട്ടിക്കാലത്ത് 'ചട്ടമ്പി' ആ വീട്ടിലെ ഒരു നിത്യനായിരുന്നു. വല്യമ്മയുടെ അനന്തിരവനായ ഒരു പോലീസ് ഇൻസ്പെക്ടർ ഒരു കേസന്വേഷണത്തിന് മോട്ടോർ സൈക്കിളിൽ ചിറയിൻകീഴ് പോയ പ്പോൾ കുട്ടിയായ ചട്ടമ്പിയേയും പിന്നിലിരുത്തി കൂട്ടിക്കൊണ്ടുപോ യി. പുഴയ്ക്ക് അക്കരെയുള്ള ഒരു സുഹൃത്തിന്റെ വീട്ടിലാണ് പോകേ ണ്ടത്. പുഴക്കരയിലുള്ള മരച്ചോട്ടിൽ മോട്ടോർസൈക്കിൾ പൂട്ടിവെ ച്ചു. കടത്തുതോണിയിൽ കയറി അവർ അക്കരെയെത്തി. നേരം സായാ ഹ്നം. സുഹൃത്ത് കാത്ത് നിന്നിരുന്നു. പല സാക്ഷികളേയും ഇൻസ്പെ ക്ടർ വിസ്തരിച്ചു. സംഭാഷണത്തിൽ എന്തോ പന്തികേടുണ്ടെന്ന് അദ്ദേ ഹത്തിന് സംശയം തോന്നി. പെട്ടെന്ന് സന്ധിസംഭാഷണം അവസാ നിപ്പിച്ച് അദ്ദേഹം ചട്ടമ്പിയുമൊന്നിച്ച് പുഴക്കരയിലെത്തി. തോണിയും കടത്തുകാരനുമില്ല. മനഃപൂർവ്വം മാറ്റിയതാണ്. ദൂരെ ജനാരവം കേൾക്കാം. ഒരു സംഘം ആളുകൾ ആയുധമേന്തി പന്തം കൊളുത്തി വരുന്നു. ആക്രമിക്കാനുള്ളവരാണ്. 'ചതിച്ചല്ലോ ചട്ടമ്പി' എന്നദ്ദേഹം ദയനീയമായി പറഞ്ഞു.

"വഴിയുണ്ട്! ഏമാനേ"

"എങ്ങനെ രക്ഷപെടും"

"ഇനി നടക്കുന്നതൊന്നും ആരോടും പറയുകയില്ലന്ന് സത്യം ചെയ്യണം".

അദ്ദേഹം കയ്യിലടിച്ച് സത്യം ചെയ്തു.

"ശരി കണ്ണടച്ചോളു. എന്റെ കയ്യിൽ പിടിച്ചോളു, ഇനി നടക്കൂ."

രണ്ടുപേരും ജലനിരപ്പിലൂടെ കട്ടത്തറയിലെന്നപോലെ മുന്നോട്ടു നടന്നു. മോട്ടോർ സൈക്കിളിനരികിലെത്തി കണ്ണുതുറന്നു.

മരണശയ്യയിൽ കിടന്നപ്പോഴാണ് ഇൻസ്പെക്ടർ ഈ അത്ഭുത സംഭവം ഭാര്യയോടു പറഞ്ഞത്. പിന്നെ ചട്ടമ്പി ആ വീട്ടിൽ വന്നിട്ടില്ല. ഓർമ്മയ്ക്കുവന്ന തേയ്മാനം കൊണ്ട് വിശദാംശങ്ങൾ കുറിക്കാൻ പറ്റാത്തതിൽ ഖേദമുണ്ട്.

തിരുവടികളുടെ മാതാപിതാക്കൾ ശൈശവലീലകൾ, വിദ്യാഭ്യാസം, ഗുരുജനങ്ങൾ, ദേശാടനം, ജീവകാരുണ്യകഥകൾ, രസകരങ്ങളായ അനേകം സംഭവങ്ങൾ, ഷഷ്ടിപൂർത്തിമഹോത്സവം, മഹാസമാധി എന്നിങ്ങനെ ഒട്ടുവളരെ ഭട്ടാരകജീവചരിത്രകാര്യങ്ങൾ പഞ്ചാരപ്പാൽപായസം പോലുള്ള പാനയിൽ അനായാസമായി പകർത്താൻ പ്രൊഫ: ശങ്കരനു കഴിഞ്ഞത് വിസ്മയകരമായ ഒരു നേട്ടംതന്നെയാണ്. ഉചിതമായ വാക്കുകൾകൊണ്ട് ഉള്ളിൽത്തറയ്ക്കുന്ന വർണോജ്വലചിത്രങ്ങൾ വരക്കാനുള്ള കവിയുടെ അസാമാന്യ കഴിവ് ഈ കാവ്യത്തിൽ ആദ്യന്തം ദൃശ്യമാണ്.

'ഭട്ടാരകപ്പാന' അഞ്ചു കാണ്ഡങ്ങളായിട്ടാണ് എഴുതപ്പെട്ടിരിക്കുന്നത്. മംഗളാചരണം മുതൽ വടിവീശ്വരത്തുവച്ച് അവധൂതനിൽ നിന്നുണ്ടായ ജ്ഞാനോദയം വരെ ഒന്നാം കാണ്ഡത്തിലും, കാളവണ്ടി മുതൽ പുഷ്പകഥ വരെ ജന്തുകാരുണ്യശംസികളായ അനേകം കഥകൾ രണ്ടിലും, വിവേകാനന്ദസംഗമം മുതലായ സംഭവകഥകൾ മൂന്നിലും, ഷഷ്ടിപൂർത്തി മഹാമഹാഘോഷം നാലിലും, മഹാസമാധി അഞ്ചിലും പ്രതിപാദിച്ചിരിക്കുന്നു.

മഴവില്ലുകൾകൊണ്ടു മെനഞ്ഞെടുത്ത ഈ കാവ്യത്തിലെ ഏതു ഭാഗം ഉദ്ധരിച്ചാലും സുന്ദരമാണ്. ഗംഗാനദിയിലെ ഏതു ഭാഗത്തു നിന്നു കോരിയെടുക്കുന്ന ജലവും പവിത്രമാണല്ലോ! എങ്കിലും ഒരവതാരികയിൽ സാമാന്യേന ദൃഷ്ടാന്തങ്ങൾ കൊടുക്കേണ്ടത് ഒഴിച്ചുകൂടാനാവാത്ത ഒരു ബാദ്ധ്യതയാണ്. ചില ഉദാഹരണങ്ങൾ ഞാൻ ചുവടെ ചേർക്കുന്നു:-

അമ്മയേയും കുഞ്ഞിനേയും വർണ്ണിക്കുന്നത് നോക്കുക: -

പിച്ചവച്ചു നടക്കുന്ന കുഞ്ഞനെ-
പ്പിന്നിൽച്ചെന്നു സകൗതുകം നങ്കയാൾ
വാരി മാറോടണയ്ക്കുവാൻ നോക്കവേ,
ചോരിവായിൽ ചിരിയാർന്നവൻ മുദാ
ചേണിയന്ന തൻ വക്ത്രം തിരിച്ചുടൻ
വീണനങ്ങാതെ മണ്ണിൽക്കിടക്കവേ,
ഇല്ല നിൻ മകനാർക്കും പിടികൊടു-
ക്കില്ല പെണ്ണേ, നിരാശപ്പെടേണ്ട നീ
പ്രൗഢവിദ്യകളാർന്നു തെളിഞ്ഞിവൻ
ഗൂഢമായിട്ടു വെച്ചിടും സർവ്വവും.

(കാണ്ഡം - 1, പേജ് 39)

കൗമാരകാലത്ത് ചട്ടമ്പിക്ക് കൈകാലുകളിൽ ചൊറി വന്നപ്പോൾ അതുമാറിക്കിട്ടാൻ ആറ്റുകാൽ അമ്പലത്തിൽ പൊങ്കാലയിട്ടു ഭജിക്കാൻ തീരുമാനിച്ച് അമ്മയും മകനും അമ്പലത്തിലേക്കു പോകുമ്പോഴുണ്ടായ സംഭാഷണം എത്ര ഹൃദ്യമായാണ് ചിത്രീകരിച്ചിരിക്കുന്നതെന്നു നോക്കുക:-

പച്ചരിവച്ചു നേദിക്കിലെങ്ങനെ -
യിച്ചൊറി ചിരങ്ങെല്ലാമകന്നിടും
    അമ്മതന്റെ മഹിമകളങ്ങനെ -
    യാശ്രിതർക്കവെളേകുന്നു സർവ്വവും
അമ്മ കൊല്ലൂരിലില്ലയോ പച്ചരി -
യങ്ങുവച്ചു നിവേദിച്ചുകൂടയോ?
    പോറ്റിയദ്ദേഹമില്ലയോ കൊല്ലൂരി -
    ലേറ്റു വാങ്ങുമോ നമ്മുടെ നൈവേദ്യം?
ആറ്റുകാലമ്മ വാങ്ങുമോ നമ്മുടെ
ചട്ടിയിൽ വച്ച പച്ചരി നൈവേദ്യം?
    മോളിലുള്ളോരുരുളിയിൽ വയ്ക്കുമ്പോൾ
    താഴെയുള്ളവർ ചട്ടിയിലത്രതാൻ;
നമ്മൾ നരിട്ടു നൽകുന്ന നൈവേദ്യ -
മമ്മ നേരിട്ടുവാങ്ങുമെന്റപ്പനേ!
    ശുദ്ധമോ നമ്മൾ നൽകുന്ന നൈവേദ്യം?
    ശുദ്ധിയെങ്ങു മനസ്സിങ്കലല്ലയോ?

(കാണ്ഡം 1, പേജ് 54-55)

രാത്രികാലങ്ങളിൽ സഹപാഠിയായ ചട്ടമ്പിയുടെ ഗൂഢപ്രവർത്ത നങ്ങൾ കണ്ടുപിടിക്കാനുള്ള ജിജ്ഞാസയോടെ പുറപ്പെട്ട ചില സഹ പാഠികൾ കാളീക്ഷേത്രത്തിൽ കണ്ട കാഴ്ചയെ കവി ഇങ്ങനെ വർണ്ണി ക്കുന്നു:-

എന്തു വിസ്മയം! കണ്ടതെന്താണവർ
ഭദ്രകാളിതൻ വിഗ്രഹത്തിൻ മുമ്പിൽ?
കല്ലുപോലവേ നിശ്ചലനായിട്ടു
കണ്ണടച്ചങ്ങിരിക്കുന്നു ചട്ടമ്പി.
നിർവികല്പസമാധിയിൽപ്പോലവേ
നിഷ്പ്രപഞ്ചനായൊന്നുമറിയാതെ!

(കാണ്ഡം 1, പേജ് 68)

വടിവീശ്വരത്തു വച്ച് ഒരാഢ്യന്റെ വീട്ടിൽ സദ്യകഴിഞ്ഞ് എച്ചി ലിലകൾ തെരുവിലേയ്ക്കെറിയുന്ന ആ രംഗം കവി എത്ര യഥാർത്ഥ മായിട്ടാണ് വർണ്ണിച്ചിരിക്കുന്നതെന്ന് നോക്കൂ:-

അന്നവിടെയൊരാഢ്യന്റെ മന്ദിരം
തന്നിലെന്തോ വിശേഷം നടക്കുന്നു!
ഭോജനോച്ഛിഷ്ടപാത്രങ്ങൾ മേൽക്കുമേൽ
വാരിവാരിപ്പുറത്തേയ്ക്കിടുന്നതും,
കാക്കകൾ പറന്നെത്തിയുറക്കനെ-
കൂട്ടുകാരെ വിളിപ്പതു, മെച്ചിലിൽ
കൂർത്ത കൊക്കിനാൽ കൊത്തിവലിച്ചതു
നേർക്കകത്താക്കി വീണ്ടുമെടുപ്പതും,
പട്ടികളില നക്കിത്തുടപ്പതു-
മൊട്ടു കണ്ടു രസിച്ചിതന്നർഭകൻ.
ചെറ്റു കീറി മുഷിഞ്ഞ വസ്ത്രത്തൊടു-
മൊട്ടിയ വയറോടും ചെടയോടും
ശ്വാനസംഘത്തിൻ മധ്യത്തിലുണ്ടൊരു
ദീനദർശനൻ മാനവവിഗ്രഹൻ
താഴെവീണു കിടക്കുമിലയിൽ നി-
ന്നാവതു കയ്യിലാക്കിക്കഴിക്കുന്നു;
പട്ടികൾക്കും കൊടുക്കുന്നിടയ്ക്കിടെ,
പട്ടികളതു കപ്പിയെടുക്കുന്നു.
ശണ്ഠകൂടുവതില്ലിവർ തങ്ങളിൽ

ശുണ്ഠിയാർന്നു കുരയ്ക്കുന്നതുമില്ല!

(കാണ്ഡം 1, പേജ് 108-109)

മധ്യത്തിൽ വർത്തിച്ചിരുന്ന അവധൂതന്റെ ഇതരജന്തുക്കളോടുള്ള സ്നേഹവും മഹാമനസ്കതയും സമചിത്തതയും ഉൾക്കൊള്ളിക്കാൻ കവി മറന്നിട്ടില്ല.

ഭാരം വഹിച്ചുകൊണ്ടു ക്ഷീണനായി സഞ്ചരിക്കുന്ന കാളയെ വണ്ടിക്കാരൻ അടിച്ചപ്പോൾ, ആ അടിയും വേദനയും തന്മയീഭാവം കൊണ്ടു താനനുഭവിച്ച് തന്റെ തുട തുടയ്ക്കുന്ന ഒരു പരമകാരുണ്യ നിധിയെ കാണണമെങ്കിൽ ഭട്ടാരകപ്പാനയിലെ "കാളവണ്ടി"എന്ന ഭാഗം വായിച്ചാൽ മതി. കവിയുടെ വരികൾ തന്നെ ഇവിടെ ഉദ്ധരിക്കട്ടെ:-

ജീവകാരുണ്യസിദ്ധന്റെ തന്മയീ-
ഭാവമമ്പോ ജയിക്കുന്നു മേൽക്കുമേൽ!

(കാണ്ഡം 2, പേജ് 126 'കാളവണ്ടി')

സ്നേഹയോഗിയായ സ്വാമിതിരുവടികളുടെ ജന്തുകാരുണ്യ വൈപുല്യം പരീക്ഷിക്കുവാൻ വന്ന സാക്ഷാൽ ഏറ്റുമാനൂരപ്പനായിരുന്നുവോ വണ്ടിക്കാരൻ എന്നു കവി ഉത്പ്രേക്ഷിക്കുന്നത് സർവഥാ ഹൃദയംഗമമായിരിക്കുന്നു.

പുണ്യകർമ്മമതീക്ഷിച്ചു ധന്യനായ്
തന്നെയർക്കൻ മറഞ്ഞു ജലധിയിൽ

(കാണ്ഡം 2, പേജ് 128 'കാളവണ്ടി')

എന്നു കവി പറയുമ്പോൾ അനുവാചകനും അതിനോടു യോജിക്കാതിരിക്കില്ല.

'അനുജൻ' എന്ന സംഭവകഥയിൽ "ബിന്ദുഭീഷണ ദീർഘകളേബര" നായ ഒരു സർപ്പം അനുജഭാവത്തിൽ പ്രേമരൂപനായ സ്വാമിതിരുവടികളുടെ ജംഘയിൽ കയറിയിഴഞ്ഞുചുറ്റി തന്റെ ജിഹ്വകൾ കൊണ്ട് ആ ഭാഗം നക്കിത്തുടയ്ക്കുന്ന കോരിത്തരിപ്പിക്കുന്നതും അതിമനോഹരവും ആലോചനാരമണീയവുമായ ഒരു രംഗം കവി വർണിച്ചിരിക്കുന്നു:-

പ്രേമമാകുമുപനിഷത്തിൻ പൊരു-
ളാത്മദർശനമേതിലുമെപ്പൊഴും

(കാണ്ഡം 2 പേജ് 139 'അനുജൻ')

എന്നു നമ്മെ ഉദ്ബോധിപ്പിക്കുകയും ചെയ്യുന്നു.

സ്വാമിതിരുവടികൾ ക്ഷണിച്ചുവരുത്തിയ പട്ടികളെ, സദ്യ നൽകിയ ഗൃഹസ്ഥനു പരിചയപ്പെടുത്തുന്നതു നോക്കുക:-

അപ്പനേ! നിനക്കിന്നവർ പട്ടിക-
ളിപ്പുരിയിലെത്തെണ്ടിപ്പരിഷകൾ!
അപ്പുരീഷാദരാരെന്നറിയുമോ?
ദുഷ്പരാക്രമശാലികൾ മുമ്പിവർ!
പോയ വാഴ്‌വിലഴിമതി കാട്ടിയും
കൊഴ വാങ്ങിയും ജീവിച്ച മാന്യന്മാർ!
രാജകീയഭരണാധികാരികൾ,
രാക്ഷസീയമനോവൃത്തിദൂഷിതർ!
അന്നു ചെയ്ത ദുഷ്കർമം ഫലിക്കയാ-
ലിന്നു പട്ടികളായിപ്പിറന്നവർ!
കൊറ്റിനായിക്കടിപിടികൂട്ടിയു-
മാട്ടു, മേറും സഹിച്ചുകഴിയുന്നോർ!
നല്ല ഭക്ഷണമൊറ്റനാളെങ്കിലും
നൽകുവാനായ് വരുത്തിയിവരെ ഞാൻ.

(കാണ്ഡം 2, പേജ് 145 'പട്ടിസ്സദ്യ')

എന്നിങ്ങനെയാണ്. ഒരുനേരത്തെയെങ്കിലും നല്ല ഭക്ഷണം ഈ ജന്മത്തിൽ ലഭ്യമാക്കുവാൻ വേണ്ടിയാണുപോലും തന്തിരുവടികൾ അവയെ ക്ഷണിച്ചുവരുത്തിയത്!. മർമത്തിൽ കൊത്തുന്ന നർമവാക്ക്!! ഗൃഹനാഥന് തീർച്ചയായും മാനസാന്തരം വന്നിരിക്കണം.

മാവേലിക്കരയിൽ മജിസ്ട്രേട്ടായിരുന്ന ശ്രീ. ആണ്ടിപ്പിള്ളയുടെ വസതിയിൽ വെച്ചു നടന്ന മൂന്നു സംഭവങ്ങൾ പ്രൊഫ: ശങ്കരൻ അതിവിദഗ്ധമായി കാണ്ഡം രണ്ടിൽ ചിത്രീകരിച്ചിട്ടുണ്ട്.

ചേരക്കഥ (148-153), ഉറുമ്പിൻ കഥ (154-160), മൂഷകകഥ (161-166) എന്നിങ്ങനെ. എല്ലാം ജന്തുകാരുണ്യമുദ്രിതങ്ങളായ സംഭവങ്ങൾ.

ഒരു പശുവിനെ കടുവയുടെ പിടുത്തത്തിൽ നിന്നു രക്ഷപ്പെടുത്തിയ സംഭവം നടന്നത് മലയാറ്റൂരിലെ കോടനാട്ടു വനത്തിൽ വച്ചാണ്. വനഭംഗി, വനത്തിലെ പ്രഭാതസൗന്ദര്യം, വനദേവത ചെയ്യുന്ന ഭട്ടാരകസ്തുതി, പത്മനാഭപ്പണിക്കരും പറമ്പാത്തു രാമൻപിള്ളയും തമ്മിലുള്ള സംഭാഷണം ഇവയെല്ലാം ഈ സംഭവത്തിലെ ചിന്താമധുരങ്ങളായ വിഷയങ്ങളാണ്. പ്രതിഭാപ്രകർഷം കൊണ്ട് ഉത്തേജിതമായ

കാവ്യഭംഗിക്ക് മകുടോദാഹരണമാണ് ഈ പ്രകരണം. വളരെ നാട കീയമായി അവതരിപ്പിച്ചിരിക്കുന്ന ഇതിൽ നിന്ന് ചില ഈരടികൾ സ്ഥാലീപുലാകന്യായേന ഉദ്ധരിച്ചുകൊള്ളട്ടെ:-

കോടിതീർത്ഥമഹിമകളൊന്നിച്ചു-
കൂടിയച്ഛസ്ഫടികജലമായി
ആഴിയിലേക്കൊഴുകുന്ന ചൂർണിത-
ന്നാർദ്രതയാർന്ന തീരഭാഗങ്ങളിൽ
മോടിയാർന്നു തഴച്ചുവളരുന്ന
കോടനാടൻ ഹരിതവനങ്ങളേ!
നിങ്ങളിന്നും സ്മരിക്കുന്നതില്ലയോ
തുംഗമംഗല്യദാനമഹാപ്രഭു
ഉൾക്കുളിരാൽ പുളകമണച്ചുകൊ-
ണ്ടിങ്ങു മുന്നം നടത്തിയ ലീലകൾ?

(കാണ്ഡം 2, 167 - 168 'കടുവാക്കഥ')

സൗന്ദര്യപ്പുഴയിലെ ചെറുതിരമാലകൾപോലെ അസുലഭ വിലോഭനീ യങ്ങളായ ഈ വരികൾ വായിക്കുമ്പോൾ കോടനാട്ടു വനങ്ങളെ പ്പോലെ നാമും ഉൾക്കുളിരണിയുന്നു.

ശൈലസാനുപ്രദേശപ്രകൃതിതൻ
ശ്രീലസൗന്ദര്യവീക്ഷണപ്രീതനായ്
നിൽക്കുമർഭകസ്വാമിതൻ ദർശന-
മാർക്കു നൽകുകില്ലാത്മസന്തർപ്പണം?
ബാലസൂര്യൻ തെളിഞ്ഞു വിഹായസ്സിൽ,
ചേലിലാടിക്കളിച്ചിതു വല്ലികൾ
ഭൃംഗപാളികൾ മൂളിപ്പറന്നിതു
മർമരം തൂകി നിന്നു വിടപികൾ;
പാട്ടുപാടിപ്പറന്നു പറവകൾ
കാട്ടരുവി പൊഴിച്ചു കളകളം
ആസകലമാക്കാനനം പൂക്കളാ-
മായിരം കൺകൾകൊണ്ടാ യതീന്ദ്രനെ,
ജന്തുകാരുണ്യമൂർത്തിയാം ദേവനെ
നോക്കിനിന്നു രസിച്ചു നിരാകുലം.

കൃഷ്ണനെക്കണ്ടു വൃന്ദാവനം പോലെ,
രാമനെക്കണ്ടു ദണ്ഡകംപോലെയും.

(കാണ്ഡം 2 പേജ് 168–169 'കടുവാക്കഥ')

കോടനാട്ടുവനത്തിന്റെ പ്രഭാതഭംഗി നാം നേരിട്ടു കാണുന്ന ഒരു പ്രതീതിയാണിവിടെ. ഏതു വരികൾ ഉദ്ധരിക്കണം ഏതു വരികൾ ഉപേക്ഷിക്കാം എന്ന വിചാരണയ്ക്കൊന്നും പഴുതുകൊടുക്കാതെ കവി തന്റെ പ്രത്യേക ശൈലിയിൽ. കാവ്യരചനയിൽ മുന്നേറവേ കൂടുതലൊന്നും ഈ ഭാഗത്തെപ്പറ്റി വിസ്തരിക്കുന്നില്ല.

തിരുവനന്തപുരം നഗരിയിൽ വഴുതക്കാട്ടുള്ള രണ്ടു ഭവനങ്ങളിൽ വച്ചു നടന്ന സംഭവങ്ങൾ മാതളകഥയിലൂടെയും പുഷ്പകഥയിലൂടെയും പ്രൊഫ: ശങ്കരൻ ഹൃദയസ്പർശിയായി വിവരിച്ചിട്ടുണ്ട്. കുട്ടികളോടു സ്വാമി തിരുവടികൾക്കുണ്ടായിരുന്ന ഹൃദ്യമായ വാത്സല്യം, അവരെ രസിപ്പിക്കുന്നതിലും കളിപ്പിക്കുന്നതിലും കൗതുകം, അണ്ണി മുതലായ ക്ഷുദ്രജീവികളോടുള്ള ആർദ്രമായ കാരുണ്യം എന്നീ സംഗതികൾ രസനീയമായ ഭാഷയിൽ ഭാവസൗന്ദര്യം വഴിഞ്ഞൊഴുകുമാറ് ഈ ഭാഗങ്ങളിൽ ദൃശ്യമാണ്. സ്വാമി തിരുവടികളുടെ ശാസനമനുസരിച്ച് അണ്ണികൾ ഇങ്ങിനിവരാതവണ്ണം തോട്ടത്തിൽ നിന്നു വിട്ടൊഴിഞ്ഞപ്പോൾ ആ മാതളച്ചെടിയുടെ ചേതോവികാരം കവി പ്രകാശിപ്പിച്ചിരിക്കുന്നതു നോക്കുക:-

പ്രകൃതിദേവിതന്നുണ്ണികളണ്ണിക-
ളിനിവരാത്തമട്ടോടി മറയവേ
അവരുടെ തനിപ്പട്ടുപോലുള്ളതാം
മൃദുളമേനിതൻ സ്പർശം ലഭിക്കുവാൻ,
അതു നിമിത്തമുള്ളിക്കിളിക്കൊള്ളലാൽ
സുഖപുളകസുകൃതങ്ങൾ നേടുവാൻ
ഇനിയവസരം കിട്ടുകയില്ലെന്ന
നിനവിനാലോ വിളർത്തിതു മാതളം!
ദിനകരാതപപ്പുശലാലല്ലതു;
മനമെഴുന്നവരല്ലോ ചെടികളും!

(കാണ്ഡം 2, പേജ് 185 'മാതളക്കഥ')

മാതളച്ചെടിയുടെ വേദനയിൽ നാമും പങ്കുകൊള്ളുന്നു.

കാലത്തു പൂക്കൾ പറിക്കുവാൻ പോയ കുട്ടികൾ നിരാശരായി വന്ന് വീണ്ടും അവർ അച്ഛനമ്മമാരോടൊപ്പം സ്വാമീനീതരായി

ഉദ്യാനത്തിൽ ചെന്നപ്പോൾ പൂക്കൾ ചെടികളിൽ നിറഞ്ഞു നിൽക്കു ന്നതായികണ്ടു. സ്വാമിതിരുവടികളുടെ സിദ്ധവിശേഷമായിരുന്നു അത്. തങ്ങളോടൊന്നിച്ചു കളിക്കുവാൻ ക്ഷണിക്കപ്പെട്ട സ്വാമി തിരുവടികൾ അവരെ സന്തോഷിപ്പിക്കുവാൻ കാരുണ്യത്താൽ കളിച്ച കളിയായി രുന്നു അത്.

പരമഭട്ടാരനന്നു നടത്തിയ
നിരുപമോദാരഗംഭീരപൂജയാൽ
ഭുവനമത്രയും കോൾമയിർക്കൊണ്ടുപോ-
ലനനുഭൂതപൂർവാനന്ദലബ്ധിയിൽ

(കാണ്ഡം 2, പേജ് 195 'പുഷ്പകഥ')

എന്നിങ്ങനെ ആ അവതാരപുരുഷൻ നടത്തിയ ദേവീപൂജയെ വാഴ്ത്തി ക്കൊണ്ടവസാനിക്കുന്ന 'പുഷ്പകഥ' വിചാരരമണീയമാണ്. ഈശ്വര പൂജ ഭുവനക്ഷേമകരമായിരിക്കണം എന്നു കൂടി കവി ഇവിടെ ധ്വനി പ്പിക്കുന്നു.

കന്യാകുമാരിയുടെ പാദപത്മത്തിനു മുന്നിൽ ദണ്ഡനമസ്കാരം ചെയ്യുന്ന ഗജവീരന്റെ മസ്തകം പോലെ സമുദ്രതലത്തിൽ ഉയർന്നു നിൽക്കുന്ന കരിമ്പാറക്കൂട്ടം പ്രസിദ്ധമാണല്ലോ. സംപൂജ്യനായ ശ്രീ. വിവേകാനന്ദ സ്വാമികൾ അവിടെ ഏതാനും നാൾ ധ്യാനനിരതനായി കഴിഞ്ഞതും പ്രസിദ്ധമാണ്. 1892-ൽ ചിക്കാഗോയിലേക്ക് ലോകമത മഹാസമ്മേളനത്തിൽ പങ്കെടുക്കാൻ പോകുന്നതിനു അല്പനാൾ മുമ്പ് എറണാകുളത്തെത്തിച്ചേർന്ന വിവേകാനന്ദജിക്ക് ചട്ടമ്പിസ്വാമി തിരു വടികളുമായി അടുത്തിടപഴകാൻ കഴിഞ്ഞതും സംഭാഷണങ്ങൾക്കിട യിൽ ചിന്മുദ്രയെക്കുറിച്ചുന്നയിച്ച സംശയം അപ്രകാശിത ബൃഹദാര ണ്യകോപനിഷത്തിലെ ചില വരികൾ ഉദ്ധരിച്ച് വിവേകാനന്ദജിയുടെ സംശയനിവാരണ നിവൃത്തിവരുത്തിയും, I Saw a remarkable man in Kerala എന്ന് വിവേകാനന്ദജി സ്വാമിതിരുവടികളെപ്പറ്റി അഭിപ്രായപ്പെ ട്ടിട്ടുള്ളതും പ്രസിദ്ധ ചരിത്രവസ്തുതകളാണ്. ശ്രീവിദ്യാധിരാജ വിവേ കാനന്ദ സംഗമത്തെ ആധാരമാക്കി ഉജ്ജ്വലബന്ധുരമായി പ്രൊഫ: ശങ്ക രൻ ചമച്ച കാവ്യമാണ് 'മഹത്സംഗമം'

(കാണ്ഡം 3, പേജ് 196-211)

ഗഹനങ്ങളായ ആശയങ്ങളാലും കല്പനകളാലും തരംഗിതങ്ങളായ വരികളാണ് കാണ്ഡം മൂന്നിൽ പൊതുവേ നാം കാണുന്നത്. പ്രകൃതി

ശക്തികളെ കീഴടക്കാനുള്ള സിദ്ധിവൈഭവം എത്രമാത്രം സ്വാമി തിരുവടികൾക്കുണ്ടായിരുന്നു എന്ന് ഒഴുക്കിനെതിരെ (പേജ് 212-222) എന്ന ഭാഗത്തും മറ്റുസിദ്ധികൾ നരസിംഹവിലാസം (223-236) വൃഷഭസായൂജ്യം (237-252) കനകവിദ്യ (253-263) അക്ഷയപാത്രം (264-277) എന്നീ ഭാഗങ്ങളിലും വ്യക്തമാകുന്നു. വൃഷഭസായൂജ്യം അതിമാത്രം ഹൃദയസ്പർശിയായ ഒരു സംഭവകഥനമാണ്. ചട്ടമ്പിസ്വാമിതിരുവടികളുടെ അദ്ഭുതകരങ്ങളായ സിദ്ധിവിശേഷങ്ങൾ അനായസേന പ്രകടമാക്കുന്ന പല സംഭവങ്ങളിൽ ചിലതു മാത്രമേ പ്രൊഫ: ശങ്കരന്റെ തൂലികാപരിലാളനത്തിനു വിധേയമായിട്ടുള്ളു.

തിരുവല്ലയിലെ എഴുമറ്റൂരിൽ നടന്ന സ്വാമിതിരുവടികളുടെ ഷഷ്ട്യബ്ദപൂർത്തി മഹാമഹാഘോഷത്തോടു കൂടി തന്തിരുവടികൾ തീർത്ഥപാദപരമ്പരയുടെ പരമഗുരുവായി അവരോധിക്കപ്പെട്ടു (1089 ചിങ്ങം 8, 1913 ആഗസ്റ്റ് 25) തന്മൂലം പ്രസ്തുതമായ സംഭവം കേരള സംസ്കാര ചരിത്രത്തിൽ അതിപ്രധാനമായ ഒന്നാണ്. ഒരു പ്രത്യേക കാണ്ഡമായിട്ടുതന്നെ (കാണ്ഡം 4, പേജ് 278-293 ഷഷ്ടിപൂർത്തിമഹാമഹം) കവി ഇത് സംവിധാനം ചെയ്തിരിക്കുന്നു. സ്വാമികൾ എഴുമറ്റൂരിലേയ്ക്ക് പോകുന്ന മംഗളയാത്രയുടെ ഒരു ദൃശ്യം പ്രൊഫ: ശങ്കരൻ സമുചിതപദങ്ങൾകൊണ്ട് വരച്ചുകാട്ടിയിട്ടുള്ളത് അനുസന്ധാനരമണീയമാണ്. യാത്രാമധ്യത്തിൽ അവിടുന്നു കടന്നുപോകുന്ന പ്രകൃതിവർണനം ശില്പസൗകുമാര്യത്താൽ അത്യാകർഷകം തന്നെ.

'ഓരോ മലരിലുമോരോതളിരിലുമോടിക്കളിക്കാതെ' എന്റെ മനസ്സ് മഹാസമാധികാണ്ഡത്തെ ഭക്ത്യാദരപുരസ്സരം നമ്രശീർഷനായി സമീപിക്കുകയാണ്. ഈ ഭാഷാഗാനത്തിന്റെ അഞ്ചാംകാണ്ഡമായ ഇതിൽ ഒരു മഹാകവിയുടെ സമസ്തസർഗവൈഭവങ്ങളും സമരസം സമ്മേളിച്ചിരിക്കുന്നതായിക്കാണാം.

(കാണ്ഡം 5 പേജ് 297 'മഹാസമാധി')

തന്റെ ഓമനപ്പുത്രൻ മഹാസമാധിയായി എന്ന വസ്തുത ദൂരവിജ്ഞാനവിദ്യയിലൂടെ (ടെലിപ്പതി) മനസ്സിലാക്കിയ ജന്മനാടായ കൊല്ലൂർ (കണ്ണമ്മൂല-തിരുവനന്തപുരം) ഗ്രാമദേവതയുടേയും, സ്വാമി തിരുവടികളുടെ പദമുദ്രകൾ പതിഞ്ഞ മരുത്വാമല, കോടനാടൻ വനം എന്നീ പ്രദേശങ്ങളുടെ അധിദേവതമാരുടെയും മറ്റും പ്രതികരണങ്ങൾ അതിമാത്രം രസാർദ്രമായ ശൈലിയിലാണു പ്രൊഫ: ശങ്കരൻ പകർത്തിയിട്ടുള്ളത്. പന്മന ശ്രീ 'ബാലഭട്ടാരകേശ്വരക്ഷേത്രം'

സ്വാമിതിരുവടികളുടെ ഭൗതികശരീരം അടക്കിയ സമാധിസ്ഥാനമാണല്ലോ. അതിന്റെ വിശേഷോത്തരമഹത്ത്വം എത്ര വാഴ്ത്തിയാലും മതിവരാത്ത കവിയുടെ ഔചിത്യഭാസുരങ്ങളായ വരികൾ വായനക്കാർ നേരിട്ടു വായിച്ചു രസിക്കട്ടെ. അവ വിശദീകരിച്ച് സ്വാരസ്യം ഭഞ്ജിക്കാൻ ആഗ്രഹിക്കുന്നില്ല.

പിൽക്കാലത്ത് മധ്യതിരുവിതാംകൂറിൽ തീർത്ഥാടനം നടത്തിയ അനേകായിരം ഭക്തജനങ്ങളുടെ ഇഷ്ടദേവതയും സദ്ഗുരുവുമായ മംഗലാപുരത്തെ (ശക്തി നഗർ) രമാദേവിതിരുവടികൾ ഓച്ചിറയിൽ എത്തിയ ഉടനെ അതിദിവ്യനായ ഒരവതാരപുരുഷൻ 'ഈ പ്രദേശത്തിനടുത്തെങ്ങാനും, അടുത്ത കാലത്തെങ്ങാനും, മഹാസമാധി അടഞ്ഞിട്ടുണ്ടോ' എന്ന് ദിവ്യമായ ഒരു സുഗന്ധം ആസ്വദിക്കുന്ന ഭാവത്തിൽ ആരാഞ്ഞതും, കൂടെയുണ്ടായിരുന്ന ശിഷ്യന്മാർ ചട്ടമ്പിസ്വാമിതിരുവടികളെപ്പറ്റി അനുസ്മരിച്ചതും, ഒരു നടുക്കത്തോടെ അന്തർനേത്രങ്ങൾ അലൗകികമായ എന്തോ ദർശിക്കുന്ന ഭാവത്തിൽ 'എനിക്ക് ആ കാവിലേക്ക് ഒന്നു പോകണം' എന്ന് സമചൈതന്യ ഭാവത്തിൽ ശഠിച്ചതും എന്റെ ഓർമ്മയിലേയ്ക്ക് ഇത്തരുണത്തിൽ ഓടിവരികയാണ്.

വണ്ടി ആശ്രമത്തിൽ ചെന്നുനിന്ന ഉടനെ തനിക്ക് ആ രംഗപടം സുപരിചിതമാണെന്ന മട്ടിൽ ആരും ചൂണ്ടിക്കാണിക്കാതെ തന്നെ ചട്ടമ്പിസ്വാമിതിരുവടികളുടെ പവിത്രമായ സമാധിസ്ഥാനത്തേയ്ക്ക് അർദ്ധബോധാവസ്ഥയിൽ അമ്മ കടന്നു ചെല്ലുകയും പദ്മാസനത്തിലിരിക്കുകയും ക്രമേണ ആ ഭൗതികശരീരം നിഷ്പന്ദവും നിശ്ചേതനവുമായിതീർന്ന് ഒരു പ്രതിമയായി മാറുകയും ചെയ്ത രംഗം എല്ലാവരെയും വിസ്മയാധീനരാക്കിയ അവിസ്മരണീയമായ സംഭവമാണ്. സ്വാമിതിരുവടികൾ മഹാസമാധിക്കായി മുൻകൂട്ടി തെരഞ്ഞെടുത്ത ആ പുണ്യസ്ഥാനം ഒരു പ്രഹേളികയായി പരിണമിച്ചിരിക്കുന്നു എന്നുകൂടി സന്ദർഭവശാൽ പറഞ്ഞുകൊള്ളട്ടെ. ഭട്ടാരകഭക്തോത്തംസമായ പ്രൊഫ: ശങ്കരന്റെ പ്രതിഭയെ പവിത്രമായ പന്മനക്കാവ് ഇത്ര തീവ്രമായി പിടിച്ചു കുലുക്കിയതിൽ അത്ഭുതമില്ല.

ഭക്തിയോഗം, കർമയോഗം, ജ്ഞാനയോഗം, രാജയോഗം, എന്നീ ഉപായങ്ങൾക്കു പുറമേ സർവ്വജനസമാദരണീയമായ 'സ്നേഹയോഗ'ത്തെ മുക്തിസൗധദ്വാരഘണ്ടാപഥമായി പ്രദർശിപ്പിച്ച് ഒരു ആദർശജീവിതം നയിച്ച പരമഭട്ടാരക ശ്രീ ചട്ടമ്പിസ്വാമിതിരുവടികളുടെ

ദിവ്യാപദാനങ്ങളെ തന്റെ കൊക്കിലൊതുങ്ങിയവിധം പ്രതിപാദിച്ചിട്ടുള്ളത്, സ്നേഹസന്ദേശത്തെ ലോകത്തിൽ പ്രചരിപ്പിക്കുവാൻ ഈ ഗ്രന്ഥം പര്യാപ്തമായേക്കാം എന്ന ശുഭാപ്തിവിശ്വാസം കൊണ്ടു മാത്രമാണ് എന്ന സൂചനയോടെ പ്രൊഫ: ശങ്കരൻ തന്റെ കാവ്യം സംപൂർണമാക്കിയിരിക്കുകയാണ്.

കുട്ടികളും സന്ധ്യക്ക് പൂജാമുറിയിൽ നിലവിളക്കിനു മുന്നിലിരുന്ന് എന്നും ഈ മഹച്ചരിതം പാടണമെന്ന പ്രത്യാശകൊണ്ടായിരിക്കണം കവി ഇത് ഇമ്പമുള്ള പാനയിൽ രചിച്ചത്. പാന, ഉപസർപ്പിണി എന്നീ മട്ടുകൾക്കനുയോജ്യമായ വിധം സരളകോമളകാന്തപദാവലികളിണക്കി സമസ്തപദങ്ങൾ രചിക്കുവാനുള്ള കവിയുടെ സിദ്ധഹസ്തതക്ക് ഏറെ ദൃഷ്ടാന്തങ്ങൾ ഈ ഗ്രന്ഥത്തിലുണ്ട്. പാനക്കും ഉപസർപ്പിണിക്കും അനുവാചക ഹൃദയങ്ങളിൽ മസൃണവികാരങ്ങളുടെ കുളിർചന്ദനം പകരാൻ കൂടുതൽ കരുത്തുണ്ട്. പാരായണം ചെയ്യുന്നവർക്കേ ഇതിലെ ഈരടികളുടെ മാധുര്യം നുകരാൻ കഴിയൂ. ആലോചനാമൃതങ്ങളായ ഈരടികളുടെ മാധുര്യം നുകരാൻ കഴിയൂ. ആലോചനാമൃതങ്ങളായ ഈരടികൾ നാവിൽ നിന്ന് അത്രവേഗം മാഞ്ഞുപോവുകയില്ല.

മഹത്തര തത്ത്വങ്ങളുടെ തിളക്കമാർന്ന ഒരു ആഭരണപ്പെട്ടിയാണ് ഈ ഭാഷാഗാനകാവ്യം. 6200–ലധികം വരികളടങ്ങിയ ഈ ഭാഷാഗാനകാവ്യമാലയിൽ 200–ലധികം ആർഷജ്ഞാനഗഹനങ്ങളായ തത്ത്വരത്നങ്ങൾ തന്റെ പരിപക്വമായ ജീവിതാനുഭവങ്ങളുടെ വെളിച്ചത്തിൽ സ്ഥാനാനുസരണം ഘടിപ്പിച്ചിട്ടുള്ളത് ഈ കൃതിയുടെ സാർവ്വകാലിക ഗൗരവം വർദ്ധിപ്പിക്കുവാൻ സഹായകമാണ്. തത്ത്വപ്രധാനങ്ങളായ ലോകോക്തികളെ കാവ്യശരീരത്തിൽ നക്ഷത്രചിഹ്നമിട്ടു വെളിപ്പെടുത്തിയിട്ടുണ്ട്.

പ്രിയങ്കരനായ പ്രൊഫ: എ.വി. ശങ്കരനെപ്പോലെ പരമഭക്തനും ശുദ്ധനും കാവ്യസിദ്ധനും ആദർശബദ്ധനുമായ ഒരു പ്രതിഭാധനനല്ലാതെ യുഗപ്രഭാവനായ ചട്ടമ്പിസ്വാമിതിരുവടികളുടെ ജീവിതകഥ ഇത്ര ഹൃദ്യമായി പദ്യത്തിൽ വിരചിക്ക സാദ്ധ്യമല്ല. സാധാരണ ജീവിതകഥകൾ രചിക്കുക ഗദ്യത്തിലാണ്. സവ്യസാചിയായ പ്രൊഫ: ശങ്കരന് ഗദ്യവും പദ്യവും തുല്യശക്തിയിൽ സ്വായത്തമാണ്. ഗദ്യത്തിലായിരുന്നെങ്കിൽ ഇതൊരു ഗദ്യകാവ്യമായേനേ. പദ്യത്തിലായതുകൊണ്ട് ഗദ്യത്തേക്കാൾ കൂടുതൽ ഹൃദ്യമായി പരിണമിച്ചു.

ശ്രീരാമകൃഷ്ണപരമഹംസന്റെ അവതാരമഹിമയേയും അപദാനങ്ങളേയും ലോകർക്കു വിശദീകരിച്ചുകൊടുക്കാൻ സ്വാമിവിവേകാനന്ദൻ തന്റെ നാവും തൂലികയും നിയുക്തമാക്കി. തത്തുല്യം ഉത്കൃഷ്ടവും നിസ്തുലവും പവിത്രവുമായ ഒരു സേവനമാണ് ക്രാന്തദർശിയായ ശ്രീ ചട്ടമ്പിസ്വാമിതിരുവടികളുടെ കാര്യത്തിൽ ഭാഗ്യവാനായ പ്രൊഫ: എ.വി. ശങ്കരൻ ദീർഘകാലമായി നിർവ്വഹിച്ചു വരുന്നത്.

കടന്നുകഴിഞ്ഞ ഒരു കാലഘട്ടം ഈ മഹാകാവ്യത്തിൽ സടകുടഞ്ഞു പുനർജനിക്കുന്നു. അന്ധവിശ്വാസത്തിലും അനാചാരത്തിലും അലസതയിലും അമർന്നിരുന്ന ഒരു ജനസമൂഹമദ്ധ്യത്തിൽ ജീവിതത്തെ ലീലയായി കരുതിയിരുന്ന ഒരതിമാനുഷൻ ഒച്ചപ്പാടുണ്ടാക്കാതെ, ഗ്ലാനിയേറ്റ ധാർമികമൂല്യങ്ങൾക്കു പുനരുജ്ജീവനം നൽകിയ അസാധാരണമായ സേവനകഥയാണ് ഇതിലെ കാതലായ പ്രതിപാദ്യവസ്തു. അദ്ദേഹം പാകിയ വിത്തുകൾ ഈ പുണ്യക്ഷേത്രത്തിൽ വിപുലമായ തോതിൽ നാമ്പെടുത്തു തുടങ്ങിയിരിക്കുന്നു നിത്യസ്മരണീയമായ ആ മഹച്ചരിതം നിലനിൽക്കുവോളം ഈ മഹാകാവ്യത്തേയും, തൽകർത്താവിനേയും മലയാളക്കര മനസ്സിലേറ്റി ലാളിക്കുമെന്ന് എനിക്കുറപ്പുണ്ട്. സ്മര്യപുരുഷന്റെ അസാധാരണമഹിമ ഉദീരണം ചെയ്യുന്ന ഈ ഭാഷാഗാനകാവ്യം വായിച്ചു പുളകം കൊള്ളാൻ പ്രിയ വായനക്കാരോട് വിനീതമായി അപേക്ഷിക്കുന്നു.

ബ്രഹ്മശ്രീ ചട്ടമ്പി സ്വാമി തിരുവടികളുടെ അനുഗ്രഹം കൊണ്ടുമാത്രമാണ് ഈ കൃതിക്ക് അവതാരിക എഴുതാനുള്ള ഭാഗ്യം എനിക്കു ലഭിച്ചതെന്ന് ഞാൻ വിശ്വസിക്കുന്നു.

ഈ മഹത്കൃതിക്കും കവിക്കും സകല മംഗളങ്ങളും നേർന്നുകൊണ്ട് ആഹ്ളാദത്തോടും അതിലേറെ അഭിമാനത്തോടും കൂടി ഈ കൃതി സജ്ജനസമക്ഷം സമർപ്പിച്ചുകൊള്ളുന്നു.

ത്രയംബക, വഴുതക്കാട്
തിരുവനന്തപുരം - 695 014

ജനുവരി 8, 1996

**ടി.എൻ. ഗോപിനാഥൻ നായർ**

ഓം സദ്ഗുരുഭ്യോ നമഃ

# രണ്ടാം പതിപ്പിന്റെ മുഖവുര

എന്റെ വത്സലപിതാവ് ശ്രീ. എ.വി ശങ്കരൻ രചിച്ച ഭട്ടാരകപ്പാന അഥവാ വിദ്യാധിരാജഭാഗവതം എന്ന ഭാഷാകാവ്യത്തിന്റെ രണ്ടാം പതിപ്പ് പ്രസാധനം ചെയ്യുവാൻ സാധിച്ചതിൽ എനിക്ക് വളരെയധികം ചാരിതാർത്ഥ്യമുണ്ട്.

ജ്ഞാനൈശ്വര്യങ്ങളുടെ നിറകുടവും കരുണാപയോനിധിയുമായി പ്രശോഭിച്ചിരുന്ന പരമഭട്ടാരക ചട്ടമ്പിസ്വാമി തിരുവടികളുടെ ജീവിതത്തിലെ സുപ്രധാനസംഭവങ്ങൾ കോർത്തിണക്കി രചിച്ചിട്ടുള്ള ഒരു ഭാഷാകാവ്യമാണിത്.

ചട്ടമ്പിസ്വാമികളുടെ മഹത്ത്വം മനസ്സിലാക്കി അദ്ദേഹം നയിച്ച ധർമ്മവീഥിയിലൂടെ ജീവിച്ച് സായൂജ്യമടയുന്ന മഹാനുഭാവന്മാർ ഇന്നും കേരളക്കരയിലുണ്ട് എന്നുള്ള യാഥാർഥ്യം സാർഥകമാകും വിധം ജീവിതം നയിച്ച ധന്യാത്മാവായിരുന്നു എന്റെ വത്സലപിതാവ് ശ്രീ. എ.വി. ശങ്കരൻ. ചട്ടമ്പിസ്വാമികളെ മഹേശ്വരാവതാരമായി സങ്കൽപ്പിച്ച് തന്റെ ഭൗതികവും ആദ്ധ്യാത്മികവുമായ ജീവിതവീക്ഷണങ്ങൾ അക്ഷരമാല്യമാക്കി അദ്ദേഹം സ്വാമികൾക്ക് സമർപ്പിച്ചു. അദ്ദേഹത്തിന്റെ അന്ത്യംപോലും സ്വാമികളുടെ മഹത്ത്വത്തിനു നിദാനമായി ത്തീർന്നു എന്നു പറഞ്ഞാൽ അതിൽ അതിശയോക്തിയില്ല.

2000–മാണ്ട് മാർച്ച് 31–ന് 76–ാം വയസ്സിൽ ഏകാദശി ദിവസം സ്വവസതിയിൽ വെച്ച് യാതൊരു വൈഷമ്യങ്ങളുമില്ലാതെയായിരുന്നു അദ്ദേഹത്തിന്റെ അന്ത്യയാത്ര. പരമേശ്വരാവതാരമായ ചട്ടമ്പിസ്വാമികളിൽ സർവതും സമർപ്പിച്ചു ജീവിക്കുന്ന ഒരുവന് യാതൊരു ക്ലേശവുമില്ലാതെ പരമപദം പൂകുവാൻ സാധിക്കുമെന്ന് അദ്ദേഹം സ്വാനുഭവത്തിലൂടെ ലോകത്തിനു കാണിച്ചുതന്നു.

ചട്ടമ്പിസ്വാമി സാഹിത്യത്തെ ഫലസമ്പുഷ്ടമാക്കുക എന്നതായിരുന്നു അച്ഛന്റെ ജീവിതലക്ഷ്യം. മലയാളത്തിലും സംസ്കൃതത്തിലും ഒരുപോലെ പ്രാവീണ്യം നേടിയിരുന്ന അദ്ദേഹം "ഭട്ടാരകപ്പാന" എന്ന ഈ കൃതിയിലൂടെ മലയാളഭാഷയുടെ മാധുര്യം ആസ്വാദകർക്ക് പകർന്നു നൽകുന്നു.

ഹിമഗിരിശൃംഗത്തിൽ നിന്നും സമുദ്ഭവിക്കുന്ന ഗംഗാപ്രവാഹം പോലെ പരിപാവനമായ ചരിത്രത്തിനുടമയായിരുന്നു പരമഭട്ടാരക ചട്ടമ്പിസ്വാമി തിരുവടികൾ. ആ ഭാഗീരഥീതീർത്ഥത്തിൽ നിർലീനമായ മനസ്സുമായി ജീവിച്ച ഗ്രന്ഥകാരന്റെ തൂലികത്തുമ്പിൽ നിന്നും നിർഗ ളിച്ച വരികളും അതുപോലെ പരമപവിത്രങ്ങൾ തന്നെ.

"ഇവിടെ വന്നു നമിക്കുക ലോകമേ!
ഇവിടമാണു നിൻ ശാന്തിനികേതനം,
ഇവിടമാണു നിൻ സത്കലാമണ്ഡലം,
ഇവിടമാണു നിൻ വിശ്വവിദ്യാലയം!"

ചട്ടമ്പിസ്വാമികളുടെ മഹാസമാധി സങ്കേതമായ പന്മനക്കാവി നെക്കുറിച്ച് ഗ്രന്ഥകാരന്റെ വരികളാണിവ.

അത്യന്തം ഹൃദയഹാരികളായ ഈരടികളിലൂടെ പ്രകടമാകുന്ന ഭക്തിയുടെ ഭാവപ്രപഞ്ചമാണ് അനുപമസുന്ദരമായ ഈ ഭാഷാകാവ്യം.

രണ്ടാം പതിപ്പിന്റെ ആവശ്യകതയറിഞ്ഞ് എല്ലാവിധ പ്രോത്സാ ഹനങ്ങളും വേണ്ട നിർദ്ദേശങ്ങളും നൽകി അനുഗ്രഹിച്ച പ്രശസ്ത സാഹിത്യകാരനും ചട്ടമ്പിസ്വാമിഭക്തനുമായ ശ്രീ. കൈതയ്ക്കൽ സോമക്കുറുപ്പ് അവർകൾക്ക് എന്റെ നിസ്സീമമായ കൃതജ്ഞത ഇതോ ടൊപ്പം രേഖപ്പെടുത്തുന്നു.

ഈ ഗ്രന്ഥത്തിന്റെ പ്രാധാന്യം മനസ്സിലാക്കി, അത്യന്തം ഭംഗി യായി ഇതിന്റെ രണ്ടാം പതിപ്പ് പ്രസിദ്ധീകരിക്കുവാൻ സന്മനസ്സുകാ ണിച്ച ചന്ദ്രാപ്രസ്സ് ഉടമ ശ്രീ. എം.ശ്രീകുമാർ അവർകളോട് എന്റെ ആത്മാർത്ഥമായ നന്ദി രേഖപ്പെടുത്തുന്നു.

അതുപോലെ സഹൃദയരായ എന്റെ പിതാവിന്റെ എല്ലാ സുഹൃ ത്തുകൾക്കും നന്ദി.

**പ്രേമലത എസ്. വാരിയർ**
(ഗ്രന്ഥകർത്താവിന്റെ പുത്രി)

തിരുവനന്തപുരം
22-01-2012

# ഭട്ടാരകപ്പാന

## കാണ്ഡം – ഒന്ന്

### മംഗളാചരണം

സിദ്ധവന്ദിതശർവാവതാരമേ!
സിദ്ധിവിദ്യാധിരാജനേ, കൈതൊഴാം!!

1. അച്ഛനമ്മമാരാദിഗുരുക്കന്മാ-
രച്ഛവാത്സല്യസങ്കല്പശാലികൾ
ദിവ്യവിഷ്ടപവാസികളെന്നുടെ
കാവ്യനിർമ്മിതിയ്ക്കൊത്തു തുണയ്ക്കണം!! *

---

സിദ്ധവന്ദിത............ കൈതൊഴാം! – ഇത് ഈ ഭാഷാഗാനകാവ്യത്തിലെ പല്ലവിയാണ്. സിദ്ധ.... = സിദ്ധന്മാരായ യോഗികളാൽ വന്ദിക്കപ്പെട്ട ശിവാവതാരമേ! ആശ്രിതർക്കു വിവിധസിദ്ധികൾ നൽകുന്ന വിദ്യാധിരാജനേ! അവിടുത്തേയ്ക്കു കൂപ്പുകൈ! ചട്ടമ്പിസ്വാമി തിരുവടികൾക്ക് അനേകം കാരണപ്പേരുകളുള്ളതിൽ ഒന്നാണ് "വിദ്യാധിരാജൻ".

ഒരു മനുഷ്യന് പ്രകൃത്യാ പ്രഥമഗുരുക്കന്മാർ അച്ഛനമ്മമാരാണ്. അവരെ സ്മരിച്ചുകൊണ്ട് കാവ്യം ആരംഭിച്ചിരിക്കുന്നു. അച്ഛവാത്സല്യ... = നിർമലമായ വാത്സല്യം കൊണ്ടും സങ്കല്പങ്ങൾ കൊണ്ടും ശോഭിക്കുന്നവർ. അച്ഛനമ്മമാർക്ക് കുഞ്ഞുങ്ങളിലുള്ള വാത്സല്യവും അവരെക്കുറിച്ചുള്ള ഭാവിസങ്കല്പങ്ങളും നിസ്വാർത്ഥവും തന്മൂലം നിർമലവുമായിരിക്കും. ദിവ്യവിഷ്ടപം = സ്വർഗം.

2. രാമസംജ്ഞനാം മാതുലൻ സദ്ഗുണാ-
രാമനെന്നുടെ മാനസപ്പൊയ്കയിൽ
ഹംസകേളികളാടി വിളങ്ങണം
ഭാസമാനസ്മിതാഞ്ചിതദർശനൻ!

3. മാമകജന്മദേശാധിദേവതേ!
കാമവർഷാപയോധരമാലികേ!
കാളി ! കാത്തുകൊൾകെന്നെ നീ നിത്യവും
ക്ഷാളിതാശേഷകല്മഷസഞ്ചയേ !!

4. ദുർഗതിവംശകാനനവഹ്നിയാം
ദുർഗ ചിത്പുരമന്ദിരവാസിനി,
ശ്രീലലങ്കേശ്വരാലയവാസിയാം
നീലകണ്ഠൻ, ഗണേശ്വരൻ, വാണിയും.
അന്യദേവതാവൃന്ദവും ദാസനാ-
മെന്നെ മുറ്റുമനുഗ്രഹിക്കേണമേ,

---

രാമസംജ്ഞനാം മാതുലൻ = ഗ്രന്ഥകർത്താവിന്റെ അമ്മാവൻ, അത്തിപ്പൊറ്റ വാരിയത്തു രാമവാരിയർ. ഹംസകേളികൾ = അരയന്നത്തിന്റെ ലീലകൾ. ഭാസമാന..... = ശോഭനമായ മന്ദഹാസം കൊണ്ടു ദർശനീയൻ.

ജന്മദേശധിദേവത = ജന്മദേശമായ അത്തിപ്പൊറ്റയിലെ മുഖ്യദേവതയായ മാങ്ങോട്ടു ഭഗവതി. കാമവർഷാ... = അഭീഷ്ടങ്ങൾ ചൊരിയുന്ന വർഷാകാലമേഘമാല. ക്ഷാളിതാ...... = എല്ലാ പാപങ്ങളെയും കഴുകിക്കളയുന്നവൾ.

ദുർഗതിവംശകാനനവഹ്നി = ദുർഗതിയാകുന്ന മുളങ്കാടിനു തീയ്യായിട്ടുള്ളവൾ. വംശം = മുള. ദുർഗ = ചിത്പുരത്തിലെ ക്ഷേത്രത്തിൽ വസിക്കുന്ന ദുർഗാഭഗവതി. ചിത്പുരം = ചിറ്റൂർ (പാലക്കാട്, ചിറ്റൂർ) ശ്രീലം = ശ്രീകൊണ്ടുലസിക്കുന്ന. ലങ്കേശ്വരാലയം = ചിറ്റൂർ ലങ്കേശ്വരം ഗ്രാമത്തിലെ ശിവക്ഷേത്രം.

അന്യദേവതാവൃന്ദം = മറ്റു ദേവന്മാരുടെ സമൂഹം.

പാനയായിട്ടു ഭട്ടാരദേവനെ -
പ്പാടിവാഴ്ത്തുമെൻ പ്രജ്ഞയാം വേദിയിൽ
ശുദ്ധശബ്ദാർഥസന്തതി മേല്ക്കുമേൽ
ബദ്ധകൗതുകമാടിക്കളിക്കുവാൻ (24)

സിദ്ധവന്ദിതശർവാവതാരമേ!
സിദ്ധിവിദ്യാധിരാജനേ, കൈതൊഴാം!!

## ജനനവും നാമകരണവും
**[ അയ്യപ്പൻ - കുഞ്ഞൻ ]**

5. കേരളാവനി കേണപേക്ഷിക്കയാൽ
കേവലൻ പരമേശ്വരൻ ശാശ്വതൻ
ധർമ്മസംസ്ഥാപനത്തിനു മർത്ത്യനായ്
ജന്മമാർന്നിതനന്തപുരിയിങ്കൽ
നായകാന്വയം തന്നിലീ, മന്നിന്റെ
ഗേയപുണ്യമുടലാർന്നപോലവേ.

---

പാന = ഒരുതരം ഭാഷാഗാനമട്ട്. ഭട്ടാരദേവൻ = ശ്രീ ചട്ടമ്പിസ്വാമി തിരുവടികൾ. ഭട്ടാരൻ, ഭട്ടാരകൻ, പരമഭട്ടാരകൻ എന്നിങ്ങനെ പല വിധത്തിലും സ്വാമിതിരുവടികൾ പ്രകീർത്തിക്കപ്പെടാറുണ്ട്. ഭട്ടാരൻ = പൂജ്യൻ. ഈ ഗ്രന്ഥത്തിനു ഭട്ടാരകപ്പാന എന്ന പേരിന്റെ ആസ്പദം ഇതിൽനിന്നും മനസ്സിലാക്കാം.

ശുദ്ധശബ്ദാർഥസന്തതി = ശുദ്ധങ്ങളായ ശബ്ദങ്ങളുടെയും ശുദ്ധങ്ങളായ അർത്ഥങ്ങളുടെയും പരമ്പര. ബദ്ധകൗതുകം = ഉത്സാഹത്തോടെ.

കേരളാവനി = കേരളഭൂമി. അനന്തപുരി = തിരുവനന്തപുരം. അന്ന് വേണാടിന്റെ തലസ്ഥാനം, ഇന്നു കേരള സംസ്ഥാനത്തിന്റെ തലസ്ഥാനം.

യദാ യദാ ഹി ധർമസ്യ....... എന്ന ഗീതാവാക്യം അനുസ്മരിക്കുക. നായകാന്വയം = നായകന്മാരുടെ വംശം = നായർ സമുദായം. ഗേയപുണ്യം = ഗാനം ചെയ്യപ്പെടേണ്ടതായ - പ്രകീർത്തിക്കപ്പെടേണ്ടതായ പുണ്യം.

ജനനം 1029 ചിങ്ങം 11 (1853 ആഗസ്റ്റ് 25) വ്യാഴം, നക്ഷത്രം - ഭരണി.

6. ശൈവവൈഷ്ണവശക്തിസമ്മേളന-
പാവനഫലമയ്യപ്പനെന്നല്ലോ
നാടുനീളെ പ്രസിദ്ധമ,ക്കുഞ്ഞിനു
നൽകിനാരതേ നാമം പിതാക്കളും,
ഭൂമിയിൽ മറ്റൊരയ്യപ്പനായിട്ടു
തൻമകൻ വളരേണമെന്നാശയാൽ.

7. എങ്ങു ലോകത്തിൽ മറ്റൊരു ദൈവതം
തുംഗമംഗല്യദാനവിചക്ഷണം,
സർവധർമസമന്വയനാത്മകം,
ശർവവിഷ്ണുജനയ്യപ്പനെന്നിയേ?

8. അമ്മ നങ്കയാൾ കുഞ്ഞിനെക്കുഞ്ഞനെ-
ന്നോമനിച്ചു വിളിച്ചു തുടങ്ങവേ
ആയതേറ്റു പറഞ്ഞാർ ജനങ്ങളു;-
മാഢ്യരീതികളീവിധം താനല്ലോ!. (44)

സിദ്ധവന്ദിതശർവാവതാരമേ!
സിദ്ധിവിദ്യാധിരാജനേ, കൈതൊഴാം!!

---

തുംഗമംഗല്യദാനവിചക്ഷണം = തുംഗമായ മംഗല്യത്തിന്റെ ദാനത്തിൽ വിചക്ഷണം. തുംഗം = ഉന്നതം, മികച്ചത്. മംഗല്യം = മംഗലം. വിചക്ഷണം = സമർഥം. സർവധർമസമന്വയനാത്മകം = എല്ലാ മതങ്ങളെയും സമന്വയിപ്പിക്കുന്നത്. ശബരിമല ധർമ്മശാസ്താ - അയ്യപ്പനെ ജാതിമതവ്യത്യാസമെന്നിയേ എല്ലാവരും ആരാധിക്കുന്നു. ശർവവിഷ്ണുജൻ = ശർവനും വിഷ്ണുവിനുംകൂടി ജനിച്ചവൻ. ശർവൻ = ശിവൻ.

ആഢ്യരീതികൾ = യോഗ്യന്മാരുടെ സമ്പ്രദായങ്ങൾ. കുഞ്ഞൻ - കുഞ്ഞിന് ഇട്ട പേര് അയ്യപ്പൻ; കുഞ്ഞൻ എന്ന് ഓമനപ്പേര്. കുഞ്ഞൻ എന്ന പേരിനാണ് പ്രസിദ്ധിയുണ്ടായത്. കുഞ്ഞൻ എന്നതിനെ സംസ്കൃതീകരിച്ച് ശിശു, അർഭകൻ, പാണിന്ധയൻ, ബാലൻ എന്നീ പര്യായശബ്ദങ്ങൾ സ്വാമി തിരുവടികളുടെ സംജ്ഞകളായിത്തീർന്നു.

## അമ്മയുടെ വിചാരഗതി
**[കുലമഹിമ]**

9. ഉണ്ണിയെത്തൊട്ടിലാട്ടിയുറക്കവേ
ഉള്ളിലേവം നിനച്ചു ജനനിയാൾ:-

"എന്നകമിന്നൊരാനന്ദസാഗര-
മെന്തു കാരണമെന്നറിവീല ഞാൻ!
എൻകുടിലിതു ദാരിദ്ര്യപീഢിത-
മെങ്കി, ലെന്തിവൻ പെറ്റുവീണപ്പൊഴേ
എല്ലാമിങ്ങു നിറഞ്ഞതായ് തോന്നി മേ;
എന്റെ ചെല്ലമേ! നീതന്നെയെൻധനം.

കണ്ണടച്ചു കിടന്നുറങ്ങുന്ന നീ
കണ്ണനോ? ഞാൻ യശോദയോ ദൈവമേ?
എൻ മകനേ! നിനക്കു കിടച്ചതു
മൻമുഖമെന്നു ചൊല്ലിന്നിതാളുകൾ:
അമ്മതൻ മുഖം പുത്രനു നല്ലതെ-
ന്നച്ഛനും ചൊല്വിതെന്നെസ്സുഖിപ്പിക്കാൻ! *

---

ആനന്ദസാഗരം = ആനന്ദസമുദ്രം. ഭഗവാൻ ശിശുവായി തന്നിൽ ജനിച്ചപ്പോൾ അമ്മയായ നങ്കയുടെ മാനസം ആനന്ദപൂർണമായി. അതിനുകാരണം അവർക്കു മനസ്സിലായില്ല! ദാരിദ്ര്യപീഢിതം - കുഞ്ഞന്റെ ഗൃഹം സമ്പത്തിന്റെ ലേശംപോലും ഇല്ലാത്തതായിരുന്നു.

എല്ലാമിങ്ങു....തോന്നി മേ = വീട്ടിൽ എല്ലാം സമൃദ്ധിതന്നെ എന്ന പ്രതീതി അമ്മയ്ക്കുണ്ടായി. കുഞ്ഞിന്റെ ദിവ്യത്വം ഇവിടെ സൂചിതം. നീതന്നെ.... ധനം = അമ്മയുടെ ശരിയായ ധനം പുത്രനാണല്ലോ. ഭൗതികം, ആത്മീയം എന്നീ രണ്ടർത്ഥത്തിലും കുഞ്ഞൻ അമ്മയുടെ സമ്പത്തിസർവസ്വമായിരുന്നു. ചെല്ലം = ഓമന.

നിനക്കു കിടച്ചതു മന്മുഖം = ആൺകുട്ടിക്ക് അമ്മയുടെയും പെൺകുട്ടിക്ക് അച്ഛന്റെയും മുഖപ്പകർപ്പുണ്ടാകുന്നത് ഭാഗ്യസൂചനയാണ് എന്ന് സാമുദ്രിക ശാസ്ത്രം.

എന്തുമാകട്ടെ, ഞങ്ങൾ തൻ ജീവിതം
ഹന്ത! നിന്നാലതിമാത്രധന്യമായ്,
നീ വളർന്നു വലുതായി മന്നിനു
കൈവളർത്തണം ശാന്തിയും സൗഖ്യവും.

രണ്ടു മൂന്നു പേരുണ്ടായി യോഗികൾ
പണ്ടു നിന്റെ കുലമിതിലോമനേ!
നാൻമുഖനെന്തെഴുതി നിൻ നെറ്റിയിൽ?
നന്മ നേരുന്നിതമ്മ നിനക്കു ഞാൻ.

നീ ജനിച്ച സമയമറിഞ്ഞുടൻ
നിന്റെ താതൻ പറഞ്ഞു: – കിടാവിവൻ
കയ്യിലൊന്നുമില്ലെങ്കിലുമേവർക്കും
കൈനിറയെക്കൊടുപ്പാൻ കഴിവുള്ളോൻ!
ശർവനങ്ങു ദിഗംബരനെങ്കിലും *
സർവദനാം മഹാപ്രഭുവല്ലയോ?
നൂനമോർത്തതു കോൾമയിർക്കൊൾവിതെൻ
മേനിയാകവേ കുഞ്ഞേ! കുമാരക!

---

രണ്ടുമൂന്നു പേരുണ്ടായി യോഗികൾ = ഈശ്വരപിള്ള യോഗീശ്വരൻ, നാരായണമൗനി, ഉമ്മിണി നായനാചാര്യൻ എന്നിങ്ങനെ മൂന്നു ദിവ്യ പുരുഷന്മാർ സ്വാമി തിരുവടികളുടെ കുലപൂർവ്വികന്മാരായിരുന്നു.

“മച്ചേൽ വേണിയത്ത്” എന്നാണ് ഇവരുടെ മലയിൻകീഴിലെ വീട്ടുപേര്. ഉപജീവനാർത്ഥം മലയിൻകീഴിൽനിന്നും തിരുവനന്തപുരത്തേയ്ക്കുവന്ന് കണ്ണൻമൂല – കൊല്ലൂരിലുള്ള ഉള്ളൂർക്കോട്ടു വീട്ടിലാണ് നങ്കാദേവി താമസിച്ചിരുന്നത്. കുഞ്ഞനെ പ്രസവിച്ചത് ഇവിടെയാണ്.

താതൻ = അച്ഛൻ – വാസുദേവൻ എന്നുപേരുള്ള ബ്രാഹ്മണൻ. ദിഗംബരൻ = ഉടുക്കാൻ വസ്ത്രമില്ലാത്തവൻ – ദാരിദ്ര്യത്തിന്റെ ലക്ഷണം. സർവദൻ = എല്ലാം ദാനം ചെയ്യുന്നവൻ, സ്വാമിതിരുവടികൾ ദിഗംബരനായ ശിവന്റെ = ശ്രീപരമേശ്വരന്റെ അവതാരമായി ഗണിക്കപ്പെടുന്നു.

അഷ്ടി മുട്ടാതെ വാഴണം മന്നിനു
പുഷ്ടി നല്കി നീ നൂറോളമാണ്ടുകൾ!" (76)

സിദ്ധവന്ദിതശർവാവതാരമേ!
സിദ്ധിവിദ്യാധിരാജനേ, കൈതൊഴാം!!

## കൗമാരവിലസിതം
[ ഒരു പ്രവചനം ]

10. പിച്ചവെച്ചു നടക്കുന്ന കുഞ്ഞനെ-
പ്പിന്നിൽച്ചെന്നു സകൗതുകം നങ്കയാൾ
വാരി മാറോടണയ്ക്കുവാൻ നോക്കവേ,
ചോരിവായിൽ ചിരിയാർന്നവൻ മുദാ
ചേണിയന്ന തൻ വക്ത്രം തിരിച്ചുടൻ
വീണനങ്ങാതെ മണ്ണിൽ കിടക്കവേ,
"ഇല്ല നിൻമകനാർക്കും പിടികൊടു-
ക്കില്ല പെണ്ണേ, നിരാശപ്പെടേണ്ട നീ,
പ്രൗഢവിദ്യകളാർന്നു തെളിഞ്ഞിവൻ
ഗൂഢമായിട്ടു വെച്ചിടും സർവവും."
വാസുദേവദ്വിജാതൻ പ്രിയമൊടും
വാണിയേവം മൊഴിയവേ നങ്കയാൾ
വിസ്മയമാർന്നു നിന്നാൾ വിവക്ഷിതം
വ്യക്തമായിട്ടറിയാതെ തെല്ലിട. (90)

---

അഷ്ടിമുട്ടാതെ = ആഹാരം മുടങ്ങാതെ. മന്നിനു പുഷ്ടി = ആശയ പരമായ സമ്പത്തു ജനങ്ങൾക്കു നല്കിക്കൊണ്ട്. ഒരമ്മയുടെ ഉദാത്തസങ്കല്പങ്ങൾ!

ആർക്കും പിടികൊടുക്കില്ല – ആർക്കും അളന്നു തിട്ടപ്പെടുത്തുവാൻ കഴിയാത്ത വിജ്ഞാനസമ്പന്നത സൂചിപ്പിക്കുന്നു. ഒപ്പം സരസമായ മറ്റൊരർത്ഥവും. പ്രൗഢവിദ്യകൾ = ഹഠയോഗ രാജയോഗ ജപ യോഗ ബ്രഹ്മവിദ്യാദികൾ.

ദ്വിജാതൻ = ബ്രാഹ്മണൻ.

വിവക്ഷിതം = ഭർത്താവിന്റെ അഭിപ്രായം. അതിലടങ്ങിയ ഗൂഢാർത്ഥം നങ്കാദേവിക്കു പിടികിട്ടിയില്ല എന്നു സാരം.

സിദ്ധവന്ദിതശർവാവതാരമേ!
സിദ്ധിവിദ്യാധിരാജനേ, കൈതൊഴാം!!

[ കൊല്ലൂർ ദേവീക്ഷേത്രത്തിൽ ]

11. അമ്മതൻ കൈ മുറുകെപ്പിടിച്ചുകൊ -
ണ്ടമ്പലത്തിലണഞ്ഞു മൃദുപദം
ദേവിതന്റെ തിരുമുമ്പിലാദര -
പൂർവമജ്ഞലി കൂപ്പിത്തൊഴുകവേ
കണ്ണടച്ചെന്തു യാചിച്ചുപോലവൻ
കാംക്ഷിതങ്ങൾ? അറിഞ്ഞതി, ല്ലല്ലെങ്കിൽ
അമ്മ വാഴണം സൗഖ്യമോടെന്നല്ലാ-
ത, മ്മകന്നു വേറെന്തൊരു വാഞ്ഛിതം?

12. കോവിലിൽച്ചെന്നു നേടിയതെന്തെന്നു
കേളിയായിട്ടു വാസുദേവദ്വിജൻ
കുഞ്ഞനോടഹോ ചോദിച്ച നേരത്തു
"കിട്ടിയില്ല കൊടുത്തതേയുള്ളു ഞാൻ"
എന്നു ചൊല്ലവേ താതനും ചോദിച്ചാൻ,
"എന്തു ദേവിയ്ക്കു നല്കി നീ പുത്രക?"
"എന്നെത്തന്നെ കൊടുത്തൂ ഞാനമ്മയ്ക്കു"
"പിന്നെയെന്തിനു വന്നു തിരിച്ചു നീ?"
"അച്ഛനോടൊന്നു ചോദിച്ചു പോകുവാൻ"
സ്വച്ഛസുന്ദരമീ, മൊഴി കേൾക്കവേ

---

അമ്മ വാഴണം സൗഖ്യമോടെ = ജഗന്മാതാവായ കൊല്ലൂരംബികയ്ക്കു കുഞ്ഞൻ സൗഖ്യം നേരുന്നു! അഥവാ തന്നെ പെറ്റുവളർത്തുന്ന നങ്കാദേവിക്കു സൗഖ്യം നേരുന്നു. രണ്ടായാലും കുഞ്ഞൻ സ്വന്തം ആവശ്യം ഒന്നും ഭഗവതിയുടെ മുമ്പിൽ അവതരിപ്പിച്ചില്ല.

വാഞ്ഛിതം = ഇഷ്ടം. ബാല്യത്തിൽത്തന്നെ നിസ്സംഗത സൂചിതം.

എന്നെത്തന്നെ കൊടുത്തു ഞാനമ്മയ്ക്ക് = കുഞ്ഞൻ കൗമാരപ്രായത്തിൽത്തന്നെ ഭഗവദർപ്പിതജീവിതനായിരുന്നു. ഭാവിയെ സൂചിപ്പിക്കുന്ന കവിപ്രയോഗം.

അച്ഛനോടൊന്നു...- കുഞ്ഞന്റെ നർമ്മഭാഷണരീതിക്കു ദൃഷ്ടാന്തം.

വാസുദേവമഹീസുരനേത്രങ്ങ-
ളശ്രുപൂർണങ്ങളായി പൊടുന്നനെ.

സിദ്ധവന്ദിതശർവാവതാരമേ!
സിദ്ധിവിദ്യാധിരാജനേ, കൈതൊഴാം!!

**[ കൊല്ലൂർ ശാസ്താക്ഷേത്രത്തിൽ ]**

13. തെല്ലകലത്തു ശാന്തമനോജ്ഞമാ-
യുല്ലസിക്കുന്ന ശാസ്താവിൻ കോവിലിൽ
ചെന്നിട്ടയ്യപ്പാ എന്നു മൊഴിയവേ
തന്നെയല്ലോ വിളിച്ചതു താനെന്നായ്
തോന്നി കുഞ്ഞനു പൂർവസംസ്കാരത്താൽ,
മന്നിൽ മാനവൻ വാസനാസന്തതി! *

അങ്ങെഴും ദിവ്യശങ്കരലിംഗത്തി -
ലാത്മദർശനം ശീലിച്ചിതന്വഹം
കുഞ്ഞ, നല്ലെങ്കിലെന്തുകൊണ്ടാണവൻ
കോൾമയിർക്കൊണ്ടു നില്പതു തെല്ലിട?

---

അശ്രുപൂർണങ്ങൾ - പുത്രന്റെ നർമ്മഭാഷണത്തിലുള്ള ചാതുരിയും അതിലടങ്ങിയ ഗഹനാർഥത്തിന്റെ മഹത്ത്വവും മനസ്സിലായതു കൊണ്ട് അച്ഛന്റെ കണ്ണുകൾ നിറഞ്ഞു.

"തന്നെയല്ലോ വിളിച്ചതു താൻ" അയ്യപ്പാ എന്നു കുഞ്ഞൻ അയ്യപ്പനെ വിളിച്ചത് തന്നെത്തന്നെ വിളിച്ചതാണ് എന്നുതോന്നി. തന്റെ പേരും അയ്യപ്പനാണല്ലോ. ശ്രീലകത്തിരുന്ന ദേവനും തനിക്കും തമ്മിലുള്ള അഭേദത്തിന്റെ ബോധം ചെറുപ്രായത്തിൽത്തന്നെ കുഞ്ഞനുണ്ടായിരുന്നു. വാസനാസന്തതി = വാസനയുടെ സന്തതി വാസനയനുസരിച്ചാണ് ഒരു ജീവന് ഓരോ ജന്മത്തിലും രൂപഭാവങ്ങൾ സിദ്ധിക്കുന്നത്. പൂർവജന്മത്തിൽത്തന്നെ കുഞ്ഞൻ ദിവ്യനായിരുന്നു എന്നു സൂചന.

ശങ്കരലിംഗത്തിലാത്മദർശനം = താൻ മഹേശ്വരാവതാരമാണെന്ന് സ്വയം മനസ്സിലാക്കുന്ന നേരിയ അനുഭവം. ശാസ്താക്ഷേത്രത്തിലെ ശിവലിംഗപ്രതിഷ്ഠയ്ക്കു മുമ്പിലാണ് ഇതു നടക്കുന്നത്.

[ വിദ്യാരംഭം ]

14. അമ്മ വന്നു വിരിച്ച മണലിന്മേ-
ലക്ഷരങ്ങളെഴുതിപ്പഠിപ്പിക്കാൻ
കോപ്പുകൂട്ടും പിതാവിനോടോതിനാൻ
കുഞ്ഞ, "നോർപ്പു ഞാനത്രയും" എന്നായി!
"അച്ഛനെൻ കൈപിടിച്ചെഴുതിക്കവേ
അമ്മ നോക്കി രസിക്കട്ടെ നല്ലപോൽ"
എന്നു ചിന്തിച്ചു താതന്റെയങ്കത്തിൽ
ചേർന്നിരുന്നവൻ മണ്ണിലെഴുതുമ്പോൾ
അന്തരീക്ഷത്തിൽനിന്നു വിബുധന്മാ-
രസ്സലായിട്ടു പുഞ്ചിരി തൂകിനാർ. (130)

15. സ്നിഗ്ധമാനസരച്ഛനുമമ്മയും
ശുദ്ധവാത്സല്യവഞ്ചിതരാകയാൽ
നന്ദനബുദ്ധി വച്ചു പുലർത്തിനാ-
രിന്ദുചൂഡാവതാരമാം കുഞ്ഞനിൽ. (134)

സിദ്ധവന്ദിതശർവാവതാരമേ!
സിദ്ധിവിദ്യാധിരാജനേ, കൈതൊഴാം!!

---

"ഓർപ്പു ഞാനത്രയും" പൂർവജന്മാർജിതമായ വിപുല വിജ്ഞാന ശേഖരത്തിന്റെ സ്മൃതിയുടെ ആദ്യകിരണങ്ങൾ ഇവിടെ വെളിപ്പെടുന്നു. വിദ്യാസമ്പാദനം മിക്കവാറും തനിക്ക് ഒരു പൊടിതുടയ്ക്കലായിരുന്നു എന്ന് സ്വാമി തിരുവടികൾ പിന്നീട് ഒരിടത്തു പ്രസ്താവിച്ചിട്ടുണ്ട്.

വിബുധന്മാർ = ദേവന്മാർ

സ്നിഗ്ധമാനസർ = സ്നേഹമുള്ള മനസ്സോടുകൂടിയവർ.

ശുദ്ധവാത്സല്യവഞ്ചിതർ = കറയറ്റ പുത്രവാത്സല്യം നിമിത്തം കുഞ്ഞന്റെ അലൗകികമഹത്ത്വത്തെക്കുറിച്ച് അച്ഛനമ്മമാർ ചിന്തിച്ചതേയില്ല.

നന്ദനബുദ്ധി = പുത്രനെന്ന ബുദ്ധി, ഇന്ദുചൂഡൻ = ശിവൻ.

## ശൈശവകേളികൾ
**[ കൊറ്റിനുള്ള വഴി ]**

16. നിത്യവൃത്തിക്കു പോറ്റിമഠം തന്നിൽ
ഭൃത്യവൃത്തിയിലമ്മ കഴിയവേ
നാതിദൂരസ്ഥഗുല്മവനങ്ങളിൽ
നിന്നു താളും തകരയും ചീരയും
കൊണ്ടുവന്നു മഠാന്തർജനത്തിനു
കുഞ്ഞനാദരാൽ കാഴ്ച വച്ചീടിനാൻ;
ചെറ്റതിനു പകരമായ് നല്കിയ
ചോറുമുപ്പും മുളകും കഴിച്ചവൻ
ചെയ്തു തൻ ജീവസന്ധാരണം; നിത്യ-
തൃപ്തനല്ലയോ ലോകമഹേശ്വരൻ! *

17. ദാസ്യവേലകൾ ചെയ്യുന്ന കണ്ണനു
വെണ്ണ നൽകുന്ന ഗോപിയെപ്പോലവേ
ഹാ സുകൃതമനന്യസുലഭമെൻ
ഭൂസുരാംഗനേ! നേടി നീ മന്നിതിൽ

---

പോറ്റിമഠം = കൊല്ലൂരിലെ അന്നത്തെ ഏറ്റവും വലിയ ജന്മിയും സ്ഥാനിയുമായിരുന്നു അവിടത്തെ പോറ്റി. തിരുവനന്തപുരത്തെ ശ്രീപത്മനാഭസ്വാമിക്ഷേത്രത്തിന്റെ ഭരണകാര്യങ്ങൾക്കു ചുമതലപ്പെട്ടിരുന്ന സമിതിയിലെ അംഗമായ "കൊല്ലൂർ അത്തിയറപ്പോറ്റി." അദ്ദേഹത്തിന്റെ മഠത്തിൽ ദാസ്യവൃത്തിയെടുത്താണ് നങ്കാദേവി തനിക്കും കുഞ്ഞുങ്ങൾക്കും ഉപജീവനം കണ്ടെത്തിയിരുന്നത്. പിതാവായ ബ്രാഹ്മണൻ പ്രത്യേകമായി ഒന്നും സമ്പാദിച്ചിരുന്നില്ല.

നാതിദൂരസ്ഥഗുല്മവനങ്ങൾ = അധികം ദൂരത്തല്ലാത്ത കുറ്റിക്കാടുകൾ. കൊല്ലൂർ ഗ്രാമത്തിന്റെ അന്നത്തെ സ്ഥിതി.

നിത്യതൃപ്തനല്ലയോ ലോക മഹേശ്വരൻ? = കുഞ്ഞൻ കൗമാരത്തിൽത്തന്നെ, ഇല്ലായ്മയിലും സംതൃപ്തി കാണുന്ന സ്വഭാവക്കാരനായിരുന്നു. ദിവ്യത്വസൂചന.

അമ്പിയന്നു നീ നൽകിയൊരന്നത്തി-
ന്നന്യദുർലഭശുദ്ധിയാലല്ലയോ
സത്ത്വസമ്പന്നനായി വളർന്നവൻ
സത്യദർശനസിദ്ധനായീടിനാൻ! (152)

സിദ്ധവന്ദിതശർവാവതാരമേ!
സിദ്ധിവിദ്യാധിരാജനേ, കൈതൊഴാം!!

18. ഉച്ചനേരത്തു വിശ്രമം കൊള്ളുവാൻ
പച്ചവൃക്ഷത്തണലിലേകാകിയായ്
മാനം നോക്കിക്കിടക്കുന്ന കുഞ്ഞനെ
മന്ദമാരുതൻ തൊട്ടുതഴുകവേ
രണ്ടുപേരുമകക്കുളിരാർന്നിതു;
സേവ്യസേവകധർമ്മങ്ങളങ്ങനെ. (158)

[ തലയാട്ടൽ ]

19. അത്തണൽമരം, ചില്ലകൾ കാറ്റില-
ങ്ങാട്ടിനിൽക്കവേ തൻ തലയാട്ടിനാൻ
കുഞ്ഞ, നുന്നതന്മാരെയനുകരി-
ക്കുന്നതിലില്ല ദോഷമെന്നോർത്തപോൽ.
ഉച്ചവെയ്‌ലിൻ വെളിച്ചത്തിലും പൊരുൾ
കാഴ്ചയിൽ പെട്ടതില്ലെന്ന വാസ്തവം
കുഞ്ഞനോടു പറഞ്ഞതാവാം മരം
കമ്പുകൾ തന്റെ ദോളനലീലയാൽ;

---

അന്യദുർലഭശുദ്ധി - അന്നത്തിന്റെ സാത്വികഗുണം ഒരാളുടെ സ്വഭാവത്തെയും സ്വാധീനിക്കുന്നു. അന്തർജനം കുഞ്ഞന് അന്നം നൽകിയത് സന്തോഷത്തോടെയായിരുന്നു. അതു ശുദ്ധവുമായിരുന്നു.

സേവ്യൻ = പ്രഭു. സേവകൻ = ഭൃത്യൻ. ഈശ്വരാവതാരമായ കുഞ്ഞനെ വായുഭഗവാൻ സേവിക്കുന്നു.

ഉന്നതന്മാരെ = പൊക്കമുള്ളവരെ; കൂടുതൽ മേന്മയുള്ളവരെ.

ഉച്ചവെയ്‌ലിൻ..... സൂര്യന്റെ വെളിച്ചത്തിനും പ്രപഞ്ചാതീതസത്യത്തെ വെളിപ്പെടുത്താൻ സാധ്യമല്ല. ദോളനലീല = ആട്ടം

ബുദ്ധിയുള്ളിലുറച്ചതില്ലിന്നിയു —
മെന്നു ചൊല്ലിയതാമോ കുമാരനും?
ആർക്കറിയാൻ കഴിയുമല്ലെങ്കി, ലാ
വൃക്ഷബാലസംവാദരഹസ്യങ്ങൾ?
ചൊട്ടയിലുള്ള ശീലം — തലയാട്ടൽ
വിട്ടുപോയില്ല കുഞ്ഞൻ വളർന്നിട്ടും;
ആദ്യകാലസഖികളാം രീതിക-
ളാമരണം തുടരുന്നു മർത്ത്യനെ. *
ഓർക്കിലായതു കേവലം ചേഷ്ടയോ?
നിർവികല്പസമാധിതൻ ഭാഷയോ? (176)

**[ ഭാവിമാർഗനിർണയം ]**

20. തൊട്ടടുത്തുള്ള ഗുല്മവനങ്ങളി-
ലൊറ്റയായ് ചെന്നു പുത്തൻ മലരുകൾ
ഒട്ടിറുത്തു കരുണാർദ്രചിത്തനായ്
കൂടയിലിട്ടു കൊണ്ടുവന്നന്വഹം
ചേലിൽ മാലകൾ കോർത്തവൻ ദേവിതൻ
ശ്രീലകത്തൃപ്പടിയിലർപ്പിച്ചുടൻ
തെല്ലു പിൻവാങ്ങി നില്ക്കവേ,പൂജക-
നുല്ലസത്സ്മിതം തൻ കരവാരിയാൽ
പൂർവികാചാരപാലനകോവിദൻ
പാദജാഘമൊഴിപ്പാൻ തളിയ്ക്കവേ

---

ബുദ്ധിയുള്ളിൽ...= തനിക്കിതൊന്നും അറിയുവാനുള്ള ബുദ്ധി കൈവന്നിട്ടില്ല എന്നു തിരിച്ചു പറയുകയാണോ തലയാട്ടലിലൂടെ എന്നു കവി കല്പന. മലർന്നു കിടന്നു തല അങ്ങോട്ടുമിങ്ങോട്ടുമാട്ടുന്ന ഒരു ശീലം സ്വാമിതിരുവടികൾക്ക് സമാധികാലം വരെ ഉണ്ടായിരുന്നു, ആ സമയത്ത് ആരുവന്നാലും അറിയില്ല. അതുകൊണ്ട് ഈ തലയാട്ടൽ നിർവികല്പസമാധിയുടെ ഒരു ചേഷ്ടയായി ഗണിക്കപ്പെടുന്നു. കരുണാർദ്രചിത്തൻ = പൂക്കളിറുക്കുന്നതിൽപോലും കാരുണ്യംമൂലം കുഞ്ഞൻ ശ്രദ്ധാലുവായിരുന്നു. അന്വഹം = പ്രതിദിനം.

ശ്രീലകം = ശ്രീകോവിൽ, പൂർവികാചാരപാലനകോവിദൻ - പോറ്റിയുടെ യാഥാസ്ഥിതികത്വം സൂചിതം. പാദജാഘം - ശൂദ്രന്റെ സ്പർശത്താലുള്ള ദോഷം. പാദജൻ - ശൂദ്രൻ.

തന്നിലുണ്ടായ ഭാവങ്ങളത്രയും
തന്നിൽത്തന്നെ തളച്ചു കുമാരകൻ!
ചോറുനല്കുന്ന കയ്യിനോടല്പവും
കൂറില്ലെന്നു വരുത്തരുതാരുമേ. *

മൂഢവർണവിവേചനശൈലികൾ
കണ്ടുനിന്നൊരാ ബാലന്റെയുൾത്തട്ടിൽ
ഭാവിതൻവഴി വെട്ടുവാൻ കുറ്റികൾ
ഭാവശില്പി തറച്ചിതോ നീളവേ?
ആയതിലൂടെയല്ലോ പുനരവൻ
പോയതു നിജതാരുണ്യവേളയിൽ
വാടിയതില്ല കുഞ്ഞന്റെ മാലകൾ
വാടി മറ്റുള്ള മാലകളെങ്കിലും
പൂജകന്നവ പിറ്റേന്നു നിർമ്മാല്യം
പിന്നിലാക്കുന്നു കാലമെല്ലാം ക്രമാൽ. * (200)

സിദ്ധവന്ദിതശർവാവതാരമേ!
സിദ്ധിവിദ്യാധിരാജനേ, കൈതൊഴാം!!

---

ചോറു... - പ്രതിഷേധിക്കാൻ പറ്റാത്തതിന്റെ കാരണം.
ഭാവങ്ങൾ = വികാരങ്ങൾ

ഭാവശില്പി... = കുഞ്ഞന്റെ മനസ്സിലുണ്ടായ ഭാവങ്ങൾ ഓരോന്നും ഭാവിയിൽ തനിക്കു നടന്നുപോകാനുള്ള സമദർശിതയുടെ മാർഗം നിർമിക്കുന്നതിനു കുറ്റികൾ തറയ്ക്കുന്നുണ്ടായിരുന്നു. വഴിവെട്ടുന്ന തിനുമുമ്പായി കുറ്റികൾ തറച്ചു ചരടുപിടിക്കുന്ന രീതിയുണ്ടല്ലോ. ജാതിയ്ക്കതീതമായി ചിന്തിക്കുന്നതിനും ജീവിക്കുന്നതിനും കുഞ്ഞൻ കൗമാരത്തിൽത്തന്നെ തീരുമാനമെടുത്തു എന്നുതാത്പര്യം.

നിജതാരുണ്യവേളയിൽ = യൗവ്വനമായപ്പോൾ.

പിന്നിലാക്കുന്നു.... = കുഞ്ഞൻ കൊടുത്ത മാല വാടിയില്ല എങ്കിലും അതും വാടിയ മാലകളുടെ കൂട്ടത്തിൽ പോറ്റി നിർമാല്യമായി പുറ ത്തേയ്ക്കിട്ടു. വാടിയാലും വാടിയില്ലെങ്കിലും ഇന്നലത്തേതിനെ കാലം പുറകോട്ടു തള്ളുന്നു. ഗഹനമായ ഒരു തത്ത്വം.

[ ഭാവിയിലെ അവധൂതൻ ]

21. ഒട്ടു കീറിയ തോർത്തുമുണ്ടാലര-
ക്കെട്ടു ചെറ്റു മറച്ചു ചൊടിയൊടും
വീട്ടുമുറ്റത്തുമമ്പലമുറ്റത്തും
കൂട്ടുകാരുമായ് ചേർന്നു കുമാരകൻ
തുള്ളിച്ചാടിയുമോടിയുമങ്ങനെ
ബാലകേളികളാടിത്തകർക്കവേ
അമ്മയ്ക്കുള്ളമലിഞ്ഞു, പിതാവിനും;
ഇമ്മഹിയിലെന്തുള്ളു വിചാരിക്കിൽ
നിസ്വതയിലും മേലൊരു ദുഃസ്ഥിതി?
നിഷ്ഠുരർക്കുമരുതിതു ദൈവമേ!
ഭാവിയിലവധൂതനായ് വാഴുവാൻ
പോവുമി, ദ്ധീരബാലനു മാനസം
ചെറ്റുപോലുമിളകിയതില്ല തൻ
വീട്ടിലെസ്ഥിതിവൈകല്യചിന്തയാൽ
ശുദ്ധകൈവല്യമാർഗംതെളിയ്ക്കുവാ-
നിദ്ധകൗതുകം വന്ന മഹേശ്വരൻ
നൈഗമവചോഗുംഫനഗൂഹിതൻ
നൈജഭാവത്തിലാശാംബരനല്ലീ?
ലീലയാ കഴിഞ്ഞീടുവാനർഭകൻ
ശീലനം ബാല്യകാലത്തിൽ നേടവേ

---

അമ്മയ്ക്കുള്ളമലിഞ്ഞു = തന്റെ കുഞ്ഞന്റെ ചൊടിയും ചുണയും മറ്റു ബാലകർക്കില്ല; പക്ഷേ, മറ്റു കുഞ്ഞുങ്ങളുടെ മോടിയും വേഷവും തന്റെ കുഞ്ഞനും ഇല്ല. ദാരിദ്ര്യം കാരണം. ഇമ്മഹിയിൽ.... ദൈവമേ! - ഇത് കവിവാക്യം.

സ്ഥിതിവൈകല്യം = ദാരിദ്ര്യം. കൈവല്യമാർഗം = മോക്ഷമാർഗം. ഇദ്ധകൗതുകം = വർധിച്ച കൗതുകത്തോടെ. നൈഗമവചോഗുംഫനഗൂഹിതൻ = വേദവാക്യങ്ങളിൽ ഒളിച്ചു വയ്ക്കപ്പെട്ടവൻ = വേദപ്രതിപാദിതൻ. നൈജഭാവം = സ്വന്തം അവസ്ഥ. ആശാംബരൻ = ദിഗംബരൻ. ആശ = ദിക്ക്. ഭഗവാൻ ശ്രീപരമേശ്വരൻ സ്വതവേ ദിഗംബരൻ. മനുഷ്യനായി അവതരിച്ചപ്പോഴും ആ സ്ഥിതി തന്നെ.

ആയതിൻ വാർത്ത നീളെപ്പരത്തിനാ-
രായതാകാശചാരികൾ പത്രികൾ!

22. കേളിയിലാണ്ട ബാലകന്മാരുടെ
ലോലമെയ്യിൽ പൊടിയും വിയർപ്പുനീർ
ഒപ്പുവാനായി മത്സരിച്ചെത്തിടും
നല്പിയന്ന സമീരണവീചികൾ
ചെമ്മിലാട്ടുന്ന ചില്ലകൾതൻ മൃദു-
മർമരങ്ങളാലോതിയതെന്തുവാൻ
അപ്പരിസരവൃക്ഷലതാദിക-
ളസ്തപാപങ്ങളീക്ഷണരമ്യങ്ങൾ?
"ഇക്കുമാരൻ ജനിച്ചൊരീ ഗ്രാമത്തിൻ
മുക്കിൽവന്നു പിറക്കുവാനെന്തുവാൻ
ഞങ്ങൾ നേടിയ പുണ്യമെന്നോ?" പുരാ
നിങ്ങൾ വൃന്ദാവനത്തിൽ കഴിഞ്ഞവർ! (234)

സിദ്ധവന്ദിതശർവാവതാരമേ!
സിദ്ധിവിദ്യാധിരാജനേ, കൈതൊഴാം!!

[ സ്നേഹയോഗി ]

23. ജന്തുകാരുണ്യമൊന്നിനാൽ നേടിടാം
ജന്മമുക്തിയെന്നോതാൻ പിറന്നവൻ
ശ്വാനമാർജാരകുക്കുടപന്നഗ-
ഹീനചിത്രശലഭാദി ജീവികൾ
തന്റെ സോദരരെന്നു കരുതുവാൻ

---

ആയതാകാശചാരികൾ = വിസ്തൃതമായ ആകാശത്തിൽ സഞ്ചരിക്കുന്നവർ. പത്രികൾ = പക്ഷികൾ. അവതാരകാര്യ നിർവഹണപരിശീലനം കണ്ടു തൃപ്തരായി ദേവന്മാർ എന്നു സൂചന.

നല്പ് = നന്മ. സമീരണവീചികൾ = മന്ദവായുതരംഗങ്ങൾ.
അസ്തപാപങ്ങൾ = പാപമില്ലാതായവർ.
ഈക്ഷണരമ്യങ്ങൾ = സുന്ദരങ്ങൾ. പുരാ നിങ്ങൾ...- മുൻജന്മത്തിൽ ശ്രീകൃഷ്ണവിഹാരരംഗമായ വൃന്ദാവനത്തിൽ വളർന്ന പുണ്യത്താലാണ് ഇവിടെ കൊല്ലൂരിൽ വന്നു പിറക്കുവാൻ നിങ്ങൾക്കു സാധിച്ചത് എന്നു കവിയുടെ മറുപടി. ഹീനം = ക്ഷുദ്രം.

തെല്ലുപോലുമറച്ചില്ലൊരിക്കലും;
ഈശദൃഷ്ടിയിലാരു ചെറിയവ-
നാർ വലിയവൻ? തുല്യരാണേവരും. *
പന്നഗത്തെയും മാക്രിയെയും മടി-
തന്നിലൊന്നിച്ചിണക്കിയിരുത്തുവാൻ
മന്ദബുദ്ധിയോ മായാവിയോ? ഇവൻ
മന്ത്രവാദിയോ ശുദ്ധഹൃദയനോ?
എന്നു ചിന്തിച്ചു വിസ്മയിച്ചാർ ജനം;
രത്നമൂല്യമറിയുമോ ബാലകർ? *

**[ ഒരു പ്രതിഷേധം ]**

24. 'ഉണ്ണുവാൻ നമുക്കെന്തിന് മീൻകറി?
ഉൺമയിലിതു പാവക്കറിയല്ലോ.
ചീര താളും തകര മുരിങ്ങയും
സാരമുള്ള കിഴങ്ങുകൾ കായ്കളും
പാടുകൂടാതെ കിട്ടുവാനുള്ളപ്പോൾ
പാതകം വിലയ്ക്കെന്തിനു വാങ്ങുന്നു?

അമ്മയെ ഞാൻ വിലക്കുവതെങ്ങനെ?
അച്ഛനെന്തേ വിലക്കാതിരിക്കുന്നു?
വല്ല വിദ്യയും കാണിച്ചു കാരിയം
കില്ലു കൂടാതറിയിപ്പനമ്മയെ".

ജന്തുകാരുണ്യമൂർത്തിയാം കുഞ്ഞനിൽ
ചിന്തയീവിധം തിങ്ങിനിറയവേ

---

മാക്രി = തവള. മന്ദബുദ്ധിയോ... - എല്ലാ ജന്തുക്കളോടും ഭയമില്ലാതെ പെരുമാറുവാൻ കഴിയാത്ത ദ്വൈതബുദ്ധികളായ ജനങ്ങൾ കുഞ്ഞനെ പ്പറ്റി വിചാരിച്ചത് ഇങ്ങനെയാണ്. രത്നമൂല്യം....- മികച്ച രത്നങ്ങ ളുടെ വില, അതറിയാൻ കഴിയാത്ത ബാലന്മാർ എങ്ങനെ കണ ക്കാക്കും?
പാവക്കറി = പാപക്കറി എന്നും, പാവങ്ങളായ ജന്തുക്കളെ കൊന്നു ണ്ടാക്കുന്ന കറി എന്നും അർഥങ്ങൾ. പാവം എന്നത് പാപം എന്ന തിന്റെ താഴ്ന്നതരം പ്രയോഗം. പാതകം ....- പണം കൊടുത്തു പാപം വിലയ്ക്കു വാങ്ങുന്നതെന്തിന്? കാരിയം = കാര്യം. കില്ല് = സംശയം.

ആയിടയ്ക്കൊരു പൂർവാഹ്നവേളയി-
ലാലയത്തിൽ വന്നെത്തി പതിവുപോൽ
മത്സ്യവില്പനക്കാരിയാം നാരിയാൾ;
മഞ്ഞളിച്ചൂ കുമാരന്റെ വാർമുഖം.
"കാക്ക കൊത്താതെ നോക്കണമപ്പി! ഞാ-
നപ്പുറത്തൊന്നു പോയ്‌വരാം വെക്കത്തിൽ"
എന്നു ചൊല്ലിത്തൻ മീൻകുട്ട മെല്ലവേ
ഉമ്മറപ്പടിതന്നിൽ വെച്ചിട്ടവൾ
അങ്ങു പോയിനാൾ, മാതാവകത്തുനി-
ന്നിങ്ങു വന്നതില്ലിന്നിയുമത്തവ്വിൽ
ഏറെ നാളുകളായിട്ടകത്തു ഹാ
നീറി നീറിക്കിടന്ന ജുഗുപ്സയെ
മേഹമായിപ്പുറത്തൊഴുക്കീടിനാൻ
കുട്ടയിലേയ്ക്കു തന്നെ കുമാരകൻ!
നങ്കയാൾ നടന്നുമ്മറത്തെത്തി, യാ
നിന്ദ്യകർമം നിരീക്ഷിച്ചു സത്വരം
മന്യു പൂണ്ടിട്ടു വാളയൊന്നങ്ങെടു-
ത്തൊന്നു ഹന്ത! കൊടുത്താൾ മുതുകിലായ്
ആയതാജീവനാന്തം മറക്കുവാ-
നായിടാതെ കിടന്നു മറുകായി!
അമ്മ നല്കിയ സമ്മാനമായിട്ടേ
തോന്നിയതുള്ളു കുഞ്ഞനാ ദണ്ഡനം!! (282)

സിദ്ധവന്ദിതശർവാവതാരമേ!
സിദ്ധിവിദ്യാധിരാജനേ, കൈതൊഴാം!!

---

പൂർവാഹ്നവേള = ഉച്ചയ്ക്കു മുമ്പുള്ള സമയം.

മഞ്ഞളിച്ചൂ... - കുഞ്ഞന്റെ മുഖം വിഷാദവിവർണമായി. ജന്തുകാരുണ്യം എന്ന ഭാവത്താൽ. അപ്പി! = കുഞ്ഞേ! ജുഗുപ്സ = വെറുപ്പ് മേഹം = മൂത്രം. കുട്ട = മീൻകുട്ട. മന്യു = കോപം.

അമ്മ നല്കിയ...- തന്റെ സുഹൃത്തുക്കളോട് പിന്നീട് ഒരിക്കൽ ആ മറുകിനെപ്പറ്റി പറഞ്ഞ അഭിപ്രായം ഇങ്ങനെയായിരുന്നു!

[ പള്ളിയും കൂടവും ]

25. കൂട്ടുകാർ പള്ളിക്കൂടത്തിൽ പോകവേ
കുഞ്ഞനായതു നോക്കിനിന്നു രസാൽ.
എന്തു കുഞ്ഞാ, വരാത്തതു കൂടവേ?
എന്നവർ ഹാസ്യമായിട്ടു ചോദിയ്ക്കെ
കുഞ്ഞനോതിനാൻ, ബുദ്ധി കുറഞ്ഞോർക്കു
കെട്ടിയതല്ലി "പള്ളിയും കൂടവും"?

പള്ളിക്കൂടത്തിൽ നിന്നു മടങ്ങുന്ന
പിള്ളേരന്നന്നു നേടിയ വിദ്യകൾ
കുഞ്ഞനെക്കാട്ടി മേന്മ നടിയ്ക്കവേ,
കുഞ്ഞനൊക്കെയും നോക്കിയുൾക്കൊള്ളവേ
പിന്നെയച്ഛന്റെ മുമ്പിലതൊക്കെയും
പച്ചവെള്ളം കണക്കങ്ങൊഴുക്കവേ

ആ മഹീസുരനന്തിച്ചു നിന്നുപോയ്
രോമഹർഷത്തൊടമ്മയുമൊപ്പമേ!
വിശ്വമേ വിശ്വവിദ്യാലയം മഹാ-
വിസ്മയാവഹ പ്രജ്ഞർക്കസംശയം.
വേണ്ടതെല്ലാം പഠിക്കാമതിൽനിന്നും;
വേദത്തിൻ പരിണാമമേ സർവവും! * (300)

സിദ്ധവന്ദിതശർവാവതാരമേ!
സിദ്ധിവിദ്യാധിരാജനേ, കൈതൊഴാം!!

---

ആ മഹീസുരൻ = അച്ഛൻ വാസുദേവശർമ്മ. അന്തിച്ചു നിന്നു = പകച്ചു നിന്നു - പുത്രന്റെ ബുദ്ധിശക്തിയോർത്ത്. ഏകശ്രുതിധരത്വം കുഞ്ഞനു ജന്മസിദ്ധമായിരുന്നു എന്ന് ഇതിൽ നിന്ന് ഗ്രഹിക്കാം.

വിശ്വമേ.... - അത്ഭുതകരമായ ബുദ്ധിയുള്ള ജനങ്ങൾക്ക് പ്രപഞ്ചം തന്നെ ഉത്തമമായ സർവകലാശാല. വേദം = അറിവ്. സൃഷ്ടികർത്താവിന്റെ അറിവാണ് ഈ പ്രപഞ്ചമായി കാണപ്പെടുന്നത്. പ്രപഞ്ചത്തിന്റെ സൂക്ഷ്മനിരീക്ഷണത്താൽ ബുദ്ധിയുള്ളവർക്ക് അറിവു നേടാം. വേദവിത്തായ ബ്രഹ്മാവ് വേദപ്രോക്തമായ രീതിയിലാണ് പ്രപഞ്ചം സൃഷ്ടിച്ചിരിക്കുന്നത് എന്ന ഋഷിമതവും ഇവിടെ ഗ്രാഹ്യം.

[ നങ്ങാസാന്ത്വനം ]

26. തങ്ങൾതൻ കിടാവന്തികത്തിലൊരു
തുണ്ടു പായയിലന്തിയുറങ്ങവേ
നങ്ക ചോദിച്ചു വിപ്രനോ, "ടങ്ങുന്നേ!
നന്മകൾതൻ വിളനിലമാമിവൻ
എവ്വിധം നമുക്കിങ്ങു കൈവന്നുപോൽ!
എവ്വിധം വളർത്തേണമിവനെ നാം?
അന്നവസ്ത്രങ്ങൾ പോലും മുടക്കമി-
ല്ലാതെ നല്കുവാൻ പാടുപെടുന്നു നാം!"
വിപ്രനോതിനാ,"നില്ലായ്മയാം ചെളി-
ക്കുണ്ടിൽ നിന്നു മുളച്ചൊരീത്താമര
ലോകമൊട്ടുക്കപൂർവ്വമാം നന്മണം
തൂകി നിന്നിടുമേറെ നാളോർക്ക നീ!

പൂർവജന്മാർജിതാനേകസിദ്ധികൾ
പൂത്തു കായും കനിയുമായ്ത്തീരുവാൻ
വേണ്ട നാളുകളേറെയിവന്നിനി;
വേണ്ട ശങ്കയെൻ നങ്കേ, മനസ്വിനി!
നമ്മൾ മണ്ണായ് മറഞ്ഞു പോയീടിലും
നിർണയമിവൻ ജീവൻ പകർന്നിടും
സദ്യശസ്സിനാലോർക്ക നീ; യിപ്പോഴു-
മ, ദ്ദശരഥൻ കൗസല്യയോടുമേ
വിണ്ണവർതൻ നടുവിൽ പ്രിയമൊടും
വിണ്ണിൽ വാണു വിളങ്ങുന്നതില്ലയോ?
ദേവിയോടു നാം കേണപേക്ഷിക്കുക,

---

പൂർവജന്മാർജിത... - കുഞ്ഞന്റെ ഭാവി, പിതാവിന് എങ്ങനെയോ ബോധ്യപ്പെട്ടിരിക്കുന്നു. ജാതകം, ലക്ഷണം മുതലായവയിൽ നിന്നാകാം.

ജീവൻ പകർന്നിടും = മരിച്ചാലും ജീവിക്കും. ദശരഥൻ... - ദശരഥ മഹാരാജാവും കൗസല്യാദേവിയും ശ്രീരാമന്റെ പിതാക്കളെന്ന നിലയിൽ ഇന്നും സ്വർഗത്തിൽ അത്യന്തം യശസ്വികളായി കഴിയുന്നുണ്ടല്ലോ.

"ദേവീ, നിൻ പ്രിയ പുത്രനെക്കാത്താലും,
കാര്യമെല്ലാമറിഞ്ഞുതാനല്ലയോ
വീര്യമേറുമിക്കുഞ്ഞനാം വൻനിധി
ഏകി ദാരിദ്ര്യപീഡിതരാകുമീ-
യെങ്ങൾതൻ മടിത്തട്ടിൽ നീയംബികേ!
അമ്മതൻ കരുണാമൃതം കിട്ടിയാ-
ലിമ്മഹിയിലസാധ്യമോ വല്ലതും?" *
വേദവാക്യത്തിനൊപ്പമേ നങ്കയാൾ
വിപ്രവാക്യം കരുതിനാൾ സാധ്വിയാൾ. (332)

സിദ്ധവന്ദിതശർവാവതാരമേ!
സിദ്ധിവിദ്യാധിരാജനേ, കൈതൊഴാം!!

## ബാല്യവൈഭവം

**[ ആറ്റുകാലമ്മയ്ക്കു പൊങ്കാല ]**

27. ആയിടയ്ക്കൊരുവേനലിൽതന്നുടെ
മേനിയാകെച്ചൊറിയും ചിരങ്ങുമായ്
ഗ്ലാനിപൂണ്ടു നടക്കും കുമാരന്റെ
ദീനത കണ്ടുരുകിയ ഹൃത്തൊടും
ഓതിനാളയൽവാസിനിയായൊരു
മാതൃകല്പയാം നാരിയിതുവിധം:-

"കൊച്ചുനങ്കേ, മകന്റെയസുഖങ്ങൾ
വച്ചുകൊണ്ടിരിക്കുന്നതെന്തിങ്ങനെ!

---

വേദവാക്യം = സത്യമോതിയ വാക്യം; അതേപടി വിശ്വസിക്കാവുന്ന വാക്യം. ഗ്ലാനി = വാട്ടം, ക്ഷീണം.

ആറ്റുകാലിൽ... - തിരുവനന്തപുരം നഗരത്തിലുള്ള, സ്ത്രീകളുടെ ശബരിമലയെന്നു വിശ്വവിശ്രുതമായ ദേവീക്ഷേത്രം. വർഷംതോറുമുള്ള ഇവിടത്തെ പൊങ്കാലമഹോത്സവത്തിൽ ലക്ഷക്കണക്കിന് സ്ത്രീകളാണ് നാനാഭാഗങ്ങളിൽ നിന്നു വന്നു പങ്കെടുക്കുന്നത്. ഈ ഉത്സവം കുംഭമാസത്തിൽ നടക്കുന്നു. മാതൃകല്പ = അമ്മയ്ക്കു തുല്യമായവൾ.

ചെറ്റു വൈദ്യനെക്കാട്ടുവാൻ വയ്യെങ്കി -
ലാറ്റുകാലിൽ നീ പൊങ്കാല വയ്ക്കുക!
അങ്ങെഴുമമ്മ ചില്ലറയല്ലല്ലോ
ഏതു രോഗവും മാറ്റിടും വേഗത്തിൽ"

"കാശു നല്കണം. വല്ലതും വൈദ്യനു
വേശുച്ചേച്ചിയ്ക്കറിയുമേ കാര്യങ്ങൾ;
പച്ചരിക്കു വകയുമില്ലീ വീട്ടി -
ലി, ച്ചൊറി മെല്ലെ മാറാതിരിക്കുമോ?"

"പച്ചരി നാഴി നല്കിടാമമ്മിണി!
പച്ചയെല്ലാമുണങ്ങിക്കരിഞ്ഞ, വൻ
കൊച്ചനല്ലയോ, കൂട്ടുകാരില്ലയോ!
മെച്ചമായിക്കളിച്ചു നടക്കട്ടെ."

എന്നു ചൊല്ലിയരിയവൾ നല്കിനാൾ;
നന്നു നാരി നിന്നാതുരകാരുണ്യം;
നീയുപഹാരമായിട്ടു നല്കിയൊ -
രീയനഘമാം തണ്ഡുലരാശിയിൽ
എത്രയുണ്ടോ മണികളവ നിന -
ക്കത്രയും സ്വസ്തിവാക്യാക്ഷരങ്ങൾതാൻ!

പുത്തനായൊരു മൺകലത്തിലരി -
യിട്ടു തെങ്ങോലക്കെട്ടുമായ് നങ്കയാൾ
മുന്നിലങ്ങു നടക്കവേ, കുഞ്ഞനും
പിന്നിലായി നടന്നാൻ ധൃതരസം.

"പച്ചരി വച്ചു നേദിക്കിലെങ്ങനെ -
യിച്ചൊറി ചിരങ്ങെല്ലാമകന്നീടും?"

"അമ്മ തന്റെ മഹിമകളങ്ങനെ, -
യാശ്രിതർക്കവളേകുന്നു സർവവും"

---

വേശുചേച്ചി - ഒരു സാങ്കല്പികകഥാപാത്രം. ഉപഹാരം = സമ്മാനം. അനഘം = ശുദ്ധം. തണ്ഡുലരാശി = അരിമണിക്കൂട്ടം. സ്വസ്തി = മംഗളം. ധൃതരസം = രസത്തോടെ.

"അമ്മ കൊല്ലൂരിലില്ലയോ പച്ചരി-
യങ്ങു വച്ചു നിവേദിച്ചുകൂടയോ?!!

"പോറ്റിയദ്ദേഹമില്ലയോ കൊല്ലൂരി-
ലേറ്റുവാങ്ങുമോ നമ്മുടെ നൈവേദ്യം?"

"ആറ്റുകാലമ്മ വാങ്ങുമോ നമ്മുടെ
ചട്ടിയിൽവച്ച പച്ചരിനൈവേദ്യം?"

"മോളിലുള്ളോരുരുളിയിൽ വയ്ക്കുമ്പോൾ
താഴെയുള്ളവർ ചട്ടിയിലത്രതാൻ;

നമ്മൾ നേരിട്ടു നല്കുന്ന നൈവേദ്യ-
മമ്മ നേരിട്ടു വാങ്ങുമെന്റപ്പനേ!"

"ശുദ്ധമോ നമ്മൾ നല്കുന്ന നൈവേദ്യം?"
"ശുദ്ധിയെങ്ങു മനസ്സിങ്കലല്ലയോ?" *

ഏവമോരോന്നു നങ്കയും കുഞ്ഞനും
സാവകാശം പറഞ്ഞുകൊണ്ടെത്തിനാർ

ആറ്റുകാലമ്മ വാണുവിളങ്ങുമോ-
രാലയത്തിൻ പരിസരത്തിങ്കലായ് (382)

അമ്മ പൊങ്കാലവയ്ക്കുമടുപ്പിലെ-
ദ്ധൂമപാളി വിയത്തിലുയരവേ

ചർമരോഗം പുകഞ്ഞകലുന്നതായ്
തോന്നി കുഞ്ഞനു മാതാവിനും തഥാ.

വെന്ത പച്ചരി ചോറായിത്തീർന്നതിൻ
വെൺമ കുഞ്ഞന്റെ മാനസാകാശത്തിൽ

---

ശുദ്ധിയെങ്ങും... - അമ്മ നല്കിയ ഈ സാരോപദേശം കുഞ്ഞൻ തന്റെ ജീവിതത്തിൽ ഉടനീളം പുലർത്തി. ദ്ധൂമപാളി = പുകക്കൂട്ടം. വിയത്തിൽ = ആകാശത്തിൽ.

വ്യക്തമായിട്ടുദിച്ചതാം ഭക്തിയാം
വെൺമതിതൻ പ്രഥമാവതാരമായ്.

കണ്ണടച്ചു നിന്നാറ്റുകാലമ്മയ്ക്കു
കൈകൾ കൂപ്പിക്കൊണ്ടമ്മയാം നങ്കയാൾ
പുത്രമംഗള പ്രാർത്ഥിനിയായിട്ടു
പച്ചരിച്ചോറുനൈവേദ്യമർപ്പിയ്ക്കെ
മാതൃവാത്സല്യനൈർമല്യവൈപുല്യ-
മോർത്തു കുഞ്ഞന്റെ കൺകൾ നനഞ്ഞുപോയ്!

"നിന്നെയിങ്ങു വരുത്തുവാനായിട്ടു-
തന്നെയാണു ഞാൻ ചെയ്തതീ വിദ്യകൾ
എന്റെ കൂടെ നീ വാഴണമെന്നുമേ,
നിന്റെ കൂടവേ ഞാനുമെൻ പുത്രക!"
എന്നു ചൊല്ലിയോ കോവിലിൽ നിന്നംബ
ധന്യഘണ്ടാധ്വനികളാലത്തവ്വിൽ?

"അമ്മ കേട്ടു നാം പ്രാർത്ഥിച്ചതൊക്കയു -
മ, മ്മണിയൊച്ച കുഞ്ഞ നീ കേട്ടുവോ?"
നിന്റെ കൺകളിൽ വെള്ളം നിറയുവാ-
നെന്തുകാരണം? രോഗമകന്നുപോം"

---

മാനസാ... = കുഞ്ഞന്റെ മനസ്സാകുന്ന ആകാശത്തിൽ ഭക്തിയാകുന്ന ചന്ദ്രൻ ആദ്യമായിട്ടുദിച്ചുയർന്നു. പൊങ്കാല നൈവേദ്യമായ പച്ചരി ച്ചോറ് കലത്തിൽ വെളുത്തു വട്ടത്തിൽ കട്ടിയായിക്കിടക്കുന്നതി നെക്കുറിച്ചുള്ള കവികല്പന. കുഞ്ഞന്റെ ജീവിതത്തിൽ ഭക്തിയുടെ മഹിമ ആഴ്ന്നിറങ്ങിയ ആദ്യത്തെ ഒരു സംഭവമായിരുന്നു അതെന്നു രേഖപ്പെടുത്തപ്പെട്ടിട്ടുണ്ട്. ജന്മനാ കുഞ്ഞൻ ജ്ഞാനിയായിരുന്നു. ഇപ്പോൾ ഭക്തിയുടെ രസവും അനുഭവിച്ചു എന്നു സാരം.

നിന്നെയിങ്ങു....ത്തവ്വിൽ-കവികല്പന. ധന്യഘണ്ടാധ്വനികൾ = ക്ഷേത്രത്തിനകത്തുനിന്നുളവായ മണിനാദം.

നിന്റെ കൺകളിൽ....- അമ്മ കാണിക്കുന്ന പുത്രവാത്സല്യത്താലാണ് കുഞ്ഞന്റെ കണ്ണുകൾ നനഞ്ഞത്. അതു കണ്ടപ്പോൾ അമ്മ വിചാ രിച്ചത് രോഗചിന്തകൊണ്ടായിരിക്കും എന്നാണ്!.

"ദേവിയെന്നെ വിളിച്ചതായ് തോന്നുന്നു
പോവതെങ്ങനെയിസ്ഥലം വിട്ടു നാം?"

"എന്നു വേണമെന്നാകിലുമമ്മതൻ
സന്നിധിയിൽ നിനക്കു വരാമല്ലോ

ഇന്നുപോക നാ, മച്ഛനെക്കാണണം,
പിള്ളരൊത്തുക്കളിയ്ക്കണം, വേണ്ടയോ?"

"എങ്കിലെൻ കളി തീർന്നതിൻ ശേഷമോ?"
"ശങ്ക വേണ്ട നിനച്ചതുപോലെയാം"

അ, പ്രസാദച്ചുമടു തലയിൽ വ-
ച്ചമ്മ കുഞ്ഞനൊത്താത്മനിലയത്തിൽ
എത്തിനാൾ; ചില നാളുകൾക്കുള്ളില,-
ച്ചർമരോഗമകന്നു കുമാരകൻ
സ്വസ്ഥനായിക്കളിച്ചു നടന്നിതു;
ദുഃസ്ഥിതിയ്ക്കേകമൗഷധം ഭക്തിതാൻ * (420

സിദ്ധവന്ദിതശർവാവതാരമേ!
സിദ്ധിവിദ്യാധിരാജനേ, കൈതൊഴാം!!

---

ദേവിയെന്നെ...നാം- ആറ്റുകാലമ്മയുടെ വാത്സല്യം സൂചിതം. എൻകളി തീർന്നതിൻ ..... പോലെയാം - രോഗം മാറി കുട്ടികളൊത്തുകളിച്ച്, അതുകഴിഞ്ഞാൽ എന്നർത്ഥത്തിൽ ധരിച്ചാണ്

അമ്മയുടെ മറുപടി. തത്ക്കാലം കുഞ്ഞനെ വീട്ടിലേക്കു തിരിച്ചു കൊണ്ടുപോകുവാൻ അമ്മ പറയുന്ന സാന്ത്വനവാക്കുകളാണ് ഉത്തരമായികൊടുത്തിട്ടുള്ളത് എങ്കിലും ഇതിൽ അത്യന്തഗഹനമായ അർത്ഥമാണ് ഗൂഢമായിക്കിടക്കുന്നത്.

ജീവിതമാകുന്ന കളി അവസാനിപ്പിച്ചശേഷം എന്നാണ് കുഞ്ഞൻ പറയുന്നതിന്റെ ധ്വനി. അമ്മയുടെ മറുപടിയും അതനുസരിച്ചു സാരവത്തായിപ്പരിണമിച്ചു. ചട്ടമ്പിസ്വാമി തിരുവടികളുടെ ദിവ്യവിഗ്രഹ പ്രതിഷ്ഠ ആറ്റുകാൽദേവീ ക്ഷേത്രാങ്കണത്തിൽ ഉയർന്നതു കാണുമ്പോൾ ഈ മാതൃപുത്രസംവാദത്തിന്റെ ധ്വനി യാഥാർത്ഥ്യമായതായിപ്പരിഗണിക്കാം.

പ്രതിഷ്ഠാകർമ്മം നടന്നത് **1992** ഏപ്രിൽ **24**ന്.

[ മറഞ്ഞുനിന്നു നിറഞ്ഞ വിദ്യ ]

28. പൂജകാവനീദേവഗൃഹത്തിലെ-
ബ്ബാലകന്മാർക്കു തൻമഠശാലയിൽ
സംസ്കൃതാശയനായൊരു ശാസ്ത്രികൾ
സംസ്കൃതകാവ്യപാഠങ്ങൾ നല്കവേ
ഓർമ്മയൊന്നു പുതുക്കുവാനെന്നപോ-
ലാ, മുറിക്കു പുറത്തുനിന്നർഭകൻ
കേൾക്കുമുൾക്കൊള്ളുമത്രയും ഭിത്തി തെ-
ല്ലീർഷ്യയാലതു കണ്ടു നിന്നീടവേ!
ഭിത്തി കൊത്തനെത്തീരെ മറന്നുപോയ്
മർത്ത്യനച്ഛനാമീശനെയെന്നപോൽ!

29. കൊല്ലമൊന്നു കഴിയവേ, ശാസ്ത്രിതൻ
കർണമൂലത്തിലാരോ പറഞ്ഞുപോൽ,
“അച്ചിതൻ മകൻ കുഞ്ഞൻ മറഞ്ഞു നി-
ന്നാശ്രവിക്കുന്നു സംസ്കൃതപാഠങ്ങൾ”
ഞെട്ടിയഗ്ഗുരു, തത്ത്വം ഗ്രഹിച്ചുടൻ
കുട്ടനോടങ്ങു ചോദിച്ചു ചോദ്യങ്ങൾ,
തെറ്റുകൂടാതവൻ നല്കിയുത്തരം
മറ്റു ബാലകർ നാണിച്ചു നില്ക്കവേ.

---

പൂജകാവനീദേവഗൃഹം = പോറ്റിയുടെ മഠം. സംസ്കൃതാശയൻ = ഹൃദയത്തിൽ സംസ്കാരമുള്ളവൻ - കാരുണ്യാദിഗുണങ്ങളുള്ളവൻ - സമദർശിത്വം മുതലായ തത്ത്വങ്ങൾ ഉൾക്കൊള്ളുന്നവൻ.

ഭിത്തി... - ഭിത്തിക്കുപോലും ശൂദ്രൻ സംസ്കൃതം പഠിക്കുന്നതിൽ അസൂയ! ഭിത്തി കൊത്തനെ... - ഭിത്തിയെ ഉണ്ടാക്കിയ കൊത്തൻ - കൽപണിക്കാരൻ ശൂദ്രനാണല്ലോ. ശൂദ്രനിർമ്മിതമായ ഭിത്തി പോലും ബ്രാഹ്മണഗൃഹത്തിന്റെ ഭാഗമായപ്പോൾ ശൂദ്രനെ അധഃ കൃതനെന്നു ഭാവിച്ചുതുടങ്ങി! അന്നത്തെ കാലഘട്ടം ഇത്തരം ലഘു പ്രയോഗങ്ങളാൽ കവി സമർഥമായി പ്രകാശിപ്പിച്ചിരിക്കുന്നു.

ആശ്രവിക്കുന്നു = കേൾക്കുന്നു. ഞെട്ടിയഗ്ഗുരു.... - ശാസ്ത്രികളി ലുള്ള യാഥാസ്ഥിതികത്വം ആദ്യം പുറത്തുവരുന്നു. അക്കാലത്ത് സംസ്കൃതപഠനം ശൂദ്രർക്കു നിഷിദ്ധം.

"ജാതി നോക്കിയിട്ടല്ലാ മഹേശ്വരൻ
ഭൂതി വീതിച്ചു നല്കിയതീ മന്നിൽ,
ദാശകന്യയിലുണ്ടായ കുഞ്ഞല്ലോ
വ്യാസനീ, ലോകദേശികസത്തമൻ? *
ഏതു യോനിയിൽ വന്നു പിറക്കിലു-
മീശനീശൻ, നരസിംഹമൂർത്തിയിൽ *
മർത്ത്യതിര്യക്സമന്വയം കണ്ടുനാം"
ശാസ്ത്രി ചിന്തിച്ചനുനീതനായി പോൽ.

മറ്റു കുട്ടികൾക്കൊപ്പമിരുന്നു നീ-
യേറ്റുകൊള്ളുക വിദ്യയെന്നിങ്ങനെ
ശാസ്ത്രി ചൊന്നതു കേട്ടു കുമാരക-
നശ്രു തൂകിനാ, നഞ്ജലി കൂപ്പിനാൻ
തൻ കൃതജ്ഞതാമുദ്രയായ്; മറ്റൊന്നും
നല്കുവാനവ, നുള്ളവനല്ലല്ലോ! (452)

സിദ്ധവന്ദിതശർവാവതാരമേ!
സിദ്ധിവിദ്യാധിരാജനേ, കൈതൊഴാം!!

30. ഒട്ടുനാൾ കഴിഞ്ഞീടവേ കുഞ്ഞനെ-
ച്ചെറ്റരികിൽ വിളിച്ചിട്ടു ശാസ്ത്രികൾ
കൂറിനാൻ, "കുഞ്ഞ: പോകാം നിനക്കിനി
വേറേ വല്ല ഗുരുകുലത്തിങ്കലും
കൂടുതൽ വിദ്യ നേടുവാ, നെന്തിനു
കാലമിങ്ങു വെറുതെ കളയുന്നു?
ഒച്ചുകളൊത്തിഴയുവാനല്ലല്ലോ

---

ദാശകന്യ = മുക്കുവസ്ത്രീ. ലോകദേശികസത്തമൻ = ലോകഗുരുശ്രേഷ്ഠൻ. ഈശൻ, ഈശൻ = ഈശ്വരൻ ഈശ്വരൻ തന്നെ; സമർഥൻ സമർഥൻതന്നെ. നര... - മനുഷ്യനും മൃഗവും ഈശ്വരദൃഷ്ടിയിൽ സമന്മാർ. അനുനീതൻ = സമാധാനിച്ചവൻ. ഉള്ളവൻ = ധനികൻ.

ഒച്ചുകൾ... - പതുക്കെ ഇഴഞ്ഞുനടക്കുന്ന ജന്തുക്കൾ. മുയലുകൾ വലിയ വേഗത്തിൽ ഓടുന്നവർ. മന്ദബുദ്ധികളോടൊപ്പമിരുന്നു പഠിച്ചാൽ കുഞ്ഞന്റെ ലക്ഷ്യം നിറവേറുകയില്ലെന്നു ശാസ്ത്രികൾക്കു മനസ്സിലായി.

ഓർത്തു നാന്മുഖൻ തീർത്തു മുയലിനെ? *
നല്ല ഭാവി നിനക്കു സുനിശ്ചിതം;
ചൊല്ലിയന്നതാം രത്നം ചെളിക്കുണ്ടിൽ
പെട്ടുപോകരു, തായതു മന്നവൻ
ചൂടുവാനുള്ളതല്ലീ കുമാരക! *
നല്ല ദേശികനാകുവാൻ വേണ്ടതാം
വല്ലഭം നിനക്കുണ്ടു നിരൂപിക്കിൽ;
ജ്ഞാനഭാസ്കരനായിട്ടണയ്ക്ക നീ
മന്നിനു വേണ്ട ചൂടും വെളിച്ചവും"

ശുദ്ധകാരുണ്യശേവധിയാകിയ
ശാസ്ത്രികൾതൻ പ്രവചനം കേൾക്കയാൽ
ഉത്പുളകാഞ്ചിതാംഗനായർഭകൻ
തത്പദങ്ങളിൽ ദണ്ഡനമസ്കൃതി
ചെയ്കെയാഗ്ഗുരുനേത്രങ്ങളിൽ നിന്നു-
മിറ്റുവീണ മുദംബുകണികകൾ

സർവവിദ്യാധിരാജാഭിഷേകമേ
നിർവഹിച്ചിതു ശിഷ്യശിരസ്സിങ്കൽ!
വേദിയൻ നല്കുമാശിസ്സു സത്ഫലം
വാച്ചിടും കല്പപാദപമല്ലയോ? * (478)

സിദ്ധവന്ദിതശർവാവതാരമേ!
സിദ്ധിവിദ്യാധിരാജനേ, കൈതൊഴാം!!

---

വല്ലഭം = കഴിവ്. ശേവധി = നിധി.

സർവവിദ്യാ... = എല്ലാ വിദ്യകളും പഠിച്ച് അറിവിന്റെ ചക്രവർത്തി എന്ന സ്ഥാനം ലഭിച്ചവൻ. ശാസ്ത്രികളുടെ ആനന്ദബാഷ്പപാതനം കുഞ്ഞനെ വിദ്യാധിരാജപദവിയിലിരുത്തി അഭിഷേകം ചെയ്തതാണെന്ന കല്പന അതീവചാരുതരം.

വേദിയൻ = വേദം പഠിച്ചവൻ = ബ്രാഹ്മണൻ.

[ ചട്ടമ്പി ]

31. കൃഷ്ണനായകൻ ജ്യേഷ്ഠൻ വിസോദര്യൻ
കുഞ്ഞനെ വിദ്യയഭ്യസിപ്പിക്കുവാൻ
പേട്ടയിൽ രാമനായകനാശാന്റെ
പള്ളിക്കൂടത്തിലെത്തിച്ചു സാമ്പ്രതം.
പുത്തനായ് വന്ന വിദ്യാർഥിയെക്കണ്ടു
പേട്ടയിൽ രാമനാശാന്റെ മാനസം
സ്ഫീതമായിടുമേതോ സുഖഹ്രദം
തന്നിൽ മുറ്റും മുഴുകിയ പോലെയായ്!
ഗോകുലത്തിനു കൃഷ്ണനെപ്പോലെയും
നിഷ്കുടത്തിനു മുല്ലയെപ്പോലെയും
പക്ഷികൾക്കു ശുകത്തിനെപ്പോലെയു-
മെൻ കളരിയ്ക്കു ഭൂഷണമാമിവൻ,
എന്നു തോന്നിയമൂലമാശാൻ മുദാ
കുഞ്ഞനെത്തത്ര ചട്ടമ്പിയാക്കിനാൻ
കർമസാക്ഷിയാമാദിത്യദേവത -
യ്ക്കമ്മുഹൂർത്തത്തിലുണ്ടായ സമ്മദം
ആരറിഞ്ഞു? ജഗത്തിലെച്ചെയ്തിക -
ളാരഥവാ ഗണിക്കുന്നു സൂക്ഷ്മമായ്? *

---

വിസോദര്യൻ = കസിൻ ബ്രദർ എന്നു സാരം - വലിയമ്മയുടെ മകൻ (കൃഷ്ണപിള്ള). രാമനായകൻ = രാമൻപിള്ള എന്നു പ്രസിദ്ധനായ ആശാൻ. ഉള്ളൂരിന്റെ സാഹിത്യചരിത്രത്തിന്റെ താളുകളിൽ ഇദ്ദേഹം സ്ഥാനം പിടിച്ചിട്ടുണ്ട്. സ്ഫീതം = വലിയ. ഹ്രദം = കയം. കുഞ്ഞന്റെ ദിവ്യത്വം സൂചിതം. നിഷ്കുടം = ഗൃഹോദ്യാനം. ചട്ടമ്പി = മോണിറ്റർ.

കർമ്മ - ലോകത്തിനു അറിവിന്റെ ചൂടും വെളിച്ചവും പകർന്ന കുഞ്ഞൻ ചട്ടമ്പിസ്വാമിയെന്ന പേരിലാണല്ലോ പ്രസിദ്ധനായത്. ചട്ടമ്പി എന്ന കാരണപ്പേര് രാമൻപിള്ള ആശാന്റെ പള്ളിക്കൂടത്തിൽ നിന്നാണ് കിട്ടിയത്. ആ കർമ്മത്തിനു സാക്ഷിയായിരുന്നു സൂര്യൻ. സമ്മദം = സന്തോഷം. "ജഗത്തിലെ... - പ്രപഞ്ചത്തിൽ നടക്കുന്ന കാര്യങ്ങളുടെ സൂക്ഷ്മവശം പ്രായേണ ആരും കാണാറില്ല. പരമഹംസ പരിവ്രാജക പരമഭട്ടാരക ജഗദ്ഗുരുവിന് ചട്ടമ്പി എന്ന ബിരുദം സ്ഥിരമായത് ഒരു അലോകസാധാരണ സംഭവമാണല്ലോ.

ആദരപൂർവമോമനിച്ചീടുവാ-
നാശ്രയിപ്പാ, നുപാസിക്കുവാൻ സുഖം
ത്ര്യക്ഷരിയാം പ്രണവത്തിനൊപ്പമേ
ഇക്ഷിതിക്കു നീ "ചട്ടമ്പി" യാം പദം
നല്കിനേടിയതില്ലയോ സദ്‌യശ-
സ്സക്ഷയം, കൊച്ചുവിദ്യാനികേതമേ!
കാലചോദിതരാമധികാരികൾ,
കാലവാരിധിബുദ്ബുദവൈഭവർ
നിന്നെ വിസ്മരിച്ചാലും, സുഹൃജ്ജന-
നിത്യശോഭനചിത്തമഠത്തിൽ നീ
മദ്രഭാവനാദീപ്തി ചൊരിഞ്ഞിടും
ഭദ്രദീപമായുല്ലസിച്ചീടുമേ!

സിദ്ധവന്ദിതശർവാവതാരമേ!
സിദ്ധിവിദ്യാധിരാജനേ, കൈതൊഴാം!!

**[ ഗാനഗന്ധർവൻ ]**

32. കുഞ്ഞന,പ്പാഠശാലയ്ക്കകത്തിരു-
ന്നുച്ചനേരത്തു മഞ്ജുസ്വരമൊടും
ചേലിലധ്യാത്മരാമായണം രസാ-
ലാത്മവിസ്മൃതി പൂണ്ടു വായിക്കവേ
ആയതു കേട്ടു നിർവൃതി കൊള്ളുവാ-
നാ, വിയത്തിലണഞ്ഞിതു ദേവകൾ
അപ്പരിസരത്തിങ്കൽ മനുഷ്യരും;
ആരിതു ബാലഗന്ധർവനീവിധം

---

ത്ര്യക്ഷരിയാം പ്രണവം = അ ഉ മ് എന്നീ മൂന്നക്ഷരങ്ങളുള്ള ഓംകാരം. കാലവാരിധിബുദ്ബുദവൈഭവർ = കാലമാകുന്ന സമുദ്രത്തിലെ നീർപ്പോളയുടേതുപോലെ അല്പമായ വൈഭവമുള്ളവർ.

ചട്ടമ്പിസ്വാമിതിരുവടികൾ പഠിച്ചിരുന്ന വിദ്യാലയം നിർത്തലാക്കിയതായി വാർത്തയുണ്ടായിരുന്നു. കുഞ്ഞൻ പഠിച്ച കൊച്ചുപള്ളിക്കൂടം നിത്യസ്മാരകമായി അധികാരികൾ നിലനിർത്താത്തതിൽ കവിയുടെ പ്രതിഷേധം.

ഊഴിയെഗ്ഗാനപീയൂഷവാർധിയി-
ലാഴ്ത്തിടുന്നൂ പ്രതിനവശ്രീഗളൻ!
നാദബ്രഹ്മത്തെ നേരിലുപാസിക്കും
സാധകനിവൻ വാഴട്ടെ മേല്ക്കുമേൽ!
എന്നു വിസ്മയപ്രീതിസംഫുല്ലമാം
ഹൃത്തൊടുമവർ കേട്ടു നിന്നീടിനാർ. (522)

സിദ്ധവന്ദിതശർവാവതാരമേ!
സിദ്ധിവിദ്യാധിരാജനേ, കൈതൊഴാം!!

[ ശംഖുമുഖം കടൽത്തീരത്തിൽ ]

33. കൂട്ടുകാരൊത്തു വിശ്രമവേളയിൽ
കുഞ്ഞനംബുധിതീരത്തിലങ്ങനെ
ചെന്നിരുന്നതിൻ ഗാംഭീര്യമാസ്വദി-
ച്ചാത്മസാത്കരിച്ചീടിനാനുള്ളത്തിൽ.
എത്രകാലമായാഴിയും തീരവും
മത്സരിക്കുന്നിതാധിപത്യത്തിനായ്!
ഏതു ശക്തി നിയന്ത്രിപ്പിതീവിധ-
മേറ്റു മുട്ടും വിമതമതികളെ,
ആയതല്ലയോ ശംഖുമുഖാംബികാ-
നാമധാരിണിയായിട്ടു വാഴുന്നൂ
ആഗമപ്പൊരുളായിട്ടു, മന്വഹ-
മാശ്രിതാഭീഷ്ടദായിനിയായിട്ടും,
പശ്ചിമാബ്ധിതൻ തീരത്തിലിങ്ങു ഹാ
ദുശ്ച്യവനാദിദേവതാരാധിത!

---

പ്രതിനവശ്രീഗളൻ = പുതിയ ശ്രീയോടുകൂടിയ ഗളമുള്ളവൻ. സംഗീതമാധുരിയാൽ ചട്ടമ്പിയുടെ കണ്ഠം ഏതോ ഒരു പുതിയ മധുരിമയുൾക്കൊണ്ടതായി ജനങ്ങൾക്കു തോന്നി. ശ്രീഗളൻ എന്നതിനു ശിവൻ എന്നും അർത്ഥമുണ്ട്. ചട്ടമ്പിസ്വാമി തിരുവടികളെ ഒരു ശിവാവതരമായിട്ടാണ് ഭക്തന്മാർ ഉപാസിക്കുന്നത്.

അംബുധിതീരം = ശംഖുമുഖം കടൽത്തീരം. കടലിന്റെ ഗാംഭീര്യമനുസന്ധാനം ചെയ്ത് കുഞ്ഞൻ തന്റെ മനസ്സിനും ആ വിധം ഗാംഭീര്യമുളവാക്കി എന്നർത്ഥം. ആത്മസാത്കരിക്കുക = തന്റേതാക്കുക.
ദുശ്ച്യവനൻ = ഇന്ദ്രൻ.

ഊഴിയാഴികൾ, കാടുകൾ, കുന്നുക-
ളുന്നതങ്ങളാം പർവ്വതപംക്തികൾ,
എങ്ങുമേ വ്യാപ്തമായിക്കിടക്കുന്ന
തുംഗവിസ്തീർണമാകാശമേൽപ്പന്തൽ,
ചന്ദ്രഭാസ്കരനക്ഷത്രയൂഥങ്ങ-
ളെന്നിവണ്ണമനേകമുലകുകൾ
ലീലയിൽത്തീർത്തു പാലിച്ചഴിയ്ക്കുമാ
ലോകശക്തിയെക്കൈവണങ്ങീടവേ
അർഭകന്റെ ഹൃദയത്തിൽനൂതന-
മാഴിയൊന്നുളവായീ രസമയം! (546)

സിദ്ധവന്ദിതശർവാവതാരമേ!
സിദ്ധിവിദ്യാധിരാജനേ, കൈതൊഴാം!!

**[ കാളീക്ഷേത്രത്തിലെക്കാഴ്ച ]**

34. രാവിലർഭകൻ ചട്ടമ്പി ചേലെഴും
രാമനാശാന്റെ ഗേഹത്തിൽ നിന്നുമേ
ഏകനായ് പതിവായിട്ടു പോകുവ-
തെങ്ങുവാൻ പുറ,ത്തെന്തിനെന്നുള്ളതും
തത്ര കൂടെപ്പഠിക്കുന്ന കൂട്ടുകാർ-
ക്കെത്ര ചിന്തിച്ചു, മുത്തരം കിട്ടാതെ
ഗൂഢമായതു ദേശികകർണത്തി-
ലൊട്ടുണർത്തിനാർ മേന്മ നടിച്ചു താൻ.

---

രസമയം = ആനന്ദമയം. രസം എന്നതിനു ജലമെന്നും അർത്ഥമുണ്ട്. അർഭകൻ = കുഞ്ഞൻ.

ഈ ഖണ്ഡികയിൽ പശ്ചിമാംബുധിയുടെ ഗാംഭീര്യം - കുഞ്ഞന്റെ ഉൾക്കരുത്ത്, പരാശക്തിസ്വരൂപിണിയായ ശംഖുമുഖം ദേവിയുടെ ജഗദുത്പത്തി സ്ഥിതിലയ ലീലാസവിശേഷങ്ങൾ എന്നിവ പ്രകീർത്തിക്കപ്പെട്ടിരിക്കുന്നു.

സ്വസ്ഥ... - രാമൻ പിള്ള ആശാന് കുഞ്ഞനെപ്പറ്റിയുണ്ടായിരുന്നത് മഹനീയ സങ്കല്പങ്ങളായിരുന്നല്ലോ. ആ സങ്കല്പങ്ങളാകുന്ന മരത്തിന്റെ മൂട്ടിൽ വെട്ടേറ്റതുപോലെയായി ഇപ്പോൾ.

സ്വസ്ഥചിത്താലവാലത്തിൽ നിൽക്കുന്ന
ശുദ്ധസങ്കല്പപാദപമൂലത്തിൽ
വെട്ടു വീണതുപോലെയ,ദ്ദേശികൻ
ഞെട്ടിനാൻ, തന്റെ ശാലയിൽപ്പുക്കുടൻ
ചിന്തചെയ്താൻ, "കുമാരൻ പൊടുന്നനേ
ഹന്ത! വീണിതോ ദുർവൃത്തികൂപത്തിൽ,
മറ്റൊരു ശങ്കരാചാര്യരാകുവാൻ
മുറ്റിയ മതിവൈഭവമാർന്നവൻ?

യൗവനമൊരു മായികമാം വനം *
ഭാവപുഷ്പിതസസ്യസമാകുലം,
മാദകമാരസൗരഭാകർഷകം,
ഖേദസാദവിവർധകം മോഹദം.
ആ വനത്തിൻ പ്രവേശനദ്വാരത്തി-
ലാഗതരായ മാനവർതൻ മനം
മെയ്യൊടൊത്തു ചരിക്കയില്ലേതു ദുർ-
മാർഗസീമനി; മായേ ജയിപ്പു നീ!

പള്ളിക്കൂടത്തിൻ ചട്ടങ്ങൾ പാലിക്കും
പിള്ള ചട്ടമ്പി ചട്ടം തകർക്കുകിൽ
വേലിതന്നെ വിളവു തിന്നുന്നപോ-
ലായിതല്ലോ! ശുഭാർക്കൻ മറഞ്ഞിതോ?
ഏതു ദുശ്ശീലപാശമെൻ കുഞ്ഞനെ
പ്പാതകത്തിലേയ്ക്കാഞ്ഞു വലിക്കുന്നു?
കെല്പിയന്നുള്ള ശിഷ്യർതൻ തെറ്റുകൾ
കണ്ടറിഞ്ഞു തിരുത്തണം ദേശികൻ, *

---

ചിത്താലവാലം = മനസ്സാകുന്ന തടം.

മായികം = മയക്കുന്നത് എന്നു സാരം. ഭാവ... = വികാരപ്പൂക്കളിണങ്ങിയ ചെടികളാൽ നിറഞ്ഞത്. ആ പൂക്കളിൽ നിന്നുദ്ഗമിക്കുന്നത് കാമന്റെ സൗരഭ്യം. ഖേദം = ദുഃഖം. സാദം = ക്ഷീണം.

മെയ്യൊടൊത്തു.... - മനസ്സുപോകുന്ന ദിക്കിൽ ശരീരത്തെയും നയിക്കുന്ന കാലമാണ് യൗവനം. നിയന്ത്രണം പ്രായേണ അസാധ്യമാകയാൽ. ശുഭാർക്കൻ = നന്മയാകുന്ന സൂര്യൻ.

കൂരിരുട്ടിലെക്കുഞ്ഞന്റെ ചെയ്തികൾ
നേരിലിന്നേ വെളിച്ചത്തിലാക്കണം."
എന്നു ചിന്തിച്ചുറച്ചു തൻ ശിഷ്യരെ-
ച്ചെന്നു കണ്ടുപറഞ്ഞിതു, "ബാലരേ,
കുഞ്ഞനെപ്പിടികൂടണം നിങ്ങളി-
ന്നെന്തു സാഹസം ചെയ്തിട്ടും രാത്രിയിൽ
ചട്ടമ്പിത്തരം കാട്ടുന്ന ചട്ടമ്പി
വിട്ടുപോകണമിങ്ങുനിന്നഞ്ജസാ"

നീതരാകിയ സബ്രഹ്മചാരികൾ
നേതൃദൂഷണയത്നം ഫലിയ്ക്കയാൽ
തൃപ്തിപൂണ്ടു നിശീഥസമയത്തെ -
ക്കാത്തിരുന്നിതു ഭൂതങ്ങൾ പോലവേ.
കൂരിരുളിൻ കയത്തിലടിഞ്ഞപോൽ
പാരിടം കണ്ണിൽനിന്നു മറയവേ,
എങ്ങു ചട്ടമ്പിയെന്നു തിരയുന്ന
മട്ടിലല്ലയോ ചേലിൽ നിരീക്ഷിപ്പൂ

താരകളാകുമായിരം ദൃഷ്ടികൾ
താഴത്തേയ്ക്കു പതിപ്പിച്ചു വാനവും!
കൂട്ടുകാരനായ് മാറിയ കുഞ്ഞന്റെ
കെട്ട ചെയ്തികളൊക്കെ മറയ്ക്കുവാൻ
കൂട്ടമായിട്ടു ചുറ്റും നിരന്നൊരാ-
ക്കൂരിരുട്ടിനെത്തട്ടിയകറ്റുവാൻ
വെട്ടരശ്മികളായിടും ഹേതികൾ
ചുറ്റുപാടും ചൊരിയുമച്ചൂട്ടുകൾ

---

ചട്ടമ്പിത്തരം = താന്തോന്നിത്തം. ചട്ടമ്പി എന്ന പദത്തിന് ഇപ്രകാരം വികടമായ ഒരർത്ഥമുണ്ടായിട്ടും സ്വാമിതിരുവടികൾ തന്നെ ചട്ടമ്പിസ്വാമി എന്നറിയുവാനാണ് ആഗ്രഹിച്ചത്! ഈ തോന്നലിലടങ്ങിയ നിസ്സംഗതയോ ഫലിതപ്രിയതയോ ഏതാണ് കൂടുതൽ അനുസന്ധാനബന്ധുരം?. നീതർ = നയിക്കപ്പെട്ടവർ. സബ്രഹ്മചാരികൾ = ഒപ്പം പഠിക്കുന്നവർ. നിശീഥം = അർധരാത്രി.

വെട്ടരശ്മി....= വെളിച്ചത്തിന്റെ കിരണങ്ങളാകുന്ന ആയുധങ്ങൾ.

കയ്യിലേന്തിയ, സ്സബ്രഹ്മചാരികൾ
സഞ്ചരിക്കുന്ന പന്തങ്ങൾ പോലവേ
സംശയിതവ്യവേശ്മങ്ങളിൽ തിര-
ഞ്ഞാശയറ്റു തിരിച്ചു നടകൊണ്ടാർ.
കാണുമോ ജലം ഹാ മരുഭൂമിയിൽ? *
ചേണെഴുമമൃതുപ്പുസമുദ്രത്തിൽ?
സ്വർണമംഗാരപൂർണ്ണഖനികളിൽ?
സ്വർഗവൃക്ഷം നിരയച്ചെളിക്കുണ്ടിൽ?

കൂട്ടുകാരിലൊരുവനുരചെയ്താൻ
“കൂട്ടരേ! ചെറ്റകലത്തിലല്ലയോ
ഭദ്രകാളിതന്നമ്പലം? കുഞ്ഞനെ-
ക്കണ്ടിരിപ്പൂ ചിലപ്പോളവിടെ ഞാൻ
ഒറ്റയായിട്ടു ചുറ്റിനടപ്പതു
വെട്ടമുള്ള പകൽസമയങ്ങളിൽ
രാവിൽ വേണ്ടതാം ദുർവൃത്തികൾക്കൊരു
താവളമുറപ്പിക്കുവാനെന്നപോൽ!

യക്ഷികൾ സുഖം വാഴും കരിമ്പന
മൂന്നു നാലുണ്ടവിടെത്തി, ലെങ്കിലും
പേടിയെന്തെന്നറിയാത്തവനല്ലി
കുഞ്ഞ, നങ്ങു നാം ചെന്നു തിരക്കുക.
പന്തമെല്ലാമുയർത്തിപ്പിടിയ്ക്കണം,
പിന്തിരിഞ്ഞൊട്ടു നോക്കരുതാരുമേ;
ഞെട്ടരുതൊച്ച വല്ലതും കേൾക്കുകിൽ,
പാണ്ഡുപുത്രന്റെ നാമങ്ങളോർക്കണം

---

സംശയിതവ്യം = സംശയിക്കുവാൻ പറ്റിയ.
അംഗാരപൂർണഖനികൾ = കൽക്കരിഖനികൾ. നിരയം = നരകം

പാണ്ഡുപുത്രൻ = അർജുനൻ. അർജുനൻ, ഫൽഗുനൻ, പാർഥൻ, വിജയൻ, ജിഷ്ണു, ധനഞ്ജയൻ, കിരീടി, ബീഭത്സു, ശ്വേതവാഹനൻ, സവ്യസാചി ഈ നാമങ്ങൾ ഉരുവിടുന്നത് ഭയനിവാരണകാരണമെന്നു പ്രസിദ്ധം.

കത്തിയുള്ളവൻ മുമ്പു നടക്കട്ടെ,
ബാക്കിയുള്ളവർ തൊട്ടു പിറകിലും;
മൂർക്കൻപാമ്പുകളോടിയൊളിച്ചിടും
മുമ്പിൽ വെട്ടം തെളിഞ്ഞു വരുന്നേരം,
കള്ളനെത്തൊണ്ടിയോടെ പിടിച്ചിടാം
ഭള്ളു ചട്ടമ്പിയ്ക്കുള്ളതു മാറ്റിടാം.

കൂർത്ത ദംഷ്ട്രകൾ കാട്ടിയും പ്രാകൃത-
ഭൂതപാളികളൊത്തു കൂത്താടിയും
ഭദ്രകാളിയി, പ്പാതിരാവേളയിൽ
ക്ഷുദ്രഭീഷണദർശിനിയെങ്കിലും
ഒത്തു ചെല്ലുകിൽ തെല്ലുമേ വേണ്ടൊരു
ചിത്തസങ്കോച, മങ്ങു ഗമിക്ക നാം".

കൂട്ടുകാരന്റെ നിർദേശമീവിധം
കേട്ടു സംഘം പുറപ്പെട്ടു മെല്ലവേ
തൊട്ടുരുമ്മിഗ്ഗമിച്ചിതു കാളിതൻ
തെല്ലിടിഞ്ഞു പൊളിഞ്ഞൊരാക്കോവിലിൽ;
എന്തുവിസ്മയം! കണ്ടതെന്താണവർ
ഭദ്രകാളിതൻ വിഗ്രഹത്തിൻ മുമ്പിൽ?

കല്ലു പോലവേ നിശ്ചലനായിട്ടു
കണ്ണടച്ചങ്ങിരിക്കുന്നു ചട്ടമ്പി,
നിർവികല്പസമാധിയിൽപ്പോലവേ
നിഷ്പ്രപഞ്ചനായൊന്നുമറിയാതെ!
കൂട്ടുകാർ ഹാ! പകച്ചങ്ങു നിന്നുപോയ്
കുഞ്ഞനാരിവൻ? മറ്റൊരു കാളിയോ?

ദിവ്യതേജോവലയിതനായിട്ടും!
ഭവ്യദർശനശോഭനനായിട്ടും!
കത്തിനിൽക്കുന്ന ചൂട്ടുകളേന്തി, യ-
ങ്ങന്തികത്തിലായ് തങ്ങൾ നിൽക്കുന്നതു

---

നിഷ്പ്രപഞ്ചൻ = പ്രപഞ്ചബാഹ്യൻ.

തെല്ലുപോലുമറിഞ്ഞ മട്ടില്ലാതെ
തത്രവാഴുമ, ക്കുഞ്ഞനെക്കണ്ടവർ
ശ്വാസമമ്പേയടക്കിപ്പിടിച്ചുകൊ-
ണ്ടാശു പിന്തിരിഞ്ഞങ്ങു നടകൊണ്ടാർ

ഹാ! ത്രപാനതമസ്തകരായിട്ടും,
ഒന്നുമന്യോന്യമുച്ചരിയ്ക്കാതെയും;
തങ്ങൾതൻ മൂർഖഭാവത്തെ നിന്ദിച്ചും.
ഭദ്രകാളിയെച്ചിന്തിച്ചുമഞ്ജസാ
തെല്ലുപോലുമുറക്കം വരാതെയും
രാത്രിശേഷം കഴിച്ചുകൂട്ടിടിനാർ.
രാത്രി തന്നന്ത്യയാമമടുക്കവേ
തത്രവന്നു കയറിയൊരർഭകൻ

തന്റെ പായിൽ കിടന്നുറങ്ങീടിനാൻ
താനിതൊന്നുമറിഞ്ഞില്ലയെന്നപോൽ.
അല്ലകന്നു പുലർന്നിതു വാസര-
മർഭകനെഴുന്നേറ്റു പതിവുപോൽ
അ,ക്കരമനയാറ്റിൽ കുളിക്കുവാ-
നേകനായി ഗമിച്ചൂ നിരാകുലൻ.
ആ മുഹൂർത്തത്തിലന്തികത്തെത്തിയ
രാമനാശാന്റെ മുന്നിലശ്ശിഷ്യന്മാർ

രാത്രിയിൽ തങ്ങൾ കണ്ടതാം കാഴ്ചതൻ
ചിത്രമത്ഭുതം കാഴ്ചവച്ചീടിനാർ
തന്റെ ചിന്താപരാധം കനത്തതെ-
ന്നോർത്തു ദേശികൻ കൈവച്ചു നെറ്റിമേൽ
നമ്രശീർഷനായ് തെല്ലിട നിന്നുപോയ്
വൈദ്യുതാഘാതമേറ്റവൻ പോലവെ.

---

ത്രപാനതമസ്തകർ = ലജ്ജയാൽ കുനിഞ്ഞ ശിരസ്സോടുകൂടിയ വർ. ചിന്താപരാധം = ശിഷ്യനെക്കുറിച്ച് അന്യഥാ ചിന്തിച്ചു പോയ തായ അപരാധം.

ആദ്യമുണ്ടായ വെട്ടിൽ തളർന്നതാം
ഹൃദ്യസങ്കല്പശാഖി തഴച്ചുടൻ
പല്ലവാഞ്ചിതമായിതു വീണ്ടുമേ;
ചൊല്ലിനാൻ പിന്നെ, "യർഭകൻ ചട്ടമ്പി

എത്തരക്കാരനെന്നു കണ്ടീലയോ?
തീക്കനലിലുറുമ്പരിച്ചീടുമോ? *
ലോകദേശികനായിപ്പിറന്നവൻ
ഭോഗസൗഖ്യങ്ങൾതേടി നടക്കുമോ?
മന്നിനൊക്കെയും ചട്ടമ്പിയാണിവൻ;
ധന്യമായിതെൻ വിദ്യാനികേതനം"
എന്നു കേട്ടൊരു വിദ്യാർത്ഥിസഞ്ചയം
മാനിത നീങ്ങി വാങ്ങീ പൊടുന്നനെ. (692)

സിദ്ധവന്ദിതശർവാവതാരമേ!
സിദ്ധിവിദ്യാധിരാജനേ, കൈതൊഴാം!!

[ ദൃഢനിശ്ചയം ]

35. ഉച്ചനീചത്വചിന്തകളല്പവും
വാച്ചതില്ലർഭകന്റെ ഹൃദയത്തിൽ
"മന്നുദാരചരിതർക്കൊരു ഗൃഹം, *
ഒന്നുതാൻ സൂര്യനെങ്ങും വിളങ്ങുന്നു!

മാനവജാതിയൊന്നേ ജഗത്തിതിൽ, *
മറ്റുചിന്താപഥങ്ങൾ തെളിച്ചവർ

---

തീക്കനലിൽ.... ഒരു പഴഞ്ചൊല്ല്. ഉന്നതന്മാരിൽ ക്ഷുദ്രചിന്താവ്യത്തികൾ ഉണ്ടാവുകില്ല എന്നു സാരം. മന്നിനൊക്കെയും ചട്ടമ്പി - ലോകത്തിനൊക്കെയും ചട്ടം പഠിപ്പിക്കുന്നവൻ - ലോകഗുരു. മാനിത = മാന്യരാണെന്ന ഭാവം.

മറ്റു ചിന്താപഥങ്ങൾ = ജാതി, മതം, ആചാരം, ഭാഷ മുതലായ ഉപാധികളാൽ മനുഷ്യകുടുംബത്തെ ഭിന്നിപ്പിച്ചു നിർത്തുന്നവർ.

അന്ധരെ നയിച്ചീടുന്നൊരന്ധന്മാ-
രക്കരപ്പച്ച തേടുന്ന ഗോവുകൾ!
തൊട്ടുതീണ്ടി നടപ്പവനെന്നുതാ -
നെന്നെ മുറ്റും കരുതട്ടെ മൂഢന്മാർ

കാഞ്ചനം കാചമെന്നു നിനച്ചിട്ടു
കാലുകൊണ്ടു ചവിട്ടും കണക്കിനെ
ഭേദചിന്തയാൽ കാടുകയറിയ
സോദരന്മാരെ വീണ്ടെടുത്തീടണം

ആയതിന്നു കരുത്തനായ്തീരുവാ -
നാത്മവീര്യമേ സേവ്യം നമുക്കിനി”
എന്നുചിന്തിച്ചുറച്ചുകൊണ്ടർഭകൻ
ഭിന്നതവിട്ടു കാട്ടുന്ന ചേഷ്ടകൾ

പൂർവികാചാരചന്ദനവാടിയിൽ
ചേർന്നുപറ്റിയ പാമ്പുകളായിട്ടേ
കണ്ടതുള്ളൂ ഹാ ദേശികവര്യനും;
കൂപമണ്ഡൂകബുദ്ധികളങ്ങനെ!

കർമധീരനാമർഭകൻ ചട്ടമ്പി-
യാത്മവീര്യം സമാഹരിച്ചീടുവാൻ
ആത്മനിഷ്ഠരെക്കണ്ടുപിടിക്കുവാ-
നാഗ്രഹിച്ചു; ജയിക്കുന്നു വാസന. * (718)

---

ഗോവ് = പശു.
കാചം = കാക്കപ്പൊന്ന്.

കണ്ടതുള്ളു ഹാ... – ജാതിചിന്തയില്ലാതെ വ്യവഹരിക്കുന്ന കുഞ്ഞൻ ചട്ടമ്പിയിൽ രാമൻപിള്ളയാശാൻ തൃപ്തനായിരുന്നില്ല.

## സിദ്ധസമാഗമം

**[ ബാലാസുബ്രഹ്മണ്യ മന്ത്രസിദ്ധി ]**

36. അങ്ങു കൊല്ലൂരിലംബികാമന്ദിര-
ത്തിങ്കലന്നൊരു സായാഹ്നവേളയിൽ
വന്നു മറ്റൊരു സന്ധ്യാർക്കനെന്നപോൽ
ധന്യകാഷായവേഷനേകൻ യതി

ഭാവുകാകാരനപ്പുമാൻ ദേവിതൻ
പാവനസന്നിധാനത്തിൽ വന്നുടൻ
പദ്മവിഷ്ടരം ബന്ധിച്ചിരുന്നുതൻ
പദ്മലോചനയുഗ്മമടച്ചുതാൻ

ധ്യാനലീനനായ് വർത്തിച്ചു, ശാന്തി ന-
ന്മാനുഷരൂപമാർന്നു ഭജിക്കയോ
ലോകധാത്രിയെയെന്നപോൽ; കുഞ്ഞ, നാ-
ലോകസുന്ദരമക്കാഴ്ച കാൺകവേ

മേനി പൊട്ടിത്തരിച്ചു, തൻ ഭാവനാ-
ധീനമാം വഴി മുന്നിൽ തെളിഞ്ഞിതോ?
തേടിയ രത്നമാരാലണഞ്ഞിതോ!
നേടിയ പൂർവപുണ്യം ഫലിച്ചിതോ!

ദേവിയെ വന്നു നിത്യം ഭജിപ്പതു
ഭാവിതൻ മാർഗദീപികതന്നെയാം.

---

സിദ്ധസമാഗമം - കുഞ്ഞൻ കൊല്ലൂർ ദേവീക്ഷേത്രത്തിൽ വച്ച് ആഗന്തുകനായ ഒരു സിദ്ധസന്ന്യാസിയിൽ നിന്നു ബാലാസുബ്രഹ്മണ്യ മന്ത്രം നേടുന്ന അതിപ്രധാനമായ ഒരു ജീവിതസംഭവം.

ധാത്രി = അമ്മ. കുഞ്ഞന് + ആലോകസുന്ദരം+അക്കാഴ്ച. ആലോകം = നോട്ടം.

ദേവിയെ വന്നു... - കുഞ്ഞൻ കുടിപ്പള്ളിക്കൂടത്തിൽ രാമൻപിള്ള യാശാന്റെ ഗൃഹത്തിലാണ് താമസമെങ്കിലും തന്റെ പരദേവതയായ കൊല്ലൂരമ്മയെ തൊഴാൻ പതിവായി വരുമായിരുന്നു. ദേവീഭജനത്തിനു ഫലമില്ലാതിരിക്കുമോ? ദീപിക = ദീപം

37. നാലുനാളങ്ങു തങ്ങിയ യോഗിയെ-
ച്ചേലിയന്നു പരിചരിച്ചർഭകൻ
അമ്മഹാന്റെയുൾപ്രീതിക്കു പാത്രമായ്
സന്മനസ്കർക്കു സർവ്വം ശുഭപ്രദം! *
അങ്ങുനിന്നു യതീശ്വരൻ പോകുവാ-
നുന്നവേ, കരം കൂപ്പിനിന്നർഭകൻ

വല്ലതും കനിഞ്ഞേകിയാലുമെനി-
യ്ക്കെന്നു കണ്ണുനീർ വാർത്തുകൊണ്ടർഥിച്ചാൻ
"അപ്പനേ! നിനക്കേകുവാനെന്തുണ്ടെൻ
പക്കൽ, ഞാനൊരു തെണ്ടിയാം മസ്കരി,
എങ്കിലും നിനക്കുണ്ടാകുമൊക്കെയും
ഭംഗിയിലിതു സിദ്ധിവരുത്തുക"
എന്നു ചൊല്ലിയ, സ്സന്ന്യാസി കുഞ്ഞന്റെ
കർണമൂലത്തിലോതിക്കൊടുത്തുപോൽ
കെല്പിയന്നുള്ള ബാലാഗുഹമന്ത്രം
കല്പനാതീതവൈഭവസുന്ദരം.

തന്റെ ശീർഷം മുകർന്നു കൃപാവശാ-
ലെങ്ങു പോയിതെന്നാരുമറിയാതെ
അങ്ങുനിന്നു മറഞ്ഞ, യതീശ്വരൻ
ശങ്കരാത്മജനാറുമുഖനെന്നും,
ജീവിതം ഫലം വായ്ക്കുമെന്നും നിജ-
ഭാവനയാലറിഞ്ഞിതു കുഞ്ഞനും;
തൻ ഗുരുവരൻ ധ്യാനിച്ചിരുന്നതാം
മണ്ണിലീരേഴു ദണ്ഡനമസ്കൃതി
ചെയ്തു നേരേ ഗമിച്ചാൻ കരമന-
യാറ്റുതീരത്തിലേയ്ക്കവനേകനായ്. (762)

---

മസ്കരി = സംന്യാസി. എങ്ങു പോയിതെ.... - സന്യാസി സാക്ഷാൽ മുരുകനായിരുന്നു എന്ന് ഒരൈതിഹ്യമുണ്ട്. ചിലർ അഗസ്ത്യരായിരുന്നു എന്നും പറയുന്നു. കരമനയാറ് = തിരുവനന്തപുരം നഗരത്തിന്റെ പരിധിയിലൂടെ ഒഴുകുന്ന ഒരു നദി. ഗുഹൻ = സുബ്രഹ്മണ്യൻ.

സിദ്ധവന്ദിതശർവാവതാരമേ!
സിദ്ധിവിദ്യാധിരാജനേ, കൈതൊഴാം!!

38. മായമറ്റുള്ള ചര്യയാലർഭകൻ
മന്ത്രസിദ്ധി വരുത്തി യഥാകാലം
ഷൺമുഖദാസനെന്നുള്ള പേരിനാൽ
കീർത്തി നേടിനാൻ സജ്ജനമധ്യത്തിൽ

മന്ത്രദേവതമാരായ ബാലയും
കാർത്തികേയനും സത്വരമെത്തിനാർ
അർഭകന്റെ ഹിതം പുലർത്തീടുവാൻ
മന്ത്രവൈഭവമെന്തു പറയാവൂ!

സ്കന്ദനോതിപോൽ കുഞ്ഞനോടീവിധം:
"വത്സ! നിന്നിൽ ഞാനെത്രയും പ്രീതനായ്,
വേണ്ടതെല്ലാം പറയുകെന്നോടു നീ
വേണ്ട സംശയം, ഞാൻ നിറവേറ്റുവൻ:

ചൊവ്വിലെന്നാലസാധ്യമായുള്ളതു
ചൊല്ലിടാം നിനക്കമ്മയോടെപ്പൊഴും"
ബാലയോതിപോൽ കുഞ്ഞനോടീവിധം:
"ബാല, നിന്നിൽ ഞാൻ സംപ്രീതയെത്രയും

നിൻ പ്രിയമെന്നുമെൻ പ്രിയമോർക്കുക
നീ വിചാരിച്ചതെല്ലാം നടന്നിടും
കൂടെയുണ്ടു ഞാനെപ്പൊഴുമേതിനും
ഗൂഢശക്തിയായ്, വേണ്ട തെല്ലും ഭയം"

മന്നിലീവിധം സിദ്ധനാരോർക്കുകിൽ!
മത്സരിച്ചിരു മംഗളശക്തികൾ

---

ചര്യ = പ്രവൃത്തി – 14 ലക്ഷം തവണ മന്ത്രമുരുവിട്ടു സിദ്ധിവരുത്തുക എന്ന കർമ്മം. ഷൺമുഖദാസൻ = സ്വാമി തിരുവടികൾ സ്വയം സ്വീകരിച്ച ഒരു പേര്. ഈ പേരിൽ ചില ലേഖനങ്ങൾ എഴുതിയിട്ടുണ്ട്. ബാലാ = ദേവി, ശ്രീവിദ്യ, ത്രിപുരസുന്ദരി, ദേവിയും സുബ്രഹ്മണ്യനും സ്വാമിതിരുവടികളെ എപ്പോഴും സഹായിച്ചുകൊണ്ടിരുന്നു.

ഒപ്പമെപ്പോഴും സേവിച്ചു വാഴുവാൻ
കോപ്പുകൂട്ടി മരുവുന്നു പാർശ്വത്തിൽ! (786)

സിദ്ധവന്ദിതശർവാവതാരമേ!
സിദ്ധിവിദ്യാധിരാജനേ, കൈതൊഴാം!!

[ ഇനിയെന്ത് ]

39. സംന്യസിക്കുകിലെന്തിനി വൈഷമ്യ-
മെന്നു ചട്ടമ്പി ചിന്തിച്ചനേരത്തിൽ
അമ്മതൻ ദീനചിത്രം തെളിഞ്ഞുപോ-
ലന്തരംഗത്തി; ലൊപ്പമുറപ്പിച്ചാൻ
"ക്രൂരദാരിദ്ര്യപീഡാഭിഭൂതയാം
നാരിയെന്നമ്മ, പോകുവതെവ്വിധം?
എന്തു ചെയ്തും പുലർത്തേണമമ്മയെ"
മർത്ത്യനെങ്ങനെ കൃത്യം വെടിഞ്ഞിടും? * (794)

## നെയ്യാറ്റിൻകരയിൽ

[ ആധാരമെഴുത്ത് ]

40. കൂലിവേലയിലാപ്പെട്ടു വേതനം
നേടിയമ്മയെപ്പോറ്റിടും കുഞ്ഞനെ
സ്ഫീതകാരുണ്യശാലി കൃഷ്ണാഖ്യനാം
സോദരൻ ഘൃതവാഹിനീകൂലത്തിൽ
പത്രികാരോപണാലയം തന്നിലേ-
യ്ക്കാത്തസൗഹൃദം കൊണ്ടുപോയീടിനാൻ;
അത്ര നല്ലൊരു കയ്യെഴുത്തുണ്ടെങ്കി-
ലത്ര കിട്ടാതിരിക്കില്ല വേതനം.

---

കൂലിവേല = ചുമട്ടുതൊഴിൽ. ഘൃതവാഹിനീകുലം = നെയ്യാറ്റിൻകര.
പത്രികാരോപണാലയം = ആധാരമെഴുത്താപ്പീസ്.

അങ്ങു മേലധികാരിയാം ഷൺമുഖ-
സുന്ദരംപിള്ള ഷൺമുഖദാസനിൽ
പ്രീതനായിതു; ഷൺമുഖോപാസ്തിയിൽ
പ്രീതിയുള്ളവനെന്നറിഞ്ഞും ക്രമാൽ.
"എട്ടു ചക്രം കൊടുക്കണം കുഞ്ഞനു
പത്രികയെഴുത്തില്ലാത്ത നാളിലും"
എന്നു കല്പിച്ച മേലധികാരിത-
ന്നുന്നതകൃപാമാർഗം ജയിക്കുന്നു!

കുഞ്ഞനുമതേ മാർഗത്തിൽ മുന്നമേ
കാലു വച്ചവൻ, അംശിച്ചു നല്കിനാൻ
കയ്യിലൊന്നുമേ കിട്ടാത്ത കൂട്ടുകാർ-
ക്ക,പ്പണത്തിൽ നിന്നൊന്നുരണ്ടായവൻ;
ശിഷ്ടമമ്മയ്ക്കു കൃത്യമായെത്തിച്ചാൻ
ശിഷ്ടചര്യാവിചക്ഷണാഗ്രേസരൻ!
അന്യദുഃഖം സ്വദുഃഖമെന്നെണ്ണുവാൻ *
മന്നിലാരുണ്ടു മാനവനെന്നിയേ? (818)

സിദ്ധവന്ദിതശർവാവതാരമേ!
സിദ്ധിവിദ്യാധിരാജനേ, കൈതൊഴാം!!

## വീണ്ടും പേട്ടയിൽ
**[ ജ്ഞാനപ്രജാഗരം ]**

41. മന്നിൽ വാനവപുത്രനായിട്ടുതാൻ
മന്നിൽ വന്നു പിറന്ന മഹേശ്വരൻ

---

ഷൺമുഖസുന്ദരംപിള്ള - അന്നത്തെ ആ ആപ്പീസിലെ രജിസ്ട്രാർ. അദ്ദേഹം നല്ല ഒരു ഷണ്മുഖോപാസകനായിരുന്നു.
ഒരു ചക്രം = പഴയ തിരുവിതാംകൂറിലെ ഒരു നാണയം. (പതിനാറു കാശ്). അംശിച്ചു = ഭാഗിച്ചു, വീതിച്ചു. ശിഷ്ടചര്യാ...= സജ്ജനങ്ങളുടെ ചര്യകളിൽ സാമർഥ്യം കാണിക്കുന്നവരിൽ മുമ്പൻ.

മാനവൻ = മനുഷ്യൻ. മന്നിൽവാനവപുത്രൻ = ബ്രാഹ്മണപുത്രൻ.

മന്നിൽ വാനിനെത്തീർക്കേണ്ട കൈകളാൽ
മറ്റു വല്ലതും ചെയ്തിട്ടടങ്ങുമോ?

ഏറെനാൾ കഴിഞ്ഞീല തൻ സോദര-
നോടു ചൊല്ലാതെ കുഞ്ഞനന്തർമുഖൻ
വിട്ടു പോന്നാൻ ഘൃതാപഗാകൂലമാം
പട്ടണം; വീണ്ടു മെത്തിനാൻ ഗേഹത്തിൽ
അമ്മ തന്റെ വിടർന്ന മിഴികൾക്കു
നന്മയിലമൃതേകി വിളങ്ങുവാൻ.

42. രാമനാശാന്റെ സന്നിധിയിങ്കലേ-
യ്ക്കർഭകനവൻ പിന്നെയും പൂകിനാൻ
ജ്ഞാനതൃഷ്ണാശമനം വരുത്തുവാൻ
"ജ്ഞാനജാഗര" സംഘത്തിലേകനായ്.

യോഗമാർഗത്തിൽ മുന്നേറുവാൻ, ബഹു-
ദ്രാവിഡഗ്രന്ഥശീലനം നേടുവാൻ,
ഗാനവിദ്യയിൽ വിജ്ഞതയേറ്റുവാൻ
മർമവിദ്യയിൽ നൈപുണ്യം നേടുവാൻ,
സ്വാമിനാഥാഖ്യദേശികൻതന്നുടെ
സൗഹൃദത്തിൻ തുണയാൽ വളരുവാൻ
സജ്ജനസംഗമായതു നല്കിനാൻ
കുഞ്ഞനു മേന്മയേറുമവസരം;

നന്മകൾക്കു നിദാനം ജഗത്തിതിൽ
സന്മനോജനസംഗമമൊന്നുതാൻ! * (842)

---

ഘൃതാപഗാകൂലം = നെയ്യാറ്റിൻകര. ജ്ഞാനജാഗര...രാമനാശാന്റെ പള്ളിക്കൂടത്തിൽ വേദാന്താദിവിഷയങ്ങൾ ചർച്ച ചെയ്യുന്നതിനായി "ജ്ഞാനപ്രജാഗരം" എന്ന പേരിൽ ഒരു സമിതി പ്രവർത്തിച്ചിരുന്നു.

സ്വാമിനാഥദേശികൻ - തിരുവനന്തപുരത്തിലെ അന്നത്തെ മഹാരാജാസ് കോളേജിലെ (ഇന്നത്തെ യൂണിവേഴ്സിറ്റി കോളേജ്) തമിഴ് അധ്യാപകൻ.

സന്മനോജനം = സന്മനസ്സുള്ള ആളുകൾ.

സിദ്ധവന്ദിതശർവാവതാരമേ!
സിദ്ധിവിദ്യാധിരാജനേ, കൈതൊഴാം!!

43. ഈ യുവാവിൻ നിസർഗപ്രതിഭതൻ
മേയമല്ലാത്ത വൈഭവം കാൺകയാൽ
സ്വാമിനാഥാഖ്യദേശികൻ തന്നുടെ
മാനസത്തിൽ വളർന്നു കുതൂഹലം,
പ്രീതികാരുണ്യവിസ്മയമിശ്രിതം;
രീതി നല്ലവർക്കീവിധം തന്നെയാം,
കുഞ്ഞനായതു വിദ്യാധിരാജതാ-
തുംഗമന്ദിരമാർഗം തെളിച്ചുതേ. (850)

## ഗുരുകുല വിദ്യാഭ്യാസം

### [ കല്ലടക്കുറിച്ചിയിൽ ]

44. അന്നൊരു നവരാത്രിവിദ്വത്സദ-
സ്സിങ്കലെത്തിനാൻ സുബ്ബാജടാപാഠി-
ദ്രാവിഡനാട്ടിൽനിന്നും വിശിഷ്ടനാം
സർവദർശനശാസ്ത്രവിശാരദൻ.

സ്വാമിനാഥനാം ദേശികൻതന്നുടെ
സീമയറ്റൊരനുകമ്പമൂലമായ്
അ, ജ്ജടാപാഠിയോടു പരിചയ-
മഞ്ജസാ തേടി നേടിനാനർഭകൻ.
"വത്സ കുഞ്ഞ നീ പോരുമോ കൂടവേ
എൻ സദനത്തിലേക്കു പഠിക്കുവാൻ?"

---

മേയമല്ലാത്ത = അളക്കാൻ കഴിയാത്ത. വിദ്യാധിരാജതാ... വിദ്യാധി രാജൻ എന്ന അവസ്ഥയാകുന്ന ഉന്നത സൗധത്തിലേക്കു ചെന്നെ ത്തുവാനുള്ള വഴി.

സുബ്ബാജടാപാഠി = പ്രസിദ്ധ വേദശാസ്ത്രപണ്ഡിതനായിരുന്ന ഇദ്ദേഹം തിരുനെൽവേലിയിലെ കല്ലടക്കുറിച്ചി എന്ന ഗ്രാമത്തി ലാണ് താമസിച്ചിരുന്നത്.

കുഞ്ഞ! = കുഞ്ഞാ!. ഗാഢ...= അഗാധമായ പാണ്ഡിത്യമാകുന്ന നന്ദ നവനത്തിലെ കല്പവൃക്ഷത്തിന്റെ മഹിമ.

ഗാഢവൈദുഷ്യനന്ദനകല്പക-
പ്രൗഢിയാളുന്ന വിപ്രശിരോമണി

ചോദ്യമേവം തൊടുക്കവേ, വാസുദേ-
വാത്മജനായ കുഞ്ഞന്റെ മാനസം
ശീതള മധുരാമൃതപൂർണമാം
ശാതകുംഭകലശം കണക്കിനെ
ധന്യതയാർന്നു കൈകൂപ്പി നിന്നുകൊ-
ണ്ടുന്നതാശയൻ പിന്നെയോതീടിനാൻ

"ആർദ്രസൗജന്യസീമാവിലാസമേ!
ഭദ്രപീയുഷവാരാന്നിധേ ഗുരോ!
എന്നിലേവം കരുണയുദിക്കുവാ-
നെന്തു കാരണമെന്നറിവീല ഞാൻ.
ഒട്ടുമില്ലാ വിശേഷം കതിരവൻ *
കാട്ടുപൂവിലും പ്രീതി പൊഴിപ്പതിൽ!
പിന്തുടരുവൻ ക്രീതനാം ദാസനെ-
പ്പോലെ ഞാൻ ഭവത്പാദസരോരുഹം"

സത്ത്വസംസ്കാരപൂതമാം വാക്കുക-
ളിത്തരത്തിൽ മൊഴിഞ്ഞ യുവാവിനെ
വത്സലത്വം വഴിഞ്ഞ കൺകോണിനാൽ
നോക്കിനാൻ ജടാപാഠി മഹീസുരൻ
"എന്തു വിദ്യാവ്യസനിതയോർക്കുകിൽ!
എന്തു ഹൃദ്യമധുരവ്യവഹൃതി!

---

ശീതള... = ശീതളവും മധുരവുമായ അമൃതത്താൽ പൂർണം. ശാത കുംഭകലശം = സ്വർണക്കുടം. കുഞ്ഞന്റെ ഹൃദയം പരമസന്തോഷം കൊണ്ടു നിറഞ്ഞു എന്നു സാരം. ആർദ്ര... = കനിവാർന്ന സൗജന്യ ത്തിന്റെ അതിര്. ഭദ്ര... = മംഗളപീയൂഷസമുദ്രം. ക്രീതൻ = വിലയ്ക്കു വാങ്ങപ്പെട്ടവൻ. ക്രീതദാസൻ = അടിമയെപ്പോലെ അനുസരിക്കുന്ന വൻ. സത്ത്വസംസ്കാര... = സത്ത്വഗുണം നിറഞ്ഞു ശുദ്ധമായ.

വിദ്യാവ്യസനിത = വിദ്യപഠിക്കുന്നതിൽ എന്തു ക്ലേശവും സഹിച്ചു മുന്നേറുവാനുള്ള മനസ്ഥിതി. വ്യവഹൃതി = പെരുമാറ്റം

ജ്ഞാനഭിക്ഷയ്ക്കു പാത്രമിവൻ തുലോം
ഞാനിവനെ വിനയിക്കുവൻ ഭൃശം"
എന്നുറച്ചാ വിബുധശിരോമണി
കുഞ്ഞനെ, ബ്ഭാവിഭട്ടാരദേവനെ
കല്ലടക്കുറിച്ചീതി പേരാർന്നതൻ
ചൊല്ലിയന്നതാം ഗ്രാമത്തിലേക്കുതാൻ
കൂടവേ കൊണ്ടുപോയീടിനാൻ മുദാ
കൗശികൻ പണ്ടു രാമനെയെന്നപോൽ. (890)

സിദ്ധവന്ദിതശർവാവതാരമേ!
സിദ്ധിവിദ്യാധിരാജനേ, കൈതൊഴാം!!

നാലു വേദങ്ങളാറു ശാസ്ത്രങ്ങളും,
ചേലിയന്നതാം ദർശനഷട്കവും
ദ്രാവിഡവാങ്നിബദ്ധങ്ങളായുള്ള
പേരിയന്നതാം ഗ്രന്ഥങ്ങളത്രയും
ശങ്ക തീർത്തു പഠിച്ചാനവൻ നാലു-
വത്സരങ്ങൾ കൊണ്ടേകശ്രുതിധരൻ.

ആയിടയ്ക്കൊരു യോഗിയിൽ നിന്നു താൻ
യോഗവിദ്യയുമഭ്യസിച്ചീടിനാൻ
ഗാനവിദ്യയിൽ തേടിനാൻ പാടവം
വാദ്യവാദനവിദ്യയോടൊപ്പമേ!

കാലമെത്രയും ഹ്രസ്വമെന്നാകിലും
കുഞ്ഞനാർജിച്ച വിജ്ഞാനമാം ധനം

---

ഭട്ടാരദേവൻ = പരമഭട്ടാരകൻ. ഭട്ടാരൻ = പൂജ്യൻ. കല്ലടക്കുറിച്ചീതി = കല്ലടക്കുറിച്ചി ഇതി. ഇതി = എന്ന. മുദാ = സമോദം നാലു...=ഋക്, യജുസ്, സാമം, അഥർവം എന്ന നാലു വേദങ്ങൾ. ശിക്ഷ, വ്യാകരണം, ഛന്ദസ്സ്, ജ്യോതിഷം, നിരുക്തം, കല്പം എന്നീ ആറു ശാസ്ത്രങ്ങൾ (വേദാംഗങ്ങൾ), സാംഖ്യം, യോഗം, ന്യായം, വൈശേഷികം, മീമാംസ, വേദാന്തം എന്നീ ആറുദർശനങ്ങൾ. ദ്രാവിഡവാങ്...= തമിഴ് ഗ്രന്ഥങ്ങൾ. ഏകശ്രുതിധരൻ = ഒരിക്കൽ കേട്ടാൽ മനസ്സിലാക്കുന്നവൻ. വാദ്യവാദനവിദ്യ = മൃദംഗം, ഗഞ്ചിറ, തകിൽ മുതലായ വാദ്യങ്ങൾ വായിക്കുന്ന വിദ്യ.

ഓർക്കി,ലെല്ലാം പൊടി തുടയ്ക്കുന്ന മ,-
ട്ടാർക്കറിയാവു മുജ്ജന്മവൈഭവം? * (904)

സിദ്ധവന്ദിതശർവാവതാരമേ!
സിദ്ധിവിദ്യാധിരാജനേ, കൈതൊഴാം!!

45. ഉത്തമശ്ലോകനാകിയ ദേശികൻ
സത്തമനായ ശിഷ്യനു നല്കിനാൻ
താൻ പഠിച്ചതാം വിദ്യകളത്രയൂ-
മൻപിനുണ്ടോ കൃതികൾക്കു സീമകൾ? *

ലോഭനീയഗുണങ്ങളിണങ്ങിടും
വൈഭവശാലിയാകിയ കുഞ്ഞനിൽ
മാനസപുത്രഭാവം ന്യസിയ്ക്കയാ -
ലൗരസപുത്രനില്ലാത്ത സങ്കടം
ഒട്ടൊഴിഞ്ഞിതു ഭൂസുരശ്രേഷ്ഠനു
ഹൃദ്യമേ ഗുരുശിഷ്യബന്ധം ഭുവി! *

46. വിപ്രസത്തമൻ ചിന്തിച്ചു, "വിദ്യകൾ
വീഴ്ചയെന്നിയേ നേടിയെന്നാകിലും
കുഞ്ചനെ ഞാൻ വെടിയുവതെങ്ങനെ-
സച്ചരിത്രവിശിഷ്ടരിൽ മുമ്പനെ?
ഉൺമയിലിവൻ കേവലം മാനുഷ-
നെന്നു പൂർണമായ് നണ്ണുവതില്ല ഞാൻ.
ദിവ്യശക്തിയൊന്നേതോ നരാകൃതി
പൂണ്ടു വന്നവൻതാനിവൻ നിർണയം.

നല്ല പൂനിലാവുള്ളൊരു രാത്രിയിൽ
നെല്ലി വൃക്ഷത്തറയിലേകാകിയായ്
യോഗിമട്ടിലിരിക്കുമീക്കുഞ്ചനിൽ
യോഗനിഷ്ഠനാമീശനിലെന്നപോൽ

---

ഉത്തമശ്ലോകൻ = പുണ്യവാൻ. അൻപ് = കൃപ. കൃതി = സുകൃതി; ഭാഗ്യവാൻ. ലോഭനീയം = ആകർഷകം. ഔരസപുത്രൻ = തന്നിൽ നിന്നുണ്ടായ പുത്രൻ. ദേശികനു സന്താനമുണ്ടായിരുന്നില്ല. ഉണ്മ യിൽ... - ജടാപാഠിയുടെ അനുഭവം വർണ്ണിച്ചിരിക്കുന്നു.

കണ്ഠനാളത്തിലങ്ങിഴയുന്നതായ്
കണ്ടു നല്ലൊരു കാളസർപ്പത്തെ ഞാൻ
കുഞ്ചനു വിഷഭീതിയില്ലെന്നതു
കണ്ടറിഞ്ഞിരിപ്പുണ്ടു ഞാൻ മുന്നമേ!

ഞാനിവനാലറിയപ്പെടും ഭുവി
രാമനാലേ വസിഷ്ഠർഷിയെന്നപോൽ,
എത്ര നന്നായിരുന്നു ഹാ കുഞ്ചു! നീ-
യത്രതന്നെ വസിക്കുകിൽ മേലിലും"

47. നന്നു ഭൂസുരവര്യ! നിൻ ചിന്തകൾ
നന്ദനപ്രേമചാന്ദ്രമരീചികൾ;
ഗോകുലത്തിലിരിക്കുമോ മാധവൻ
ലോകരക്ഷയ്ക്കു വേണ്ടിപ്പിറന്നവൻ?

ഭൂവിതിങ്കൽ പരമഭട്ടാരനായ്
ഭൂരിസത്കീർത്തിയാർജിച്ചു വാഴുവാൻ,
ഉന്നതാശയഗോപ്രസരത്തിനാൽ
തന്നവതാരകൃത്യം നടത്തുവാൻ
വന്നതല്ലീ മഹേശ്വരൻ മന്നിതിൽ?
ധന്യനങ്ങുന്നു, തദ്ഗുരുവാകയാൽ
ആ പ്രളയം വിളങ്ങിടും താവകം
ദീപ്രമാം നാമമീ ശിഷ്യവര്യനാൽ.

വിട്ടയയ്ക്കുക ദേശികവര്യ! നീ
വീട്ടിൽനിന്നീ വിശിഷ്ടനാം ശിഷ്യനെ.
കേരളാംബിക മാടിവിളിക്കയാം
കേരളഭൂവിലേക്കു തൻ കുഞ്ഞിനെ

---

നന്ദനപ്രേമചാന്ദ്രമരീചികൾ = പുത്രപ്രേമമാകുന്ന ചന്ദ്രന്റെ രശ്മികൾ.

ഉന്നതാശയഗോപ്രസരം = ഉത്കൃഷ്ടങ്ങളായ ആശയങ്ങളുടെ ശോഭാപ്രസരം. ഗോപ്രസരം എന്നതിന് വാക്പ്രസരം എന്നും അർത്ഥമുണ്ട്. ആപ്രളയം = പ്രളയം വരെ. വീണ്ടുമുയരെ...= കേരളത്തിന്റെ പ്രാചീനമഹിമയെ വീണ്ടെടുക്കുവാൻ.

തന്റെ നല്പുകൾപ്പൊൻകൊടിക്കൂറയെ
വിണ്ണിൽ വീണ്ടുമുയരെപ്പറപ്പിക്കാൻ.
നാലുകൊല്ലമീപ്പുത്രന്റെ വേർപാടിൽ
നാലു കല്പമവൾക്കു കടന്നുപോയ്!

48. ജന്മദാത്രിയാം നാടിന്റെയുൾവിളി
കർമധീരന്റെയുൾക്കർണരന്ധ്രത്തിൽ
ആപതിക്കവേ ശിഷ്യശിരോമണി
ആര്യപാദചരണാംബുജങ്ങളിൽ
വീണു പിന്നെയും പിന്നെയും സാദരം
കേണപേക്ഷിച്ചു ബാഷ്പാകുലാക്ഷനായ്
മുന്നിൽ നില്ക്കവേ ചൊല്ലിനാൻ ദേശികൻ,
"മുന്നമേ ഞാനനുഷ്ഠിച്ച പുണ്യമേ!
ധന്യനായി ഞാൻ നീയെന്റെ ശിഷ്യനായ്
വന്ന മൂലമെൻ വിദ്യയുമാവിധം.

വാസുദേവജനായ നിന്നാലയേ
വത്സ, ഞാൻ നവസാന്ദീപനിതന്നെ!
പോക ലോകസമാരാധാനവ്രതം
ശങ്കയെന്നിയേ ചെയ്തു വളരുവാൻ,
ശോകകൂപപതിതരെപ്പൊക്കുവാൻ,
ഏകഭാവനയൂട്ടി വളർത്തുവാൻ
മോഹമാമിരുളെല്ലാമൊഴിയ്ക്കുവാൻ,

---

കല്പം = ദീർഘകാലം എന്നു സാരം. 14 മന്വന്തരങ്ങൾ (1000 ചതുർയുഗങ്ങൾ) കൂടിയത് ഒരു കല്പം. ഉൾക്കർണരന്ധ്രം = ഉൾച്ചെവിയുടെ ദ്വാരം. ഉൾക്കണ്ണ് എന്നപോലെ ഉൾച്ചെവി എന്ന സങ്കല്പം. വാസുദേവന്റെ ഗുരു പഴയ സാന്ദീപനി! വാസുദേവപുത്രന്റെ ഗുരു പുതിയ സാന്ദീപനി! ലോകസമാരാധനവ്രതം = ജനസേവനമാകുന്ന വ്രതം. ശോകകൂപപതിതർ = ദുഃഖമാകുന്ന കിണറ്റിൽ വീണവർ. ഏകഭാവന = സമഭാവന.

മംഗളാനി ഭവന്തു തേ വർത്മനി,
മർത്ത്യമധ്യത്തിൽ വാഴ്ക നീ വാഴ്ക നീ
കീർത്തിയാളുമമർത്ത്യനായെന്നുമേ!"
എന്നു ചൊല്ലിയനുഗ്രഹിച്ചു ജടാ-
പാഠി ദേശികൻ പ്രേഷ്ഠനാം ശിഷ്യനെ.

49. മാതൃതുല്യയാം ദേശികപത്നിയും
പുത്രതുല്യനാം കുഞ്ഞനു നല്കിനാൾ
ആയുരാരോഗ്യസൗഭാഗ്യസൗഖ്യദ-
മാകുമാശിസ്സനേകം ദയാർദ്രയായ്.

രണ്ടുപേരെയും താണു വണങ്ങിത്തൻ
കണ്ണു രണ്ടും തുടച്ചുകൊണ്ടങ്ങനെ
മൗനഭാഷയിൽ വിദ്യാഗൃഹത്തൊടും
യാത്ര ചോദിച്ചു കുഞ്ഞൻ പുറപ്പെട്ടു
നിഷ്കുടശാഖിശാഖാശുകങ്ങളാൽ
വീക്ഷിതൻ, കളഗീതപ്രകീർത്തിതൻ! (986)

സിദ്ധവന്ദിതശർവാവതാരമേ!
സിദ്ധിവിദ്യാധിരാജനേ, കൈതൊഴാം!!

## മരുത്വാമലയിൽ

**[ മടക്കയാത്ര ]**

50. ദേശകാലാതിവർത്തിയശോധനൻ
ദേശികൻ ജടാവല്ലഭൻ തന്നൊടും
വത്സലശിഷ്യനായിടുമർഭകൻ

---

മംഗളാനി...= നിന്റെ മാർഗ്ഗത്തിൽ മംഗളമുണ്ടാകട്ടെ. ആശീർവാദം സംസ്കൃതഭാഷയിൽ. ദേശികപത്നി = സുബ്ബ ജടാപാഠിയുടെ ധർമ്മ പത്നി. നിഷ്കുടശാഖിശാഖാശുകങ്ങൾ = ഗൃഹോദ്യാനത്തിലെ മരക്കൊമ്പുകളിൽ പാർക്കുന്ന തത്തമ്മകൾ.

ദേശകാലാ...= ദേശത്തെയും കാലത്തെയും അതിക്രമിച്ചു നില്ക്കുന്ന യശസ്സോടുകൂടിയവൻ. ജടാവല്ലഭൻ = സുബ്ബാജടാപാഠി, ആത്തകൗതുകം = സന്തോഷത്തോടെ.

വാച്ച ഭക്തിയാലഞ്ജലിപൂർവകം
യാത്ര ചോദിച്ചു ജന്മദേശത്തിലേ-
യ്ക്കാത്തകൗതുകം പ്രത്യാഗമിക്കവേ,
സർവവിജ്ഞാനകോശം പുനരപി
സഞ്ചരിക്കുന്നതീക്ഷിച്ചു ദേവകൾ
തുംഗവൈഭവനായി വിളങ്ങിയ
ശങ്കരൻ വീണ്ടുമെത്തിയോ മന്നിതിൽ
മുന്നമേറ്റൊര, ക്കർമം മുഴുമിയ്ക്കാ-
നെന്നുതന്നെ നിരൂപിച്ചിരിക്കണം! (998)

സിദ്ധവന്ദിതശർവാവതാരമേ!
സിദ്ധിവിദ്യാധിരാജനേ, കൈതൊഴാം!!

51. മാർഗമധ്യേ മരുത്വാമലയിലെ
ദുർഗമങ്ങളാം ഭൂപ്രദേശങ്ങളിൽ
പച്ചിലകളും മൂലഫലങ്ങളും
പച്ചവെള്ളവും സേവിച്ചിട്ടർഭകൻ
ധ്യാനനിഷ്ഠനായ് വർത്തിച്ചു തന്നെയുൾ-
ക്കണ്ണുകൊണ്ടു തിരഞ്ഞു പിടിക്കുവാൻ?

---

സർവവിജ്ഞാനകോശം = കുഞ്ഞന്റെ സർവ്വജ്ഞതയെ സൂചിപ്പിക്കുന്ന പദം. ശങ്കരൻ = ആദിശങ്കരാചാര്യർ.

കർമ്മം മുഴുമിക്കുവാൻ-അദ്വൈതഭാവന പ്രായോഗിക ജീവിതത്തിലും പ്രദർശിപ്പിച്ചു ജനങ്ങളെ ബോധവാന്മാരാക്കുവാൻ - ഇതു ദേവന്മാരുടെ ചിന്ത.

മരുത്വാമല - കന്യാകുമാരിക്കുപോകുംവഴി കാണാവുന്ന ഔഷധസസ്യസമാകുലമായ ഒരു മല.

പച്ചിലകളും....സ്വാമിതിരുവടികൾക്ക് "ആടുകുഞ്ഞൻ" എന്ന ഒരു കാരണപ്പേരുണ്ടായിട്ടുണ്ട്. താൻ കടിച്ചു രുചിയും ഗുണവുമറിയാത്ത ഒരിലയും ഉണ്ടായിരുന്നില്ല! എല്ലാ ചെടികളുടെയും ഔഷധമൂല്യമറിയുന്ന മറ്റൊരു ധന്വന്തരിയായിരുന്നല്ലോ തിരുവടികൾ.

സിദ്ധസംഗമസൗഭാഗ്യലബ്ധിയി-
ലിദ്ധകൗതുകം സഞ്ചരിച്ചും മുദാ,
യോഗവിദ്യാവിശിഷ്ടമുറകൾതൻ
ഗൂഢകാര്യങ്ങൾ മേല്ക്കുമേൽ ശീലിച്ചും,
ബ്രഹ്മസമ്മദപീയൂഷവാർധിത-
ന്നൂർമ്മിഘോഷങ്ങൾ കേട്ടുമിടയ്ക്കിടെ,
ആയതിൽ മുങ്ങിമുങ്ങിക്കിടക്കുവാ-
നായതില്ലിന്നുമെന്നു വിചാരിച്ചും,
മായതൻ മറ നീക്കിയചഞ്ചല-
മായ തത്ത്വമറിഞ്ഞു രമിക്കുവാൻ,
സ്വാനുഭൂതിയിലാഴിയിലുപ്പുപോൽ
താനലിഞ്ഞു രസാത്മകനാകുവാൻ
സദ്ഗുരുവിനെക്കണ്ടതില്ലിന്നിയും,
വാഗുരാബദ്ധജന്തു ഞാനിപ്പൊഴും
എന്നകം നൊന്തു ഷൺമുഖനോടു തൻ
ഖിന്നഭാവമറിയിച്ചുമർഭകൻ
മിയ്ക്കതുമവധൂതനെപ്പോലവേ
നീക്കിനാൻ ദിനരാത്രങ്ങളങ്ങനെ. (1022)

52. വേണ്ടതെന്നോടു ചോദിച്ചുകൊൾകയേ
വേണ്ടു, ഞാനതു സാധിച്ചു തന്നിടും

---

സിദ്ധസംഗമ...= യാത്രാമധ്യത്തിൽ അനേകം സിദ്ധന്മാരുമായി സംഗമിക്കുവാനുള്ള അവസരം സ്വാമികൾക്കു ലഭിച്ചു. ഇദ്ധകൗതുകം = വർദ്ധിച്ച കൗതുകത്തോടെ. യോഗ...= മരുത്വാമലയിൽവച്ച് ആത്മാനന്ദയോഗിയിൽ നിന്ന് അഗസ്ത്യമുറയിലുള്ള യോഗം അഭ്യസിച്ചു. ബ്രഹ്മ...= ബ്രഹ്മാനന്ദാനുഭൂതിയാകുന്ന പാലാഴിയിലെ തിരമാലകളുടെ ഘോഷം ഇടയ്ക്ക് കേട്ടുകൊണ്ട്. ബ്രഹ്മാനന്ദസമുദ്രത്തിൽ എത്താറായി എന്ന സൂചന കിട്ടിത്തുടങ്ങി. ഇനി എത്തുകയേ വേണ്ടു. പക്ഷേ, എത്തിയിട്ടില്ലല്ലോ എന്ന വിഷാദവുമുണ്ട്. സദ്ഗുരു = ജ്ഞാനോപദേശകനായ ഗുരു.

വാഗുരാബദ്ധജന്തു = വലയിൽ കുടുങ്ങിക്കിടക്കുന്ന ജന്തു. വല = മായയാകുന്ന വല.
വേണ്ടതെന്നോടു...= വേണ്ടതെന്നോടു ചോദിച്ചാൽ ഞാൻ തരാമെന്ന് കരമനയാറ്റിൽവച്ച് ഗുഹൻ നൽകിയ വാക്ക്.

എന്നു വാക്കുകൊടുത്ത ഷഡാനന-
നിന്നതെല്ലാം മറന്നോ യഥാസുഖം?
ഏതുവേഷത്തിൽ വന്നു വേണമിവ-
ന്നോതുവാൻ പരമാർഥമാകും പൊരുൾ
എന്നു ചിന്തിച്ചുറയ്ക്കായ്കയോ മനം?
വെന്നിടുന്നു നിന്നിച്ഛ, ജഗദ്ഗുരോ. (1030)

സിദ്ധവന്ദിതശർവാവതാരമേ!
സിദ്ധിവിദ്യാധിരാജനേ, കൈതൊഴാം!!

## മാതൃവിയോഗം
**[ വീണ്ടും നാട്ടിലേക്ക് ]**

53. പൂർണയൗവനനർഭകൻ വിദ്യതൻ
പൂർണകുംഭം കണക്കു നിറന്നവൻ
ഇപ്രപഞ്ചരഹസ്യമറിയുവാ-
നിദ്ധകൗതുകം സഞ്ചരിക്കുന്നവൻ
ചിത്തതാരിലൊരുത്കലികാങ്കുരം
പേർത്തുദിച്ചതിൻ കാരണം ചിന്തിയ്ക്കെ
വീട്ടിലേക്കു മടങ്ങണ, മമ്മയെ-
ച്ചെറ്റു കാണണമെന്നുറച്ചീടിനാൻ.

---

ഏതു വേഷത്തിൽ... - ബാലാസുബ്രഹ്മണ്യമന്ത്രം ഉപദേശിക്കാൻ വന്ന സുബ്രഹ്മണ്യൻ ഇനി ജ്ഞാനോപദേശത്തിനും വരണം. ഏതു വേഷത്തിൽ? പൂർണയൗവനനർഭകൻ - ഈ സംഭവം നടക്കുമ്പോൾ ചട്ടമ്പിസ്വാമി തിരുവടികളുടെ വയസ്സ് 28. ആകയാൽ പൂർണ്ണയൗവനൻ. നിറന്നവൻ = പ്രകാശിക്കുന്നവൻ. സർവശാസ്ത്രങ്ങളിലും സർവ കലകളിലും നിഷ്ണാതനാകയാൽ വിദ്യതൻ

പൂർണകുംഭം. പ്രപഞ്ചരഹസ്യം - ബ്രഹ്മം. ഇദ്ധം = വർദ്ധിച്ചത്. ഉത്കലികാങ്കുരം = ഉത്കണ്ഠയുടെ മുള. ചിത്തതാരിൽ.... - ആകസ്മികമായി മനസ്സിലുണ്ടായ ഉത്കണ്ഠയുടെ കാരണം സ്വയം ആലോചിച്ച് യോഗിവര്യനായ തന്തിരുവടികൾക്കു കണ്ടുപിടിക്കുവാൻ കഴിഞ്ഞു.

മാതൃചിന്തയിലാർദ്രമല്ലാരുടെ
മാനസം? പുത്രധർമ്മം മറക്കുവോൻ *
അന്ധകൂപത്തിലാണ്ടുകിടന്നിടു-
മശ്മഖണ്ഡകമില്ലതിലന്തരം. *
പത്തുമാസം ചുമന്നും, ഹൃദയമാം
ദുഗ്ധസാരാംശമൂട്ടി വളർത്തിയും,
കോടിജന്മസുകൃതൈകപാദപ-
കോടിയിലെഴും സത്ഫലമെന്നപോൽ
ഓമനിച്ചും, തദീയസ്മിതങ്ങളി-
ലാത്മജീവിതസാഫല്യമീക്ഷിച്ചും,
തന്മുഖഗ്ലാനി കാൺകവേ കണ്ണുനീ-
രാത്മദുഃഖപ്രതീകമായ് തൂകിയും
മന്നിനു ചേർന്ന ഭൂഷണമായിട്ടു
തന്നെ രൂപപ്പെടുത്തിയൊരമ്മയെ
തന്നിലുൾച്ചേർന്ന ചൈതന്യമായിട്ടു
കാണ്മവൻതന്നെ നന്മകനൂഴിയിൽ. *
തന്റെ വൈഭവസർവസ്വമമ്മതൻ
തപ്തബാഷ്പസരസ്സിലുയർന്നതാം
ആപ്തസാരസമായിട്ടു കാണ്മവൻ
പ്രാപ്തനായ തനയൻ മഹിയിതിൽ. * (1058)

സിദ്ധവന്ദിതശർവാവതാരമേ!
സിദ്ധിവിദ്യാധിരാജനേ, കൈതൊഴാം!!

---

അശ്മഖണ്ഡകം = കരിങ്കല്ലിൻ കഷ്ണം. ഹൃദയമാംദുഗ്ധസാരാംശം = മുലപ്പാൽ അമ്മയുടെ ഹൃദയത്തിന്റെ രൂപാന്തരമാണ് എന്നു കവി കല്പന. കോടി....- അനേകജന്മങ്ങളിൽ ചെയ്ത സുകൃതമാകുന്ന വിശിഷ്ടവൃക്ഷത്തിന്റെ അഗ്രഭാഗത്തുള്ള നല്ല കായ്.

തദീയസ്മിതങ്ങൾ = കുഞ്ഞിന്റെ പുഞ്ചിരികൾ. തന്മുഖഗ്ലാനി = അവന്റെ മുഖത്തിലെ വാട്ടം. പ്രതീകം = സൂചകം. മന്നിനു ചേർന്ന ഭൂഷണം = മനുഷ്യൻ, എല്ലാ ജീവികളിലും വെച്ചു ശ്രേഷ്ഠനാകയാൽ. വൈഭവസർവസ്വം = എല്ലാ വൈഭവങ്ങളും. തപ്തബാഷ്പസരസ്സ് = ഉഷ്ണക്കണ്ണുനീർക്കുളം. ആപ്തം = ശോഭയുള്ളത്. സാരസം = താമര. പ്രാപ്തൻ = യോഗ്യൻ.

[ പൗരഭാഷണം ]

54. അർഭകൻ സ്വാമി കൊല്ലൂരിലെത്തിനാ-
നാർദ്രലോചനൻ ജന്മഭൂസ്പർശത്താൽ
"വന്നിരിക്കുന്നു ചട്ടമ്പി കാൺകെടോ
നീണ്ട താടി ജടയുമായെന്തിനോ?
കാട്ടിലേയ്ക്കു പുറപ്പെട്ടു പോയവൻ
നാട്ടിലേയ്ക്കു തിരിച്ചു വന്നീടുമോ?"
"അമ്മ രോഗം പിടിച്ചു കിടക്കവേ
ഒന്നു കാണണമെന്നു തോന്നാത്തവൻ
മന്നിലുണ്ടെങ്കിലായവൻ പുത്രനോ? *
വന്നു ചേർന്നതു നല്ല കാലത്തുതാൻ!"

"അന്തണൻ തീർത്ഥയാത്രയ്ക്കു പോകയാ-
ലാരുമില്ല തുണയെന്നു ചിന്തിച്ചു
കേഴുമമ്മയ്ക്കു സഹായ്യമേകുവാൻ
കെല്പെഴുമിവൻ വന്നതു നന്നായി;
ഭസ്മമിട്ടു ജപിച്ചു ചികിത്സിച്ചാൽ
ഭസ്മമായിടും രോഗം സമസ്തവും;

"പ്രേതഭൂതാദിബാധയാലല്ലിപ്പോൾ
പെണ്ണു പായയിൽ വീണു കിടപ്പതു;
രോഗകാരണമെന്തെന്നറിവീല
കുഞ്ഞനായതു കണ്ടുപിടിച്ചിടാം,

---

ആർദ്രലോചനൻ = കണ്ണു നനഞ്ഞവൻ. കാട്ടിലേക്ക്...-നാട്ടുകാരിൽ പലരും ധരിച്ചത് കുഞ്ഞൻ ചട്ടമ്പി നാടുവിട്ടു കാട്ടിലേക്കു പോയി എന്നാണ്. എവിടെയാണെന്നു കൃത്യമായി ആർക്കും അറിയാത്ത തിനാൽ ഉണ്ടായ തെറ്റിദ്ധാരണകളിലൊന്ന്.

അന്തണൻ - ബ്രാഹ്മണൻ; വാസുദേവശർമ്മ - കുഞ്ഞന്റെ പിതാവ്. അദ്ദേഹം എങ്ങോട്ടു പോയെന്ന് ആർക്കും ഒരു അറിവുമില്ലായി രുന്നു. ഭസ്മ... - ചട്ടമ്പിസ്വാമി തിരുവടികൾ ഒരു സിദ്ധനായിക്ക ഴിഞ്ഞു എന്ന വിശ്വാസം ജനങ്ങൾക്കിടയിൽ പരന്നിരുന്നു.

പ്രേതഭൂതാദി... ഭസ്മം ജപിച്ചിട്ടാൽ ഒഴിഞ്ഞുപോകുന്ന ബാധകൾ. ഭസ്മമല്ല, ഔഷധമാണ് നങ്കാദേവിക്കാവശ്യം എന്നു സാരം.

വൈദ്യവിദ്യയുമുണ്ടെന്നു കേൾക്കുന്നു
ഭേദമാക്കട്ടെ വെക്കമീ രോഗവും."

"എന്തു ചെയ്കിലും രക്ഷ കിട്ടില്ലിനി
ഹന്ത! രോഗമസാധ്യമായ് തീർന്നിതു;
മൂർഛയിലവളോതുമാറുണ്ടുപോൽ
'കുഞ്ഞ!' 'കുഞ്ഞ!' എന്നുള്ള രണ്ടക്ഷരം!
ഇപ്പോഴെങ്കിലും വന്നുചേർന്നാനിവൻ
ശങ്കരൻ പണ്ടു ചെയ്തതു മാതിരി."
"ഊരുചുറ്റി നടന്നു കഴിയുവോ-
നാർ പറഞ്ഞിങ്ങു വന്നു സമയത്തിൽ?
ദിവ്യദൃഷ്ടിയാൽ കണ്ടറിഞ്ഞിട്ടുതാ-
നായിടാം; സിദ്ധനന്നേ മുതല്ക്കിവൻ!"

ഗ്രാമവാസികളീവിധം തങ്ങളിൽ
വാചകങ്ങൾ പറഞ്ഞു തകർക്കവേ
കുഞ്ഞനെത്തിനാൻ വീട്ടു പടിയ്ക്കലൊ-
രിഷ്ടദേവത വന്നതു പോലവേ. (1094)

**[ മാതൃസവിധത്തിൽ ]**

55. "അണ്ണനണ്ണനെന്നണ്ണൻ വരുന്നമ്മേ!"
എന്നുറക്കെപ്പറഞ്ഞുകൊണ്ടാദരാൽ
സോദരി കൊണ്ടുവെച്ച ജലംകൊണ്ടു
പാദയുഗ്മം കഴുകി യതിവരൻ

---

മൂർഛ = രോഗം മൂർഛിക്കുന്ന സമയം. ശങ്കരൻ...ശങ്കരനാചാര്യർ അമ്മയുടെ മരണസമയമറിഞ്ഞ് ആകാശമാർഗേണ കാലടിയിലെത്തുകയുണ്ടായി എന്ന് ഐതിഹ്യം. ഇഷ്ടദേവത - സ്വാമിതിരുവടികൾ എല്ലാ ഭക്തന്മാർക്കും ഇഷ്ടദേവൻ തന്നെ. വിശേഷിച്ചും വീട്ടുപടിക്കൽ ഇഷ്ടദേവത വരുന്നത് സർവഥാ മംഗളപ്രദം.

അണ്ണ...- സഹോദരിയായ നാണിയുടെ വികാരതീവ്രത സൂചിതം.

അമ്മ തന്റെ ശയനീയസന്നിധി-
യിങ്കൽ വന്നു തുടച്ചു തൻ കണ്ണുകൾ,
കോലുപോലെ മെലിഞ്ഞൊരവളുടെ
കാലിലും നെറ്റിയിലും തഴുകിനാൻ.

ദിവ്യമാകുമാസ്പർശമവളുടെ
ദൈന്യമെല്ലാമകറ്റിയോ തത്ക്ഷണം?
കണ്ണു രണ്ടും തുറക്കവേ മുന്നിലായ്
കണ്ടതാരെ? മഹേശനെത്തന്നെയോ?

"ദൈവമേ! എന്റെ കുഞ്ഞനെങ്ങെ" ന്നവൾ
ഭാവവൈവശ്യമാർന്നു മൊഴിയവേ,
"കുഞ്ഞനല്ലി ഞാനമ്മേ, അരികിലീ
നില്പ, തത്രയ്ക്കു മാറിയോ ഞാനിപ്പോൾ?"

"കുഞ്ഞ നീ തന്നെ!-ഇപ്പോളറിഞ്ഞു ഞാ-
നെന്മകനേ! പശിക്കുന്നതില്ലയോ?
നാണി! കഞ്ഞി വിളമ്പിക്കൊടുക്ക നീ,
കണ്ണിമാങ്ങ ഭരണിയിലില്ലയോ?"

"അമ്മയെക്കണ്ടവാറേ പശിയെല്ലാം
തീർന്നു; വേണ്ടതെന്തെന്നോടു ചൊല്ക നീ"

---

തുടച്ചു തൻ കണ്ണുകൾ - സ്ഥിതപ്രജ്ഞനെങ്കിലും അമ്മയുടെ കിടപ്പുകണ്ടപ്പോൾ മനസ്സലിഞ്ഞു പോയി.

കണ്ടതാരെ മഹേശനെത്തന്നെയോ? - ശ്രീപരമേശ്വരന്റെ അവതാരമായ തന്തിരുവടികൾ തൻ യഥാർത്ഥരൂപം അമ്മയ്ക്കു കാണിച്ചു കൊടുത്തുവോ? "ദൈവമേ!...- ഒരമ്മയുടെ മാനസികാവസ്ഥ സൂചിതം.

അമ്മയ്ക്കു കാണേണ്ടത് മകനായ കുഞ്ഞനെയാണ്, ദൈവത്തെയല്ല. ദൈവമേ! എന്ന വിളി സാക്ഷാൽ ഭഗവാനെ നേരിട്ടു കണ്ടു പുത്രദർശനത്തിനായി പ്രാർത്ഥിക്കുന്നതിനാവാം. അല്ലെങ്കിൽ പുത്രദർശനത്തിലുള്ള ആഗ്രഹം സഫലമാകാത്തതിലുള്ള നൈരാശ്യം സൂചിപ്പിക്കുന്നതിനാവാം.

കുഞ്ഞ നീ തന്നെ - അമ്മയ്ക്ക് മകനെ അടുത്ത നിമിഷത്തിൽ മനസ്സിലായി. പശിക്കുന്ന...ഒരമ്മയുടെ പുത്രവാത്സല്യം ഇതിന്മീതെ ഭംഗിയായി ധ്വനിപ്പിക്കുവാൻ സാധ്യമല്ല.

"വേണ്ടതെന്തെൻ മകനേ എനിക്കിനി?
നിന്നെക്കണ്ടു മരിയ്ക്കണമത്രതാൻ;
നാലു നാൾക്കകമെല്ലാമൊടുങ്ങിടും
നീയതേവരേയ്ക്കിങ്ങുതാൻ നിൽക്കണം
യോഗിയമ്പോറ്റിയമ്മാവനെന്നെ വ-
ന്നേറ്റു കൊണ്ടുപോമെന്നറിയുന്നു ഞാൻ.
സ്വപ്നമിന്നലെക്കണ്ടതാണിങ്ങനെ
വേണ്ടതെല്ലാമൊരുക്കിടാം മുന്നമേ!"
എന്നു ചൊല്ലിയാ നങ്കയാൾ പിന്നെയും
കണ്ണടച്ചു കിടന്നാൾ ഗൃഹേശ്വരി
അമ്മതന്റെയരികത്തു ധന്യനാം
കുഞ്ഞനുമങ്ങിരുന്നീടിനാൻ സ്വയം (1128)

സിദ്ധവന്ദിതശർവാവതാരമേ!
സിദ്ധിവിദ്യാധിരാജനേ, കൈതൊഴാം!!

56. അമ്മഹേശ്വരമൂർത്തിതൻ മേനിയിൽ
നിന്നു പൊങ്ങിയ ദിവ്യപരിമളം
ആസ്വദിയ്ക്കവേ നങ്കതൻ നാസികാ-
രന്ധ്രയുഗ്മം വിടർന്നിതടിക്കടി;
മേനിപൊട്ടിത്തരിച്ചു, ലളിതമാം
മന്ദഹാസം വിരിഞ്ഞു മുഖത്തിങ്കൽ! (1134)

---

നാലു നാൾക്കകം... നങ്കാദേവിക്ക് എങ്ങനെയോ തന്റെ അന്ത്യത്തെക്കുറിച്ചു മുൻസൂചന കിട്ടിയിരിക്കുന്നു! യോഗി - അമ്പോറ്റിയമ്മാവൻ = സ്വകുടുംബത്തിന്റെ യോഗീശ്വരന്മാരായി മൂന്നു പേരുണ്ടായിരുന്നു. അവരിൽ ഒരാളെ ഉദ്ദേശിച്ചു പറഞ്ഞിരിക്കുന്നു. നങ്കാദേവി അവരിൽ ആരെയും നേരിട്ടു കണ്ടിട്ടില്ല. കേട്ടു കേൾവിയാണ്.

ധന്യനാം = കൃതാർഥനായ. തക്കസമയത്ത് അമ്മയെ ശുശ്രൂഷിക്കുവാൻ സാധിച്ചതുകൊണ്ട്. അമ്മഹേശ്വര...= സ്വാമിതിരുവടികളുടെ യോഗസിദ്ധികളുടെ സൂചന. നാസികാ...നല്ലമണം മൂക്കിന്റെ ദ്വാരങ്ങളെ വികസിപ്പിക്കുമല്ലോ. മകൻ തന്റെ ദിവ്യമായ സാന്നിധ്യത്താൽത്തന്നെ അമ്മയ്ക്ക് ആശ്വാസമരുളി.

57. നാണി ചോദിച്ചി, "തണ്ണാ ഇതെന്തൊരു
മാറ്റമമ്മയ്ക്കു! പുത്തൻ മരുന്നുകൾ
വല്ലതും കൊണ്ടുവന്നു കൊടുത്തുവോ?
അണ്ണനെന്തേ വരാത്തതു മുന്നമേ?"

"എന്നെക്കണ്ടു നിനക്കുളവായൊരാ-
ഹ്ലാദമാകും മരുന്നിനാലമ്മയ്ക്കു
മാറ്റമുണ്ടായി, നീ തന്നെയമ്മതൻ
ചെല്ലമെന്നു ധരിയ്ക്കെടോ പെങ്ങളേ!
വല്ല ജോലിയും ചെയ്യാതെ വീട്ടിൽ വ-
ന്നിങ്ങിരുന്നാൽ നിനക്കൊരു ഭാരം ഞാൻ;
ആകയാലൂരു തെണ്ടി നടക്കുന്നേ-
നാണ്ടികൾക്കു ഗതി നൽകുമാണ്ടവൻ
ചൊന്നമൂലമിന്നമ്മയെക്കാണുവാൻ
വന്നു ഞാനും, ഗമിക്കുവൻ ചൊല്ലുകിൽ"

"ഞാനുരയ്ക്കുമോ പോകുവാ, നെങ്ങളെ-
ക്കൈവെടിയാതെ കാത്തുരക്ഷിക്കണം"
"നമ്മെ രക്ഷിപ്പതീശ്വരൻ സോദരി!
തെല്ലുമേ വേണ്ട ശോകമകതാരിൽ"
അത്രയും ചൊല്ലി നിർത്തിനാനർഭക-
നമ്മതൻ പാദസംവാഹനോത്സുകൻ (1154)

---

എന്നെക്കണ്ടു....- വീട്ടിൽ നിരന്തരം അമ്മയെ ശുശ്രൂഷിച്ചു കൊണ്ടിരിക്കുന്ന നാണിയുടെ മനസ്സിൽ തരിമ്പുപോലും അപകർഷം തോന്നാതിരിക്കുവാൻ സ്വാമിതിരുവടികൾ പ്രയോഗിച്ച വാക്കുകൾ.

ആണ്ടികൾ = യാചകന്മാർ. ഗമിക്കുവൻ ചൊല്ലുകിൽ - ആണ്ടവൻ പറഞ്ഞാൽ ഉടനെ വീട്ടിൽ നിന്നു പുറത്തുപോകും എന്നും "നീ" പറഞ്ഞാൽ ഉടനെ പുറപ്പെട്ടുപോകും എന്നും രണ്ടർത്ഥങ്ങൾ. നാണിക്കു തോന്നിയതു രണ്ടാമത്തെ അർത്ഥം.

നമ്മെ രക്ഷിപ്പതീശ്വരൻ...സ്വാമിതിരുവടികൾ താമസിയാതെ വീണ്ടും വീടുവിട്ടുപോകും എന്നുസൂചന. പാദസംവാഹനം = കാലുകൾ തടവി ഉഴിയൽ - പാദശുശ്രൂഷണം.

58. "വന്നു ചട്ടമ്പി, നങ്കയ്ക്കുഭേദമായ്
വന്നിതു രോഗ, മാശ്വാസമോടവൾ
ശയ്യയിൽ കിടക്കുന്നു ചിരിച്ചുകൊ-
ണ്ടിമ്മകനോടു ചൊല്വൂ ചിലതെല്ലാം
രണ്ടു നാൾകൊണ്ടു രോഗം വെടിഞ്ഞവൾ
സ്വസ്ഥയായിടുമില്ലതിൽ സംശയം."

"ഇല്ല രോഗം ശമിക്കുകയില്ലിതു
വല്ല ഭേദവും കാണുന്നതാകിലോ
ആയതു കെടും മുമ്പേ വിളക്കിന്റെ-
യാളലാം; വിധി മാച്ചാലൊഴിയുമോ?" *

"അമ്മ തൻ പദശുശ്രൂഷ ചെയ്‌വതി-
ലി, മ്മകൻ നല്ല പാണ്ഡിത്യമുള്ളവൻ
രാമലക്ഷ്മണസംവാദമെത്രയും
രമ്യമായിട്ടു വായിച്ചു കേൾപ്പിച്ചും,
ശൈവവൈഷ്ണവശാസ്തൃഭജനകൾ
പാടി മെല്ലയുറക്കിയും, ദേവിതൻ
കീർത്തനങ്ങളെയാലപിച്ചൊട്ടിട
നിദ്രയിൽനിന്നുണർത്തിയും ചട്ടമ്പി
മാതൃസേവനം ചെയ്‌വതു കാൺകവേ
മന്നിലാർക്കു നനഞ്ഞിടാ കണ്ണുകൾ?"
എന്നയൽക്കാർ പറഞ്ഞാർ പരസ്പരം
നങ്കയെക്കണ്ടു പോകാൻ വരുന്നവർ. (1176)

---

വന്നു ചട്ടമ്പി.....കണ്ണുകൾ – ഈ വരികൾ ഉള്ളൂർക്കോട്ടു വീട്ടിൽ നങ്കയെ അവസാനദിവസങ്ങളിൽ കാണാൻ വരുന്നവരുടെ അഭി പ്രായങ്ങൾ.

അധ്യാത്മരാമായണത്തിലെ രാമലക്ഷ്മണസംവാദം തികച്ചും വേദാ ന്തപരം. രമ്യമായിട്ടു = മനോഹരമായി. സ്വാമി തിരുവടികളുടെ സ്വര മാധുര്യം പ്രസിദ്ധം. അമ്മയുടെ മനസ്സ് ഈശ്വരോന്മുഖനാക്കി നിർത്തുന്നതിനു മകൻ ചെയ്ത പരിശ്രമം എല്ലാവർക്കും മാതൃക യാകേണ്ടതാണ്.

59. വീട്ടിൽ നങ്ങ വളർത്തുന്ന പൂച്ചയും
പട്ടിയുമിടയ്ക്കെത്തിയരികത്തു
നിന്നു പോകവേ നാണിതൻ വക്ത്രത്തിൽ
വന്നു പോയീ വിവിധവികാരങ്ങൾ.
അമ്മ ജീവനെപ്പോലെകരുതുമാ
രണ്ടുജീവികൾ വീട്ടിലെയംഗങ്ങൾ!
മർത്ത്യജാതിയിൽപ്പോലും സുദുർലഭം
സ്നേഹമീദൃശം ! "വാടൊല്ല മക്കളേ !
രണ്ടുനാൾക്കകം രോഗം ശമിച്ചമ്മ
നൽകിടും കഞ്ഞി തന്റെ കൈകൊണ്ടു താൻ"
എന്നവരോടു നാണിയുരപ്പതു
കേട്ടു കുഞ്ഞനു ചിത്തമലിഞ്ഞുപോയ്;
ജന്തുമാത്രദയാമയനല്ലയോ
തീർഥപാദനാം സ്വാമി ഭട്ടാരകൻ ? (1190)

[ സ്വർഗാരോഹണം ]

60. തന്റെ സാന്നിധ്യമൊന്നിനാലൂഴിയിൽ
തുംഗസുന്ദരസ്വർഗമൊരുക്കിയ
കുഞ്ഞനെയഭിനന്ദിച്ചു ദേവക-
ളന്തരീക്ഷത്തിൽ വന്നു നിരന്നിതു

---

പൂച്ച, പട്ടി ഇവ വീട്ടുമൃഗങ്ങൾ. നങ്ങ ഇവരെ കഞ്ഞിയും ചോറും മീൻ കഷ്ണങ്ങളും കൊടുത്തു വളർത്തിയിട്ടുണ്ടായിരുന്നു. വാടൊല്ല = ദുഃഖിക്കരുത്. കുഞ്ഞന്റെ ചിത്തം....പൂച്ചയോടും പട്ടിയോടും അമ്മയും സഹോദരിയും കാണിക്കുന്ന സ്നേഹത്തിന്റെ ആഴ മോർത്ത് അമ്മ സുഖപ്പെട്ടു വീണ്ടും ജീവിതപ്പാതയിലേക്കു തിരി ച്ചുവരുമെന്ന നാണിയുടെ മുഗ്ധമായ വിശ്വാസം കണ്ടിട്ടും. ജന്തു മാത്ര ദയാമയൻ = എതൊരു ജീവിയിലും ദയയുള്ളവൻ.

തുംഗം = ഉന്നതം. സ്വാമിതിരുവടികൾ ഭൂമിയിൽ സ്വർഗം സൃഷ്ടിച്ച യുഗപുരുഷനായിരുന്നല്ലോ. ദേവകൾ = ദിവ്യന്മാരായ ജനങ്ങൾ – കുലപൂർവികരായ ദിവ്യന്മാർ, സിദ്ധന്മാർ, പിതൃക്കൾ മുതലായവർ. പുണ്യാത്മാക്കളുടെ ദേഹവിയോഗം കാണുന്നതും പുണ്യമാണ്.

നങ്കയാളുടെ ദേഹവിമുക്തിയാം
മംഗളോത്സവം കണ്ടു മടങ്ങുവാൻ! (1196)

61. അന്തികത്തുള്ള ദേവിതൻ കോവിലിൽ
നിന്നുയർന്നിതു പാതിരാവേളയിൽ
വ്യോമമണ്ഡലം വ്യാപിച്ചിയന്നതാം
രോമഹർഷദമായ മണിസ്വനം !

നങ്ക കണ്ണുമിഴിച്ചു തൻ ദൃഷ്ടികൾ
തന്മകനായ കുഞ്ഞനിൽ - ഈശനിൽ
ചേർത്തു, കൈമൊട്ടു വക്ഷസ്തലത്തിലും
നിർനിമേഷം നിലകൊണ്ടു തെല്ലിട;

പിന്നെയോ മന്ദമന്ദമടഞ്ഞൊരാ-
ക്കണ്ണുകൾ മുദ്രവച്ചതുപോലെയായ്
അംബരത്തിൽ നിന്നമ്പിളി മായവേ-
യാമ്പലപ്പൂക്കളെന്നതുപോലവേ. (1208)

62. "അവ്യയമായ ലോകത്തിലേയ്ക്കുതാ-
നമ്മ പോയതു ദുഃഖമടക്കുവിൻ"
എന്നു ചൊല്ലുന്ന കുഞ്ഞന്റെ വാക്കുക-
ളേശിയില്ലാ തരിമ്പും; പൊടുന്നനെ
നാണി പൊട്ടിക്കരഞ്ഞാൾ, ജനനിതൻ
നഷ്ടമേതൊരു പുത്രി സഹിച്ചിടും? *
ബന്ധുമിത്രജനങ്ങളുമാർത്തിപൂ-
ണ്ടശ്രു വാർത്തിതു ലോകസാധാരണം (1216)

---

പാതിരാവേളയിൽ = അർധരാത്രി. കൊല്ലൂർ ദേവീക്ഷേത്രത്തിൽനിന്ന് അർധരാത്രിക്കു മണിയൊച്ച കേൾക്കുമാറായി. നങ്കയുടെ ദേവീഭക്തി ഫലിച്ചതിന്റെ സൂചന. അവരുടെ അന്ത്യനിമിഷങ്ങൾ എത്രമാത്രം ശാന്തവും അഭിലഷണീയവുമായിരുന്നു എന്നു ചിന്തിക്കുക.

അവ്യയം = നാശമില്ലാത്തത്. ഏശിയല്ലാ = ഏറ്റില്ല. വലിയ വേദാന്തം സാധാരണക്കാർക്കു ദഹിക്കുകയില്ല. സാമാന്യ ജനങ്ങൾ സാമാന്യ രീതിയിലേ പ്രവർത്തിയ്ക്കൂ.

63. പ്രാചിയിൽ ചിത തീർത്തു രജനിയെ-
സ്സംസ്കരിച്ചിതു വിണ്ണവർ, നങ്കയെ
ആറ്റുതീരത്തിലർഭകൻ സജ്ജന-
മിത്രബാന്ധനസംഘവലയിതൻ. (1220)

64. പ്രേതകാര്യങ്ങളത്രയും ലൗകിക-
രീതിയിൽത്തന്നെ നിർവഹി, ച്ചാ യമി
വീടു വിട്ടു ഗമിച്ചാ,"നിനിയെനി-
യ്ക്കില്ല ബന്ധമിതിനോടു തെല്ലുമേ"
എന്നു ചൊല്ലി; വിരാഗികൾക്കെങ്ങുവാൻ
മന്ദിരാസക്തി മുക്തിനിരോധിനി? * (1226)

65. പോക പോക നീ ലോകൈകബാന്ധവ!
ശോകതപ്തയാം കേരളമാതിന്റെ
അശ്രുധാര തുടച്ചു കളയുവാ-
നന്യനാരിത്ര ചാതുര്യമാർന്നവൻ?
സോദരി നാണി തൂകുന്ന കണ്ണുനീർ
സാരമുള്ളതു തന്നെയെന്നാകിലും
നാഥനുള്ളവൾ, നാടിന്റെ സംസ്കൃതി
നാഥനില്ലാതെ കേഴുകയാണിതാ!
നീയവൾക്കവലംബനമേകുവാ-
നീ, യവനിയിൽ വന്ന മഹേശ്വരൻ!! (1236)

---

പ്രാചി = കിഴക്ക്. ഒരു അവസരോചിതമായ അലങ്കാര പ്രയോഗം. അന്തരിച്ച രാവിനെ സംസ്കരിക്കുവാൻ ദേവന്മാർ പ്രാചിയിൽ കൂട്ടിയ ചിതയാണ് സൂര്യോദയത്തിനു തൊട്ടുമുമ്പുള്ള ചുകപ്പ്. ഇനി.... സ്വാമിതിരുവടികൾ പിന്നീടു തന്റെ ഗൃഹത്തിൽ തിരിച്ചു ചെന്നിട്ടില്ല. മന്ദിരാസക്തി = വീടിനോടുള്ള സ്നേഹം. മുക്തിനി രോധിനി = മോക്ഷത്തിനു തടസ്സം. നാഥനുള്ളവൾ - നാണി വിവാ ഹിതയായിരുന്നു. സംസ്കൃതി = സംസ്കാരം. നീയവൾ....= സ്വാമി തിരുവടിക്ളേ! അവിടുന്ന് കേരളനാടിനെ ഉദ്ധരിക്കുന്നതിനുവേണ്ടി അവതരിച്ച സാക്ഷാൽ ശ്രീ. പരമേശ്വരനാണല്ലോ. ആകയാൽ എല്ലാ ഗാർഹികബന്ധങ്ങളുമുപേക്ഷിച്ച് - വിശാലമായ കർമരംഗത്തി ലേക്കു പോയത് നന്നായി എന്നു കവി.

# ശ്രീ വിദ്യാധിരാജൻ

പരമഭട്ടാരക ചട്ടമ്പിസ്വാമി തിരുവടികൾക്ക് അനേകം കാരണപ്പേരുകളുണ്ട്. (സഹസ്രനാമസ്തോത്ര - നാമാവലി, അഷ്ടോത്തരശതനാമസ്തോത്ര - നാമാവലി, ത്രിശതീസ്തോത്രം, - ഇവ ഓർക്കുക) ഷൺമുഖദാസൻ, വിദ്യാധിരാജൻ, തീർഥപാദൻ എന്നിവ അവയിൽ സുപ്രധാനങ്ങളാണ്. തിരുവടികളുടെ അദ്ഭുതാവഹമായ സകലകലാശാസ്ത്രവിജ്ഞാനസമ്പത്തു നേരിട്ടു മനസ്സിലാക്കിയ ശ്രീ നീലകണ്ഠതീർഥപാദർ എന്ന ദ്വിതീയശിഷ്യൻ ഗുരുവിനു ഭക്ത്യാദരപുരസ്സരം നല്കിയ ബിരുദമാണ് " വിദ്യാധിരാജൻ " എന്ന് ഒരഭിപ്രായമുണ്ട്. മറ്റൊരഭിപ്രായമനുസരിച്ച്, ഈ ബിരുദം സ്വാമിതിരുവടികൾക്കു നിർദ്ദേശിച്ചത് തിരുവനന്തപുരം ശ്രീ പദ്മനാഭസ്വാമിക്ഷേത്രത്തിന്റെ വടക്കു പടിഞ്ഞാറു ഭാഗത്തായി പ്രൗഢിയോടെ ഉല്ലസിച്ചിരുന്ന കൂപക്കര പോറ്റിമഠത്തിലെ കാരണവരാണ്. രണ്ടാമത്തെ അഭിപ്രായമനുസരിച്ചാണ് ഒരു നടന്ന സംഭവം ഇവിടെ പ്രമേയമായി പാനയിൽ സ്വീകരിച്ചിരിക്കുന്നത്.

അനേകം തന്ത്രശാസ്ത്ര - ഹസ്തലിഖിത - ഗ്രന്ഥങ്ങളടങ്ങിയ മഠത്തിലെ ഗ്രന്ഥപ്പുരയിൽ സ്വാമിതിരുവടികൾ രണ്ടു മൂന്നു ദിവസം ഉറക്കമൊഴിച്ചിരുന്നു പുസ്തകങ്ങൾ വായിച്ചു നോക്കുകയുണ്ടായി. ഒരു തവണ വായിച്ചോ കേട്ടോ കാര്യങ്ങൾ ധരിക്കുവാനുള്ള മേധാബലത്താലും ധാരണാശക്തിയാലും പ്രസ്തുതശാസ്ത്രത്തിൽ ആ അതി ഹ്രസ്വകാലയളവുകൊണ്ട് തന്തിരുവടികൾ അവഗാഹം നേടിയതു മനസ്സിലാക്കി മഠത്തിലെ കാരണവർ അനുഗ്രഹബുദ്ധിയോടെ, "കുഞ്ഞാ? നീ തന്നെ വിദ്യാധിരാജൻ" എന്നു പ്രഖ്യാപിക്കുകയുണ്ടായി. ഇത് ഒരു വസ്തുതയാണ്. ശ്രീ നീലകണ്ഠതീർഥപാദർ പ്രസ്തുത ബിരുദത്തെ മറ്റൊരു സന്ദർഭത്തിൽ അനുവദിച്ചതായിരിക്കാം.

[ കൂപക്കരമഠത്തിൽ ]

66. "ഇവിടെയുണ്ടു സദ്ഗ്രന്ഥമനവധി
നവനിധികൾക്കു തുല്യമെന്നിങ്ങനെ
വിബുധർ ചൊല്വതു കേട്ടിരിക്കുന്നു, ഭൂ-
വിബുധലോകാഭിവന്ദ്യപദാബ്ജനേ!
തിരുമനസ്സിനു വിപ്രിയമില്ലെങ്കി-
ലൊരു ചെറുകാര്യമുണ്ടുണർത്തിക്കുവാൻ,
പുരയിലുള്ളതാം പുസ്തശേഖരം
പരിചിലൊട്ടൊന്നു കണ്ടുകൊള്ളട്ടയോ?
പൊടി തുടച്ചിവൻ സ്ഥാനത്തു വച്ചിടാം
പഴയ രീതിയിൽത്തന്നെ സമസ്തവും!" (1246)

67. ധരണിദേവർക്കു മാത്രം പ്രവേശ്യമാം
സരണിയിലൊരു പാദജന്നീവിധം
ചരണവിന്യാസവാഞ്ഛയുദിച്ചതു
ഗുരുതരമാമപരാധമല്ലയോ?

---

"ഇവിടെയുണ്ടു....സമസ്തവും"- ഇത് സ്വാമിതിരുവടികൾ കൂപക്കരമഠം കാരണവരോടു പറയുന്നതാണ്.

നവനിധികൾ = കുബേരന്റെ ഭണ്ഡാരപ്പുരയിൽ സുരക്ഷിതങ്ങളായി സൂക്ഷിക്കപ്പെട്ട ശംഖം പദ്മം മുതലായ ഒമ്പതു നിധികൾ. ഗ്രന്ഥങ്ങൾ നിധികൾപോലെ മഠത്തിൽ സംരക്ഷിക്കപ്പെട്ടിരുന്നു.

വിബുധർ = വിദ്വാന്മാർ. ഭൂവിബുധ....= ബ്രാഹ്മണജനങ്ങൾ മാനിക്കുന്നവൻ. വിപ്രിയം = അപ്രിയം.

"പൊടി... സമസ്തവും - ഗ്രന്ഥങ്ങളിൽ പററിപ്പിടിച്ചിരിക്കുന്ന പൊടി തൂത്തുകളഞ്ഞു വൃത്തിയാക്കി പഴയചിട്ടയിൽത്തന്നെ അതാതു സ്ഥാനത്തു വയ്ക്കാം എന്നാണ് ഒരർത്ഥം. പൂർവജന്മാർജിതമായ തന്ത്രശാസ്ത്രവിജ്ഞാനം ഒരിക്കൽകൂടി വായിച്ച് ഓർമ പുതുക്കി പഴയതുപോലെ ചിട്ടപ്പെടുത്താം എന്നു വേറൊരർത്ഥം. പോററി കാരണവർ ഈ വാക്യം മനസ്സിലാക്കിയത് ആദ്യത്തെ അർഥത്തിൽ മാത്രമാണ്.

ധരണിദേവർ = ബ്രാഹ്മണർ. സരണി = വഴി. പാദജൻ = ശൂദ്രൻ. ചരണവിന്യാസവാഞ്ഛ = കാൽ വയ്ക്കാനുള്ള ആഗ്രഹം.

ഇതി നിനച്ചതില്ലബ്ഭവനാധിപൻ;
ക്ഷിതിയിൽനിന്നു മറഞ്ഞില്ല സജ്ജനം! (1252)

68. പരിചയിച്ച നിമിഷം മുതല്ക്കുതാൻ
നിരുപമ പ്രജ്ഞനാണീച്ചരണജൻ
ഇതി ധരിപ്പാനിടവന്ന മൂലവും
ക്ഷിതിസുരമനമാർദ്രമായ്ത്തീർന്നതിൽ
അതിശയിക്കുവാനെന്തുള്ളൂ? ഗൗരവ-
ക്ഷതി വരുത്താതെ ചൊല്ലിനാനപ്പുമാൻ:-
"അറിവിലാഗ്രഹമുള്ളവനാണു നീ-
യതിലെനിയ്ക്കില്ല സന്ദേഹമെങ്കിലും
കരലിഖിതങ്ങളാകുമീ ഗ്രന്ഥങ്ങൾ
പരമഗൂഢപ്രമേയഗഹനങ്ങൾ!
ലളിതവൈദുഷ്യദീപ്തിയിലായവ
തെളിയുകയില്ല, കുഞ്ഞാ ധരിക്കെടോ.
ലിപിയറിയണം, വാണിയറിയണം
ലിഖിതരീതികളെല്ലാമറിയണം
വിഷയമഗ്രാഹ്യമാകരു, തെങ്കിലേ
വിഫലമാകാതിരിയ്ക്കൂ പരിശ്രമം.
പുഴ തുഴയുന്ന കോലിനാൽ സാഗരം

---

ക്ഷിതിയിൽ....= ഭൂമിസജ്ജനശൂന്യമാണെന്നു പറയാനില്ല.

നിരുപമപ്രജ്ഞൻ = അസാമാന്യബുദ്ധിമാൻ. ചരണജൻ = പാദജൻ. ഗൗരവക്ഷതി...= ഗ്രന്ഥങ്ങളുടെ പരിശോധന ശൂദ്രനു പാടില്ലെങ്കിലും സമ്മതിച്ചിരിക്കുന്നു എന്ന കാര്യം പറയുമ്പോൾ സ്വല്പം ഗൗരവം വേണമല്ലോ. ഗ്രന്ഥങ്ങളിലടങ്ങിയിട്ടുള്ള തന്ത്രപരകാര്യങ്ങൾ ക്ഷിപ്രഗ്രാഹ്യങ്ങളല്ല എന്ന സൂചനയും ഗൗരവംവിടാതെ വേണ്ടതാണല്ലോ.

പരമഗൂഢ...= അത്യന്തം രഹസ്യങ്ങളായ പ്രമേയങ്ങൾ കൊണ്ട് അഗാധങ്ങൾ. പ്രമേയം = പ്രതിപാദ്യവിഷയം. ലളിതവൈദുഷ്യദീപ്തി = ഉപരിപ്ലവമായ ജ്ഞാനത്തിന്റെ അല്പമായ വെളിച്ചം. വാണി = ഭാഷ. ലിഖിത രീതി = കയ്യെഴുത്തിന്റെ തരങ്ങൾ. അഗ്രാഹ്യം = ഗ്രഹിക്കാൻ സാധിക്കാത്തത്.

തുഴയുവാനെളുതാമോ നിപുണനും? *
ഗരുഡസഞ്ചാരയോഗ്യപഥങ്ങളിൽ
കുരുവികൾക്കു പറക്കുവാനൊക്കുമോ? *
പൊടി തുടയ്ക്കുവാൻ കൗതുകമുണ്ടെങ്കി-
ലൊരു വിരോധം പറയുന്നതില്ല ഞാൻ". (1274)

[ ഗ്രന്ഥപ്പുരയിൽ ]

69. ചിരപുരാതനാചാരപവിത്രമായ്
വിലസിടുന്നൊരു കൂപക്കരാഖ്യമാം
മഠമതിലണഞ്ഞർഭകൻ മാനിയാം
ഗൃഹപതിയായ പോററിതൻ വാക്കിനാൽ
അവിടെയുള്ളൊരസ്സദ്ഗ്രന്ഥശേഖര-
നിലയനം തന്നിലന്നാളൊരു ദിനം
പകലവൻ പടിഞ്ഞാട്ടു ചെരിയവേ,
കലിതകൗതുകം പൂകിനാനേകനായ്.
നവയുഗലക്ഷ്മിയാൾക്കു തുടിച്ചതു
നയനപങ്കജം സവ്യമാവേളയിൽ
വിവിധദേവതാമൂർത്തികളക്ഷണം
പുതിയ ചൈതന്യലബ്ധിയാലെന്നപോൽ

---

ഹസ്തലിഖിത ഗ്രന്ഥപരിശോധനയുടെ ക്ലേശങ്ങൾ പറഞ്ഞിരിക്കുകയാണ് ഇവിടെ. ഗ്രന്ഥങ്ങളിൽ പററിയിട്ടുള്ള പൊടി ഇടയ്ക്കെല്ലാം തുടച്ചു കളയുന്നത് നല്ലതാണല്ലോ.

മാനിയാം ഗൃഹപതി-കൂപക്കരമഠക്കാർ സ്ഥാനികളാണ്. സദ്ഗ്രന്ഥശേഖരനിലയനം = ഗ്രന്ഥപ്പുര. പകലവൻ...- സമയം ഏകദേശം ഉച്ചതിരിഞ്ഞു 3 മണി.

നവയുഗ...സമ്മദം - ഈ വരികളിൽ കേരളത്തിലെ പുതിയ സാമൂഹികവ്യവസ്ഥിതിക്ക് കളമൊരുക്കിയ തന്തിരുവടികളുടെ ആ സദുദ്യമത്തിൽ നവയുഗലക്ഷ്മി, തന്ത്രശാസ്ത്രാനുസാരം പ്രതിഷ്ഠിക്കപ്പെടുന്ന മൂർത്തികൾ, ഇതരദേവന്മാർ എന്നിവർക്കുണ്ടായ സന്തോഷം ചമത്കാര സുന്ദരമായി പ്രതിപാദിച്ചിരിക്കുന്നു. സവ്യം നയനപങ്കജം = ഇടത്തേ കണ്ണ്.

സപദി ഞെട്ടിയുണർന്നു ചെവിക്കൊണ്ടാർ
സരസഗംഭീരനൂതനശംഖൊലി;
നിജവിഹാരപദങ്ങൾക്കു വിസ്തൃതി
സുചിരകാംക്ഷിതം കൈവന്നതോർത്തവർ
അണ തകർന്ന ചിറകളെപ്പോലവേ-
യകമതിലാർന്നു വിപ്ലവസമ്മദം! (1292)

സിദ്ധവന്ദിതശർവാവതാരമേ!
സിദ്ധിവിദ്യാധിരാജനേ കൈതൊഴാം!

70. വളരെ നാളുകളായിട്ടു ഭൂസുര-
വരകരമാത്രലബ്ധമാമർഹണം
പരിമിതസുഖ; മായതിനിന്നിമേൽ
പരിധിയില്ലെന്നതോർക്കവേ ദേവകൾ
പരമഭട്ടാരദേവനു നല്കിയോ
അതിബലാബലാസേവാബലം മുദാ
അഖിലലോകഹിതാർഥം നടത്തിടു-
മസുലഭഗ്രന്ഥദർശനയജ്ഞത്തിൽ

---

സരസഗംഭീരനൂതനശംഖൊലി = സരസവും ഗംഭീരവും നൂതനവുമായ ശംഖധ്വനി. കാലമാറ്റത്തിന്റെ കാഹളം. നിജവിഹാരപദങ്ങൾ = തങ്ങൾക്കു വിഹരിക്കുവാനുള്ള സ്ഥാനങ്ങൾ. വിപ്ലവസമ്മദം = വിപ്ലവഹേതുകമായ സന്തോഷം. പുതിയ ക്ഷേത്രങ്ങൾ നിർമ്മിച്ച് പ്രതിഷ്ഠിക്കപ്പെടാനുള്ള സാധ്യതകൾ കൂടും അബ്രാഹ്മണർ തന്ത്രശാസ്ത്ര കാര്യങ്ങളറിഞ്ഞാൽ എന്നാലോചിച്ചു ദേവന്മാർ സന്തോഷിച്ചു.

ഭൂസുരവര...= ബ്രാഹ്മണശ്രേഷ്ഠരുടെ കൈകളിൽ നിന്നുമാത്രം കിട്ടുന്ന പൂജ. അർഹണം = പൂജ. അതിന്റെ സുഖം പരിമിതം. പരിധി = അതിർത്തി. ദേവന്മാരെ ആർക്കും മുറപോലെ പ്രതിഷ്ഠിച്ചു പൂജാദികൾ നടത്താമെന്ന കാലത്തിന്റെ തുടക്കം കുറിക്കലായിരുന്നു സ്വാമി തിരുവടികളുടെ ഗ്രന്ഥശാലാപ്രവേശം. അതിബലാ... = അതിബല ബല എന്നീ മന്ത്രങ്ങൾ അഭ്യസിച്ചാലുണ്ടാകുന്ന, വിശപ്പും ദാഹവും തടുക്കുന്ന സിദ്ധിബലം.

അലസതാദ്യരിവർഗ്ഗത്തെ വെല്ലുവാ-
നശനപാനാഭിലാഷം വെടിയണം
ഇതി നിനയ്ക്കയാൽ? അല്ലെങ്കിലീ ബലം
സഹജസംസിദ്ധമർഭകന്നോർക്കുകിൽ! (1304)

71. ദിവസമൊന്നല്ലരണ്ടു കഴിഞ്ഞുപോ-
യവനിദേവനക്കാര്യം മറന്നുപോയ്!
അഹഹ മൂന്നാം ദിനത്തിലപരാഹ്ണ-
സമയമെത്തവേ പോറ്റി ഗൃഹാധിപൻ
തനതു വെറ്റിലച്ചെല്ലവുമായിട്ടു
സുഖമിരിക്കുന്നു കോലായിലേകനായ്
അതു പൊഴുതിൽ വന്നെത്തി വണങ്ങിനാ-
നവനിദേവനെയർഭകൻ സാദരം. (1312)

**[ അഭിനവനചികേതസ്സ് ]**

72. "അഹഹ! കുഞ്ഞ! നിൻ ഗ്രന്ഥാവലോകന-
നിതുവരേയ്ക്കും നടന്നിതോ വിസ്മയം!
കരുതിയില്ല ഞാനിത്രയുമന്നവും
ജലവുമില്ലാതെ മൂന്നു നാളായല്ലോ
ഇവിടെ നീ കഴിയുന്നു! ചരണജ-
കുലജനാം നചികേതസ്സുതന്നെ നീ!

---

അലസതാദ്യരിവർഗം = മടി, ക്ഷീണം, നിദ്ര മുതലായ ശത്രുക്കൾ. അശനം = ഭക്ഷണം. സഹജ...= തന്തിരുവടികൾക്ക് അല്ലെങ്കിൽ ത്തന്നെ ഇത്തരം സിദ്ധികൾ സ്വാഭാവികമായിട്ടുണ്ടായിരുന്നു. രാമാ യണത്തിലെ വിശ്വാമിത്രന്റെ യാഗരക്ഷ എന്ന കഥാഭാഗം ഓർക്കുക.

അവനി....= പോറ്റി കുഞ്ഞന്റെ കാര്യം മറന്നു. അപരാഹ്ണസമയം = ഉച്ചതിരിഞ്ഞ് മൂന്നു മണിയോടടുപ്പിച്ച്.

ചരണജകുലജനാം നചികേതസ്സ് = ശൂദ്രവംശത്തിൽ പിറന്ന നചി കേതസ്സ്. കഠോപനിഷത്തിലെ കഥാപാത്രമാണ് നചികേതസ്സ് എന്ന ബ്രാഹ്മണകുമാരൻ. അദ്ദേഹം സംഗതിവശാൽ യമപുരിയിലെത്തി. മൂന്നു ദിവസം അശനപാനങ്ങളില്ലാതെ കഴിച്ചുകൂട്ടി. ആ കഥയും അനന്തരകാര്യങ്ങളും അനുസ്മരിക്കുക.

അഘമെനിക്കു ഭവിയ്ക്കാതിരിക്കട്ടെ
പിതൃപതിക്കു പിണഞ്ഞതു മാതിരി". (1320)

"തിരുമനസ്സിനു വേണ്ടാ പരിഭ്രമം;
നിരുപമപ്രേമദുഗ്ധവുമായിട്ടു
അമരഭാരതീമാതാവും മാമക-
കുശലകാംക്ഷിണിയായിട്ടു നിൽക്കവേ
ഇതരഭോജ്യാഭികാംക്ഷ ജനിച്ചതി-
ല്ലിവിടെ രണ്ടു നാൾ പോയതറിഞ്ഞില്ല!
പൊടി തുടച്ചു ഞാൻ ചിട്ടയിലാക്കിനേൻ
തിരുമനസ്സിനു ബോധിച്ചിടാം സ്വയം" (1328)

[ ബിരുദദാനം ]

73. സുദൃഢവിശ്വാസപൂർവകമർഭക-
നിതി മൊഴിഞ്ഞതു കേട്ടു ധരാസുരൻ;
ഗഹനതാന്ത്രികവിജ്ഞാനമേഖല
കഠിനമാകയാലരാംഭവേളയിൽ
ചെറിയ ചോദ്യങ്ങൾ ചോദിച്ചു കുഞ്ഞനെ
രസമൊടൊന്നു പരീക്ഷിച്ചു നോക്കവേ

---

അഘം = പാപം. പിതൃപതി = യമൻ. അതിഥിയെ സത്കരിക്കാൻ പറ്റാഞ്ഞതുകൊണ്ട് യമൻ അപരാധിയായിത്തീർന്നു. ആ പാപം തീരാനാണ് നചികേതസ്സിനു മൂന്നു വരങ്ങൾ നൽകാൻ അദ്ദേഹം സന്നദ്ധനായത്.

"തിരുമന...- യമനു പറ്റിയ പാപം പോറ്റിക്കു പറ്റുമെന്ന് ശങ്ക വേണ്ട. പ്രേമദുഗ്ധം = വാത്സല്യമാകുന്ന പാല്.

അമരഭാരതി = സംസ്കൃതഭാഷ. കുശലം = ക്ഷേമം. സ്വാമി തിരുവടികളുടെ വിദ്യാവ്യസനിത കാണുക! ബോധിച്ചിടാം എന്ന പദം രണ്ടർത്ഥത്തിൽ. ഗ്രന്ഥങ്ങൾ പൊടി തുടച്ച് വച്ചിട്ടുണ്ടോ എന്ന് അകത്തുചെന്ന് പരിശോധിക്കാം; എന്റെ പഠനം വേണ്ടപോലെ ആയോ എന്നു പരിശോധിച്ചു നോക്കാം. പോറ്റി രണ്ടാമത്തെ അർത്ഥമാണ് എടുത്തത്. ഗഹന...- തന്ത്രവിധികൾ എളുപ്പത്തിൽ മനസ്സിലാക്കുവാൻ പറ്റില്ല. പ്രത്യേകിച്ചും ആചാര്യസഹായം കൂടാതെ.

വിശദമുത്തരം സർവവും! ഭൂസുര-
നുപരിയോരോന്നു ചോദ്യം തുടങ്ങിനാൻ;
ശകലവുമില്ല സന്ദേഹമാവിധം
നിപുണതയോടുമുത്തരം ചൊല്കവേ
പരമവിസ്മയം പൂണ്ടു ഗൃഹാധിപ-
നരുളിനാൻ ഹൃദ്യഭാവത്തോടീവിധം:
"കുഞ്ഞ! നീതന്നെ വിദ്യാധിരാജനീ-
മന്നിൽ, മംഗളമസ്തു തേ മേല്ക്കുമേൽ!
സംശയമെനിയ്ക്കുള്ളതു കൂടിയും
നീങ്ങിടും വിധമുത്തരമോതി നീ !" (1344)

74. വസുമതീദേവവാക്കു കേട്ടർഭകൻ
വിനയനമ്രകമ്രാനനനായിട്ടു
അവിടെനിന്നും ബഹിർഗമിച്ചീടവേ-
യനുഗമിച്ചാൻ ഭവനാധിനാഥനും.
നിലയനദ്വാരി നിന്നുകൊണ്ടന്തണൻ
നിഗമവാരാശിയായിടും "ശൂദ്ര"നെ
അനിമിഷേക്ഷണം നോക്കി നീന്നിടവേ-
യവിടെയപ്പോളണഞ്ഞൊരാഗന്തുകൻ

---

ഉപരി = മേൽക്കുമേലുള്ള - കൂടുതൽ കഠിനങ്ങളായ, വിശദം = തെളിമയുള്ള. സംശയ...- ചില ഘട്ടങ്ങളിൽ എനിക്കുണ്ടായിരുന്ന സംശയങ്ങളും ഇപ്പോൾ തീർന്നു.

വിനയനമ്രകമ്രാനനൻ = വിനയംകൊണ്ടു കുനിഞ്ഞതും മനോഹര വുമായ മുഖത്തോടു കൂടിയവൻ. അവിടെ നിന്നും...= മഠത്തിൽ നിന്നു പുറത്തേയ്ക്കു പോകുന്ന സ്വാമി തിരുവടികളെ സന്തോഷപൂർവം പോറ്റി ഗൃഹദ്വാരം വരെ അനുഗമിച്ചു. നിഗമവാരാശി = വേദങ്ങ ളെല്ലാം ധരിച്ചവൻ. ശൂദ്രൻ = പഴയ വിശ്വാസപ്രകാരം നായർ സമു ദായത്തിൽ ജനിച്ച സ്വാമി തിരുവടികൾ ബ്രാഹ്മണദൃഷ്ടിയിൽ ശൂദ്രൻ.

അനിമിഷേക്ഷണം = കണ്ണിമപൂട്ടാതെ. ആഗന്തുകൻ = അതിഥി. ആ സമയത്ത് പോറ്റിയെക്കാണാൻ വേറൊരതിഥി വന്ന കാര്യം പറ യുന്നു.

"ആരിയ്യാൾ?" എന്നു ചോദിച്ചു വിപ്രനോ-
ടായതു തന്റെ കർണത്തിലേല്ക്കയാൽ
പിന്തിരിഞ്ഞു നിന്നോതിനാനർഭകൻ,
"തേടുകയാണു ഞാനിതിന്നുത്തരം!" (1356)

75. അർഭകൻ നടന്നങ്ങു മറഞ്ഞുപോ-
യദ്ഭുതാവഹസുസ്വപ്നസന്നിഭം;
അന്തണൻ തെല്ലു നിന്നാൻ പടിക്കൽത്താ-
നദ്ഭുതരസസംസ്മൃതിസന്നിഭം.
നൂതനാതിഥി ചിത്തവിഹായസ്സിൽ
സ്വാമിതൻ ലഘുവാക്യമനുത്തമം
സിംഹഗർജനം കാന്താരകുക്ഷിയി-
ലെന്നപോലെ മുഴങ്ങി കുറച്ചിട;

---

"ആരിയ്യാൾ?" എന്ന ചോദ്യത്തിൽ നിന്ന് ആഗന്തുകൻ പോറ്റിയുടെ അടുത്ത സുഹൃത്തായിരുന്നുവെന്നും ഒരുമേൽജാതിക്കാരനായിരുന്നുവെന്നും ഗ്രഹിക്കാം. കാഴ്ചയിൽ ഒരു ഭിക്ഷുകനെപ്പോലെ മാത്രം തോന്നിക്കുന്ന സ്വാമിതിരുവടികളെ ആഗന്തുകൻ മുമ്പ് പരിചയമില്ലാത്തതിനാൽ മോശപ്പെട്ട രീതിയിലും കരുതിയിരിക്കണം.

"തേടുകയാണു...- സ്വാമിതിരുവടികളുടെ ഈ മറുപടി എത്ര ഗഹനഗംഭീരം! അദ്ഭുതാവഹ...- അദ്ഭുതം ജനിപ്പിച്ച നല്ല ഒരു സ്വപ്നം പോലെ. അദ്ഭുതരസ...- സ്വപ്നത്തിലനുഭവിച്ച അദ്ഭുതരസത്തിന്റെ ഉണർന്ന ശേഷമുള്ള ഓർമ്മപോലെ.

സിംഹഗർജനം... സ്വാമിതിരുവടികളുടെ ലഘുവെങ്കിലും ഗംഭീരാർഥബന്ധുരമായ മറുപടി ആഗന്തുകന്റെ മനസ്സിലുണ്ടാക്കിയ പ്രതികരണം. പിന്നീട് അതിന് ആലോചനാമൃതത്വം കൈവന്നപ്പോളുണ്ടായ ഭാവവ്യത്യാസം എന്നിവ ഈ വരികളിൽ സൂചിതം. ഭിക്ഷുകനെന്നു തെറ്റിദ്ധരിക്കപ്പെട്ടവൻ ഒരു യഥാർത്ഥ മഹാത്മാവാണെന്നറിഞ്ഞപ്പോളുണ്ടായ അപരാധബോധംകൊണ്ടു പ്രക്ഷുബ്ധമായ ആഗന്തുകമനസ്സിൽ ആ വാക്യം ആദ്യം കാട്ടിനകത്തു സിംഹഗർജനം പോലെ മുഴങ്ങി. പ്രക്ഷോഭം അടങ്ങിയപ്പോൾ പ്രസ്തുത വാക്യത്തിന്റെ അർത്ഥസൗന്ദര്യം മഴവില്ലായും, അർത്ഥപ്രകാശം ദീപമായും പരിണമിച്ചു. വളരെ മനോഹരമായ ഒരു കവികല്പന.

മാഞ്ഞുപോകാത്തൊരിന്ദ്രധനുസ്സുപോൽ
മഞ്ജിമ തൂകി പിന്നെ പ്രകാശിച്ചു;
ഭാവിജീവിതമാർഗം തെളിച്ചിടും
ഭാസുരദീപമായിത്താൻ പിന്നെയും. (1368)

76. അയി! മഹാമതേ കൂപക്കരാഖ്യമാം
നിലയനത്തിന്റെ നായക! സന്മതേ!
അനുഭവം കൊണ്ടറിഞ്ഞുതാനല്ലയോ
അനഘ "വിദ്യാധിരാജ" ബിരുദത്താൽ
ചരണജനെയങ്ങാദരിച്ചു! മഹാ-
ഗുണികൾ മത്സരം തൊട്ടുതീണ്ടാത്തവർ! * (1374)

77. ബിരുദഘോഷണകർമത്തിനന്നൊരു
സാക്ഷിയായിട്ടു നിന്ന ഖരാംശുവും
ഭവനചത്വരകോണവിഭൂഷണ-
മായ കൂവളവൃക്ഷപ്രകാണ്ഡവും
അനുഭവിച്ചൊരാ ഹർഷപുളകങ്ങ-
ളിന്നുമോർക്കുന്നതുണ്ടാം സഗൗരവം!! (1380)

---

അനഘവിദ്യാധി...= കുറ്റമറ്റ വിദ്യാധിരാജനെന്ന ബിരുദം. ബിരുദ ഘോഷണകർമം - വിദ്യാധിരാജൻ എന്ന ബിരുദം പ്രഖ്യാപിക്കുന്ന കർമം. ഖരാംശു = സൂര്യൻ. ഭവനചത്വരം = ഗൃഹത്തിന്റെ മുറ്റം. കൂവളവൃക്ഷപ്രകാണ്ഡം = വിശേഷപ്പെട്ട കൂവളവൃക്ഷം. ഹർഷപുള കങ്ങൾ = സന്തോഷാധിക്യം പ്രകടമായപ്പോളുണ്ടായ രോമാഞ്ച ങ്ങൾ. പോറ്റിയുടെ ഹൃദയവിശാലതയെ സൂര്യനും മുറ്റത്തെ കൂവള വൃക്ഷവും അനുമോദിച്ചു. സർവജനക്ഷേമകരമായ കൃത്യത്തിൽ പോറ്റി സ്വാമിതിരുവടികളുമായി സഹകരിച്ചതിൽ സന്തോഷം. സഗൗ രവം = ഗൗരവബുദ്ധിയോടെ.

തന്ത്രശാസ്ത്രഗ്രന്ഥപഠനം വഴി തന്ത്രവിധികളെല്ലാം ഗ്രഹിച്ച ചട്ട മ്പിസ്വാമിതിരുവടികൾ അക്കാര്യങ്ങളെല്ലാം ശിഷ്യർക്ക് ഉപദേശിച്ചു കൊടുത്തിട്ടുണ്ട്. ഒരു ശിവലിംഗപ്രതിഷ്ഠ മാത്രമേ തന്തിരുവടി കൾ സ്വയം ചെയ്തതായിട്ടറിവുള്ളു. ബുദ്ധിമാന്മാർ സർവ്വശാസ്ത്ര ങ്ങളും അഭ്യസിക്കുന്നത് എല്ലായ്പ്പോഴും എല്ലായിടത്തും സ്വയം പ്രാവർത്തികമാക്കാൻ വേണ്ടിയല്ല. ആശ്രയിക്കുന്നവരുടെയും ശിഷ്യ ന്മാരുടെയും ഏതു വിധത്തിലുള്ള ഏതു സംശയവും തീർത്തു കൊടുക്കുന്നതിനാണ്.

## വടിവീശ്വരത്തിൽ
**[ ഒരു അപൂർവ്വദൃശ്യം ]**

78. ഇന്നതിന്നപോലിന്ന കാലത്തുതാ-
നിന്ന ദേശത്തിൽ വേണം നടക്കുവാൻ
എന്ന നിശ്ചയമൈശ്വരം മാറ്റുവാൻ
മന്നിലാർക്കു കഴിയുന്നു പാർക്കുകിൽ? (1384)

സിദ്ധവന്ദിതശർവാവതാരമേ!
സിദ്ധിവിദ്യാധിരാജനേ, കൈതൊഴാം!!

79. ലക്ഷ്യബോധമുണ്ടുള്ളിലെന്നാകിലും
ലക്ഷ്യമില്ല നടത്തയിലെന്നപോൽ
അങ്ങുമിങ്ങുമലഞ്ഞവനെത്തിനാ-
നധ്വഗൻ വടിവീശ്വരഗ്രാമത്തിൽ,
.കാരണാത്മകനീശ്വരൻ ഭക്തനെ-
ക്കാത്തിരിക്കും വടിവാർന്ന ഭൂമിയിൽ! (1390)

80. അന്നവിടെയൊരാഢ്യന്റെ മന്ദിരം
തന്നിലെന്തോ വിശേഷം നടക്കുന്നു!
ഭോജനോച്ഛിഷ്ടപത്രങ്ങൾ മേല്ക്കുമേൽ
വാരി വാരിപ്പുറത്തേയ്ക്കിടുന്നതും,

---

ഐശ്വരം = ഈശ്വരന്റേത്. ലക്ഷ്യബോധം = ബ്രഹ്മസാക്ഷാത്കാരമെന്ന ലക്ഷ്യത്തിന്റെ ബോധം. ലക്ഷ്യമില്ലാനടത്തയിൽ = ഇന്ന ദിക്കിലേക്കു പോകണം എന്ന നിശ്ചിത ലക്ഷ്യമില്ലാത്തതിനാൽ. വടിവീശ്വരഗ്രാമം = തിരുവനന്തപുരത്തുനിന്ന് കന്യാകുമാരിക്കു പോകുംവഴി, നാഗർകോവിലിനപ്പുറമുള്ള ഒരു ഗ്രാമപ്രദേശം.

കാരണാത്മകനീശ്വരൻ....- മുരുകൻ, ഭക്തനായ ചട്ടമ്പി സ്വാമികളെ വടിവീശ്വരം ഗ്രാമത്തിൽ പ്രതീക്ഷിച്ചുകൊണ്ടിരിക്കുന്നു എന്ന കല്പന. ആഢ്യൻ = ധനികൻ. ഭോജനോച്ഛിഷ്ടപത്രങ്ങൾ = എച്ചിലിലകൾ. നല്ല ഒരു ചിത്രമാണ് കവി ഇവിടെ ശബ്ദങ്ങൾകൊണ്ടു വരച്ചിട്ടുള്ളത്.

കാക്കകൾ പറന്നെത്തിയുറക്കനെ-
കൂട്ടുകാരെ വിളിപ്പതു, മെച്ചിലിൽ
കൂർത്ത കൊക്കിനാൽ കൊത്തിവലിച്ച, തു
നേർക്കകത്താക്കി വീണ്ടുമെടുപ്പതും,
പട്ടികളില നക്കിത്തുടപ്പതു-
മൊട്ടു കണ്ടു രസിച്ചിതന്നർഭകൻ,
ചെറ്റുകീറി മുഷിഞ്ഞ വസ്ത്രത്തൊടു-
മൊട്ടിയ വയറോടും ചെടയൊടും
ശ്വാനസംഘത്തിൻ മധ്യത്തിലുണ്ടൊരു
ദീനദർശനൻ മാനവവിഗ്രഹൻ
താഴെവീണു കിടക്കുമിലയിൽ നി-
ന്നാവതു കയ്യിലാക്കിക്കഴിക്കുന്നു;
പട്ടികൾക്കും കൊടുക്കുന്നിടയ്ക്കിടെ,
പട്ടികളതു കപ്പിയെടുക്കുന്നു.
ശണ്ഠ കൂടുവതില്ലിവർ തങ്ങളിൽ
ശുണ്ഠിയാർന്നു കുരയ്ക്കുന്നതുമില്ല!
തെല്ലകലത്തു നിന്നു ചെറുക്കന്മാർ
കല്ലെറിയുന്നതേല്പതുണ്ടെങ്കിലും
സൗഹൃദച്ചിരിയൊന്നു ചിരിക്കുന്നു
പ്രാകൃതവേഷധാരിയാമ, പ്പുമാൻ!
കർമ്മസാക്ഷിയതാത്മപ്രകാശത്തിൽ
കണ്ടുനില്ക്കുന്നു വാനിന്റെ മധ്യത്തിൽ;
അർഭകനിലീദൃശ്യമുളവാക്കി-
യദ്ഭുതത്തിൻ നവനവവീചികൾ! (1418)

സിദ്ധവന്ദിതശർവാവതാരമേ!
സിദ്ധിവിദ്യാധിരാജനേ, കൈതൊഴാം!!

---

ദീനദർശനൻ = കണ്ടാൽ ദയതോന്നിക്കുമാറുള്ള ദീനാവസ്ഥയോടുകൂടിയവൻ. മാനവവിഗ്രഹൻ = മനുഷ്യരൂപം പൂണ്ടവൻ. കപ്പിയെടുക്കുക = നായ്ക്കൾ ഭക്ഷിക്കുന്ന രീതി. കർമ്മസാക്ഷി = സൂര്യൻ, ആത്മപ്രകാശത്തിൽ = തന്റെ വെളിച്ചത്തിൽ; ആത്മാവിന്റെ വെളിച്ചത്തിൽ. ദൃശ്യം = കാഴ്ച.

[ ആത്മഗതം ]

81. "തമ്മിലെന്നും കടിപിടികൂടുമീ-
ക്കുക്കുരങ്ങളെക്കൂട്ടിയിണക്കിയും,
താഴെ വീഴുന്നൊരെച്ചിലിലകളിൽ
തങ്ങിനില്ക്കുന്നൊരന്നം ഭുജിച്ചുമേ-
തല്ലിടുന്ന കരങ്ങളെത്തൻ ചിരി-
ത്തെല്ലിനാലുപലാളനം ചെയ്തുമേ
ശ്വാനമധ്യത്തിൽ മേവിടും പ്രാകൃത-
മാനവനിവനപ്പുറം കണ്ടവൻ!

എന്നിലുമൊരു തെണ്ടിയെക്കൺകയാ-
ലെന്നെ നോക്കുന്നു പിന്നെയും പിന്നെയും!
ഞാനിവന്റെ രഹസ്യമറിയുവൻ;
ഞാനമെങ്ങുനി,ന്നാർക്കു പറഞ്ഞിടാം? *
വിശ്വനാഥനീ വേഷത്തിൽ വന്നല്ലീ
വിശ്വവന്ദ്യനാം ശങ്കരനെപ്പുരാ,
ശോധനം ചെയ്തു ദേശികനാക്കിനാൻ;
ബോധമാർഗരഹസ്യങ്ങളിങ്ങനെ.
ഇപ്പുമാന്റെ നികടത്തിലേയ്ക്കെന്നെ-
യേതു പാശം പിടിച്ചു വലിക്കുന്നു?
പാശബന്ധനമുക്തിക്കു പാശമി-
തേശുമെങ്കിൽ ഞാനേററം കൃതാർത്ഥനായ്!
മുമ്പു കാഷായവേഷനായെത്തിയ

---

കുക്കുരങ്ങൾ = പട്ടികൾ. അപ്പുറം കണ്ടവൻ = പ്രപഞ്ചത്തിനപ്പുറമുള്ള സത്യവസ്തുവിനെ മനസ്സിലാക്കിയവൻ - ആത്മജ്ഞാനിക്കേ ഇപ്രകാരം പെരുമാറുവാൻ പററൂ. എന്നിലും.... ഇവിടത്തിലീവിധം — ഇത് ചട്ടമ്പിസ്വാമികളുടെ ആത്മഗതം.

വിശ്വനാഥനീ....= ശിവൻ ചണ്ഡാലവേഷത്തിൽ ശങ്കരാചാര്യനെ പരീക്ഷിക്കാൻ വന്ന കഥ ഓർക്കുക.

പാശബന്ധന....= മായാപാശബന്ധത്തിൽ നിന്നുള്ള മോചനം. പാശമിത് = പ്രാകൃതവേഷനായ അവധൂതനോട് തനിക്കു തോന്നിയ ബന്ധം. പാശം + ഇത്.

ഷൺമുഖനോ കിഴവൻ തുറവിയായ്
വന്നിരിപ്പതു; വേഷമേതെങ്കിലു-
മാർന്നു വന്നിടാമീശ്വരനല്ലയോ!

ബാലനെബ്ബലാലാകർഷിച്ചീടുവാൻ
വേണമന്നൊരു കാഷായമംബരം
ഇന്നു, കണ്ടാലറിയുമൊരുത്തനെ-
ത്തന്നിലേക്കു പിടിച്ചു വലിക്കുവാൻ
വേഷമെന്തിനെന്നോർത്തു തുറവിയായ്
വന്നതാമോ ഇവിടത്തിലീവിധം?"
എന്നു ചിന്തിച്ചിട്ടർഭകൻ പിന്നെയും
പിന്നെയും നോക്കിനിന്നാൻ കിഴവനെ! (1450)

സിദ്ധവന്ദിതശർവാവതാരമേ!
സിദ്ധിവിദ്യാധിരാജനേ, കൈതൊഴാം!

[ ദിവ്യനാടകം ]

ഗ്രാമദേവതയ്ക്കാ രംഗദർശനം
രോമഹർഷമുളവാക്കി മേല്ക്കുമേൽ,
ശിഷ്യശിക്ഷകവേഷങ്ങളിലല്ലോ
താതനന്ദനരെത്തിയിരിക്കുന്നു!
അമ്മുഹൂർത്തത്തിലങ്ങു നടപ്പതു
ദിവ്യനാടകനാന്ദിതാനല്ലയോ? (1456)

സിദ്ധവന്ദിതശർവാവതാരമേ!
സിദ്ധിവിദ്യാധിരാജനേ, കൈതൊഴാം!!

---

തുറവി = അതിവർണാശ്രമിയായ അവധൂതൻ. ശിഷ്യ ശിക്ഷക = ശിഷ്യന്റെയും ഗുരുവിന്റെയും വേഷത്തിൽ ശിവനും മുരുകനുമെത്തിയിരിക്കുന്നു. അവധൂതൻ മുരുകനെന്നും സ്വാമിതിരുവടികൾ ശിവനെന്നുമുള്ള ആശയം ദിവ്യനാടകനാന്ദി – അവധൂതൻ. സ്വാമിതിരുവടികൾക്ക് ബ്രഹ്മജ്ഞാനം നൽകുന്നത് ഒരു ദിവ്യനാടകമായും അവർ തമ്മിലുള്ള ദർശനം അതിന്റെ നാന്ദിയായും പരാമർശിക്കപ്പെട്ടിരിക്കുന്നു.

തന്നെയെന്തിനാണീ യുവാവിത്രയും
തന്മയതയോടീക്ഷിച്ചിടുന്നതും
എന്നു ചിന്തിച്ചലക്ഷ്യനായ്ത്തീരുവാ-
നുന്നിയപോലെ വെക്കമേഴുന്നേറ്റു
വൃദ്ധനപ്പുമാൻ നീങ്ങി നടകൊണ്ടാ-
ന, പ്പരിസരം വിട്ടു പിന്മാറുവാൻ.

തേടിയ വള്ളി കാലിൽ കുണുക്കിട്ടു
തന്നടുത്തേയ്ക്കിഴക്കുന്ന മാതിരി
അർഭകനനുധാവനം ചെയ്കയാ-
യ, പ്പുരുഷനെ - പ്രാകൃതവേഷനെ;
കാന്തമാണെങ്കിലപ്പുമാൻ, ലോഹമാ-
ണർഭകൻ; കാൺക കർഷണവൈഭവം!

സിദ്ധവന്ദിതശർവാവതാരമേ!
സിദ്ധിവിദ്യാധിരാജനേ, കൈതൊഴാം!!

ലൗകികൻ വന്നു തീണ്ടുമെന്നുള്ളൊരു
ശങ്കയാലെന്നപോലെയ, പ്പൂരുഷൻ
തൻ ഗതിവേഗമേററിനാൻ; ലൗകിക-
ത്തീണ്ടലിൽനിന്നു മോചനം നേടുവാൻ
"അങ്ങുതന്നേ ഗതി" യെന്നുറച്ചപോ-
ലർഭകനും ഗതിവേഗമേററിനാൻ
അബ്ധിയിലേക്കു വർഷാനദി കുതി-
ക്കുന്നതുപോലെ; കണ്ടു നിന്നു ദിവി

---

തന്മയതയോടെ = ഏകഭാവനയോടെ. ദർശനത്താൽത്തന്നെ സ്വാമി തിരുവടികൾ അവധൂതനുമായി ഒന്നായിക്കഴിഞ്ഞ പ്രതീതി. അലക്ഷ്യൻ = കാണപ്പെടാതിരിക്കുന്നവൻ. അനുധാവനം = പിന്നാലെ ഓടൽ. കാന്തം = മാഗ്നറ്റ്. ലോഹം = ഇരുമ്പ്. കർഷണം = ആകർഷണം.

ലൗകികൻ...ശങ്ക - അവധൂതർ പരമജ്ഞാനികളാണ്. ലൗകികജന ങ്ങളുമായുള്ള സമ്പർക്കം അവർ ഇഷ്ടപ്പെടുന്നില്ല. "അങ്ങുതന്നേ ഗതി" - എനിക്ക് അവിടുന്നുതന്നെ ശരണം. അബ്ധി = സമുദ്രം. ഇവിടത്തെ ഉപമ അതീവഹൃദ്യം, ധ്വന്യാത്മകം.

ഉച്ചവിശ്രമം തീർന്നു പടിഞ്ഞാട്ടു
ചാഞ്ഞു നീങ്ങിയ വാസരനായകൻ! (1478)

സിദ്ധവന്ദിതശർവാവതാരമേ!
സിദ്ധിവിദ്യാധിരാജനേ, കൈതൊഴാം!!

54. കാട്ടിലേയ്ക്കു കടന്നൊരാ വൃദ്ധനോ
കാറിനുള്ളിൽ ക്ഷണപ്രഭയെന്നപോൽ
ഹന്ത! മുററും മറഞ്ഞു; തളർച്ചയാ-
ലർഭകൻ ബോധമററു പതിയ്ക്കയായ്!
കാടു കേറിയാൽ വൃദ്ധൻ തരുണനാം.,
കേടകന്ന തരുണൻ സ്ഥവിരനും! *
എങ്ങുപോയിതു വൃദ്ധൻ പൊടുന്നനെ-
യെന്നു നോക്കുന്നു ശാഖികൾ ചുററിലും
ഫുല്ലപുഷ്പങ്ങളാകും നയനങ്ങൾ
കൊണ്ടു, പിന്നെയുൽക്കണ്ഠയാലെന്നപോൽ
വീതബോധനാമർഭകൻ തന്നെയും
വീശിടുന്നു ചലിക്കുമിലകളാൽ.

വീണിതല്ലോ കിടപ്പൂ ധരണിയിൽ
വിശ്വബന്ധുവാം ചട്ടമ്പി കഷ്ടമേ!

---

ഉച്ചവിശ്രമം = ആകാശത്തിന്റെ മധ്യത്തിൽ അല്പനേരം വിശ്രമം.

ക്ഷണപ്രഭ = മിന്നൽ. കാടുകേറുക = കാട്ടിലേക്കു കടക്കുക എന്നും തെറ്റുപിണയുക എന്നും രണ്ടർത്ഥങ്ങൾ.

കാട്ടിലേക്കു കടന്ന വൃദ്ധനായ അവധൂതൻ തരുണനെപ്പോലെ ചുറുചുറുക്കോടെ നടന്നു മറഞ്ഞു; തരുണനായ കുഞ്ഞൻചട്ടമ്പി വൃദ്ധനെപ്പോലെ തളർന്നുവീണു. ഈ ആശയത്തെ ഒരു ഫലിതരൂപത്തിൽ ഇവിടെ പറയുന്നു, തെറ്റുപറ്റിയാൽ വൃദ്ധൻ, യുവാവിനെപ്പോലെയും, യുവാവ് വൃദ്ധനെപ്പോലെയും ആയിത്തീരുന്നു എന്ന്. മാത്രമല്ല, അവധൂതന്റെ സ്ഥാനം കാടാണ്, ആകയാൽ അവിടെയെത്തിയപ്പോൾ ബലം കൂടി. തരുണന്റെ സ്ഥാനം നാടാണ്. നാടുവിട്ടു കാട്ടിലെത്തിയപ്പോൾ ബലക്ഷയം വന്നു തളർന്നു. പരിചിതങ്ങളായ സ്ഥലത്തിരിക്കുമ്പോൾ ബലം, അപരിചിതസ്ഥാനങ്ങളിലെത്തുമ്പോൾ ബലക്ഷയം - ഇതു സ്വാഭാവികം. ഫുല്ലം = വിടർന്നത്.

എന്നു ചൊല്ലി വിലപിച്ചിടുന്നിതോ
ഉന്നതരവർ മർമരഭാഷയിൽ?
എങ്ങുപോയി മറഞ്ഞു നിന്നീടിലും
ഞങ്ങൾ കണ്ടുപിടിക്കും കിഴവനെ
എന്ന ഭാവത്തിൽ നാലുപാടും പറ-
ക്കുന്നു പത്രികൾ ദൂതരെപ്പോലവേ. (1498)

സിദ്ധവന്ദിതശർവാവതാരമേ!
സിദ്ധിവിദ്യാധിരാജനേ, കൈതൊഴാം!!

55. അർഭകന്റെ ചരിതമവരിൽനി-
ന്ന, പ്പുമാനറിഞ്ഞെന്നോ മുഴുവനും?
"തന്നെയാസ്ഥയാ പിന്തുടർന്നോരിവ-
നുന്നതാശയൻ,തന്നൊളി തേടുവോൻ,
മായതൻ മറ നീക്കിക്കൊടുക്കണം
മാമറപ്പൊരുളോതിക്കൊടുക്കണം
ഇല്ല രണ്ടെന്നു കാട്ടിക്കൊടുക്കണം
ഉൺമ താൻമാത്രമെന്നറിയിക്കണം"
എന്നു ചിന്തിച്ചു വൃദ്ധൻ തിരിച്ചു വ-
ന്നൊന്നു നോക്കിനാൻ കാരുണ്യലോലനായ്.

ക്ഷീണനായിട്ടു മണ്ണിൽ കിടക്കുന്ന
മാനുഷാകാരമാർന്ന മഹേശനെ
തൻകരംകൊണ്ടു തൊട്ടുഴിഞ്ഞീടിനാൻ
പ്രാകൃതവേഷനപ്പുമാൻ ഷൺമുഖൻ.

---

അർഭകന്റെ = കുഞ്ഞന്റെ ചരിത്രം — വീണുകിടക്കുന്ന വാർത്ത പക്ഷികൂജനങ്ങളിൽ നിന്ന് അവധൂതൻ അറിഞ്ഞോ? കുഞ്ഞൻ പ്രകൃതിയേയും പ്രകൃതി കുഞ്ഞനെയും സ്നേഹിക്കുന്നു.

മായതൻ.... = ഒരു യഥാർത്ഥബ്രഹ്മജ്ഞാനിയുടെ സ്വഭാവം. "തന്നെ യാസ്ഥയാ...- അറിയിക്കണം'' = അവധൂതന്റെ ചിന്ത. തന്നൊളി = ആത്മപ്രകാശം. ഉണ്മ = സത്യ വസ്തു.

തൊട്ടുഴിയൽ.... = അവധൂതൻ കുഞ്ഞൻ ചട്ടമ്പിയെ ശരീരത്തിൽ തൊട്ടുഴിയുന്നത് ആത്മാവിനെ തൊട്ടുണർത്തിയ സ്പർശദീക്ഷ എന്ന ചടങ്ങായിരുന്നു.

രണ്ടുപേരും പുളകമണിയുന്നു,
കണ്ടു നില്ക്കുന്നു കാനനം കൗതുകാൽ
തൊട്ടുഴിയല, ല്ലായതാത്മാവിനെ-
ത്തൊട്ടുണർത്തലാണെന്തൊരു നാടകം!

ആഴിയാറിനെ വാരിപ്പുണരുന്ന
പോലെ, യാ വൃദ്ധനർഭകൻതന്നെയും
ക്ഷോണിയിൽനിന്നു താങ്ങിയെടുത്തു തൻ
വേർത്തമാറോടണച്ചു പിടിച്ചുപോൽ!
കേവലാശ്ലേഷമല്ല, തദ്വൈതസം-
സിദ്ധിദീക്ഷ! ഫലിച്ചു തപസ്സുകൾ!! (1522)

56. വാച്യമല്ലാത്തൊരേതോ രസായന-
മാസ്വദിച്ചവനെന്നപോലർഭകൻ
കണ്ണുകൾ തുറന്നീക്ഷിച്ച നേരത്തു
കണ്ടുപോ, ലന്നിമിഷത്തിൽ വൃദ്ധനെ-
ത്തന്നൊളിയുടെ ലീലാവിലാസമായ്
തന്നരികിലണഞ്ഞ ഷഡാസ്യനെ-
കോടിചന്ദ്രക്കുളുർമ വഹിച്ചീടും
കോടിസൂര്യപ്രകാശത്തെയെന്നപോൽ!
അർഭകന്നു തന്നാന്തരചക്ഷുസ്സോ-
ടൊപ്പമേ പുറം കൺകളും നേടിപോൽ
എങ്ങുമേപ്പോഴുമധ്യാത്മസത്യത്തെ
മങ്ങലില്ലാതെ കാണുവാൻ കൗശലം!

---

അദ്വൈതസംസിദ്ധിദീക്ഷ - ബ്രഹ്മബോധസംസിദ്ധിക്കായി ഗുരു ശിഷ്യനു നൽകുന്ന ദീക്ഷ. ആന്തരചക്ഷുസ്സ് = ഉൾക്കണ്ണ്. പുറം കണ്ണുകൾ = ബാഹ്യ നേത്രങ്ങൾ.

എങ്ങുമെപ്പോഴും...- അവധൂതന്റെ സ്പർശദീക്ഷയാൽ ആത്മജ്ഞാനം പരിപൂർണ്ണമായി നേടിയ കുഞ്ഞൻ ചട്ടമ്പി കണ്ണടച്ചാലും കൺതുറന്നാലും വ്യത്യാസമില്ലാതെ എല്ലായിടത്തും എല്ലാ സമയത്തും ബ്രഹ്മദർശനശക്തി സമ്പാദിച്ചു.

അർഭകനെ വിടുർത്തി മടിയിൽ നി-
ന്നക്ഷണത്തിൽ മറഞ്ഞു ജരഠനും.,
കണ്ടതെല്ലാം കിനാവെന്നപോലവേ
കണ്ണിൽ നിന്നു മറഞ്ഞിതെന്നാകിലും
ദിവ്യമാമ, ക്കിനാവിൽ കിടച്ചതു
സത്യമായിട്ടവനിൽ നിലകൊണ്ടു!
പിന്നെയെപ്പൊഴുമെങ്ങുമൊരാനന്ദം-
തന്നെ ബോധമബാധിതമാകയാൽ;
അന്നു ചട്ടമ്പി ചട്ടമ്പിസ്വാമിയായ്
മന്നിലാഗതമായീ നവയുഗം!! (1544)

വിണ്ണിൽനിന്നതു കണ്ടൊരസ്സൂര്യനു
സംന്യസിക്കുവാനാശ വളർന്നുവോ?
കാവിവസ്ത്രമുടുക്കുവാൻ തോന്നിയോ?
കാവിവർണം തടവുന്നിതംബരം! (1548)

സിദ്ധവന്ദിതശർവാവതാരമേ!
സിദ്ധിവിദ്യാധിരാജനേ, കൈതൊഴാം!!

---

ജരഠൻ = വൃദ്ധൻ. ക്ലേശാനുഭവങ്ങളെല്ലാം സ്വപ്നം പോലെ മാഞ്ഞു. ഫലം ലഭിച്ചാൽ അങ്ങനെയാണല്ലോ. ബോധം അബാധിതം... = ലഭിച്ച ആത്മജ്ഞാനത്തിന് പിന്നീട് വിഘ്നങ്ങളൊന്നുമുണ്ടായിട്ടില്ല. കാവിവർണം.... = സൂര്യാസ്തമയസമയസൂചന. ചട്ടമ്പിസ്വാമികളെ ബ്രഹ്മജ്ഞാനിയായി ദർശിച്ച സൂര്യന്റെ ആഗ്രഹം തനിക്കും സംന്യാസം സ്വീകരിക്കണമെന്നായിരുന്നുവോ? തത്ഫലമാണോ കാവിവസ്ത്രമുടുത്തത്? ഈ കല്പന അത്യന്തം സുന്ദരം.

## കാലമായി

57. ഏതറിഞ്ഞാകിലെല്ലാമറിഞ്ഞുവോ
ഏതിൽ മീതെയൊന്നില്ലയോ നേടുവാൻ
ഏതിലെല്ലാമുരുകി ലയിപ്പിതോ
ഏതിലില്ലയോ രണ്ടെന്ന ഭാവന,
ആത്മതത്ത്വം - അ, തായത്തമാക്കിയൊ-
ർഭകൻ കണ്ടു വിശ്വത്തെയക്ഷണം
ഏകസത്യമാം ബ്രഹ്മമായിട്ടുതാൻ
ലോകഭാഗ്യമേ, നീ ജയിക്കുന്നിതേ!

വ്യാസശങ്കരബുദ്ധ പ്രതിഭകൾ
വ്യക്തമായിട്ടിണക്കി മഹേശ്വരൻ
ചാരുലീലാവിലാസങ്ങളാലിഹ
പാരിലാമോദവിസ്മയതാണ്ഡവം
പേർത്തവതരിപ്പിക്കുന്ന നാളുകൾ
പാർത്തുകാണുവാനുള്ള സമയമായ്!

---

ഏതറിഞ്ഞാകിൽ....- വസ്തുബോധം ഉണ്ടായ ഒരു ബ്രഹ്മജ്ഞന്റെ സ്ഥിതി. ലോകഭാഗ്യമേ!... ചട്ടമ്പിസ്വാമികൾക്ക് ബ്രഹ്മജ്ഞാനം ലഭിച്ചത് ലോകഭാഗ്യമാണ്. കാരണം തന്റെ ജ്ഞാനസമ്പത്ത് സൈദ്ധാന്തികമായും പ്രായോഗികമായും ജനങ്ങൾക്കിടയിൽ പ്രചരിപ്പിക്കാൻ വേണ്ടിയാണല്ലോ.

വ്യാസശങ്കര...= വ്യാസനും ശങ്കരനും കൂടിയാൽ സ്വാമിയായല്ലോ എന്ന് ശ്രീനാരായണഗുരുദേവൻ ചട്ടമ്പിസ്വാമി തിരുവടികളെക്കുറിച്ച് ഒരിക്കൽ പ്രസ്താവിച്ചിട്ടുണ്ട്. വിജ്ഞാനത്തിൽ വ്യാസൻ, അഹിംസാസിദ്ധിയിൽ ബുദ്ധൻ, പ്രതിഭയിൽ ശങ്കരൻ.

ചാരുലീല... സമയമായ് - ഇനിയങ്ങോട്ട് ചട്ടമ്പിസ്വാമി തിരുവടികൾ തന്റെ അവതാരലീലകൾ പ്രദർശിപ്പിക്കുന്നതിന് ആരംഭിക്കുന്നതായി കവികല്പന. ആമോദവും വിസ്മയവും ജനമനസ്സിൽ നൃത്തം ചെയ്യുന്ന വിധത്തിലായിരുന്നു സ്വാമികളുടെ അനന്തരകൃത്യങ്ങൾ. ജന്തുകാരുണ്യപ്രവർത്തനങ്ങൾ അവിടുന്നു കാണിച്ചതെല്ലാം അത്ഭുതകരങ്ങളായിരുന്നല്ലോ. അടുത്ത കാണ്ഡത്തിൽ അവയിൽ ചിലതു വർണിക്കപ്പെടുന്നതാണ്.

കാലമായീ, തുടയ്ക്കൂ മിഴികൾ നീ!
കേരളത്തിന്റെ പൂതവിഹായസ്സിൽ
ജീവകാരുണ്യപൂർണചന്ദ്രോദയം
കേവലാനന്ദചന്ദ്രികാസുന്ദരം
കൺകുളുർക്കനെക്കണ്ടു തെളിയുവാൻ
– കാലമായീ – വിടർത്തു മിഴികൾ നീ!

കാലമായീ, ചെവികൾ തുറക്കു നീ!
കേരളത്തിന്റെ പുണ്യമാം മണ്ണിതിൻ
മാനവത്വമഹത്ത്വമുതിർത്തിടും
ജ്ഞാനവിജ്ഞാനവിപ്ലവകാഹളം
നാലുപാടും നിറഞ്ഞു മുഴങ്ങുവാൻ
– കാലമായീ – തുറക്കൂ ചെവികൾ നീ!

കാലമായീ, മനുഷ്യർ മനുഷ്യനെ
മാററിനിർത്തുന്ന കോട്ടമതിലുകൾ
ദുർഭഗാചാരഭൂതങ്ങൾ നിർമ്മിച്ച
ദുർഗമദുർഗരക്ഷാകവചങ്ങൾ
വെട്ടിയെല്ലാം പൊളിച്ചു മാററീടുവാൻ
കാലമായീ, തെളിയട്ടെ നിൻമുഖം! (1580)

---

ജീവകാരുണ്യപൂർണചന്ദ്രോദയം = ജീവകാരുണ്യമാകുന്ന പൂർണ ചന്ദ്രന്റെ ഉദയം. സ്വാമിതിരുവടികളെ ജീവകാരുണ്യ പൂർണ ചന്ദ്രനാക്കി കല്പിച്ചിരിക്കുന്നു. കേവലാനന്ദം = ബ്രഹ്മാനന്ദം ബ്രഹ്മാനന്ദപ്പൂനിലാവാണ് ഈ ചന്ദ്രൻ പൊഴിച്ചത്.

മാനവത്വം = മനുഷ്യത്വം. മഹത്ത്വം = മേന്മ.

ജ്ഞാനവിജ്ഞാനവിപ്ലവകാഹളം — ആത്മീയമായമണ്ഡലത്തിലും ഭൗതികമായ സാമൂഹ്യമണ്ഡലത്തിലും പരിവർത്തനം ഉണ്ടാക്കുന്നതിന്റെ പ്രഥമകാഹളശബ്ദം.

ദുർഭഗാചാരഭൂതങ്ങൾ = ഭാഗ്യംകെട്ട ദുരാചാരങ്ങളാകുന്ന ഭൂതഗണങ്ങൾ, ദുർഗമദുർഗ....പ്രവേശിക്കുവാൻ പ്രയാസമുള്ള കോട്ടകളാകുന്ന രക്ഷാകവചങ്ങൾ. നിൻമുഖം = ലോകഭാഗ്യത്തിന്റെ മുഖം.

കാലമായീ, ഭുവനധർമങ്ങൾതൻ
കാതലൊന്നെന്നു, മീശ്വരനൊന്നെന്നും,
മാർഗഭേദങ്ങളുണ്ടെങ്കിലും നദീ-
വർഗമബ്ധിയിലെന്നപോലേവരും
ഒത്തുചേരുമൊരിടത്തുതാനെന്നു-
മുള്ള ചിന്തയാം കല്പകവല്ലരി
ചിത്തമാകും തടത്തിൻ നടുവിലായ്
നട്ടു മുറ്റും വളർത്തുവാനില്ലിനി-
ത്താമസം ലോകഭാഗ്യമേ, വെല്ക നിൻ
സാമരസ്യമനോജ്ഞം നവയുഗം!

സിദ്ധവന്ദിതശർവാവതാരമേ!
സിദ്ധിവിദ്യാധിരാജനേ, കൈതൊഴാം!!

ആതൃണശൈലമാകൃമിസത്യക-
മാസകല, മീ മേദുരബ്രഹ്മാണ്ഡം

---

കാലമായീ .... നവയുഗം ....- ലോകമതങ്ങളുടെ സാരാംശം ഒന്നാണെന്നും ഈശ്വരൻ ഒന്നാണെന്നും അനേകം നദികൾ ഒടുവിൽ സമുദ്രത്തിൽ എത്തുന്നതുപോലെ എല്ലാ ജന്തുക്കളും ഒരേ ഈശ്വരനിൽ എത്തിച്ചേരുമെന്നുമുള്ളതായ വിശിഷ്ട ചിന്ത ഒരു കല്പകവല്ലരിയാണെന്നു കവി കല്പിച്ചിരിക്കുന്നു. സർവ്വാഭീഷ്ടങ്ങളും സാധിപ്പിക്കുന്ന ദിവ്യമായ ഈ കല്പകവല്ലി മനസ്സാകുന്ന തടത്തിൽ നട്ടുവളർത്തുവാൻ ഇനി ഒട്ടും താമസമില്ലെന്നും തന്മൂലം സമഭാവനയോടുകൂടിയ ഒരു പുതുയുഗം ഉടനെ വരാനിരിക്കുന്നുവെന്നും പ്രസ്താവിച്ചുകൊണ്ട് ലോകഭാഗ്യത്തെ അഭിനന്ദിച്ചിരിക്കുന്നു. ഭുവനധർമ്മങ്ങൾ = ലോകമതങ്ങൾ. മാർഗഭേദങ്ങൾ - ഈശ്വരനെ പ്രാപിക്കാൻ ഓരോ മതത്തിലും ആചാര്യന്മാർ ഉപദേശിച്ചിട്ടുള്ള വിവിധ മാർഗ്ഗങ്ങൾ. നദീവർഗ്ഗം = അനേകം നദികൾ കല്പകവല്ലരി = സ്വർഗ്ഗലോകത്തിലെ ഒരു ദിവ്യലത.

സാമരസ്യമനോജ്ഞം = സമഭാവനകൊണ്ട് ശോഭനം.

ആതൃണശൈലം = തൃണം മുതൽ ശൈലം വരെ. ആകൃമിസത്യകം = കൃമി മുതൽ സത്യകൻ (ബ്രഹ്മാവ്) വരെ. മേദുരബ്രഹ്മാണ്ഡം = വലിയ ഈ പ്രപഞ്ചം.

ഏകനീഡമെന്നുള്ളതാം വാസ്തവ-
മേവരുമറിഞ്ഞീടുമാറീശ്വരൻ
ശ്വേതവാസോനിരന്വയ വേഷനായ്
ശ്രീലഭട്ടാരചട്ടമ്പിസ്വാമിയായ്,
പാദപങ്കജസ്പർശപവിത്രിത-
മേദിനീകനായ്, വിശ്വവിഗീതനായ്
സഞ്ചരിക്കുന്ന കാലമണഞ്ഞല്ലോ!
സഞ്ചിതം പുണ്യമിന്നു ഫലിച്ചല്ലോ! (1600)

സിദ്ധവന്ദിതശർവാവതാരമേ!
സിദ്ധിവിദ്യാധിരാജനേ, കൈതൊഴാം!!

---

ഏകനീഡം = ഒരു കൂട്. ശ്വേതവാസോനിരന്വയവേഷൻ = വെളുത്ത വസ്ത്രം ധരിച്ച സന്യാസിവേഷത്തോടുകൂടിയവൻ. നിരന്വയൻ = സംന്യാസി. ശ്രീലൻ = ശക്തിമാൻ, കീർത്തിമാൻ.

ഭട്ടാരൻ = അഭിവന്ദ്യൻ, പാദ...നീകൻ = പാദസ്പർശം കൊണ്ടു പരിശുദ്ധമാക്കപ്പെട്ട ഭൂമിയോടുകൂടിയവൻ. വിശ്വവിഗീതൻ = വിശ്വത്താൽ വാഴ്ത്തപ്പെട്ടവൻ.

'ചട്ടമ്പി'യായ കുഞ്ഞൻ അവധൂതസ്പർശദീക്ഷയാൽ ജീവന്മുക്തനായി, ചട്ടമ്പി സ്വാമിതിരുവടികളായി, പരമഭട്ടാരകനായി, ശ്രീ വിദ്യാധിരാജനായി, ശ്രീ തീർത്ഥപാദനായി, കേരളത്തിന്റെയും, ഭാരതത്തിന്റെയും ലോകത്തിന്റെ തന്നെയും നവയുഗവിധാതാവായിത്തീർന്ന നിമിഷം ജഗത്തിന്റെ പൂർവ്വപുണ്യം പൂർണ്ണമായും ഫലിച്ചതായി കവി വിശ്വസിക്കുന്നു.

**കാണ്ഡം ഒന്ന് സമാപ്തം**

## കാണ്ഡം - രണ്ട്

# ജീവകാരുണ്യ കഥകൾ

പരമഭട്ടാരക ശ്രീ ചട്ടമ്പിസ്വാമി തിരുവടികളുടെ അവതാര ലക്ഷ്യവും ജീവിതസന്ദേശവും സ്നേഹവാത്സല്യകാരുണ്യാധിഷ്ഠിതമായ അഹിംസയാണ്. "ദയാമയസ്വഭാവേന ദൂരീകൃതതഥാഗതഃ" എന്നാണ് അവിടുത്തെപ്പറ്റി പ്രഥമജീവചരിത്രകാരനായ പറവൂർ ശ്രീ. കെ.ഗോപാലപിള്ള പ്രശസ്തിപദ്യത്തിൽ അനുസ്മരിച്ചിട്ടുള്ളത്. അണുപ്രാണികൾ മുതൽ മനുഷ്യൻവരെയുള്ള ജന്തുക്കളെയും അങ്ങോട്ടു സ്നേഹിക്കുകയും, അവരാൽ ഇങ്ങോട്ടും സ്നേഹിക്കപ്പെടുകയും ചെയ്യുക എന്ന അത്യത്ഭുതകരമായ ഒരവസ്ഥാവിശേഷമാണ് ആ ജീവിതത്തെ മററു മഹാത്മാക്കളുടേതിൽ നിന്നു വേർതിരിച്ചു നിർത്തുന്നത്. ഈ ലഘു ഭാഷാകാവ്യത്തിൽ ഒമ്പതു സംഭവ കഥകൾ മാത്രമേ ചേർത്തിട്ടുള്ളു. ഇവയെല്ലാം ഒരു ലേഖനത്തിലല്ലെങ്കിൽ മറ്റൊരു ലേഖനത്തിൽ അനുഭവസ്ഥർ രേഖപ്പെടുത്തിയിട്ടുള്ളവയത്രേ. പ്രസ്തുതമായ അഹിംസാ സന്ദേശത്തിന്റെ വ്യാപ്തി സമസ്തചരാചരങ്ങളിലേയ്ക്കും വ്യാപിച്ചിരുന്നു എന്നും അതുമൂലമാണ് അവിടുന്ന് ഒരു ദേവമനുഷ്യനായി - അവതാര പുരുഷനായി ഗണിക്കപ്പെടുന്നത് എന്നും പറയേണ്ടതില്ലല്ലോ.

ഇതിൽ പ്രതിപാദിതങ്ങളായ സംഭവ വൃത്താന്തങ്ങളെ സാധാരണ ജീവചരിത്ര ഗ്രന്ഥത്തിലെന്നപോലെ കാലക്രമാനുസാരിയായി സംവിധാനം ചെയ്യുവാൻ എളുപ്പമല്ല. ഇന്ന സംഭവം കഴിഞ്ഞിട്ടാണ് ഇന്ന സംഭവം നടന്നത് എന്ന് ക്ലിപ്തമായിപ്പറയുവാൻ സാധ്യമല്ല എന്നതാണ് അതിനു കാരണം. കവി ഉദ്ദേശിക്കുന്ന രീതിയനുസരിച്ച് അങ്ങനെയൊരു കാലാവബോധാധിഷ്ഠിതമായ അവതരണത്തിന് അത്രവലിയ പ്രസക്തിയുമില്ല. അവതാരമഹത്വത്തെ പ്രകാശിപ്പിക്കുതിന് ക്രമം ഒരു പ്രശ്നവുമല്ലല്ലോ.

കാളവണ്ടി എന്ന ഇതിവൃത്തം തെക്കൻ തിരുവിതാംകൂറിലൊരിടത്തുവച്ചും, അനുജൻ, പട്ടിസ്സദ്യ, മാതളകഥ, പുഷ്പകഥ എന്നിവ തിരുവനന്തപുരം നഗരത്തിലെ ഓരോ ഗൃഹത്തിൽ വച്ചും, ചേരക്കഥ, മൂഷകകഥ, ഉറുമ്പിൻ കഥ എന്നിവ മാവേലിക്കരയിൽ വച്ചും, കടുവക്കഥ കോടനാട്ടു വനത്തിൽവച്ചും നടന്നതാണ്. ഈ ദൃശങ്ങളായ ജന്തുകാരുണ്യ കഥകൾകൊണ്ട് നിറഞ്ഞതായിരുന്നു അവിടുത്തെ ജീവിതം. സംഗതിവശാൽ ലേഖനങ്ങളിലൂടെ പ്രസിദ്ധി നേടിയവയാണ് ഇവ എന്നുമാത്രം.

അവശ്യം വേണ്ട വിശദീകരണങ്ങൾ അതാതിടങ്ങളിൽ നൽകിയിട്ടുണ്ട്.

## [ കാളവണ്ടി ]

സിദ്ധവന്ദിതശർവാവതാരമേ!
സിദ്ധിവിദ്യാധിരാജനേ, കൈതൊഴാം!!

1. ജീവകാരുണ്യമൊന്നിനാൽ മാനവൻ
ദേവഭാവം വിളിച്ചുപറയുന്നു;
പ്രേമസാമ്രാജ്യവിസ്തൃതിയ്ക്കൊത്തുതാൻ
ബ്രഹ്മമായി വളർന്നുവിളങ്ങുന്നു.
സോമശേഖരപുണ്യാവതാരമാം
സ്വാമിതന്നെയിതിന്നു നിദർശനം! (6)

സിദ്ധവന്ദിതശർവാവതാരമേ!
സിദ്ധിവിദ്യാധിരാജനേ, കൈതൊഴാം!

2. അർഭകനഥ ഷൺമുഖദാസനായ്
അർച്ചനീയനാം ചട്ടമ്പിസ്വാമിയായ്
പിന്നെയങ്ങു പരമഭട്ടാരനായ്

---

ജീവകാരുണ്യ... വിളങ്ങുന്നു - മനുഷ്യൻ ദേവനായി ഉയർന്നു വളരുന്നതിന്റെ മികച്ച ഒരു ലക്ഷണമാണ് ജീവകാരുണ്യം. ഈ ഗുണത്തിന്റെ വലിപ്പവും വിസ്തൃതിയും ആ വ്യക്തിയുടെ ബ്രഹ്മജ്ഞാനത്തിന്റെ മാനദണ്ഡമാണ്. നിദർശനം = ദൃഷ്ടാന്തം.

വന്നു കേരളധാത്രിതൻ മണ്ണിതിൽ
സംഗഹീനസംചാരസമാധിയാൽ
തുംഗപുണ്യം വിളയിച്ച നാളുകൾ!
ജീവകാരുണ്യലീലകൾ കാഴ്ചവ-
ച്ചേവരേയുമുണർത്തിയ നാളുകൾ!
വിശ്വമാനവജീവിതദർശന-
ത്തിന്നു ഭാഷ്യം ചമച്ചോരു നാളുകൾ!
ഭാവശുദ്ധി പ്രകർഷപ്രഭാവിത-
ദേവമാനുഷവർഗാഭിമാനമേ!
എങ്ങുനിന്നപദാനങ്ങളോതുവാ-
നെന്റെ കൈവശമാർഷഫണിതികൾ? (20)

3. അന്തരംഗമാം പൂങ്കാവനത്തിലെ-
ശ്ശാന്തസുന്ദരചിന്താമലരുകൾ
സ്നേഹമാകും പരിമളവായ്പിനാൽ

---

സംഗഹീനസംചാരസമാധി - നിസ്സംഗനായി സഞ്ചരിക്കുക എന്നത് സംന്യാസിമാർക്ക് ഒരു തരം സമാധി തന്നെയാണ്. വിശ്വമാനവ ജീവിത ദർശനം - ലോക മനുഷ്യന്റെ ജീവിതത്തിലെ തത്ത്വചിന്ത. ഭാഷ്യം = വ്യാഖ്യാനം. തന്തിരുവടിയുടെ ജീവിതം വിശ്വമാനവജീ വിത ദർശനത്തിന്റെ ശരിയായ ഒരു അവതരണവും വിശദീകരണ വുമായിരുന്നു.

അപദാനങ്ങൾ = മഹത്തായ കഥകൾ. ആർഷഫണിതികൾ = ഋഷിക ളുടേതുപോലുള്ള വാക്കുകൾ. അവതാര പുരുഷന്മാരുടെ കഥകൾ വിസ്തരിക്കുമ്പോൾ അതിനുതക്കവണ്ണം ഉചിതമായ വാക്കുകൾ സാധാരണക്കാർക്ക് ലഭിക്കുവാൻ പ്രയാസമാണ്. ആകയാൽ തന്റെ പ്രതിപാദനം അപൂർണ്ണമായിരിക്കുവാനേ ഇടയുള്ളൂ എന്നു സൂചന.

അന്തരംഗമാം..... കൊള്ളുവാൻ - ഈശ്വരൻ മനുഷ്യനായി അവതരി ക്കുമ്പോൾ ഇവിടെ അപ്രതീക്ഷിതമായ ഒരു വസന്തകാലം ആവിർഭ വിക്കുന്നു. എല്ലാ ജീവജാലങ്ങൾക്കും നിർവൃതിദായകമാണ് ആ സമ യം. അങ്ങനെയൊരു അപൂർവ സന്ദർഭം ഈശ്വരാവതാരത്തെ മുൻകൂട്ടി അറിയിക്കുകയും ചെയ്യുന്നു.

ചേർപ്പു മന്നിൽ വസന്തം ചിലകാലം
ജന്തുസാമാന്യനിർവൃതിദായക-
മുത്തരോത്തരമാലോചനാമൃതം!
ഈശ്വരനവതീർണനെന്നേവരും
വിശ്വസിക്കുവാൻ, സാന്ത്വനം കൊള്ളുവാൻ. (28)

അന്നൊരു ശുഭസായാഹ്നവേളയി-
ലർഭകാഹ്വയൻ സ്വാമി ഭട്ടാരകൻ
രാജവീഥിയിലൂടെ നടക്കുന്നു
രാജമാനസിതാംബരനേകനായ്
മന്ദമാരുതൻ വന്നു തടവുന്നു
കുന്ദശുഭ്രജടാശ്മശ്രുമണ്ഡലം. (34)

അർഭകന്റെ കടാക്ഷമിടയ്ക്കിടെ-
യേറ്റുകൊണ്ടസ്തതാപൻ ദിനപതി
അഭ്രസംന്യാസി-സാന്ധ്യവിധികൾക്കായ്
അംബുധിയിലേയ്ക്കെത്താനൊരുങ്ങുന്നു. (38)

4. ആതപാത്യയസന്തോഷവായ്പൊടു-
മാവഴിക്കുനടക്കും പ്രഭുവിനെ
ആവതും കണ്ടു വാഴ്ത്തുവാൻ പക്ഷിക-
ളാഗമിക്കുന്നു പാർശ്വവൃക്ഷങ്ങളിൽ (42)

---

രാജവീഥി - തിരുവനന്തപുരത്തു നിന്നു കന്യാകുമാരിക്കു പോകുന്ന മുഖ്യമായ മാർഗത്തിൽ നെയ്യാററിൻകരയ്ക്കപ്പുറത്തുള്ള ഒരു സ്ഥലത്തു വച്ചാണ് ഈ സംഭവം നടന്നതെന്നൂഹിക്കപ്പെടുന്നു. രാജമാനം = ശോഭിക്കുന്നത്. സിതാംബരം = വെളുത്ത വസ്ത്രം. കുന്ദശുഭ്രജടാശ്മശ്രുമണ്ഡലം = മുല്ലപ്പൂപോലെ വെളുത്ത താടിരോമങ്ങൾ.

അസ്തതാപൻ = ചൂടില്ലാത്തതായവൻ; ദുഃഖമകന്നവൻ, സ്വാമി തിരുവടികളുടെ കടാക്ഷത്താൽ ഭക്തന്മാരുടെ സന്താപമൊഴിയുന്നു എന്നു ധ്വനി. ഇവിടെ അസ്തമയ സന്ധ്യാസമയം സൂചിതം.

ആതപാത്യയം = വെയിലിന്റെ നാശം. തന്തിരുവടികൾക്ക് വെയിൽ ഒന്നു മാത്രമാണ് അസഹനീയമായിരുന്നത്. പാർശ്വവൃക്ഷങ്ങൾ = വഴിയരികിലെ മരങ്ങൾ.

വാനവരുടെ വാർത്തകൾ വാനിൽനി-
ന്നാനയിക്കും പറവക്കുലങ്ങളേ!
നിങ്ങൾതൻ കൺകളത്രയും സൂക്ഷ്മങ്ങൾ
നിങ്ങൾ കണ്ടുപിടിക്കുന്നിതുൺമയെ!
പാർത്തു കാണുകിലങ്ങോട്ടുമിങ്ങോട്ടും
പാന്ഥരെത്ര നടക്കുന്നു വീഥിയിൽ!
ആരുതാൻ കണ്ടെറിഞ്ഞിതു സ്വാമിത-
ന്നാത്മതേജോവിലാസവിശേഷങ്ങൾ? (50)

5. രണ്ടുകാളകളൊത്തു വലിക്കുന്ന
വണ്ടി ഭാരവുമായിട്ടതുവഴി
സ്വാമി നീങ്ങും ദിശയിലിഴയുന്നു-
ണ്ടാ, മുഹൂർത്തത്തിലാമയെപ്പോലവേ.
ശാകടികന്റെ വക്രതമാവേളയിൽ
വ്യാകുലമായിതക്ഷമാഭാരത്താൽ (56)

മൂകജന്തുക്കളല്ലയോ? തങ്ങൾതൻ
ശോകമെവ്വിധം നാവെടുത്തോതിടും.?
എങ്കിൽ മർത്ത്യനതൂഹിച്ചറിയുമോ?
എങ്ങിവൻ സ്വീയകാര്യൈകതത്പരൻ!

---

വാനവരുടെ ....– ആകാശത്തിൽ ഉയരെപ്പറന്നുകൊണ്ട് ദേവന്മാരുടെ വാർത്തകളറിഞ്ഞ് ഭൂമിയിലേയ്ക്കെത്തിക്കുന്ന സന്ദേശവാഹകരാണ് പക്ഷികൾ എന്നു കവി കല്പന. അവയുടെ കണ്ണുകൾക്ക് കണ്ടറിയുവാനുള്ള കണ്ണുകൾ മനുഷ്യരുടേതിനേക്കാൾ കൂടുതലാണ്. സ്വാമി തിരുവടികളെ വഴി നടക്കുന്ന പാന്ഥന്മാർ തിരിച്ചറിഞ്ഞില്ല. പക്ഷികൾ തിരിച്ചറിഞ്ഞിരിക്കുന്നു എന്ന കല്പന — സുന്ദരമായ ഭാവന.

ആമയെപ്പോലവേ — കയറ്റത്തിൽ കാളവണ്ടിയുടെ മന്ദഗതി സൂചിതം. ശാകടികൻ = വണ്ടിക്കാരൻ. അക്ഷമാഭാരം — കാളകൾ വേഗത്തിൽ നടക്കാത്തതിനാൽ അയാളുടെ ക്ഷമ തീരെ നശിച്ചിരിക്കുന്നു. സ്വീയകാര്യൈകതത്പരൻ = തന്റെ കാര്യത്തിൽ മാത്രം താത്പര്യമുള്ളവൻ. അക്ഷമതൻ വരമ്പു മുറിയുകിൽ = അക്ഷമ അതിരുകടന്നാൽ.

അക്ഷമതൻ വരമ്പുമുറിയുകി- *
ലക്ഷണം നരൻ കോപാഗ്നിപർവ്വതം;
രാക്ഷസരൂക്ഷചേഷ്ടയാം ലാവയെ -
ച്ചുറ്റിലുമൊഴുക്കീടുന്നു നിഷ്കൃപം!
ഹാ! ശരിതന്നെ, ചിന്തിച്ചതത്രയും ;
ശാകടികനെടുക്കുന്നു ചാട്ടവാർ,
ഓങ്ങിയൂക്കിലടിക്കുന്നു കൂടുതൽ
മങ്ങലേറ്റു നടക്കുന്ന കാളയെ!
വേദനിച്ചു ചുളുങ്ങി "ഹോ" എന്നൊരു
ശബ്ദമോടും തുടച്ചിതു തൻ തുട
അർഭകസ്വാമി, യശ്ശകടാന്തിക-
ത്തിങ്കലൂടെ നടന്നു നീങ്ങുന്നവൻ.
കാളതൻ പുറത്തേല്പിച്ചോരാഹതി
കൊണ്ടതു തന്റെ ദേഹത്തിലെന്നപോൽ!
ജീവകാരുണ്യസിദ്ധന്റെ തൻമയീ-
ഭാവമമ്പോ ജയിക്കുന്നു മേല്ക്കുമേൽ. (76)

സിദ്ധവന്ദിതശർവാവതാരമേ!
സിദ്ധിവിദ്യാധിരാജനേ, കൈതൊഴാം!!

6. ആരിതെന്നുറ്റു നോക്കി പഥികനെ-
ശ്ശാരദാംബുദശുഭ്രശാടീകനെ:
ഭൂതിധൂളിയാൽ വെൺമ ചൊരിയുന്ന
വീതികൂടിയ നെറ്റിത്തടം, വിരി-
മാറിനെ മറയ്ക്കുന്നതാം താടി, വെൺ-
ചാരനേർനിറമാർന്ന ജടാഭരം

---

രാക്ഷസരൂക്ഷചേഷ്ട = രാക്ഷസന്മാരുടേതുപോലുള്ള ക്രൂരപ്ര വർത്തി. കൂടുതൽ മങ്ങൽ = അധികം ക്ഷീണം. ആഹതി = പ്രഹ രം. ജീവകാരുണ്യ..മേല്ക്കുമേൽ — ജീവകാരുണ്യസിദ്ധിയുള്ളവർ എല്ലാ ജീവികളെയും താനായിക്കാണുന്നു. ശാരദാംബുദശു ഭ്രശാടീകൻ = ശരത്കാലമേഘംപോലെ വെളുത്ത വസ്ത്രമുള്ള വൻ. കൊമ്പുകളും ചില്ലകളും ഇലകളും പൂക്കളും നിറഞ്ഞ മര ങ്ങളെ ജടയും മുടിയും വളർത്തിയ സംന്യാസിമാരോട് തുലനം ചെയ്തിരിക്കുന്നു.

— ഈ വിധമെത്ര പേരെ ഞാൻ കണ്ടതി-
ല്ലീ വഴിക്കു, നടക്കും മരങ്ങൾ പോൽ?
ശാകടികനീ മട്ടു വിചാരിച്ചു
വാഹനം തെളിച്ചങ്ങു കടന്നുപോയ്! (86)

ഇന്നു വാഹകചോദക! നിന്റെ കൺ-
മുന്നിൽ വന്നൊരീ ദീക്ഷാധനൻ യമി
ലോകസാമാന്യഭിക്ഷുവെന്നോർത്തിതോ?
പോക, പോക നീയന്തിഗുഹയ്ക്കുള്ളിൽ!
കൂരിരുളിൽ നീ മുങ്ങി മറഞ്ഞാലും
ഭൂരിപുണ്യമീപ്പൂരുഷദർശനം!
തന്നിരിക്കുന്നു ഹാ നിന, ക്കീയുപ-
ദാനരൂപകശൈലൂഷകപദം!
പേരു നൽകാതെ പേരെടുത്തോരു നീ
എറ്റുമാനൂരഘോരൻ വൃഷപതി! (96)

"അന്യവേദന തന്റെയെന്നായിട്ടു
തോന്നിയോരിവനാരായിരിക്കണം?
സംന്യസിച്ചവനല്ല കാഷായമി-
ല്ലുന്നതൻ നടരാജനോ? പാർത്തിടാം".
സംഭവത്തിനു സാക്ഷികളായുള്ളോ-
രധ്വഗർ ചിലരേവമുറപ്പിച്ചു

---

വാഹകചോദകൻ = വണ്ടി ഓടിക്കുന്നവൻ. ദീക്ഷാധനൻ = തപോധ നൻ. അന്തിഗുഹ = സന്ധ്യയാകുന്ന ഗുഹ. അന്തിയിരുട്ടിൽ വണ്ടിയും വണ്ടിക്കാരനും മറയുന്നു. അങ്ങനെ ഇരുട്ടിൽ മറയാൻ പോകുന്ന വണ്ടിക്കാരനു സ്വാമിയുടെ ദർശനം കിട്ടിയതു പരമഭാഗ്യം.

ഈ ഭാഗ്യത്തിന്റെ ഫലമായി പ്രസ്തുത ഇതിവൃത്ത നാടകത്തിലെ ഒരു നടന്റെ പദവി അവന് ലഭിച്ചു. പേരു നൽകാതെ ....— വണ്ടി ക്കാരൻ ആരെന്നറിയില്ല പേരറിഞ്ഞില്ലെങ്കിലും ഈ കഥയിലൂടെ അവനു പേരു കിട്ടി—പ്രശസ്തി കിട്ടി! "നൽകാതെ നേടുന്ന" സ്വഭാവം ഏറ്റുമാനൂരപ്പന്റേതാണല്ലോ.

സ്വാമി തന്റെ പിറകിൽ വികല്പങ്ങ-
ളുൺമതൻ പിന്നിലെന്നപോൽ നീങ്ങിനാർ (104)

7. അത്തരുണത്തിലെങ്ങുനിന്നോ ചില-
രെത്തിയ, ജ്ജടാധാരിതൻ മുമ്പിലായ്
അശ്രുവാർത്തു വണങ്ങി നിലകൊണ്ടാ-
രധ്വഗരിതു കണ്ടാർ സവിസ്മയം,
ദീനവത്സലനാകും മഹാനെ ഹാ
ഹീനബുദ്ധിയാൽ ശങ്കിച്ചു പോയതിൽ
സാനുതാപരവരും വണങ്ങിനാർ;
മുന്നിൽ മൗഢ്യം, പിറകെ വിവേകവും!
ഭക്തരിൽ നിന്നറിഞ്ഞാരവരഥ
സിദ്ധനായ പരമഭട്ടാരനെ! (114)

മന്ദവായുവിൽ മുല്ലതൻ തൂമണ-
മെന്നപോലെയാ വൃത്താന്തമെങ്ങുമേ
മന്ദമന്ദംപരന്നൂ നവയുഗം
വന്നു മന്നിലെന്നാളുകളോർത്തുപോയ്!
പുണ്യകർമ്മമതീക്ഷിച്ചു ധന്യനായ്
തന്നെയർക്കൻ മറഞ്ഞൂ ജലധിയിൽ (120)

സിദ്ധവന്ദിതശർവാവതാരമേ!
സിദ്ധിവിദ്യാധിരാജനേ, കൈതൊഴാം!!

---

വികല്പങ്ങൾ = സംശയങ്ങൾ.

******

# അനുജൻ

[അനുജൻ എന്ന സംഭവകഥയിലെ പ്രധാന കഥാപാത്രങ്ങൾ സ്വാമിതിരുവടികൾ, കേശവപിള്ള ഓവർസിയർ, അദ്ദേഹത്തിന്റെ പത്നി, ഒരു മൂർഖൻപാമ്പ് എന്നിവരാണ്.

കേശവപിള്ള സ്വാമിതിരുവടികളുടെ അകന്ന ഒരു ബന്ധുവായിരുന്നു. ഈ സംഭവത്തിനുശേഷം സ്വാമി തിരുവടികൾക്ക് ആഹാരാദികാര്യങ്ങൾക്ക് ആശ്രയമായിത്തീർന്നത് അദ്ദേഹമാണ്. ഗൃഹിണി ഈശ്വരനെപ്പോലെയാണ് സ്വാമിതിരുവടികളെ കരുതിയിരുന്നത്.]

സിദ്ധവന്ദിതശർവാവതാരമേ!
സിദ്ധിവിദ്യാധിരാജനേ, കൈതൊഴാം!!

8. "കുഞ്ഞേ, നീയൊരു സിദ്ധനെന്നിങ്ങനെ
പഞ്ഞമില്ലാതെ ചൊല്ലുന്നിതാളുകൾ
നിന്റെ കൈകൊണ്ടു ഭസ്മമിട്ടാൽ മതി
നിശ്ശമിക്കുന്നു രോഗം സമസ്തവും:
പ്രേതഭൂതാദിബാധകൾ നീങ്ങുന്നു
പ്രാതരാഗമത്തിങ്കലിരുൾ പോലെ,
നീ ചരടു ജപിച്ചു കെട്ടീടുകിൽ
നീങ്ങിടുന്നുപോൽ ഞെട്ടലും പൊട്ടലും
അ,ക്കരമനയാറ്റിന്റെ വാർമണൽ-
ത്തിട്ടയിലിരുന്നാറുമുഖനെ നീ
കണ്ടിരിക്കുന്നുപോലും! പറയുന്നു
കർണ്ണരന്ധ്രത്തിലാളുകൾ തങ്ങളിൽ

---

നിശ്ശമിക്കുക = നിശ്ശേഷം ഇല്ലാതാവുക. പ്രാതരാഗമം = പ്രഭാതത്തിന്റെ വരവ്.

കല്ലുവീട്ടിലേയ്ക്കൊന്നു നീ പോരിക,
കണ്ടുകൊള്ളുക നേരിട്ടു സർവവും
എന്റെ പത്നി - നിൻ ജ്യേഷ്ഠത്തിയമ്മ,യി-
ന്നേറെനാളായഴൽ പൂണ്ടു വാഴുന്നു"

9. തമ്പിയോടെന്നപോലുള്ള വാക്കുക-
ളമ്പിയന്നു ചെവിക്കൊണ്ടു ചട്ടമ്പി
കേശവപിള്ളയൊത്തു നടകൊണ്ടാൻ
കല്ലുവീട്ടിലേയ്ക്കന്നൊരു സന്ധ്യയിൽ (140)

സിദ്ധവന്ദിതശർവാവതാരമേ!
സിദ്ധിവിദ്യാധിരാജനേ, കൈതൊഴാം!!

അങ്ങിരിക്കുന്നു കേശവഗേഹിനി
മഞ്ഞിൽമൂടിയ പദ്മിനിയെന്നപോൽ
കാന്തിമങ്ങി വിളക്കിന്റെ മുന്നിലും
ഹന്ത! ജീവിതം നിഷ്ഫലമെന്നപോൽ

കാലദോഷത്തിലാപ്പെട്ട ഭാഗ്യമോ?
ജാലകത്തിലാപ്പെട്ട ഹരിണിയോ?
എന്നു തോന്നിച്ച വീട്ടമ്മയെക്കണ്ടു
ദീനവത്സലനാർദ്രാന്തരംഗനായ്.

"അമ്മിണി", കുഞ്ഞനെത്തിയിരിക്കുന്നു
നമ്മുടെ ഭാഗ്യവൈഭവമൊന്നിനാൽ;
മുമ്പുവന്നവനല്ലിവ, നിന്നൊരു
വമ്പനാകിയ സിദ്ധൻ മഹാമതി! (152)

---

കർണരന്ധ്രം = ചെവിയുടെ ദ്വാരം. കല്ലുവീട് — കേശവപിള്ള യുടെ ഗൃഹത്തിന്റെ പേര്. തമ്പാനൂർ പരിസരത്തിലാണിത്. അങ്ങി രിക്കുന്നു....- കേശവപിള്ളയുടെ പത്നിയുടെ അപ്പോഴത്തെ ദയ നീയസ്ഥിതി ഹൃദ്യമായി കാണിച്ചിരിക്കുന്നു. ജാലകം = വല. ഹരിണി = പെൺമാൻ. മുമ്പുവന്നവനല്ലിവൻ = സിദ്ധനാകുന്നതി നുമുമ്പും ആ ഗൃഹത്തിൽ കുഞ്ഞൻ പോകാറുണ്ടായിരുന്നു എന്ന തിന്റെ സൂചന.

നിന്റെ രോഗങ്ങളൊക്കെയും മാറ്റുവാ-
നുണ്ടിവനു പടുത്വമനോപമം"
എന്നു തന്റെ ദയിതനുരച്ചതാം
സാന്ത്വനവാക്കു കേട്ടുഗൃഹിണിയാൾ
ബന്ധുവാകിയ ചട്ടമ്പിസ്വാമിയെ
ബദ്ധഭക്തിബഹുമാനപൂർവകം
സൽക്കരിച്ചങ്ങിരുത്തിനാ, ളീശനെ-
സ്സജ്ജനം തന്റെ ചിത്തത്തിലെന്നപോൽ

10. സ്വാമിദർശനമാത്രയിൽ പാതിയു-
മാമയം പോയപോലെയായ് ഗേഹിനി
സ്വാസ്ഥ്യഭൂമിയിൽ കാലുവയ്ക്കാനൊരു-
മ്പെട്ടുവോ? സിദ്ധമാർഗ്ഗങ്ങളങ്ങനെ! (164)

"രാവിതങ്ങു കഴിയട്ടെ സോദരി!
രോഗശാന്തി വരുത്തിടാം നാളെ ഞാൻ.
ഭാവി ശോഭനമെന്നു നിനച്ചാലും,
വേവലാതികളെല്ലാം കളഞ്ഞാലും!
മുമ്പു ചെയ്തതാം കർമ്മങ്ങൾ തൻ ഫലം *
വമ്പനും തടഞ്ഞീടുവാൻ പറ്റുമോ?"

അർഭകസ്വാമി തന്നുടെ വാക്കുക-
ളന്തരംഗത്തിലാശ്വാസമേറ്റിപോൽ
കേശവപ്രാണനാഥയ്ക്കു തൽക്ഷണം;
ഈശ്വരന്റെ മഹിമകളങ്ങനെ! (174)

സിദ്ധവന്ദിതശർവാവതാരമേ!
സിദ്ധിവിദ്യാധിരാജനേ, കൈതൊഴാം!!

11. അന്നു രാത്രി കിനാവില, ഗ്ഗേഹിനി-
യർഭകസ്വാമിതന്നെയും കണ്ടുപോൽ
അമ്പിളിക്കല ചൂടുന്ന തമ്പുരാ-
നമ്പിയന്നുതൻ ഗേഹത്തിൽ വന്നതായ്.

---

അനോപമം = അനുപമം. ബദ്ധഭക്തി ബഹുമാനപൂർവകം = ഉണ്ടായ ഭക്തിയാൽ ബഹുമാനത്തോടെ.

നന്നു കേശവഗേഹിനി! നിൻ പുരാ-
പുണ്യവല്ലരി പൂത്തു ഫലിക്കയായ്
ബന്ധുവായി നിനക്കു ലഭിച്ചല്ലോ,
ജന്തുകാരുണ്യവർഷാഘനത്തിനെ.

കേശവഗൃഹനായികതൻ ഗ്രഹ
ദോഷമൊത്തുതാനന്നത്തെ ദോഷയും
അങ്ങുനിന്നുമകന്നു കിഴക്കുപോ-
ല, ഗ്ഗൃഹം ശോഭയാർന്നു നിരാകുലം. (186)

12. അർഭകസ്വാമിയാറ്റിൽനിന്നു കുളി-
ച്ചെത്തി ഭൂതി വിഭൂഷിതഗാത്രനായ്.
വീട്ടിലുള്ള ഭജനമുറിയിലേ-
യ്ക്കേകനായിക്കടന്നു കതകട-
ച്ചംബുജാസനം ബന്ധിച്ചു കണ്ണട -
ച്ചൊട്ടു നേരമിരുന്നു യതീശ്വരൻ
ധ്യാനലീനനായ്; കേശവഗേഹിനി-
യാനതാസ്യയായ് നിന്നു വെളിയിലും. (194)

രമ്യഗന്ധം വമിക്കും പുകച്ചുരു-
ള, മ്മുറിയിൽനിന്നുദ്ഗമിച്ചൂ തദാ;
ആയ്തു മണത്തഗ്ഗൃഹനാഥ ത-
ന്നാമയങ്ങളൊഴിഞ്ഞു മറഞ്ഞുപോയ്,
സദ്ഗുരുവാക്യമുൾക്കൊണ്ടു ശിഷ്യന്റെ
ബുദ്ധിജാഡ്യമകലുന്ന മാതിരി. (200)

പണ്ടു ഹാലാഹലത്താലുളവായൊ-
രിണ്ടലെല്ലാമകറ്റിയ സർവജ്ഞൻ

---

ആമയം = രോഗം. ജന്തുകാരുണ്യ വർഷാഘനം = ജന്തുകാരുണ്യം വർഷിക്കുന്ന മേഘം.

ഗ്രഹദോഷ... ദോഷയും — കേശവഗേഹിനിയുടെ ഗ്രഹപ്പിഴയും രാത്രിയും ഒന്നിച്ചകന്നു! രാത്രിപോയ കിഴക്കുപോലെ ആ ഗൃഹ ത്തിൽ സ്വാസ്ഥ്യത്തിന്റെ വെളിച്ചം വന്നു. അംബുജാസനം = പദ്മാ സനം. ആനതാസ്യ = മുഖം കുനിച്ചവൾ. ഹാലാഹലം = കാളകൂട വിഷം.

ഇങ്ങു വന്നതാണല്ലി, യീയർഭകൻ
മംഗലം മന്നിലെങ്ങും വിതയ്ക്കുവാൻ?
എങ്ങു നിന്നു വരുത്തിയ ചൂർണ്ണത്താ-
ലിങ്ങുളവാക്കി ദിവ്യഗന്ധമവൻ?
ആരറിയുന്നു മന്ത്രസിദ്ധർക്കെഴു- *
മായുധപ്പുരതന്റെ രഹസ്യങ്ങൾ? (208)

സിദ്ധവന്ദിതശർവാവതാരമേ!
സിദ്ധിവിദ്യാധിരാജനേ, കൈതൊഴാം!!

13. വാതലൊട്ടു തുറന്നു വെളിക്കുവ-
ന്നാദൃതസ്മിതവക്ത്രനായ് നിന്നിടും
അർഭകന്റെ ചരണത്തിൽ വീണൊരാ-
സ്സാധ്വിയോടു പറഞ്ഞാനവൻ തദാ:-
"സോദരി! ഇതുചെയ്വതു സാഹസം
മാതൃകല്പനീയഗ്രജഗേഹിനി;
പുത്രവാത്സല്യമെന്നിലണയ്ക്കനീ
ഗാത്രധാരണരക്ഷണകാര്യത്തിൽ;
അത്രമാത്രമെന്നർഥനം" കേശവ-
പത്നിയാളതു കേട്ടു നടുങ്ങിനാൾ.
"എങ്ങുഞാനൊരു നിസ്സാരജീവിത!
എങ്ങുവാനിവൻ ദേവതാവൈഭവൻ!

---

പൂജാമുറിക്കുള്ളിൽ നിന്നു പുറത്തേക്കുവന്ന ദിവ്യഗന്ധം ഏതു ചൂർണം ഉപയോഗിച്ചാണ് എന്ന് മറ്റാർക്കും അറിയില്ല. മന്ത്രസിദ്ധർ ക്കെഴുമായുധപ്പുര — മന്ത്രം സിദ്ധിവരുത്തി മഹാത്മാക്കളുടെ അദ്ഭുതപ്രവർത്തനങ്ങൾ കരുപ്പിടിക്കുന്ന അറ.

ആദൃതസ്മിതവക്ത്രനായ് = പുഞ്ചിരിപൂണ്ട മുഖത്തോടെ. മാതൃകല്പ = അമ്മയ്ക്കു തുല്യമായവൾ. ഗാത്രധാരണരക്ഷണകാര്യം = ശരീരം നിലനിൽക്കുന്നതിന് അവശ്യംവേണ്ട അന്നവസ്ത്രാദികളുടെ കാര്യം.

അന്ധകൂപ ...---പൊട്ടക്കിണറ്റിന് ചന്ദ്രന്റെ അമ്മയാകുവാനുള്ള ഭാഗ്യമുണ്ടാകുമോ? സ്വാമിതിരുവടികൾ തന്റെ മാതൃകല്പ എന്നു പറഞ്ഞതിന്റെ പ്രതികരണം.

അന്ധകൂപത്തിനുണ്ടോ ലഭിക്കുന്നി-
തമ്പിളിതന്റെ മാതൃപദമഹോ!" *

ധന്യയാണു നീ കേശവനായികേ,
നിന്നെവന്നു ഭഗവാൻ വരിച്ചല്ലോ
മാതൃഭാവത്തിലന്നു യശോദയെ
മാധവനെന്നപോലെ മനസ്വിനി!
പ്രാണനാഥനോടൊത്തു നീ ചെയ്തിടും
പ്രാണധാരണ സേവനത്താലിവൻ
തൃപ്തി പൂണുകിലന്യദേവാശ്രയ-
മെന്തിനു പിന്നെ; യർക്കൻ ജ്വലിക്കവേ *
വേണമോ മറ്റു ദീപങ്ങൾ ? മററലർ
വേണമോതാൻ തുളസിയിരിക്കവേ? (232)

സർവതന്ത്രസ്വതന്ത്രതയ്ക്കല്പവും
ഭംഗമില്ലാതെ പോയിട്ടും വന്നിട്ടും
കല്ലുവീട്ടിലെയംഗമെന്നാം വിധം
കുഞ്ഞുനങ്ങനെ നാൾ കഴിച്ചീടവേ
ജീവകാരുണ്യവാർത്തകളന്വഹ-
മാ, വിയത്തിൽ പരത്തീ പരിമളം.

സിദ്ധവന്ദിതശർവാവതാരമേ!
സിദ്ധിവിദ്യാധിരാജനേ, കൈതൊഴാം!!

---

പ്രാണനാഥാ ....= നീയും ഭർത്താവായ കേശവപിള്ളയുംകൂടി സ്വാമി തിരുവടികളുടെ ദേഹരക്ഷാകാര്യങ്ങൾ എറ്റെടുത്തതിന്റെ പുണ്യം അന്യാദൃശം. മററലർ = മറ്റു പൂക്കൾ . അന്വഹം = പ്രതിദിനം. സ്വാമി തിരുവടികളുടെ ജന്തുകാരുണ്യവൃത്താന്തങ്ങൾ ജനങ്ങൾക്കിടയിൽ ധാരാളമായി പ്രചരിച്ചുതുടങ്ങി.

ദേവരൻ = ഭർത്താവിന്റെ (കേശവപിള്ളയുടെ) അനുജൻ.

അമ്മതന്റെ ....— സ്വാമിതിരുവടികളുടെ അദ്ഭുതപ്രവർത്തികളി ലൊന്നെങ്കിലും തനിക്കു കണ്ടാൽകൊള്ളാമെന്ന് ഗൃഹനായിക കാര്യ മായി വിചാരിച്ചിരിക്കണം. മാതൃകല്പയായ അവളുടെ ആഗ്രഹം സാധിപ്പിക്കണം എന്ന് തന്തിരുവടികൾ വിചാരിച്ചിരിക്കണം.

14. ദേവരന്റെയമാനുഷലീലക-
ളേവരും ഭുവി വാഴ്ത്തുന്നു സാദരം
ഒന്നെനിക്കതു കാണുവാനായെങ്കി-
ലെന്നു ഗേഹിനി ചിന്തിച്ചിരിക്കണം;
അമ്മതന്റെ മനോഗതമാകയാ-
ലർഭകനതു മാനിച്ചിരിക്കണം:-
പ്രത്യഹമുഷസ്സിങ്കലെഴുന്നേറ്റു
പോകുമർഭകനൊട്ടു നടക്കുവാൻ
വീട്ടിലേക്കു തിരിച്ചുവന്നെത്തിയാൽ
വേണമങ്ങൊരു കിണ്ടി-ജലം മുമ്പിൽ-
കാൽകഴുകിത്തുടച്ചാണകത്തേക്കു
കേറുവതവൻ - ശുദ്ധിതൻ പര്യായം?

അന്നൊരുദിനം ചൊല്ലിനാനർഭകൻ,
"ഇന്നുതൊട്ടു നീ രണ്ടു പാത്രം ജലം,
വച്ചു കൊള്ളുക സോദരീ"- എന്നായി
വേദവാക്യമവൾക്കതു നിർണയം. (254)

രണ്ടു മൂന്നുനാൾ പോകവെ ചൊല്ലിനാൾ
രണ്ടു പാത്രം ജലത്തിൻ കഥയവൾ
തൻദയിതനാം കേശവപിള്ളയോ,-
ടെന്തിനാണെന്നു ചോദിച്ചറിയുവാൻ.

സഞ്ചരിച്ചു മടങ്ങിയോരർഭകൻ
തന്റെ കാലുകൾ സൂക്ഷിച്ചു നോക്കവേ
കണ്ടിതാക്കണംകാല്കളിൽ കേശവൻ
കണ്ടമാനം വഴുവഴുപ്പുള്ളതായ്
രണ്ടു മൂന്നു ദിനങ്ങളതേ വിധം
കണ്ടു കേശവൻ പത്നീസഹിതനായ്,
"കുഞ്ഞ, നിൻ കാലിലെന്തീ വഴുവഴു-
പ്പെ"ന്നു ചോദിച്ചുകൊണ്ടാൻ സകൗതുകം.

---

പ്രത്യഹം = അനുദിനം. വേദവാക്യം..— സ്വാമിതിരുവടികളുടെ വാക്ക് വേദവാക്യംപോലെ ആ സ്ത്രീ അനുസരിച്ചിരുന്നു. ഭക്ത്യതിശയം സൂചിതം.

"എന്നനുജന്റെ വേലയിതഗ്രജ!"
"ഏതനുജൻ നിനക്കു പറകെടോ"
എങ്കിൽ നാളെപ്പരിചയപ്പെട്ടിടാം
ഞാൻ നടന്നു വരുന്ന വഴിയ്ക്കൊരു
വില്വമുണ്ടങ്ങു വന്നാൽ മതിയല്ലോ"
"അങ്ങനെതന്നെ"- ഓതിനാൻ കേശവൻ. (272)

15. ഗീതവാദ്യങ്ങ, ളാചാരശീലങ്ങൾ,
ഗൂഢമർമ്മാണിവിദ്യാരഹസ്യങ്ങൾ
ദേശനാമകഥകൾ, പുരാണങ്ങൾ,
ഈശ്വരോപാസ്തിനാനാപ്രകാരങ്ങൾ
ഏവമാദി പലതും പലരുമായ്
ഭാവശുദ്ധിയോടോതിയും കേട്ടുമേ
അന്നഹസ്സു കഴിച്ചു പതിവുപോൽ;
അന്തിയായീ, നിശയായ്, പുലരിയായ്.
അഭർകസ്വാമി പോയീ നടക്കുവാ-
നഞ്ചിതസ്മിത മുഗ്ധമുഖാംബുജൻ.
രണ്ടുകിണ്ടി നിറച്ചു വച്ചാൾ ജല-
മങ്ങിറയത്തു കേശവഗേഹിനി.

16. വാരിജബന്ധു വാനിലുയർന്നിതു
വാരയൊന്നു; പറഞ്ഞതുമാതിരി
കേശവനും ഗൃഹിണിയും കൗതുകാ-
വേശചോദിതർ വീട്ടിൽ നിന്നപ്പുറം
ചെന്നുനിന്നിതു വില്വമരത്തിന്റെ
ചെറ്റുചാരത്തു ശങ്കിതമാനസർ.

---

വില്വം = വില്വവൃക്ഷം. അഞ്ചിതസ്മിത മുഗ്ദ്ധമുഖാംബുജൻ = മനോഹരമായ പുഞ്ചിരികൊണ്ടുമോഹിപ്പിക്കുന്ന മുഖമുള്ളവൻ. വാരിജബന്ധു = സൂര്യൻ. ശങ്കിതമാനസർ = മനസ്സിൽ പല ശങ്കകളുള്ളവർ. കാണാൻ പോകുന്ന കാഴ്ചകളെക്കുറിച്ചുള്ള നാനാവിധ ചിന്തകൾ സൂചിതം.

"അങ്ങതാ കുഞ്ഞനുല്ലാസവായ്പ്പൊടു-
മിങ്ങടുക്കുന്നു താടി തടവിയും
മൂന്നുദിക്കിലും നോക്കിയകക്കുളി-
രാർന്നപോലെ ചിരിച്ചുമിടയ്ക്കിടെ"
എന്നു കേശവൻ ചൊല്ലവേ ഗേഹിനി,
"എങ്ങനുജൻ?" എന്നുള്ളിൽ നിനച്ചിതു.
വില്വവൃക്ഷത്തിൽനിന്നുമിരുപതു
വാര ദൂരത്തിലെത്തിയൊരർഭകൻ
കാലെടുക്കാതെ നില്ക്കുന്നു, നോക്കുന്നൂ
തെല്ലകലത്തു, പുഞ്ചിരിക്കൊള്ളുന്നു"
അക്ഷണം തന്നെയങ്ങോട്ടിഴയുന്നു
തക്ഷകഗോത്രജാതൻ ഫണിവരൻ,
ബിന്ദുഭീഷണദീർഘകളേബരൻ
വന്നുചുറ്റുന്നിതർഭകപാദത്തിൽ
ചുറ്റഴിക്കുന്നു വീണ്ടും മുറുക്കുന്നു,
നക്കിനക്കിത്തുടയ്ക്കുന്നു ജംഘകൾ.

കേശവനും ഗൃഹിണിയും ഭീതിയാൽ
കമ്പിതാംഗരായോടിയകലുന്നു.
ഓടിയ വഴിയ്ക്കൊക്കെയും പാമ്പുക-
ളാടിനില്പതായ് തോന്നിയവർക്കഹോ!
കണ്ടകച്ഛലാൽ വില്വവൃക്ഷം തദാ
കണ്ടകിതാംഗനായി നിലകൊണ്ടു.

സ്നേഹലീലാരസം നുകർന്നർഭകൻ
നിന്നനില്പിൽ നിന്നൊട്ടുമനങ്ങാതെ

---

മൂന്നു ദിക്കിലും—പിന്നോക്കം നോക്കുന്നില്ല; പാർശ്വങ്ങളിലേക്കും മുന്നോട്ടും മാത്രം നോക്കുന്നു.

തക്ഷകഗോത്രജാതൻ — അനുജനായി പ്രസ്താവിക്കപ്പെട്ട മൂർഖൻപാമ്പിന്റെ വിഷവീര്യം സൂചിതം. ബിന്ദുഭീഷണ....പുള്ളികളും പൊട്ടുകളും കൊണ്ടുഭയമുളവാക്കുന്ന നീണ്ട ശരീരമുള്ളവൻ. ജംഘകൾ = കണങ്കാലുകൾ.

ഓടിയ വഴി ....— ഭയത്തിന്റെ ഫലം. കണ്ടകം = മുള്ള്; രോമാഞ്ചം. സ്നേഹലീലാരസം = പാമ്പ് തന്നോടു കാണിക്കുന്ന സ്നേഹവും കളിയും അവയുടെ സുഖവും.

നിന്നു തെല്ലിട, വീട്ടിലേക്കെത്തിനാ-
നൊന്നുമേ താനറിയാത്തമാതിരി. (316)

17. രണ്ടുകാലും കഴുകിത്തുടയ്ക്കവേ
ദമ്പതികളോടോതി ഭട്ടാരകൻ,
"പൊന്നനുജനെക്കണ്ടീലയോ നിങ്ങൾ?
എന്നുമങ്ങനെ ഞങ്ങൾ രസിക്കുന്നു!
ഞാനണയും സമയമറിഞ്ഞവ-
നാ വളവിലിഴഞ്ഞു വന്നെത്തുന്നു
സ്നേഹമീവിധം കാട്ടുന്നു; വേറൊരു
മാർഗമില്ലിവർക്കെന്നതറിഞ്ഞാലും.

പ്രേമരൂപനാണീശ്വരൻ, പ്രേമമേ *
പ്രാണികൾക്കപവർഗമഹാപഥം.
ആ വഴിക്കു നടക്കാൻ സഹജരേ;
ഭീതി വേണ്ട; ഭയം താൻ മഹാവിഷം, *
ഈ വകക്കാർ മനുഷ്യനെക്കാണുമ്പോ-
ളോടു, മത്രയ്ക്കു പാവങ്ങളല്ലയോ!
മർത്ത്യനത്രേ മഹാകഠോരൻ ഭുവി *
മർത്ത്യനത്രേ സമദർശി ധീരനും!
നൈജവൃത്തിയാൽ മർത്ത്യൻ പുഴുവിനെ-
ക്കാളുമെത്രയും നീചനായ് തീരുന്നു;
നൈജവൃത്തിയാൽത്തന്നെയവനുയർ-
ന്നീശനായിത്തിളങ്ങുന്നു ഭൂമിയിൽ

---

വേറൊരു....— പാമ്പുകൾക്ക് തങ്ങളുടെ സ്നേഹം പ്രകടിപ്പിക്കുവാൻ വേറെ മാർഗമില്ല! അപവർഗമഹാപഥം = മോക്ഷമഹാമാർഗം. ഭയം താൻ മഹാവിഷം — ഒന്നാംതരം ഒരു ലോകോക്തി. മർത്ത്യ....— മനുഷ്യന്റെ രണ്ടു വശങ്ങൾ പ്രസ്താവിച്ചിരിക്കുന്നു. സ്വകർമ്മത്താൽ അവൻ പുഴുവിനെപ്പോലെ നികൃഷ്ടനും ദേവനെപ്പോലെ പ്രകൃഷ്ടനുമായിത്തീരുന്നു.

പ്രേമമാകും ......= പ്രേമം എന്നത് ഒരു വലിയ ദർശനമാണ്— ഉപനിഷത്തുപോലെ. അതിന്റെ പൊരുൾ സർവത്ര ആത്മദർശനംതന്നെ. സ്വാമിതിരുവടികളുടെ അഹിംസ ഈ പ്രേമോപനിഷത്സാരത്തിൽ വേരൂന്നിയതായിരുന്നു.

പ്രേമമാകുമുപനിഷത്തിൻ പൊരു-
ളാത്മദർശനമേതിലുമെപ്പൊഴും" * (338)

18. കേശവപിള്ള ഗേഹിനിയൊത്തതു
കേട്ടുകൊണ്ടിരുന്നീടിനാൻ സാദരം.
"ഇത്തരം സഹജാതരടുത്തുവ-
ന്നെത്തി നിന്നോടുകൂടിക്കളിക്കവേ
നിന്റെയൊപ്പം മനുഷ്യരിലാരുവാൻ
നിന്നിടും, നടന്നെത്തിടും സോദര?"

"ഏകനായിട്ടണഞ്ഞു ഞാൻ ഭൂമിയി-
ലേകനായിത്തിരിച്ചും ഗമിച്ചിടും
പിന്നെയെന്തിനിടയ്ക്കൊരു കൂട്ടുകെ-
ട്ടെന്നെയൊറ്റക്കു കാണെടോ സോദര!"

"ഏകനെങ്കിലുമന്യാർഥജീവിത-
നാകിയന്നിന്നെ ഞങ്ങൾ വെടിയുമോ?

---

ഇത്തരം സഹജാതർ = ഈ വിധത്തിലുള്ള അനുജന്മാർ. നിന്റെയൊപ്പം.....— സോദര —- പാമ്പു മുതലായവരുമായി കൂടിക്കഴിയുന്നവരോടൊപ്പം നടക്കാൻ ആരാണു ധൈര്യപ്പെടുക? മനുഷ്യരിൽ നിനക്ക് ഒപ്പം — തുല്യം – ആയി നില്ക്കുവാൻ വേറേ ആർക്കു കഴിയും? നീ അസാമാന്യമനുഷ്യൻതന്നെ! ഇങ്ങനെ രണ്ടർത്ഥം പറയണം.

ഏകനായി ....-— നിനക്കൊപ്പം ആരുമില്ല എന്നു കേശവപിള്ള പറഞ്ഞതിന്റെ പൊരുൾ ആധ്യാത്മികതലത്തിൽ ധരിച്ചതായി നടിച്ച് സ്വാമിതിരുവടികളുടെ ഈ ഉത്തരം അതീവ ഹൃദ്യവും ചിന്താമധുരവുമാണ്. "എന്നെയൊറ്റയ്ക്കു....-— തന്റെ ഗൂഢമായ അമാനുഷത്വം അല്പം അറിയാതെ പുറത്തു വന്നിരിക്കുന്നു!

ഏകനെങ്കിലും = നീ ഒറ്റപ്പെട്ടവൻ എങ്കിലും — എല്ലാ അർഥത്തിലും. അന്യാർഥജീവിതൻ = ലോകനന്മയ്ക്കായി തന്റെ ജീവിതമുഴിഞ്ഞു വച്ചവൻ.

ലോകമേ തറവാടു നിനക്കെങ്കി-
ലാ, നിനക്കു തറവാടിനി മേലിൽ
കല്ലുവീടെന്നുതന്നെ കരുതുക,
കല്ലുവീടിതു കൈലാസമാകട്ടെ!"

"സോദരന്റെ മനോരഥപൂരണ-
മാദരവോടു ചെയ്യുവതെൻ വ്രതം"

'ആയതത്രേ നമുക്കും പ്രിയം ഹിത-
മായതാശയരത്നാവതംസമേ!"

സോദരർതമ്മിലുള്ളൊരാ ഭാഷണം
സാരബന്ധുരം കേട്ടു ഗൃഹേശ്വരി
രോമഹർഷമണിഞ്ഞാൾ, മനസ്സിലാ-
സ്വാമിയെ നാഗഭൂഷനായ് കാൺമവൾ! (362)

സിദ്ധവന്ദിതശർവാവതാരമേ!
സിദ്ധിവിദ്യാധിരാജനേ, കൈതൊഴാം!!

---

"കല്ലുവീടിതു കൈലാസമാകട്ടെ"— സ്വാമിതിരുവടികൾ ശ്രീപര മേശ്വരന്റെ അവതാരമാണെന്നു കേശവപിള്ളയുടെ വാക്കിൽ സ്ഫുരിക്കുന്നു. കൈലാസമാവുക, എന്നത് പുതിയ ഒരു ശൈലി, പുണ്യസ്ഥാനമാവുക, സജ്ജനങ്ങൾക്കുവന്നു പോകാനുള്ള സ്ഥാന മാവുക എന്നർത്ഥം.

ആയതാശയൻ = വിശാലഹൃദയൻ. നാഗഭൂഷൻ = ശിവൻ.

സ്വാമിതിരുവടികൾക്ക് കല്ലുവീട് സ്വഗൃഹംപോലായി.

******

# പട്ടിസ്സദ്യ

[പട്ടിസ്സദ്യ നടന്നത് തിരുവനന്തപുരത്തുള്ള ഒരു പ്രഭുഗൃഹത്തിലാണ്. സ്വാമിതിരുവടികൾ പ്രായേണ ഏതു ഗൃഹത്തിൽ ചെല്ലുമ്പോഴും രണ്ടോ മൂന്നോ പട്ടികൾ കൂടെ ഉണ്ടായിരിക്കുമത്രേ. അവർക്കു ഭക്ഷണംകൊടുപ്പിക്കുക എന്നത് അവിടുത്തെ ഒരു കൃത്യമായിരുന്നു. എന്നാൽ സംഗതിവശാൽ ഈ ഖണ്ഡികയിൽ വിവരിക്കുന്ന പട്ടിസ്സദ്യയ്ക്കാണു പേരും പെരുമയും കിട്ടിയത് എന്നു മാത്രം.]

സിദ്ധവന്ദിതശർവാവതാരമേ!
സിദ്ധിവിദ്യാധിരാജനേ, കൈതൊഴാം!!

19. "സ്വാമി, നാളെയെൻ ജന്മനാ, ളങ്ങുന്നു
സ്വീകരിക്കണം ഭിക്ഷയെൻ ഗേഹത്തിൽ"

ആറ്റിൽ നിന്നു കുളിച്ചു മടങ്ങവേ
ചെറ്ററികിലണഞ്ഞൊരാളീവിധം
ശുദ്ധഭാവം നടിച്ചു പറയവേ
സിദ്ധനർഭകനോതിനാൻ, "അപ്പനേ!
കൂടെ നൂറുപേരുണ്ടാകും ശിഷ്യന്മാ-
രാടൽകൂടാതവരെയുമൂട്ടണം"

"ശിഷ്യരെത്രയുണ്ടാകിലും സാരമി-
ല്ലൂട്ടുപന്തലൊന്നിട്ടിടാമിന്നുതാൻ"

---

ശുദ്ധഭാവം = താൻശുദ്ധനാണ്, സജ്ജനാഗ്രേസരനാണ് എന്ന ഭാവം. നൂറുപേർ ..... —— ഭിക്ഷയ്ക്കു വിളിച്ചയാൾ സാമാന്യം നല്ല ഒരു ധനികനാണെന്നു സൂചിതം. ആടൽ കൂടാതെ — സന്മനസ്സോടെ.

എന്നു ചൊല്ലിയഭിമാനി നായകൻ
മന്ദിരത്തിലേയ്ക്കായി നടകൊണ്ടാൻ.
അ, പ്രഭുവിന്നഭിമാനജൃംഭണ-
ദീപ്രമാം മുഖം കണ്ടു ദിവാകരൻ
പുഞ്ചിരിപൂണ്ടതാവാം നിജപ്രഭാ-
സഞ്ചയത്തിൽ വികാസത്തിനാൽ തദാ (378)

സിദ്ധവന്ദിതശർവാവതാരമേ!
സിദ്ധിവിദ്യാധിരാജനേ, കൈതൊഴാം!!

20. "അർഭകസ്വാമി സിദ്ധൻ സ്വശിഷ്യരൊ-
ത്ത, ദ്ധനികന്റെ സൗധത്തിലെന്തിനായ്
ഭിക്ഷ വാങ്ങുവാൻ പോകുന്നു? ചക്രമേ,
നീ കറക്കുന്നു യോഗിജനത്തെയും!" *

"പോകിലെന്തയേ! കാട്ടിലും മേട്ടിലും
പാഴ്ക്കുടിലിലും മാളികമോളിലും
സ്വപ്രകാശം ചൊരിയുവതില്ലയോ
മിത്രദേവ, നതു കണക്കിന്ദുവും? *
സ്വാമികൾക്കു ധനികദരിദ്രന്മാർ-
തമ്മിലെങ്ങുള്ളു ഭേദബുദ്ധി സഖേ?"

"കാവിയില്ലാത്തുറവിക്കണക്കിനെ
ഭുവിലെങ്ങും നടന്നു തിരിഞ്ഞിടും

---

ദിവാകരൻ.... –– സൂര്യൻ ഒന്നുകൂടിയുയർന്നപ്പോൾ കൂടുതൽ പ്രകാശമുണ്ടായത് ചിരിക്കുന്നതായി കല്പന.

"അർഭകസ്വാമി .... സാധ്യമോ?" ഒരു ധനികന്റെ വീട്ടിൽ ഉണ്ണാൻ ഒരു സന്യാസി പോകുമ്പോൾ ജനങ്ങൾ പലരും പലതും പറയുന്നതിന്റെ ഒരു രസികൻ ചിത്രം. ചക്രം = പഴയ തിരുവിതാംകൂർ നാണ്യം; വട്ടത്തിൽ കറങ്ങുന്ന ഉരുൾ. പണമുള്ളവനെ സന്യാസിയും മാനിക്കുമെന്ന് പരിഹാസം.

പോകിലെന്തയേ...- സംന്യാസികൾക്ക് ദരിദ്ര — ധനിക ഭേദമില്ല. സൂര്യന് കുടിലെന്നോ കൊട്ടാരമെന്നോ ഭേദമില്ലാത്തതുപോലെ.

പേരിയന്നൊരീ, ച്ചട്ടമ്പിസ്വാമിക്കു
നേരിലില്ലൊരു ശിഷ്യസമുച്ചയം;
സദ്യയുണ്ണുവാനെങ്കിലുണ്ടാമല്ലോ
എത്ര വേണമെന്നാകിലും ശിഷ്യൻമാർ!
ആരെയെല്ലാം ക്ഷണിക്കുമോ? കണ്ടിടാം
പൂര,മാകട്ടെ നോക്കി രസിച്ചിടാം."

"നീണ്ട താടി, നരച്ച ജട, കീറി
നാറിയ വസ്ത്രമിമ്മാതിരിയ്ക്കഹോ
ആളുകളെത്രയുണ്ടീ നഗരത്തി-
ലങ്ങുമിങ്ങുമലഞ്ഞു തിരിയുന്നു,
കുക്കുരങ്ങളെപ്പോലെ? പലപ്പൊഴും
കണ്ടിരിപ്പു ഞാൻ ചട്ടമ്പിസ്വാമിയെ
അത്തരക്കാരൊടൊത്തു നടപ്പതും ,
സല്ലപിപ്പതും, നോക്കിച്ചിരിപ്പതും!
നീളെയിന്നു നടന്നു പറയുകിൽ
നാളെയിക്കൂട്ടർ ശിഷ്യരായെത്തിടും"

"വൃത്തികെട്ടവരെന്നു തോന്നിച്ചിടു-
മിത്തരക്കാരിലെത്രയോ യോഗികൾ
ഉണ്ടുപോലു; മിവരെത്തിരിച്ചറി-
ഞ്ഞാദരിപ്പാൻ നമുക്കില്ല കണ്ണുകൾ!
പാമ്പറിയുന്നു പാമ്പിന്റെ മാർഗമെ- *
ന്നല്ലയോ ലോകഭാഷിതം കൂട്ടരേ?
ചട്ടമ്പിസ്വാമി കാണുന്ന കാഴ്ചക-
ളാർക്കു കിട്ടുന്നു? ചൊല്ലുവാൻ സാധ്യമോ?"

വാർത്ത കേട്ടവരേവം പലതരം
തമ്മിലോതി രസിച്ചു വഴികളിൽ. (416)

സിദ്ധവന്ദിതശർവാവതാരമേ!
സിദ്ധിവിദ്യാധിരാജനേ, കൈതൊഴാം!!

---

കുക്കുരങ്ങൾ = പട്ടികൾ. സ്വാമിതിരുവടികളെ ചിലർ പരിഹസിക്കുമ്പോൾ വേറെ ചിലർ ആദരിക്കുന്നു. ഇതു ലോകസഹജം.

21. വാസരമതു നീങ്ങിയകന്നുപോയ്
വാസരനാഥനെത്തിനാൻ പിന്നെയും
വന്നു കേറിനാൻ ചട്ടമ്പിസ്വാമി, യ-
ദ്ധന്യനാം ധനികന്റെ നികേതത്തിൽ.
ആഢ്യമിത്രഗണാകുലമാഗ്രഹം!
എത്ര കേമമീ ജന്മദിനോത്സവം!

"ശിഷ്യരാരുമിങ്ങെത്തിയതില്ലല്ലോ
സ്വാമി! നേരമായ്, എന്തുചെയ്യേണ്ടു ഞാൻ?"

"ശിഷ്യരെല്ലാം പുറത്തു നില്പു, ണ്ടില
പന്തലിലിട്ടുകൊൾക! വിളമ്പുക!"

22. ബാലഭട്ടാരവാക്കുകൾ കേട്ടഥ
സേവകരില വച്ചിതു പന്തലിൽ
നൂറിലേറെ, വിളമ്പി വിഭവങ്ങൾ
"നേരമായീ, കടന്നുവരാമിനി"
ആരെയോ നോക്കിയോതിനാൻ സ്വാമിയു-
മായതു കേട്ടു പെട്ടെന്നു പട്ടികൾ
എത്തി നൂറെണ്ണമാജ്ഞാനുസാരികൾ
മർത്ത്യരെപ്പോലിലകൾക്കു പിമ്പിലായ്
ഒട്ടിരുന്നു മുറയ്ക്കു കഴിച്ചിതു
ഭിക്ഷ ഭട്ടാരദേവനോടൊപ്പമേ!

23. നാട്ടുകാരൊത്തു നോക്കി നിന്നു ഗൃഹ-
നാഥന, ക്കാഴ്ച വിസ്മിതമാനസൻ,
"ആരിവർ ശിഷ്യ"രെന്നു സകൗതുകം
ചാരുതയോടു ചോദിയ്ക്കയും ചെയ്താൻ
ഗൗരവപൂർവമോതിനാനർഭകൻ
സാരപൂർണ്ണവചനം മനോഹരം:-

---

ആഢ്യമിത്രഗണാകുലം — അഭിമാനികളും ധനികരുമായ സുഹൃത്തു ക്കളുടെ കൂട്ടത്താൽ നിറഞ്ഞത്. നൂറ് എന്നത് അനേകം എന്നർത്ഥ ത്തിലാണ്. നാല്പതു പട്ടികൾ എന്നു ക്ലിപ്തമായി പറഞ്ഞു കേട്ടിട്ടുണ്ട്.

“അപ്പനേ! നിനക്കിന്നവർ പട്ടിക-
ളിപ്പുരിയിലെത്തെണ്ടിപ്പരിഷകൾ!
അപ്പുരീഷാദരാരെന്നറിയുമോ?
ദുഷ്പരാക്രമശാലികൾ മുമ്പിവർ!
പോയ വാഴ്‌വിലഴിമതി കാട്ടിയും
കോഴ വാങ്ങിയും ജീവിച്ച മാന്യന്മാർ!
രാജകീയഭരണാധികാരികൾ,
രാക്ഷസീയമനോവൃത്തിദൂഷിതർ!
അന്നു ചെയ്ത ദുഷ്കർമം ഫലിക്കയാ-
ലിന്നു പട്ടികളായിപ്പിറന്നവർ!
കൊറ്റിനായിക്കടിപിടി കൂട്ടിയു-
മാട്ടു, മേറും സഹിച്ചു കഴിയുന്നോർ!
നല്ല ഭക്ഷണമൊറ്റ നാളെങ്കിലും
നല്കുവാനായ് വരുത്തിയിവരെ ഞാൻ.

അപ്പനേ! നിന്നതിഥികളായിട്ടു
വന്നവരിവർ വാലാട്ടി നില്ക്കുന്നു
മാന്യനായ നിനക്കു കഴിവുപോൽ
ധന്യവാദമരുളുന്ന മാതിരി .

അന്നമേകിയനാഥനാകുമെനി-
യ്ക്കിന്നു നീ, ധന്യനായി ഞാൻ നായക!
കൃത്യമാർഗത്തിൽ മുന്നേറുവാൻ നിന-
ക്കുത്തരോത്തരം സംഗതി വന്നിടും” (464)
എന്നു ചൊല്ലിയെഴുന്നേറ്റു ശിഷ്യരൊ-
ത്തുന്നതാശയൻ സിദ്ധയോഗീശ്വരൻ
ആതിഥേയഗൃഹത്തിൽ നിന്നക്ഷണം

---

പുരീഷാദർ പുരീഷം ഭക്ഷിക്കുന്നവർ. പുരീഷം = അമേധ്യം.

മുമ്പിവർ = മുമ്പ് + ഇവർ = മുൻജന്മത്തിൽ ഇവർ. വാഴ്‌വ് = ജന്മം. രാജകീയ....— സർക്കാർ ഉദ്യോഗസ്ഥന്മാർ. രാക്ഷസീയമനോവൃത്തി — ആവശ്യക്കാരെ സഹായിക്കുന്നതിനു കോഴവാങ്ങുന്നവരുടെ മനോവൃത്തി രാക്ഷസന്മാരുടേതു പോലെ. ധന്യവാദം = കൃതജ്ഞത. ധന്യൻ = സുകൃതി.

പോയിതെങ്ങോ; തെളിഞ്ഞൂ ദിവാകരൻ
ലോകനാഥാവതാരമാം സ്വാമിതൻ
ലോകസേവനരീതികൾ കാൺകയാൽ,
ജീവകാരുണ്യസിദ്ധനാം സ്വാമിയെ-
ദ്ദേവഭാവത്തിൽ നോക്കിനാരാളുകൾ. (472)

സിദ്ധവന്ദിതശർവാവതാരമേ!
സിദ്ധിവിദ്യാധിരാജനേ, കൈതൊഴാം!!

24. സ്വപ്രതാപപ്രകടനമാശിച്ച
ദുഷ്പ്രഭുവാകുമാതിഥേയാഗ്രിമൻ
അ, മ്മഹാപ്രഭു ചെയ്ത നർമാഞ്ചിത-
ധർമബോധനമുൾക്കൊണ്ടുവോ സ്വയം?
ആരറിയുന്നു വാസനാബദ്ധനാം
മാനവന്റെ മനോരഥവീഥികൾ? *

ചിത്രമെന്നേ പറയാവൂ, പട്ടികൾ-
ക്കെത്രയോ ഭവനങ്ങളിലർഭകൻ
ഭിക്ഷ നല്കിയിട്ടുണ്ടെന്നിരിക്കിലും
കീർത്തി നേടിയതീ, യൊന്നുതാനല്ലോ!
സംഭവമിതു ഗാഥാകഥകളായ്
സഞ്ചരിക്കുന്നു ലോകത്തിലെങ്ങുമേ;
ആതിഥേയനാം നായക! നീ നമു,
ക്കാകയാ, ലെന്നുമാദരണീയനായ്.

---

ലോകനാഥൻ = ശിവൻ. സ്വപ്രതാപ .... — തന്റെ പ്രഭുത്വവും ദാന ശീലവും ആളുകളെ കാട്ടുന്നതിനുവേണ്ടി സദ്യ നടത്തിയ ഗൃഹനാഥന് സ്വാമിതിരുവടികളുടെ വാക്കിന്റെ പൊരുൾ വല്ല മാറ്റവും ഉണ്ടാക്കിയോ എന്നറിയില്ല. വാസനയ്ക്കനുസരിച്ചല്ലേ മനുഷ്യന്റെ പ്രവർത്തനം!

ഗാഥാകഥകളായ് — പാട്ടായും കഥകളായും. ഈ കഥയിലെ നായകനാകാൻ ഭാഗ്യമുണ്ടായ ഗൃഹനായകൻ നമുക്കെല്ലാം ആദരണീയൻ. സ്വാമിതിരുവടികൾ അദ്ദേഹത്തെയാണല്ലോ തത്ത്വോപദേശത്തിനു നിമിത്തമാക്കിയത്!

25. ശ്വാനജന്മത്തിൽ നിന്നു നീ മുക്തനായ്
നൂനമീശന്റെ കണ്ണോട്ടമേല്ക്കയാൽ
പുണ്യമേതോ ഫലിച്ചതിൻ മൂല, മീ-
പ്പുണ്യപൂരുഷൻ വന്നു നിൻ ഗേഹത്തിൽ!
സ്ഥാനമാനാദിഗംഭീരനായൊരു
മാനവൻ മുന്നമാത്മനിലയത്തിൽ
ആഹരിപ്പതിനായി വിളിക്കവേ,
ആശയത്തിലഹംകൃതി കാൺകയാൽ
അക്ഷണം തന്നെയാ, ക്ഷണം വായസ-
വിഷ്ഠംപോലെ തിരസ്കരിച്ചോനിവൻ!

26. ഭുക്തി നാടകമാടുവാനെത്തിയ
കുക്കുരങ്ങളേ! നിങ്ങൾ നിശ്ശബ്ദരായ്
എങ്ങുനിന്നുവന്നെത്തി ഞൊടിക്കുള്ളിൽ?
എങ്ങുപോയി മറഞ്ഞു ഞൊടിക്കുള്ളിൽ?
ഓർത്തുനോക്കിയാലെത്രയും വിസ്മയം
സിദ്ധിവിദ്യാധിരാജന്റെ ലീലകൾ! (502)

സിദ്ധവന്ദിതശർവാവതാരമേ!
സിദ്ധിവിദ്യാധിരാജനേ, കൈതൊഴാം!!

---

ശ്വാനജന്മ ...— കോഴ വാങ്ങുന്ന ഗൃഹസ്ഥന് സ്വാമിതിരുവടികളോട് ബന്ധപ്പെടുവാൻ സാധിക്കയാൽ ഏതോ ഒരു പുണ്യം മുമ്പ് ചെയ്തതിന്റെ ഫലം ഇന്നു ലഭിച്ചു. ഇനിയൊരു ശ്വാനജന്മവും കൂടാതെ കഴിഞ്ഞു— ഇതു കവികല്പന.

സ്ഥാനമാനാദി....——— വേറെ ഒരു മാന്യൻ സ്വാമിതിരുവടികൾ ഭിക്ഷയ്ക്കായി ക്ഷണിച്ചു. അവിടുന്നു അതു നിരസിച്ചു. കാരണം ആ മാന്യന്റെ മനസ്സിൽ അഹങ്കാരം നിറഞ്ഞിരുന്നു. ക്ഷണം അതിന്റെ അടിസ്ഥാനത്തിലായിരുന്നു. വായസവിഷ്ഠ = കാക്കയുടെ കാഷ്ഠം. സ്വാമിതിരുവടികളുടെ സ്വഭാവം സൂചിതം.

ഭുക്തിനാടകം....—— പട്ടിസ്സദ്യ സ്വാമിതിരുവടികൾ സ്വയം വേണമെന്നു വിചാരിച്ചു നടത്തിയ ഒരു നാടകമായിരുന്നു എന്നു കവി കല്പന. സംഗതി നടന്നതായിരുന്നു എങ്കിലും. ലോകമേ നാടകം എങ്കിൽ എല്ലാം നാടകമാണല്ലോ. പട്ടികൾ പെട്ടെന്നു വന്നതും സംഗതി കഴിഞ്ഞപ്പോൾ എങ്ങോട്ടെന്നില്ലാതെ പിരിഞ്ഞു പോയി അപ്രത്യക്ഷമായതും ചിന്തിച്ചുള്ള കല്പനയാണിത്.

******

# ചേരക്കഥ

[ചേരക്കഥ, ഉറുമ്പിൻകഥ, മൂഷകകഥ — ഇവ മൂന്നു സംഭവങ്ങളും, മാവേലിക്കരയിൽ അന്നു മജിസ്ട്രേട്ടായിരുന്ന ആണ്ടിപ്പിള്ളയുടെ വസതിയിൽ സ്വാമിതിരുവടികൾ വിശ്രമിക്കുമ്പോൾ നടന്നവയാണ്. ആണ്ടിപ്പിള്ള വലിയ ഒരു സ്വാമിഭക്തനായിരുന്നു. ഇടയ്ക്കെല്ലാം തന്തിരുവടികൾ അവിടെച്ചെന്നു വിശ്രമിക്കുമായിരുന്നു. പ്രസ്തുതസംഭവങ്ങൾ മൂന്നു സന്ദർഭങ്ങളിലായി നടന്നതാവാം. നടന്നു എന്നുള്ളതു വസ്തുത. ദൃക്സാക്ഷികളുടെ ലേഖനങ്ങൾ പ്രമാണം.]

സിദ്ധവന്ദിതശർവാവതാരമേ!
സിദ്ധിവിദ്യാധിരാജനേ, കൈതൊഴാം!!

27. ലോഹിതാംബരദർശനീയൻ രവി
ലോകനാഥനാം ശ്രീപരമേശനെ—
കണ്ടിയൂർമഹാദേവനെക്കുമ്പിട്ടു
വിണ്ടലത്തോടു യാത്ര ചോദിക്കുവാൻ
തങ്ങിനില്ക്കുകയാണു വിനീതനായ്;

---

ലോഹിതാംബരദർശനീയൻ = ചുകന്ന അംബരത്താൽ കാണത്തക്കവൻ. അംബരം = വസ്ത്രം, ആകാശം. സമയം വൈകുന്നേരമെന്നു സൂചിതം.

വിണ്ടലത്തോടു .... അല്ലെങ്കിൽ = സൂര്യൻ ഇനിയും അസ്തമിക്കാത്തതിനു കാരണം കവിഭാവനയിൽ, സന്ധ്യാകാലത്തെ മഹാദേവന്റെ ദർശനം, മഹാദേവദർശനത്തിനുവരുന്ന സ്വാമിതിരുവടികളുടെ ദർശനം, ചേക്കേറുവാൻ നീഡവൃക്ഷങ്ങളിലേക്കു പറന്നുവരുന്ന പക്ഷികൾ കളകൂജനങ്ങളിലൂടെ നടത്തുന്ന ഗായത്രി കേട്ട് അതിന്റെ പൊരുളുൾക്കൊള്ളുവാനാശ - ഇവയിൽ ഏതെങ്കിലുമൊന്നാവാം എന്ന കല്പന സർവഥാ ഉചിതവും ഹൃദ്യവുമായിരിക്കുന്നു.

മംഗലനിധിയായ ഭട്ടാരകൻ
ക്ഷേത്രദർശനത്തിന്നു വരുന്നതു
കണ്ടുപോകുവാനായിടാമല്ലെങ്കിൽ
കൂട്ടിലേക്കുതിരിച്ചു വരുന്നതാം
കോമളകളകൂജദ്ദ്വിജകുലം
ഉച്ചരിച്ചിടും സൂര്യഗായത്രിയുൾ-
ക്കൊണ്ടു പോകുവാനായിടാമല്ലെങ്കിൽ!
അർഭകസ്വാമി മുമ്പിൽ നടക്കുന്നി-
താകൃതിയാർന്ന ശാന്തരസംപോലെ
പ്രാഡ്വിവാകനാം പിള്ളയും കൂട്ടരും
തൊട്ടുപിന്നിലായ് സിദ്ധികൾ പോലെയും. (518)

28. ക്ഷേത്രവാപിതൻ വക്കിൽ കരുണതൻ
ചിത്രരേഖകൾ തൻ പദപംക്തിയാൽ
ചേർത്തുകൊണ്ടു നടക്കും യതിവരൻ
ചെറ്റുനിന്നതു 'പാമ്പെ'ന്നു കേൾക്കയാൽ
പാമ്പു പാമ്പെന്നു ദൂരെ നിന്നെത്തുന്നു

---

സൂര്യഗായത്രി എന്നത് "തത് സവിതുർവരേണ്യം ഭർഗോദേവസ്യ ധീമഹി ധിയോ യോ നഃ പ്രചോദയാത്" എന്ന പ്രസിദ്ധമന്ത്രം തന്നെ. സൂര്യനെ പ്രതിനിധിയാക്കി സൂര്യനും സൂര്യനായ പരമതേജസ്സിനെ ഉദ്ദേശിച്ചുകൊണ്ടുള്ളതാണ് ഈ മന്ത്രം. താൻ പ്രതിനിധാനം ചെയ്യുന്ന ബ്രഹ്മത്തെ ഓർമ്മിപ്പിക്കുന്ന പ്രസിദ്ധമായ ഈ മന്ത്രം സൂര്യന് എത്രകേട്ടാലും മതിവരുന്ന ഒന്നല്ല.

പ്രാഡ്വിവാകൻ = മജിസ്ട്രേറ്റ് - ആണ്ടിപ്പിള്ള അവർകൾ. ശാന്തരസം സ്വാമിതിരുവടികൾ, സിദ്ധികൾ അനുയായികളായ ഭക്തന്മാർ. നല്ല ഒരു ഉപമ.

ക്ഷേത്രവാപി = ക്ഷേത്രക്കുളം, അതിനരികിലൂടെ ക്ഷേത്രത്തിലേക്കുപോകുന്ന വീതികുറഞ്ഞ വഴിയിൽ സ്വാമിതിരുവടികളുടെ പദപംക്തികൾ പതിഞ്ഞ് അടയാളമുണ്ടാവുന്നതിനെ കരുണതൻ ചിത്രരേഖകളാക്കി കവി കല്പിച്ചിട്ടുള്ളത് സംഭവകഥയ്ക്കനുകൂലം.

ശബ്ദ, മായതിൻ പിമ്പിലായ് ചേരയും
ഭീ കലർന്ന ജുഗുപ്സയാൽ മാനവൻ *
ഭീഷണവിഷജന്തുവായ് മാറുന്നു
രാജവെമ്പാലയെക്കാളും; മഹിയിതിൽ
ചേര—പാവം! സരീസൃപപംക്തിയിൽ.

പിന്നിൽനിന്നു കുസൃതികൾ ബാലന്മാർ
പന്തുപോലുള്ള കല്ലുകൾകൊണ്ടഹോ
ഉന്നമൊട്ടും പിഴയ്ക്കാതെറികയാൽ
ഖിന്നതയോടു പാഞ്ഞിഴഞ്ഞായതു
വന്നടുക്കുന്നു ഭട്ടാരപാദത്തിൽ,
പിന്നിലുള്ളോർ നടുങ്ങിത്തരിക്കവേ (534)

പ്രാഡ്‌വിവാകൻ പരിഭ്രമിച്ചോതിനാൻ
ഭീവികമ്പിതകണ്ഠസ്വനമൊടും
"ചേര!ചേര!"യൊന്നുച്ചരിച്ചാൻ വിഭു
ചേരയെയിത്ര പേടിയോ മിത്രമേ?

ഉത്തരക്ഷണം പാമ്പിനോടും കഥി-
ച്ചീടിനാൻ, "ഭീതി വേണ്ട, വാ മക്കളേ!"
ചേരയൊന്നു തലപൊക്കി നോക്കിനാ-
നാരിതു മമ രക്ഷകനെന്ന പോൽ
ഭാഗധേയമേ താവകം പന്നഗ-
ഭാവമാർന്നൊരെൻ സോദര! നിൻമുന്നിൽ
പ്രാണികാരുണ്യമൂർത്തിതാനല്ലയോ
പ്രേമവർഷം ചൊരിഞ്ഞു വിലസുന്നു!

---

ജുഗുപ്സ = വെറുപ്പ്. ഭയവും അറപ്പും കൂടിയാൽ മനുഷ്യൻ മഹാ ദുഷ്ടനായി മാറുന്നു. രാജവെമ്പാല = എറ്റവും വിഷം കൂടിയ ഒരു മൂർഖൻ പാമ്പ്. സരീസൃപം = ഇഴജന്തു. ഭീവികമ്പിതകണ്ഠസ്വനം = ഭയം കൊണ്ടു വിറയ്ക്കുന്ന കണ്ഠത്തിൽനിന്നുള്ള സ്വരം. പന്നഗഭാവമാർന്നൊരെൻ സോദര!— ജീവൻ കർമശക്തിയാൽ പന്നഗരൂപം കൈക്കൊണ്ടിരിക്കുന്നു എന്നേയുള്ളു; അവൻ നമ്മുടെ സഹോദരൻതന്നെ, കവി പന്നഗത്തെ സഹോദരനായി കാണുന്നു.

അ, ങ്ങിരുന്നു തൻ വാമഹസ്തം നിന-
ക്കായി നീട്ടുന്നു വിശ്രമിച്ചീടുവാൻ!
നീയതിൽക്കേറിയൊട്ടിക്കിടക്കവേ
"നാഗഭൂഷണൻ തന്നെയാണിപ്പുമാൻ
മണ്ണിൽ വിണ്ണു ചമയ്ക്കുവാൻ വന്നവൻ"
എന്നു ലോകമറിയട്ടെ വാസ്തവം. (552)

സിദ്ധവന്ദിതശർവാവതാരമേ!
സിദ്ധിവിദ്യാധിരാജനേ, കൈതൊഴാം!!

29. അർഭകസ്വാമിതന്നുടെ കൈത്തണ്ടിൽ
നക്കിനാൻ ചേര വിശ്വാസപൂർവകം,
അമ്പിനോടങ്ങിഴഞ്ഞു കയറിയി-
ട്ടങ്ങു ചുറ്റിക്കിടന്നാൻ കുറച്ചിട
അമ്മ കുഞ്ഞിനെയെന്നപോൽ തൻവലം
കയ്യിനാലതിൻ മേനി തലോടിനാൻ
നോവുഴിഞ്ഞു കളയുവാനെന്നപോൽ,
നമ്പുവോർക്കാർത്തിനാശനനീശ്വരൻ.

*

പിന്നെ മന്ത്രിച്ചിതെന്തോ മഹാപ്രഭു
പന്നഗത്തോ; ടതിൻ പൊരുളാർക്കുമേ
ഗ്രാഹ്യമായതി, ല്ലാകുവതെങ്ങനെ?
ഗ്രന്ഥഭാരതിയല്ലതു പിന്നയോ,
വിശ്വമോഹനസ്നേഹസംഗീതത്തിൻ
വിസ്മയാവഹസാഹിതിയാണല്ലോ!

---

വാമഹസ്തം = ഇടത്തെ കൈ. വാമം = മനോഹരം — പ്രേമകാരുണ്യഹസ്തമാകയാൽ. നാഗഭൂഷണൻ = സാക്ഷാൽ ശിവൻ. നോവുഴിഞ്ഞു....- നോവ് + ഉഴിഞ്ഞു. നമ്പുവോർ = വിശ്വസിക്കുന്നവർ. മന്ത്രിച്ചിതെന്തോ...— പാമ്പിന് മനസ്സിലാകുന്നതും മനുഷ്യർക്കു മനസ്സിലാകാത്തതുമായ ഭാഷയിൽ തന്തിരുവടികൾ സംസാരിച്ചു സാന്ത്വനിപ്പിച്ചു. ഗ്രാഹ്യമായതില്ല = മനസ്സിലായില്ല. ഗ്രന്ഥഭാരതി = എഴുത്തുഭാഷ. തന്തിരുവടികൾ ഉപയോഗിച്ച ഭാഷ. വിശ്വപ്രേമസംഗീതസാഹിതിയാണ് എന്നു കവികല്പന.

ക്ഷേമസാമ്രാജ്യമെങ്ങുമുയർത്തിടും
പ്രേമസിദ്ധർ മൊഴിയും മൊഴിയല്ലോ!
സാവധാനമെഴുന്നേറ്റു പിന്നെ, യാ-
പ്പാവത്തെക്കയ്യിലേറ്റി മഹാപ്രഭു
തെല്ലകലത്തു കയ്യാലതൻ പുറ-
ത്തൂടെയപ്പുറത്തേയ്ക്കു കടത്തിനാൻ.

വാനിടത്തിലിഴഞ്ഞു നടക്കുന്ന
വാതഭക്ഷകനാകും പകലിനെ
കല്ലെറിഞ്ഞോ വിയത്തിലെബ്ബാലകർ,
കല്ലിനെക്കാൾ കഠോരഹൃദയന്മാർ?
എന്തിനല്ലങ്കിലോടിയകലുവാൻ
വെമ്പൽകൊൾവിത, ക്കാലകാകോദരം?
സംഭവമിതു കാൺകയാലാദിത്യ-
ന, പ്പകലാമഹിയെക്കരം തന്നിൽ
വച്ചുകൊണ്ടു കടത്തിവിട്ടീടിനാൻ
ചക്രവാളത്തിൻ കയ്യാലയ്ക്കപ്പുറം. (582)
"പ്രാണികൾക്കു വിഷാദം വരുത്തുന്ന
മാനവൻ മഹാപാപം സവിഗ്രഹം.

മൂകരാമവർക്കാശ്വാസമേകുവാ-
നായി നല്കി നമുക്കു മഹേശ്വരൻ

---

പ്രേമസിദ്ധർ = പ്രേമമെന്ന ഗുണത്തിൽ സിദ്ധി കൈവന്നവർ.

വാനിടത്തിലിഴഞ്ഞു...അപ്പുറം - അപൂർവസുന്ദരമായ ഒരു കവി കല്പന. പകലിനെ കാറ്റു ഭക്ഷിക്കുന്ന ഒരു പാമ്പായും ആദിത്യനെ കാരുണ്യശാലിയായ ഒരു തുറവിയായും കണ്ടുകൊണ്ടാണ് ഈ ഈരടികൾ നെയ്തെടുത്തിട്ടുള്ളത്.

പകലാണ് കാലകാകോദരം — കാലമാകുന്ന പാമ്പ്. വിയത്തിലെ കുസൃതിക്കുട്ടികൾ അതിന്റെ നേർക്കു കല്ലെറിഞ്ഞതായും അതു പേടിച്ച് ഓടിയകലുന്നതായും സൂര്യൻ അതിനെ കയ്യിലേന്തി ചക്ര വാളക്കയ്യാലയ്ക്കപ്പുറത്തേയ്ക്കു കടത്തിവിടുന്നതായുമുള്ള ഭാവന ഔചിത്യഭാസുരമായ ഒരു സാന്ധ്യവർണനം.

രണ്ടു കൈകളും കാൽകളും ചിത്തവു-
മിന്ദ്രിയങ്ങളും വാണിയും ബുദ്ധിയും.

നാം വസിക്കും പ്രപഞ്ചത്തെ മുറ്റുമേ
ജീവിതവ്യമായ്ത്തീർക്കുമീ പ്രാണികൾ
കാത്തിരിക്കുന്നു നമ്മിൽനിന്നെപ്പൊഴും
സ്നേഹമമ്മയിൽനിന്നെന്ന പോലവേ.

നല്കി നേടുക സ്നേഹം സഹജരേ! *
നന്മതൻ മാർഗ്ഗമായതൊന്നേ ധ്രുവം"
അർഭകസ്വാമിയേവം മൊഴിഞ്ഞുകൊ-
ണ്ടമ്പലത്തിലേക്കായി നടകൊണ്ടാൻ
പ്രാഡ്വിവാകനും കൂട്ടരുമൊന്നിച്ചു
ദേവദർശനൻ ദേവനെദ്ദർശിക്കാൻ. (598)

സിദ്ധവന്ദിതശർവാവതാരമേ!
സിദ്ധിവിദ്യാധിരാജനേ, കൈതൊഴാം!!

---

ജീവിതവ്യം = ജീവിക്കത്തക്കത്. "നല്കി നേടുക സ്നേഹം" ഒന്നാന്തരം ലോകോക്തി. ദേവദർശനൻ - സ്വാമിതിരുവടികളുടെ വിശേഷണം .

ഈ പ്രപഞ്ചത്തിൽ എല്ലാ ജീവജാലങ്ങളും പ്രകൃത്യംബികയുടെ സന്താനങ്ങളാണ്. എല്ലാവരും ചേർന്നതാണ് വിശാലമായ ഈ കുടുംബം. എല്ലാവരും ഏകയോഗക്ഷേമത്തോടെ സ്വധർമം അനുഷ്ഠിച്ചുകൊണ്ടു കഴിയുവാൻബാധ്യസ്ഥരാണ്. എല്ലാവർക്കും ഇവിടെ ഉചിതമായ കൃത്യങ്ങൾ വിധിക്കപ്പെട്ടിരിക്കുന്നു. ഒന്നിനെയും ഹിംസിക്കുവാൻ മനുഷ്യന് അവകാശമില്ല. ഈ തത്ത്വമാണ് ഈ കഥയിൽനിന്നു നാം മനസ്സിലാക്കേണ്ടത്.

*******

# ഉറുമ്പിൻ കഥ

[ഉറുമ്പിൻകഥ — ഇതും ആണ്ടിപ്പിള്ള അവർകളുടെ വസതിയിൽ വച്ചു നടന്നതാണ്. ഈ സംഭവത്തിലെ മറ്റു രണ്ടു കഥാപാത്രങ്ങൾ ശ്രീ. ചിത്രമെഴുത്തു വർഗീസ്, കവി വരിക്കോലിൽ കേശവനുണ്ണിത്താൻ എന്നീ പ്രശസ്ത വ്യക്തികളാണ്.]

സിദ്ധവന്ദിതശർവാവതാരമേ!
സിദ്ധിവിദ്യാധിരാജനേ, കൈതൊഴാം!!

30. പ്രാഡ്വിവാകന്റെ മന്ദിരംതന്നില-
ന്നർഭകസ്വാമി ചാരുകസേരയിൽ
കാലു രണ്ടും നിലത്തു തൊടുവിച്ചും
വാമഹസ്തം കസേരയിലൂന്നിയും
ദക്ഷിണകരം കൊണ്ടു തൻ താടിയെ-
ത്തൊട്ടുഴിഞ്ഞുമിരിക്കുന്നു ചിന്തയിൽ. (604)

എന്തുചിന്ത മഹേശ്വരന്നിപ്പൊഴെ-
ന്നാർക്കറിയാം? കുറച്ചുകഴിയവേ
പൂമുഖത്തിന്റെ നാനാദിശകളിൽ
നിന്നു ധാര മുറിയാതുറുമ്പുകൾ
സ്വാമിതൻ കഴൽ വന്ദിച്ചുപോകുവാ-
നെന്നപോലെയരിച്ചു വരികയായ്.

ഏതു കാലിണ കുമ്പിട്ടുപോരുന്നു
വീതരാഗരാം യോഗിജനങ്ങളും
അങ്ങെഴുന്ന മഹത്ത്വസുധാരസ-
മല്പമൊന്നു നുകരുവാൻ വേണ്ടിയോ!
നിങ്ങളിങ്ങണയുന്നു പിപീലികാ-

സഞ്ചയങ്ങളെ! നിങ്ങളെക്കാണ്മു ഞാൻ,
തന്റെ കൈകൊണ്ടു മണ്ണു കുഴച്ചെടു-
ത്തബ്ജവിഷ്ടരൻ സൃഷ്ടി നടത്തവേ
താഴെ വീണൊരുതിർമൺതരികളിൽ
ജീവചൈതന്യമേല്പിച്ച മാതിരി.
നിങ്ങളിൽനിന്നു ഞങ്ങൾ പഠിക്കണം
ജീവധാരണപോഷണരീതികൾ! (622)

അ, പ്പിപീലകാസംഘങ്ങൾ വന്നതാ,
അർഭകസ്വാമിതന്റെ കണങ്കാലിൽ
കേറി വിശ്രമിച്ചീടുന്നിതോരോന്നായ്
പുറ്റിതെന്നു കരുതിയോ പാവങ്ങൾ?
ഇല്ല, തെറ്റിയിട്ടില്ലവർക്കർഭക—
ജംഘ പുറ്റിനെക്കാളും സുരക്ഷിതം,
ഇങ്ങു സർവ്വവും ഭദ്രം, മഹേശ്വര-
മംഗളപദസാന്നിധ്യയോഗത്താൽ
അഗ്നിവാതജലാദിഭയമില്ല,
അന്യമർദനഭുക്തിഭയമില്ല!

ഒട്ടുനേരത്തിനുള്ളില, പ്രാണികൾ
മുട്ടു തൊട്ടു നഖാഗ്രം വരേയുമേ
കാലിൽ വന്നു പൊതിയവേ, യർഭകൻ
മേലനക്കിയതില്ല തരിമ്പുമേ. (636)

സിദ്ധവന്ദിതശർവാവതാരമേ!
സിദ്ധിവിദ്യാധിരാജനേ, കൈതൊഴാം!!

---

തന്റെ കൈകൊണ്ടു ... ഉറുമ്പുകൾ എങ്ങനെ ഉണ്ടായി എന്നതിനെപ്പറ്റി കവിയുടെ വിചിത്രമായ ഒരു ഭാവന. അബ്ജവിഷ്ടരൻ = ബ്രഹ്മാവ്. നിങ്ങളിൽ.... = ഉറുമ്പുകളിൽ നിന്നു മനുഷ്യന് ധാരാളം പഠിക്കാനുണ്ട്. പിപീലിക = ഉറുമ്പ്. അർഭകജംഘ = സ്വാമിതിരുവടികളുടെ കണങ്കാൽ. അഗ്നി .... –– തീയ്, കാറ്റ്, ജലം മുതലായവയിൽനിന്നു ഭയമില്ല. അന്യമർദന...–– = മറ്റുള്ളവർ മർദ്ദിക്കും തിന്നുകളയും മുതലായ ഭയമില്ല. ഉറുമ്പുതീനികളും ഈ ലോകത്തിലുണ്ടല്ലോ.

31. അമ്മുഹൂർത്തത്തിലെത്തിയവിടത്തി-
ലർഭകസ്വാമിദർശനം നേടുവാൻ
സ്ഫീതകൗതുകമോടു രണ്ടാളുകൾ
നൂതനശാസ്ത്രചിന്താവിചക്ഷണർ.

അല്പജീവികളാകുമുറുമ്പുക-
ളാലെ മൂടിയൊരർഭകജംഘകൾ,
ജീവകാരുണ്യമണ്ഡപത്തൂണുകൾ
കാലുറയിട്ടപോലെ ലസിച്ചിതു.

ആഗതരതു വിസ്മയോത്ഫുല്ലവി-
ലോചനയുഗം നോക്കി നിന്നീടവേ,
അങ്ങകത്തുചെന്നാരോ വിളിച്ചപോ-
ലിറങ്ങിറയത്തിലെത്തി ഗൃഹേശ്വരി.

"കൊച്ചുതങ്കച്ചി, കുഞ്ഞേ! മലർപ്പൊടി-
യിച്ചിരി, മക്കളെത്തിയിരിക്കുന്നു."
സ്വാമിതൻ മൊഴിയല്ലയോ? തദ്ഗൃഹ-
സ്വാമിനിയുടൻ ചെന്നു മലർപ്പൊടി
ഭാജനത്തിലെടുത്തുകൊണ്ടെത്തിനാൾ,
ഭോജകനാകുമർഭകൻതൻ കയ്യിൽ
മോദമോടേ കൊടുത്തു പിൻവാങ്ങിനാൾ,
സാദരം കണ്ടുനിന്നീടിനാൾ മഹം!

ലാജചൂർണമെടുത്തു തൻമുഷ്ടിയിൽ
രാജമാനവദനാംബുജൻ വിഭു

---

അമ്മുഹൂർത്തത്തിൽ..... –– ആ സമയത്താണ് ശ്രീ. ചിത്രമെഴുത്ത് വർഗ്ഗീസ്സും, കവി വരിക്കോലിൽ കേശവനുണ്ണിത്താനും അവിടെ എത്തുന്നത്.

ജീവകാരുണ്യ മണ്ഡപത്തൂണുകൾ = തന്തിരുവടികളുടെ രണ്ടു കണങ്കാലിനെപ്പറ്റിയുള്ള ഭാവന.
വിസ്മയോത്ഫുല്ലലോചനയുഗം = അദ്ഭുതം കൊണ്ടു വിടർന്ന രണ്ടു കണ്ണുകളോടെ. ഇച്ചിരി = ഇത്തിരി. ഭോജകൻ = തീറ്റുന്നവൻ. മഹം = ഉത്സവം. ലാജം = മലർ. ചൂർണ്ണം = പൊടി.

മുന്നിലാ, നിലം തന്നിൽ വിതറിയി-
ട്ടൊന്നു പുഞ്ചിരിച്ചോതിനാൻ,"മക്കളേ
തിന്നുവാനമ്മ തന്നതു കാണുവിൻ,
തോന്നിയപോലെടുത്തു മടങ്ങുവിൻ!"

അർഭകന്റെ മനുജസരസ്വതി-
യപ്പടിക്കുമറിഞ്ഞതുമാതിരി
ക്ഷുദ്രജീവികളായ പിപീലങ്ങ-
ളാക്കണ്ണിൽകാലിൽനിന്നു തുരുതുരെ
ധാരയായിട്ടിറങ്ങി നിലത്തുനി-
ന്നോഹരി വായിലാക്കിയരിച്ചുപോയ്,
താവളങ്ങളിലെത്തിയദൃശ്യരായ്,
ആ വിരുന്നുകാർ കണ്ടു നിന്നീടവേ!

ഇന്ദ്രജാലമോ? മാസ്മരവിദ്യയോ?
മന്ത്രസിദ്ധി പ്രഭാവമോ? മായയോ?
ഇന്നതെന്നുപറയുവാനാകാതെ
നിശ്ചലരായി നില്ക്കുമവരൊടായ്
ക്ഷേമവാർത്തകൾ ചോദിച്ചിതർഭക
സ്വാമി കല്യാണവർഷാഘനാഘനം. (676)

സിദ്ധവന്ദിതശർവാവതാരമേ!
സിദ്ധിവിദ്യാധിരാജനേ, കൈതൊഴാം!!

32. "പാദസേവയ്ക്കുറുമ്പുകൾ വന്നതു
പാർത്തു ഞങ്ങൾക്കുളവായിടുന്നതാം
സംശയം തീർത്തനുഗ്രഹിക്കേണമേ
സജ്ജനസ്തുതദിവ്യാപദാനനേ!
തീർത്ഥപാദ! പരമഭട്ടാരകനേ!
മർത്ത്യനായ ഭവാന്റെ മനോഗതം

---

മനുജസരസ്വതി = മനുഷ്യഭാഷ. ഇന്ദ്ര....–– സ്വാമിതിരുവടികളുടെ വൈഭവം ഏതിനത്തിൽപ്പെട്ടതെന്നറിയാതെ രണ്ടു പേരും വിസ്മയിച്ചു നിന്നു. അവരോട് കുശലാന്വേഷണം മഹാപ്രഭു നടത്തി. കല്യാണവർഷാഘനാഘനം = മംഗളങ്ങൾവർഷിക്കുന്ന മേഘം.

അല്പജീവികളാകുമുറുമ്പുക-
ളെപ്രകാരമറിയുന്നു സാമ്പ്രതം
എവ്വിധമറിയുന്നു ഭവാനുമീ-
ക്കൊച്ചുജീവികൾ തന്റെ മനോഗതം?"
പുഞ്ചിരിച്ചുകൊണ്ടോതിനാനർഭകൻ,
"പുണ്യപീയൂഷപൂർണകുംഭങ്ങളേ!
എത്രയും ലഘുവായൊരു കാര്യമി-
തോർത്തുകൊള്ളുക, നമ്മുടെ മാനസം *
ഇപ്രപഞ്ചമനസ്സോടിണക്കിയാ-
ലിംഗിതങ്ങളറിയാം പരസ്പരം.
നേരിയ പരിശീലനം കൊണ്ടിതു
പാരിലാർക്കും സുശകമറിഞ്ഞാലും!"

സർവവിദ്യാധിരാജനിതുവിധം
"സ്നേഹയോഗ"രഹസ്യം മൊഴിയവേ,
ഭാവശുദ്ധിമത്താകുമഹിംസതൻ
ഭാസുരദിവ്യമുഗ്ധപരിമളം
ഭൂവിലെങ്ങും പരത്തിടും മഞ്ജുള-
ജീവകാരുണ്യഗുണ്യപുഷ്പങ്ങളാൽ
ആസ്തൃതമായ മുക്തിഘണ്ടാപഥം
പുത്തനൊന്നു തുറന്നു മനുഷ്യർക്കായ്!

വർണലിംഗവയോഭേദമെന്നിയേ

---

നമ്മുടെ മാനസം ...–– വ്യക്തിഗതമായ മനസ്സും പ്രപഞ്ച മനസ്സും തമ്മിൽ അഭ്യാസത്താൽ കൂട്ടിയോജിപ്പിക്കുവാൻ സാധിക്കുമെന്നു തന്തിരുവടികൾ. സുശകം = എളുപ്പത്തിൽ സാധ്യം. ഗുണ്യം = ഗുണമുള്ളത്, മുക്തിഘണ്ടാപഥം = മുക്തിയിലേയ്ക്കുള്ള രാജ മാർഗം. ഭക്തിയോഗം, ജ്ഞാനയോഗം, രാജയോഗം, കർമയോഗം ഇവയ്ക്കുപുറമേ സ്വാമിതിരുവടികൾ ലോകത്തിനു സംഭാവന ചെയ്ത 'സ്നേഹയോഗം' മറ്റൊരു മുക്തിമാർഗ്ഗം എന്നു സാരം. വർണ-ലിംഗ-വയോഭേദം-ജാതിഭേദം, സ്ത്രീപുരുഷഭേദം, ബാലയുവവൃദ്ധാദി ഭേദം. സാർവലൗകികയോഗം = അധികാ രിഭേദമില്ലാത്തതിനാൽ സ്നേഹയോഗം സാർവലൗകികയോഗം എന്ന മറ്റൊരു പേരിനു അർഹം.

മണ്ണിലാർക്കും പരിഗ്രാഹ്യമാകയാൽ
സാർവലൗകികയോഗാപരാഖ്യയാ-
ലുർവ്വിയിലിതു പാരം പുകഴ്ന്നിടും! (706)

ആ വിരുന്നുകാരർഭകഭാരതി
സാവധാനം ശ്രവിച്ചു നിലകൊണ്ടാർ
ആശ്രമത്തിലൃഷി പ്രൗഢനോതിടും
തത്ത്വമസ്യാദിവാക്യങ്ങൾ തൻ പൊരുൾ
കേട്ടുകൊണ്ടനങ്ങാതെ നിലകൊള്ളും
കാട്ടുതത്തകളെന്നതുപോലവേ!

നൂറുയോജന വിസ്തീർണമാം കടൽ
മാരുതി പുരാ ലംഘനം ചെയ്തുപോൽ
എന്തുകൊണ്ടെനിയ്ക്കായതു സാധ്യമ-
ല്ലെന്നു ചിന്തിച്ചു ചൊക്കർ ഞെളിയുമോ? (716)

സിദ്ധവന്ദിതശർവാവതാരമേ!
സിദ്ധിവിദ്യാധിരാജനേ, കൈതൊഴാം!!

33. "വിശ്വജീവാത്മഭാവനാപുഷ്ടമാം
ചിത്തമാകുന്ന കാമസുരഭിയാൾ
പ്രീതിപൂർവകം നിന്നു ചുരത്തിടും
പ്രേമദുഗ്ധമുലകിതിലേവർക്കും
ലോപമൊട്ടും വരാതെ വിളമ്പിടും
ലീല ഭാവല്ക്കമൈത്ര വിമോഹനം

---

ഋഷിപ്രൗഢർ = വലിയ ഋഷികൾ, കാട്ടുതത്തകൾ .... ഋഷികളുടെ വാക്കുകൾ തത്തമ്മകൾ കേട്ടു പഠിക്കുന്നത് അർത്ഥമറിഞ്ഞിട്ടല്ല; യാന്ത്രികമായിട്ടാണ്. ചൊക്കർ = കുരങ്ങന്മാർ വിശ്വജീവാത്മ..... = സമസ്തജീവികളിലും ആത്മഭാവനയുണ്ടായി വളർന്ന ചിത്തമായിരുന്നു തന്തിരുവടികളുടേത്. ആ ചിത്തം കാമധേനുവാണ്. അവൾ ചുരത്തുന്നത് പ്രേമദുഗ്ധമാണ്. അത് സ്വാമിതിരുവടികൾ ഒരു ലോപവും വരാതെ എല്ലാവർക്കും നൽകി. അമൃതം അമരന്മാർക്കു മാത്രം വിളമ്പി പക്ഷപാതം കാട്ടിയ വിഷ്ണുമായയുടെ ചെയ്തിയെക്കാൾ ഏത്രയോ ഉത്കൃഷ്ടമത്രേ സ്വാമി തിരുവടികളുടെ സമഭാവനാസുന്ദരമായ പ്രവൃത്തി.

പക്ഷപാതം നിമിത്തമമരർക്കു
മാത്രമായിട്ടമൃതം വിളമ്പിയ
വിഷ്ണുമായതൻ ചെയ്തിയെക്കാളെത്ര
വിശ്വസുന്ദരം! വിദ്യാധിരാജനേ!
നാരദബാദരായണജൈമിനി-
നാഗരാജാദി ദിവ്യമഹർഷിമാർ
ഉത്തമർക്കായി മുന്നമരുളിയ
ഭക്തിയോഗാദിമുക്ത്യുപായങ്ങളേ!
നിങ്ങൾതൻ പൊരുളെന്തെന്നറിയുവാൻ
ഗ്രന്ഥകോടികളുണ്ടായതില്ലയോ?
എന്തിനിത്രഗഹനങ്ങളാക്കി, ഹാ
നിങ്ങൾ നിശ്രേയസത്തിൻ സരണികൾ?
സർവയോഗാധിരാജപദത്തിനു
സ്നേഹയോഗമേ യോഗ്യമസംശയം!" *
എന്നുമിത്രങ്ങൾ ചിന്തിച്ചിരിക്കണ-
മുന്നതാശയശൈലവിഹാരികൾ! (738)

സിദ്ധവന്ദിതശർവാവതാരമേ!
സിദ്ധിവിദ്യാധിരാജനേ, കൈതൊഴാം!!

---

ബാദരായണൻ - വ്യാസൻ-അദ്വൈതദർശനത്തിന്റെ ശാസ്ത്രകാരൻ. ജൈമിനി - പൂർവമീമാംസാകാരൻ. നാഗരാജൻ = പതഞ്ജലി = രാജയോഗദർശനത്തിന്റെ ഉപജ്ഞാതാവ്. നിശ്രേയസം = മോക്ഷം. മോക്ഷമാർഗങ്ങൾ സാമാന്യർക്കു ഗ്രഹിക്കുവാൻ പറ്റാത്തവിധം ഋഷികളാൽ ഗഹനങ്ങളാക്കപ്പെട്ടു. ആകയാൽ സർവസ്വീകാര്യമായ സ്നേഹയോഗം തന്നെ വിശിഷ്ടതമമായ യോഗം. ഉന്നതാശയ ശൈലവിഹാരികൾ = വിശിഷ്ടാശയങ്ങളാകുന്ന പർവ്വതങ്ങളുടെ ഉന്നതഭൂമിയിൽ വിഹരിക്കുന്നവർ - മഹാശയന്മാർ.

ശ്രീ. ആണ്ടിപ്പിള്ള മജിസ്ട്രേറ്റിന്റെ ഭവനമായ കറുകപ്പറമ്പ് ആലപ്പുഴ ചന്ദനക്കാവിലാണ്.

********

# മൂഷകകഥ

[മൂഷകകഥ — ഇതും ആണ്ടിപ്പിള്ള മജിസ്ട്രേറ്റിന്റെ വസതിയിൽവച്ച് ഒരിക്കൽ നടന്ന സംഭവം.]

സിദ്ധവന്ദിതശർവാവതാരമേ!
സിദ്ധിവിദ്യാധിരാജനേ, കൈതൊഴാം!!

34. "എലികൾ വെട്ടി നുറുക്കുന്നു കോട്ടുക-
ളെത്രകണ്ടു സഹിയ്ക്കാം കുസൃതികൾ?
എലിവിഷം വാങ്ങി വയ്ക്കണമിന്നുതാ-
നെന്തു പാപം വരികിലുമാകട്ടെ,
ഇതുവരേയ്ക്കതു ചെയ്യാത്തതിൻ ഫല-
മിന്നനുഭവിച്ചീടുന്നു കേശവാ!
മുളയിൽ നുള്ളിക്കളയേണ്ട ദോഷങ്ങൾ
മാരകമാണു വച്ചു പുലർത്തിയാൽ" *

പ്രസരദുത്കടകോപമാർന്നീവിധം
പ്രാഡ്‌വിവാകൻ ഗൃഹസ്ഥനുരച്ചതു
ശ്രവണയുഗ്മത്തിൽ വന്നു പതിക്കവേ
ശുദ്ധസത്വസരൂപനാമർഭകൻ
പരമഭട്ടാരനാകുലചിത്തനായ്;
പ്രേമസിദ്ധർതൻ ഭാവങ്ങളങ്ങനെ.

---

പ്രസരദുത്കടകോപം = പുറത്തേയ്ക്കു വ്യാപിക്കുന്ന വലിയ കോപം. പരമഭട്ടാരൻ...ഗൃഹസ്ഥൻ എലിവിഷം വാങ്ങണം എന്നു ഭൃത്യനായ കേശവനോട് ഉറക്കെപ്പറഞ്ഞത് അന്ന് അവിടെ വിശ്രമിച്ചിരുന്ന സ്വാമി തിരുവടികൾ കേൾക്കാനിടയായി; കേട്ട് മനസ്സ് വ്യാകുലമായി.

വിബുധസംഗീതധാരയൊഴുക്കിടും
വീണയിൽനിന്നപസ്വരം കേൾക്കയോ!

വിപദുഷർബുധംമേഘമാം സ്വാമി തൻ
വിഷ്ടരത്തിങ്കൽ നിന്നുമെഴുന്നേറ്റു
ഭവനനാഥനെ നോക്കിയുരചെയ്താൻ,
"ഭാവകാലുഷ്യമെന്തിനെന്നപ്പനേ!
തനതു സമ്പത്തു വേണ്ടപോൽ കാക്കുവാൻ
താനുപായങ്ങൾ കണ്ടുപിടിക്കാതെ
സരളജീവികളാകുമെലികളിൽ
സാരമായിട്ടു കോപിക്കയോ ഭവാൻ?

മനുജർ കാണിക്കുമശ്രദ്ധയായിടാം *
മൂകജീവികൾക്കാഹാരസാധകം!
പകൽ കഴിയട്ടെ, നോക്കിടാം വല്ലതും
പോംവഴി; ഹിംസ വർജ്യമേ സർവഥാ" * (766)

പരമകാരുണ്യമൂർത്തിയാം സ്വാമിതൻ
പണ്ഡിതോചിതവാക്യം ശ്രവിയ്ക്കയാൽ
ഹൃദയപങ്കജം പ്രാഡ്‌വിവാകന്നു ഹാ
ഹ്രീജഡിമയാൽ സങ്കോചമാർന്നുപോൽ.

സഹൃദയശിരോരത്നമായുള്ളൊരാ-
സ്സദനനാഥന്റെ മാനസാവസ്ഥയിൽ

---

വിബുധ...കേൾക്കയോ? = സ്വർഗസംഗീതമുതിർക്കുന്ന വീണയിൽ നിന്ന് അപസ്വരമോ? ആണ്ടിപ്പിള്ളയെപ്പോലുള്ള ഒരു സാത്വികനിൽ നിന്ന് ഈവിധം ഹിംസാവചനമോ?

വിപദുഷർബുധമേഘം = വിപത്താകുന്ന അഗ്നിക്കുമേഘം. ഉഷർബുധൻ = അഗ്നി, വിഷ്ടരം = ഇരിപ്പിടം — ചാരുകസേര. മനുജർ..--മനുഷ്യന്റെ അശ്രദ്ധയെ ഉപജീവിച്ചാണ് ഇതരജീവികൾ ജീവിതം നയിക്കുന്നത്.!

ഹ്രീജഡിമ = ലജ്ജകൊണ്ടുള്ള ജാഡ്യം. വിമലഭാവ....- ദൈവികചിന്തയാൽ - സ്വാമിതിരുവടികൾ ആണ്ടിപ്പിള്ളയെ സാന്ത്വനപ്പെടുത്തുന്നത്. തന്തിരുവടികളുടെ കരുണാർദ്രമായ മാനസം ശ്രദ്ധേയം.

തനതു ചിത്തമലിഞ്ഞു മൊഴിഞ്ഞിതു
തീർത്ഥപാദൻ മഹാപ്രഭു പിന്നെയും
"വിമലഭാവപയ: പയോവാരിധേ!
വിശ്വവിഖ്യാതനീതി പ്രവീണനേ!
കലുഷമാവുകില്ലാരുടെ മാനസം *
കോപപാവകജ്വാലാസമാകുലം?
യമനിയമാദി ശീലിപ്പവർക്കുമേ
യന്ത്രണാതീതമന്തരംഗം തുലോം;
ജഗദുദയസ്ഥിതിലയകാരണൻ
ജംഗമാജംഗമേശൻ മഹേശ്വരൻ
പലപൊഴുതാശുകോപനായല്ലയോ
പാലനം ചെയ്തുപോരുന്നു ലോകത്തെ?
തവ ഹൃദയമെനിയ്ക്കറിയില്ലയോ
തർപ്പിതാഖിലപ്രാണിസമുച്ചയം?
എലിവിഷമങ്ങു കൊണ്ടുവരീക്കുമോ?
ഏണിയിൽനിന്നു സിംഹം പിറക്കുമോ? *
അശുഭചിന്തകൾ വർജിക്ക സാമ്പ്രത—
മാഖുദോഷമൊഴിയുവാൻ സൻമതേ,
ഗജമുഖന്നൊരു നൈവേദ്യമേകുക!

---

വിമലഭാവ = നല്ല വികാരങ്ങളുടെ ക്ഷീരസമുദ്രം. നീതി പ്രവീണൻ = മജിസ്ട്രേറ്റ്.

ജഗദുദയ..... ലോകത്തെ = ശ്രീപരമേശ്വരൻ ലോകത്തെ സൃഷ്ടിച്ചു രക്ഷിച്ചു സംഹരിക്കുന്നു. അദ്ദേഹവും പെട്ടെന്നു കോപം വരുന്നവനാണ്! തവ ഹൃദയം — ആണ്ടിപ്പിള്ളയുടെ ഹൃദയം. തർപ്പിതാഖിലപ്രാണിസമുച്ചയം — ഇതു ഹൃദയത്തിന്റെ വിശേഷണം. എല്ലാ പ്രാണികളെയും സന്തോഷിപ്പിക്കുന്നത് എന്നുസാരം. ഏണി = മാൻപേട. ആഖുദോഷം = എലികളെക്കൊണ്ടുള്ള കഷ്ടം.

തന്റെ ഭക്തന്റെ മനസ്സ് ലജ്ജയാൽ സങ്കോചമാർന്നപ്പോൾ തന്തിരുവടികളുടെ മനസ്സ് അതുകണ്ടു കരുണാർദ്രമായതു നോക്കുക. മനസ്സിന്റെ സങ്കോചം തീർക്കേണ്ടത് ഗുരുവിന്റെ കടമയാണ്.

ഗജമുഖൻ = ഗണപതി.

കേശവനെ നിയോഗിച്ചയയ്ക്കുക!
അവനിൽനിന്നുമകലട്ടെ ഹിംസത-
ന്നാവിലചിന്ത ദൈവികചിന്തയാൽ."
കദനഹാരിയാം ദേവന്റെ ഭാഷിതം
കേട്ടു ചിത്തം തെളിഞ്ഞു ഗൃഹേശ്വരൻ
വിഹിതകാര്യങ്ങളേല്പിച്ചു ഭൃത്യനെ
വാസരാന്തം പ്രതീക്ഷിച്ചു കൗതുകാൽ.

35. പരമഭട്ടാരദേവന്റെ മൂഷക-
പ്രാണരക്ഷണലീലയീക്ഷിക്കുവാൻ
വിധിയരുളിയതില്ല ഭാഗ്യമെനി-
യ്ക്കെന്നു ചിന്തിച്ച വാസരനാഥനു
അപരവാരിധിയന്തമില്ലാത്തതാ-
മാർത്തിവാരിധിയായിതു കഷ്ടമേ! (804)

സിദ്ധവന്ദിതശർവാവതാരമേ!
സിദ്ധിവിദ്യാധിരാജനേ, കൈതൊഴാം!!

36. പുരടവർണങ്ങളാഖുക്കൾ — ആയത-
പുഷ്കരത്തിൽ നിരന്നൊരാത്താരകൾ-
പരമഭട്ടാരകാപാംഗവീക്ഷണം
പാരമാശിച്ചു നിന്നു വിനീതരായ്.
ഖനികവാഹനമന്ദിരം തന്നിൽനി-
ന്നുണ്ണിയപ്പം 'പ്രസാദം' വഹിച്ചുടൻ

---

ഗജമുഖന്നൊരു...കേശവൻ എന്ന ഭൃത്യന്റെ മാനസത്തിലെ ഹിംസാവിചാരം കുറയുവാൻ പറ്റിയ, അയാളുടെ നിലവാരത്തിനിണങ്ങിയ മാർഗ്ഗമാണ് സ്വാമിതിരുവടികൾ നിർദ്ദേശിക്കുന്നത്. എല്ലാം അവസ്ഥക്കനുസരിച്ചുമാത്രം.

വിഹിതകാര്യങ്ങൾ = ചെയ്യേണ്ട സംഗതികൾ. വാസരാന്തം = സന്ധ്യ. അപരവാരിധി = പശ്ചിമസമുദ്രം. സന്ധ്യയ്ക്കുശേഷം മഹേശ്വരൻ നടത്തുന്ന ലീല തനിക്കു കാണാൻ സാധിക്കാത്തതിൽ സൂര്യന്റെ ദുഃഖം. ആർത്തിവാരിധി = ദുഃഖസമുദ്രം.

പുരടം = സ്വർണ്ണം. നക്ഷത്രങ്ങളെ സ്വർണ്ണ എലികളായി കല്പിച്ചിരിക്കുന്നു. ഖനികൻ = എലി , ഖനികവാഹകൻ = ഗണപതി.

ഭവനമെത്തിനാൻ കേശവൻ നെറ്റിയിൽ
ഭവ്യതയാർന്ന ചന്ദനപ്പൊട്ടുമായ്.

37. നിലയനാഥസധർമിണി മൂന്നു നാ-
ലപ്പവുമായി വന്നു നിന്നീടിനാൾ
ഗുരുപുരോഭുവി: ഭൃത്യൻ തെളിയിച്ചു
ദീപമത്തവ്വിൽ നായകപ്രീതിയ്ക്കായ് (816)
നിജകരം തന്നിലർപ്പിച്ചുകിട്ടിയൊ-
രുണ്ണിയപ്പങ്ങള, സ്സിദ്ധപുംഗവൻ
പല കഷണങ്ങളാക്കിയശ്ശാലയി-
ലങ്ങുമിങ്ങും വിതറിനാൻ സസ്മിതം.

തദനുമേല്പോട്ടു നോക്കിക്കൊണ്ടർഭകൻ
ഹസ്തമുദ്രകൾ കാട്ടി വിളിച്ചിതു
"വരിക നിർഭയം കുഞ്ഞുങ്ങളേ, നിങ്ങ-
ളുണ്ണിയപ്പമെടുത്തു ഭുജിക്കുവിൻ".

നിമിഷമൊന്നു രണ്ടായപ്പൊഴേക്കു വ-
ന്നെത്തിയങ്ങൊരു നാല്പതു മൂഷകർ
ചെറുചിരിപൂണ്ടു ചോദിച്ചിതർഭകൻ:
"കോട്ടു വെട്ടി നുറുക്കിയതാരുവാൻ?"

ഗുരുവചസ്സതു കേട്ടൊരു മൂഷകൻ
മാറിനിന്നു തലയാട്ടിനാൻ സ്വയം!

"കുസൃതിയിത്തരം കാട്ടരുതാരുമേ
ഗേഹനാഥനിതാരെന്നറിയുമോ?

മരണശിക്ഷയ്ക്കുപോലും വിധിക്കുവാ-
നർഹതയുള്ള നീതിപാലാഗ്രിമൻ!
ഇതുവിധമപരാധങ്ങൾ ചെയ്യുകി-
ലിന്നിമേലിൽ പൊറുക്കില്ലെജമാനൻ.

---

സിദ്ധപുംഗവൻ = സിദ്ധശ്രേഷ്ഠൻ, ശാല = മുറി - മരണശിക്ഷ യ്ക്കു...... = മജിസ്ട്രേറ്റിനെ ഫലിതഭാഷയിൽ എലികൾക്കു പരിചയ പ്പെടുത്തുന്നു!

മധുരഭോജ്യമെടുത്തു ഭുജിക്കുവിൻ
മോദമോടെ മടങ്ങുവിൻ മക്കളേ!" (838)

അരനിമിഷത്തിനുള്ളിലാ മോദക-
ഖണ്ഡമെല്ലാമെടുത്തു ഖനികന്മാർ
ഭയമക, ന്നാ വെളിച്ചത്തിൽ വച്ചു താൻ
തിന്നുവേഗം തിരിച്ചു പോയീടിനാർ.

സദനനാഥനും പത്നിയും ഭൃത്യനും
സംഭവമിതു ഹർഷാദ്ഭുതാവഹം
സരസമീക്ഷിച്ചു ധന്യരായീടിനാർ,
സ്വാമിതന്റെ മഹത്ത്വം നിരൂപിച്ചാർ. (846)

സിദ്ധവന്ദിതശർവാവതാരമേ!
സിദ്ധിവിദ്യാധിരാജനേ, കൈതൊഴാം!!

---

മോദകഖണ്ഡം = അപ്പക്കഷണം.
എലി, അണ്ണാൻ, കുരുവി, കാക്ക മുതലായ പ്രാണികളെ സ്വാമി തിരുവടികൾ ആത്മതുല്യം സ്നേഹിച്ചു. ഇവരെ വിളിച്ചുവരുത്തി തിന്നാൻ വല്ലതും കൊടുക്കുന്ന സംഭവങ്ങൾ പലേടത്തുമുണ്ടായി ട്ടുണ്ട്. ചിലതെല്ലാം ദൃക്സാക്ഷികൾ വിവരിച്ചിട്ടുമുണ്ട്. ആണ്ടിപ്പിള്ള മജിസ്ട്രേറ്റിന്റെ ഗൃഹത്തിൽ ഇപ്രകാരം സംഭവമുണ്ടായതിനെ മാത്രം തെരഞ്ഞെടുക്കുവാൻ പ്രത്യേക കാരണമൊന്നുമില്ല. യാദൃ ച്ഛികമെന്നേയുള്ളു. മാത്രമല്ല ഗൃഹനാഥൻ വലിയ പണ്ഡിതനും ഉന്ന തപദസ്ഥനുമാണ്. അത്തരക്കാർ സ്വാമിതിരുവടികളോടും സ്വാമി തിരുവടികൾ അത്തരക്കാരോടും എങ്ങനെ പെരുമാറിയിരുന്നു എന്ന റിയുന്നതിൽ കൗതുകമേറെയുണ്ടല്ലോ.

*******

# കടുവാക്കഥ

[കടുവാക്കഥ — മലയാറ്റൂരിലെ കോടനാട്ടുവനത്തിൽ സ്വാമി തിരുവടികൾ കുറെക്കാലം തപോനിഷ്ഠനായി വിശ്രമിച്ചിരുന്നു. അവിടെ വച്ചു നടന്ന ഒരു ദൃക്സാക്ഷി - സംഭവമാണ് ഇത്.]

സിദ്ധവന്ദിതശർവാവതാരമേ!
സിദ്ധിവിദ്യാധിരാജനേ, കൈതൊഴാം!!

38. ആർദ്രമാനസ! വിദ്യാധിരാജ! നിൻ
ഭദ്രകാരുണ്യലീലാവിലാസങ്ങൾ
സ്നേഹദർശനവ്യാഖ്യാനപംക്തികൾ,
മോഹകാനനദാഹകഹേതികൾ,
മാനവവർഗമാനാപദാനങ്ങൾ,
മാനസോത്കർഷദാനനിപുണങ്ങൾ!

കോടിതീർഥമഹിമകളൊന്നിച്ചു-
കൂടിയച്ഛസ്ഫടികജലമായി

---

സ്നേഹദർശനം - സ്നേഹശാസ്ത്രം. മോഹ...- മായാമോഹമാകുന്ന കാടിനെ ദഹിപ്പിക്കുന്ന അഗ്നിജ്വാലകൾ. മാനവ...= മനുഷ്യവർഗ്ഗത്തിന്റെ അഭിമാനം പ്രകടമാക്കുന്ന പുണ്യകഥകൾ. മാനസോത്കർഷ ദാനനിപുണങ്ങൾ - മനസ്സിന് ഉയർച്ച നൽകുന്നതിൽ സമർത്ഥങ്ങൾ.

കോടി....ലീലകൾ? – അനേകം പുണ്യതീർത്ഥങ്ങളൊന്നിച്ചു ചേർന്ന് നിർമലജലമായി പ്രവഹിക്കുന്ന ഉത്തമതീർഥമാണ് പെരിയാർ എന്നു കവികല്പന. അതിന്റെ തീരം കോടനാട് എന്ന പ്രദേശം. അവിടുത്തെ വനങ്ങളെ ഈ ഖണ്ഡികയിൽ സംബോധന ചെയ്തു സംസാരിക്കുന്നു.

ആഴിയിലേയ്ക്കൊഴുകുന്ന ചൂർണിത-
ന്നാർദ്രതയാർന്ന തീരഭാഗങ്ങളിൽ
മോടിയാർന്നു തഴച്ചു വളരുന്ന
കോടനാടൻ ഹരിതവനങ്ങളേ!
നിങ്ങളിന്നും സ്മരിക്കുന്നതില്ലയോ
തുംഗമംഗല്യദാനമഹാപ്രഭു
ഉൾക്കുളിരാൽ പുളകമണച്ചുകൊ-
ണ്ടിങ്ങു മുന്നം നടത്തിയ ലീലകൾ? (862)

സിദ്ധവന്ദിതശർവാവതാരമേ!
സിദ്ധിവിദ്യാധിരാജനേ, കൈതൊഴാം!!

39. കാട്ടിലുള്ള തൻ വാസഗൃഹത്തിലെ-
കൂട്ടുകാരാമനേകം തവളകൾ
സ്വൈരമായിട്ടു ചാടി നടക്കുന്ന
ചാരുലീലകൾ കണ്ടു സന്തുഷ്ടനായ്
മന്ദഹാസം പൊഴിച്ചു ഭട്ടാരകൻ
നിർഗമിച്ചിതന്നേകനായേകദാ.

പദ്മനാഭാഖ്യശിഷ്യൻ ഗൃഹാങ്കണ-
ത്തിങ്കലേകനായ് തങ്ങിനാൻ സേവകൻ. (870)

40. ശൈലസാനുപ്രദേശപ്രകൃതിതൻ
ശ്രീലസൗന്ദര്യവീക്ഷണപ്രീതനായ്
നില്ക്കുമർഭകസ്വാമിതൻ ദർശന-
മാർക്കു നല്കുകില്ലാത്മസന്തർപ്പണം?
ബാലസൂര്യൻ തെളിഞ്ഞു വിഹായസ്സിൽ,
ചേലിലാടിക്കളിച്ചിതു വല്ലികൾ;

---

സ്വാമിതിരുവടികളുടെ ആശ്രമത്തിലെ കൂട്ടുകാരായിരുന്നു തവള കൾ! സഞ്ചാരലോലൻ = നടക്കുന്നതിൽ തത്പരൻ. ചൂർണി = ആലുവാപ്പുഴ, പെരിയാർ. തുംഗ = വലിയ നന്മകൾ നൽകുന്ന മഹാപ്രഭു. ശ്രീലം = കാന്തിയാൽ ശോഭിക്കുന്നത്. ആത്മസന്തർപ്പണം = ആത്മ സന്തോഷം, ബാല... = കോടനാട്ടുകാട്ടിലെ പ്രഭാതവർണന.

ഭൃംഗപാളികൾ മൂളിപ്പറന്നിതു
മർമരം തൂകി നിന്നൂ വിടപികൾ;
പാട്ടുപാടിപ്പറന്നു പറവകൾ
കാട്ടരുവി പൊഴിച്ചു കളകളം
ആസകലമാക്കാനനം പൂക്കളാ-
മായിരം കൺകൾകൊണ്ടായതീന്ദ്രനെ,
ജന്തുകാരുണ്യമൂർത്തിയാം ദേവനെ
നോക്കിനിന്നു രസിച്ചു നിരാകുലം
കൃഷ്ണനെക്കണ്ടു വൃന്ദാവനംപോലെ,
രാമനെക്കണ്ടു ദണ്ഡകംപോലെയും. (886)

തൻവസതിയൊരാനന്ദസാമ്രാജ്യ-
മാക്കിയ വിശ്വദേശികവര്യനെ
പാടിവാഴ്ത്തിനാളാ വനലക്ഷ്മിയാൾ
കീചകാവലിഗുഞ്ജനലീലയാൽ:- (890)

"ബുദ്ധശങ്കരദിവ്യപ്രഭാവനേ,
ശുദ്ധചൈതന്യധാമമേ, വാഴ്ക നീ!
ആത്മസംഗീതമോഹനയന്ത്രമേ,
കന്മഷാപഹപാദനേ, വാഴ്ക നീ!
തീർത്ഥപാദ, പരമഭട്ടാരനേ,
തീർണമായാമഹാർണവ, വാഴ്ക നീ! (896)

ഈ വനത്തിലെഴുന്ന ചരാചര-
ജീവസഞ്ചയ ജീവിതവീഥിയിൽ

---

"ബുദ്ധ...ദീനവത്സല ദേവനമസ്കാരം" എന്നീ 54 വരികൾ കാനന ദേവത മഹേശ്വരാവതാരമായ സ്വാമിതിരുവടികളെ പ്രഭാതത്തിൽ വാഴ്ത്തുന്ന സന്ദർഭം. കാട്ടിലെ മുളകളുടെ സുഷിരങ്ങളിൽ നിന്നു പുറപ്പെടുന്ന ശബ്ദങ്ങൾ ആ വനദേവതയുടെ ശബ്ദങ്ങൾ!

ശുദ്ധചൈതന്യധാമം = ബ്രഹ്മതേജസ്സിന്റെ ഇരിപ്പിടം. ആത്മസം ഗീത... = ആത്മഗാനം പാടുന്ന ഗാനയന്ത്രം. കന്മഷാപഹപാദൻ = പാപം നശിപ്പിക്കുന്ന ചരണങ്ങളോടു കൂടിയവൻ. തീർണമായാമ ഹാർണവൻ = മായാസമുദ്രം കടന്നവൻ.

ചരാചര...വീഥിയിൽ = ചരങ്ങളും അചരങ്ങളുമായ ജീവികളുടെ ജീവി തമാർഗത്തിൽ.

നിർവൃതിതൻ മലർനിര തൂകുന്ന
നിത്യനിർമ്മലസ്നേഹപയോനിധേ!
നിന്നപാംഗപഥത്തിലരക്ഷണം
വന്നുപോകുവാൻ ഭാഗ്യം ലഭിച്ചെങ്കിൽ!
എന്നുചിന്തിച്ചുകൊണ്ടു പറക്കുമീ-
സ്സുന്ദരങ്ങളാം ചിത്രശലഭങ്ങൾ
ശാന്തി തേടുമീ, യാരണ്യമണ്ണിന്റെ
ചോദനങ്ങളുടലാർന്നവയല്ലോ! (906)

ഈ ഹരിതവനത്തിൻ സിരകളി-
ലാത്മതത്ത്വവിചാരലഹരികൾ
ഉദ്രസമുദിപ്പിച്ചു ചിരകാല-
നിദ്രയിൽ നിന്നഖിലത്തെയും ഭവാൻ
തെല്ലുണർത്തുന്നൊരദ്ഭുതം കാണുവാൻ
തങ്ങിനില്ക്കുന്നു ദിവ്യരാം സിദ്ധന്മാർ,
മാമകാകാശമേൽത്തട്ടി, ലാര്യ നിൻ
ക്ഷേമമൈശെലി ജയിക്കുന്നു മേല്ക്കുമേൽ! (914)

---

നിർവൃതി = പരമാനന്ദം. അപാംഗപഥം = കടാക്ഷമാർഗം.
എന്നു ചിന്തിച്ചു...ഉടലാർന്നവയല്ലോ - നിന്തിരുവടിയുടെ ദൃഷ്ടിയിൽപെട്ടാൽ ഭാഗ്യമായി എന്നു കരുതി അഴകിയന്ന ചിത്രശലഭങ്ങൾ അങ്ങുമിങ്ങും പറക്കുന്നു. അവ ചിത്രശലഭങ്ങളല്ല, ഈ കാട്ടുമണ്ണിന്റെ ഉൾപ്രേരണകൾ ഈ രൂപത്തിൽ വന്നവയാണ്! ചിത്രശലഭങ്ങളെപ്പറ്റിയുള്ള ഈ ഭാവന കവിതയെ ഉന്നതശ്രേണിയിലെത്തിച്ചിരിക്കുന്നു.

ഈ ഹരിത...ഈ പച്ചക്കാടിന്റെ ഞരമ്പുകളിൽ ആത്മതത്ത്വതരംഗങ്ങളുണ്ടാക്കി, ഒരു പുതിയ ഉണർവുണ്ടാക്കി എല്ലാത്തിനെയും അവിടുന്ന് അനുഗ്രഹിച്ചിരിക്കുന്നു. കാടിനു തന്നെ ഒരാത്മദർശനം ലബ്ധമാക്കിയിരിക്കുന്നു. ഈ അദ്ഭുതകരമായ കാഴ്ച ആകാശത്തിൽ നിന്നുകൊണ്ട് സിദ്ധന്മാർ നോക്കി നിൽക്കുന്നു. അവിടുത്തെ ലോകയോഗക്ഷേമമൈശെലി വാഴട്ടെ!.

മുന്നമീശ്വരൻ പത്നിയുമായിട്ടെൻ
സാന്ദ്രശീതളച്ഛായാതലങ്ങളിൽ
വന്നിരുന്നു രമിച്ചൊരാ നാളുക-
ളിന്നുമോർപ്പു ഞാൻ - അ, പ്പുണ്യനാളുകൾ,
അ, ക്കിരാതമഹേശ്വരവിഗ്രഹ-
മക്ഷിസാഫല്യസാധകം കാണുവാൻ
ദിവ്യലോകസ്ഥർ വന്നു വിഹായസ്സിൽ
തങ്ങിനിന്നൊരപ്പാവനനാളുകൾ! (922)

വീരനാകിയ പാർത്ഥൻ, തനിയ്ക്കൊരു-
സാരമേദുരപാശുപതാശുഗം
നല്കുവാനായി വന്ന കിരാതനെ
നല്ല കാർമുകദണ്ഡാഹതികളാൽ
പ്രീതനാക്കിയനുഗ്രഹം വാങ്ങിയ
വൃത്തമാലോചനാമൃതമല്ലി ഹാ!
ആ രണശ്രമം തീർപ്പതിനായിട്ട-
ന്നാഗമിച്ച വൃഷപതേ! ദൈവമേ!
എന്നെ വിസ്മരിച്ചില്ല നീ, പിന്നെയും
വന്നിതല്ലോ നവീനമാം വേഷത്തിൽ! (932)

ചന്ദ്രചൂഡാവതാരമേ! നിൻ പദ-
പദ്മസംസ്പർശമിന്നും ലഭിയ്ക്കയാൽ
ആരചിക്കും കനകലിപികളാൽ
സൂരികളെൻ ചരിതമസംശയം-

---

മുന്നമീശ്വരൻ...= ഈ കാട്ടിലുള്ള ശിവലിംഗം അവിടുത്തെ പൂർവ ലീലകളെ അനുസ്മരിപ്പിക്കുന്നു. അർജ്ജുനനുമായിട്ടുണ്ടായ യുദ്ധത്തിൽ കിരാതശിവന് പല തവണയും ആ ഭക്തനിൽ നിന്ന് വില്ലു കൊണ്ടുള്ള പ്രഹരമേൽക്കേണ്ടി വന്നു. ആ ക്ഷീണം തീർത്തത് ഈ കാടുകളിൽ വന്നിരുന്നാണ്. പാർവതീസമേതനായി ഇവിടെ വന്നു വിശ്രമിച്ചു സുഖിച്ച നാളുകൾ ആലോചനാമൃതങ്ങൾ. അന്നു പോയ ശേഷം ഇപ്പോൾ നിന്തിരുവടിയുടെ രൂപത്തിൽ വീണ്ടും വന്നത് എന്നെ ഓർമ്മയുള്ളതുകൊണ്ടാണ്. ഈ സൗഭാഗ്യം ലഭിച്ച എന്റെ ചരിത്രം സ്വർണലിപികളിൽ എഴുതപ്പെടും. അന്നെനിക്ക് മോക്ഷം ലഭിക്കും; നന്ദനവനത്തിൽ സ്ഥാനം കിട്ടും.

അന്നു ജീവിതസാഫല്യമാർന്നു ഞാൻ
നന്ദനവനം പുക്കു ലസിച്ചിടും! (938)

കേരളോർവീസുകൃതകുമുദിനീ-
ശാരദാകാശപൂർണകലാനിധേ!
നിന്നപാരമഹിമകൾ വാഴ്ത്തുവാ-
നുന്നതർക്കും കഴിവില്ലയെന്നല്ലോ
മൗനികളെന്റെ കുന്നുകൾ ചൊല്വിതു!
ദീനവത്സല! ദേവ! നമസ്ക്കാരം!"

സ്വസ്തുതിയിതിൽ നിസ്സംഗനർഭകൻ
സ്വസ്തി നേർന്നുകൊണ്ടേവർക്കുമങ്ങനെ
ആ വനശൈലസാനുവിൽ നില്ക്കയാ-
ണാതുരജനസേവന സന്മതി ! (948)

സിദ്ധവന്ദിതശർവാവതാരമേ!
സിദ്ധിവിദ്യാധിരാജനേ, കൈതൊഴാം!!

41. ആ മുഹൂർത്തത്തിലമ്മുനിവര്യന്റെ -
യാശ്രമത്തിൽ വന്നെത്തിയൊരു പുമാൻ
സ്വാമിദർശനസൗഭാഗ്യലിപ്സയാൽ,
പദ്മനാഭനുണർത്തിനാനീവിധം:-

---

കേരളോർവീ.... = കേരളനാടിന്റെ സുകൃതമാകുന്ന ആമ്പലപ്പൊയ്കയ്ക്കു ചന്ദ്രനായവനേ! അവിടുത്തെ മഹിമകൾ വാഴ്ത്താൻ പ്രയാസമെന്നു കരുതി ഉന്നതരായ കുന്നുകൾ പോലും മൗനം ഭജിക്കുന്നു. നിന്തിരുവടിക്കു നമസ്കാരം!

ഈ വനദേവതാസ്തുതി വിപുലമായ വ്യാഖ്യാനവും ഗഹനമായ പഠനവും അർഹിക്കുന്നു.

സ്വസ്തുതി...- തന്നെ വനദേവത സ്തുതിക്കുമ്പോൾ നിസ്സംഗതയോടെ നിൽക്കുന്നു സ്വാമിതിരുവടികൾ. ആതുര...= ദുഃഖിതരെ സേവിക്കുന്നതിൽ സന്മനസ്സുള്ളവൻ.

ലിപ്സ = ലഭിക്കുവാനുള്ള ആഗ്രഹം. പദ്മനാഭൻ - സ്വാമിതിരുവടികളുടെ ശുശ്രൂഷകനായ പദ്മനാഭപ്പണിക്കർ (പദ്മനാഭദേശികൻ)

"രാമനായക! സൗഹൃദനന്ദനാ-
രാമകല്പകപാദപ! സൻമണേ!
സ്വാമിപാദരുഷസ്സിൽ നടക്കുവാൻ
പോയതാണു മടങ്ങിയില്ലിന്നിയും;
ദുർഗമവനമാർഗയാനശ്രമ-
ദുഃഖിതനല്ലി? വിശ്രമിക്കൂ ഭവാൻ" (958)

"പദ്മനാഭാഖ്യദേശിക! മിത്രമേ!
പാവനാശയ! കേൾക്കണം വിസ്മയം;
പാദചാരിയായ് പോരുമെനിയ്ക്കൊരു
സാദമുണ്ടായി മാർഗത്തിലെങ്കിലും
ഈ മഹാടവീസീമയിലെപ്പൊഴോ
മാമകം പദമൂന്നി ഞാനപ്പൊഴേ
അദ്ഭുതമാകുമേതോ രസായന-
മ, ങ്ങകത്തായപോലെൻ ശരീരവും
അന്തരംഗവുമുന്മേഷമാർന്നിതു,
ചന്തവാക്കുകൾ ചൊല്ലുകയല്ല ഞാൻ"

"രാമനായക! സത്യമൊഴികളിൽ
രാമണീയകമല്ലാതെയെന്തുള്ളു!
ഈയനുഭൂതിയിങ്ങുവരുന്നവർ-
ക്കൊക്കെയുമുണ്ടു, സർവജ്ഞനല്ലയോ!
സത്യസങ്കല്പനല്ലയോ? സത്കൃപാ-
സിന്ധുവല്ലയോ? സിദ്ധിമാനല്ലയോ

---

രാമനായകൻ - സ്വാമിതിരുവടികളെ തത്സമയം കാണാൻ വന്ന പറമ്പാത്തു രാമൻപിള്ള. സൗഹൃദ....= സൗഹൃദമാകുന്ന നന്ദനവനത്തിലെ കല്പവൃക്ഷം.
ദുർഗമ...നടന്നുവരാൻ വിഷമമുള്ള കാട്ടിൽ സഞ്ചാരംകൊണ്ട് ക്ലേശിച്ചവൻ. സാദം = ക്ഷീണം. ഈ മഹാടവീസീമ = ഈ കോടനാട്ടു കാടിന്റെ അതിർത്തി. രസായനം = ടോണിക്ക്. ശരീരവും അന്തരംഗവും = ദേഹവും മനസ്സും. രാമണീയകം = അഴക്. സത്യത്തിൽ സൗന്ദര്യം അന്തർഭവിച്ചിരിക്കുന്നു.
ഈയനുഭൂതി....- ഈ കാട്ടിൽ കടന്നുവരുന്ന പലർക്കും ഈ അനുഭവമുണ്ട്.

വിശ്വഭാവനനല്ലയോ? ചട്ടമ്പി-
സംജ്ഞിതനിവൻ, സ്വാമി മഹേശ്വരൻ?
ഇങ്ങു രാവുംപകലുമായ് കാൺമു ഞാൻ
വിസ്മയങ്ങളനേകം സുഹൃന്മണേ!
ഒന്നുമാരോടുമോതരുതെന്നുതാ-
നെന്നെയാര്യൻ വിലക്കിയിരിക്കുന്നു!" (980)

"എന്നിരിക്കിലും കോൾമയിർക്കൊണ്ട നിൻ
മേനിയെല്ലാം പറയുന്നു സന്മതേ!
കാട്ടിൽ മേവുന്നു സദ്ഗുരുവെങ്കിലും
നാട്ടിലെങ്ങുമേ തത് പ്രഭാവത്തിനാൽ
നൂതനാഗാമിസാമൂഹികയുഗ-
പ്രാതരാഗമകാഹളശബ്ദങ്ങൾ!
രാമരാജ്യത്തിലെങ്ങുമേ മോഹനം
രാമരാമയെന്നുള്ള രണ്ടക്ഷരം;
ഇന്നു കേരളത്തിങ്കലോ ചട്ടമ്പി-
സ്വാമിയെന്നുള്ള ശുദ്ധപഞ്ചാക്ഷരി!" (990)

"ആര്യനെന്തിത്ര വൈകുന്നു? കാട്ടിലും
കാര്യമുണ്ടാം ചിലപ്പോളതർക്കിതം;
ബാലഭട്ടാരനെങ്ങെന്നു നോക്കിടാം
ലീലയെന്തെന്നു കണ്ടിടാം, പോക നാം

---

ഒന്നുമാരോടും....= പദ്മനാഭദേശികൻ സ്വാമിതിരുവടികളുടെ അനേകം സിദ്ധിമഹിമകൾക്ക് ദൃക്സാക്ഷിയാണ്. പക്ഷേ, കണ്ടതു മിണ്ടരുത് എന്നൊരു ശാസനം ഉണ്ടായിരുന്നതുകൊണ്ട് അദ്ദേഹത്തിൽ നിന്നു നമുക്കൊന്നും ലഭിച്ചില്ല. നൂതനാഗാമിസാമൂഹികയുഗം = കേരളത്തിൽ ഇനി വരാനിരിക്കുന്ന പുതിയ സാമുദായിക വ്യവസ്ഥ. പ്രാതരാഗമം = പുലരി. കാഹളശബ്ദം = കുഴൽനാദം.

രാമരാജ്യ...= ശ്രീരാമൻ ഭരിച്ചിരുന്ന നാട്ടിൽ ഏതു വീട്ടിലും രാമൻ രാമൻ എന്ന രണ്ടക്ഷരമേ കേൾക്കാനുണ്ടായിരുന്നുള്ളു എന്നു വാല്മീകി. അതുപോലെ കേരളനാട്ടിൽ ചട്ടമ്പിസ്വാമി എന്ന പഞ്ചാക്ഷരി പ്രചരിച്ചിരിക്കുന്നു. അതർക്കിതം = അവിചാരിതം.

എന്നുരച്ചു ഗമിച്ചാരിരുവരും
കുന്നു കേറിനിന്നീക്ഷിച്ചാർ ചുറ്റിലും,
ആ മനുഷ്യരവിടെ, യക്കണ്ടതു
രാമനായകൻ ചൊല്ലട്ടെ സർവവും". (998)

42. "ആരിൽനിന്നും ഭയമില്ലയെങ്കിലും-
മാര്യനാതപഭീരുവാണെപ്പൊഴും.
ബാലസൂര്യനുയരുന്നു വാനിങ്കൽ,
കാലചക്രം പിടിച്ചാൽ നിലയ്ക്കുമോ? *
സ്വാമിയെങ്ങുതാൻ വാഴ്വതീ വേളയിൽ
സോമകോമളശ്വേതവാസോധരൻ
എന്നു ചിന്തിച്ചുകൊണ്ടു ചുഴലവു-
മൊന്നുപായിച്ചു കണ്ണുകൾ ഞങ്ങളും."

തെക്കുതാഴ്വരയിങ്കലാനേരത്തു
നില്ക്കുകയാണു ബാലഭട്ടാരകൻ
രൂക്ഷവീക്ഷണഭീഷണനായൊരു
ദീർഘകായനാം പുള്ളിപ്പുലിയുടെ
നേർക്കു ഹസ്തമുയർത്തിപ്പിടിച്ചുകൊ;-
ണ്ടുൾക്കിടിലമാർന്നെങ്ങളിരുവരും
കമ്പമാനോരുകാണ്ഡരായ് പാർശ്വത്തിൽ
കണ്ടവൃക്ഷത്തിലേറിയിരിപ്പായി.
ഒന്നുമന്യോന്യമോതിയതില്ലഹോ
ഞങ്ങ, ളിങ്ങോട്ടു ചാടിയാലോ മൃഗം?
സ്വാമികൾക്കെന്തു പറ്റുമോ ദൈവമേ!
ഭീമചേഷ്ടിതരല്ലീ കടുവകൾ? (1018)

---

ആതപഭീരു = വെയിലിനെ ഭയക്കുന്നവൻ. സോമകോമള...പൂനിലാവുപോലെ വെളുത്ത വസ്ത്രം ധരിക്കുന്നവൻ. ചുഴലവും = ചുറ്റും രൂക്ഷവീക്ഷണഭീഷണൻ - കടുവയുടെ ഭയാനകമായ രൂപം... സൂചിതം. കിടിലം = ഭയം. കമ്പമാനോരുകാണ്ഡരായ്.... വിറക്കുന്ന തുടകളോടുകൂടിയവർ. ഭീമചേഷ്ടിതർ... ഭയങ്കരപ്രവൃത്തികൾ ചെയ്യുന്നവർ.

കണ്ടു നില്ക്കും ദുരിതമിതെവ്വിധം?
കണ്ണടച്ചങ്ങിരിപ്പതുമെങ്ങനെ ?
നിസ്സഹായരാമെങ്ങൾതൻ കൃത്യമി-
ത്തവ്വിലെന്തുവാൻ? കഷ്ടം! ശിവ! ശിവ!
ക്ഷുബ്ധമാനസരായിട്ടിതുവിധം
ചിന്തചെയ്തു നിരുപിച്ചിരിക്കവേ,
ഹസ്തസംജ്ഞയോടൊത്തു ചിലതെല്ലാ-
മുച്ചരിക്കുന്നു ബാലഭട്ടാരകൻ;
ശാന്തനായിത്തലകുനിപ്പൂ പുലി
കാന്തമ, പ്പദം വന്ദിച്ചിടും വിധം!
പിന്നെയെങ്ങോ മറയുന്നു മാത്രയിൽ;
വിണ്ണിൽ വീണ്ടും തെളിഞ്ഞു വിരോചനൻ. (1030)

ഞങ്ങൾ വേഗമിറങ്ങി മരത്തിൽ നി-
ന്നങ്ങുചെന്നു യമിതൻ തിരുമുമ്പിൽ,
ഞങ്ങൾ തൻ ചെയ്തിയെല്ലാമറിഞ്ഞ പോൽ
മംഗലരൂപനോതിനാൻ, 'കൂട്ടരേ!
നല്ലപോലെ ഭയപ്പെട്ടുവല്ലയോ!.
കില്ലുവേണ്ടാ, വരില്ലാ പുലിയിനി
ആശ്രയിച്ച പശുവിനെ രക്ഷിപ്പാ-
നപ്പുലിക്കു സമർപ്പിച്ചു ഞാൻ സ്വയം
കായമെന്നുടേതെ,ങ്കിലും തീണ്ടിയി-
ല്ലായതു ചിത്തമാർദ്രീഭവിയ്ക്കയാൽ.'

ഒന്നു പുഞ്ചിരിച്ചോതിനാൻ പിന്നെയും
തിന്നുവാനില്ല മാംസമീ മേനിയിൽ
എന്നു കണ്ടു വെടിഞ്ഞതുമായിടാ-
മെന്തുമാട്ടേ, മരിച്ചതില്ല, പ്പശു.
ഇത്ഥമോതിയൊരർഭകനൊന്നിച്ചു
ബദ്ധമോദം നടന്നിതു ഞങ്ങളും.

---

ക്ഷുബ്ധമാനസർ = ഭയാദികളാൽ മനം കലങ്ങിയവർ. വിരോച നൻ = സൂര്യൻ. തിന്നുവാനില്ല മാംസമീമേനിയിൽ - ഈ വാക്യ ത്തിൽ സ്വാമി തിരുവടികളുടെ നർമസംഭാഷണചതുരത സ്പഷ്ടം.

കോടനാടൻ ഹരിതവനങ്ങളി-
ലാടിയ ജന്തുകാരുണ്യനാടകം
നേരിലീക്ഷിച്ചു ഞങ്ങളോടോതിയ
രാമനായക, താങ്കൾക്കു വന്ദനം! (1050)

സിദ്ധവന്ദിതശർവാവതാരമേ!
സിദ്ധിവിദ്യാധിരാജനേ, കൈതൊഴാം!!

---

താങ്കൾക്കു വന്ദനം = ഈ സംഭവത്തിന്റെ ദൃക്സാക്ഷി വിവരണം നൽകിയ രാമൻപിള്ളയ്ക്കു നമസ്കാരം.
രാമൻപിള്ളയുടെ പ്രസ്താവനകളിൽ നിന്നാണ് ഈ സംഭവത്തിനു പ്രചാരമുണ്ടായത്.
പഴയ വടക്കും തിരുവിതാംകൂറിൽ കുന്നത്തുനാടു താലൂക്കിൽ വടയമ്പാടിക്കരയിൽ പറമ്പാത്തു രാമൻപിള്ള ചട്ടമ്പിസ്വാമിതിരുവടികളുടെ പരമഭക്തനായ ഒരു ശിഷ്യനായിരുന്നു. ഇദ്ദേഹം തന്തിരുവടികൾക്ക് ആറുമാസം മുമ്പ് ജനിച്ചു, തന്തിരുവടികളുടെ മഹാസമാധിക്കുശേഷം വർഷങ്ങളോളം ജീവിച്ചിരിക്കുകയും ചെയ്തു. പാർവത്യക്കാരനായി ജോലി നോക്കി. തിരുവാലൂർ പുളിക്കൽ പറമ്പിൽ വീട്ടിലെ ലക്ഷ്മിയമ്മയാണ് പത്നി. ഈ ദമ്പതികളിൽ ഏഴു സന്താനങ്ങളുണ്ടായി. ചെറുപ്പം മുതൽക്കേ രാമൻപിള്ള ഭക്തനും ആദ്ധ്യാത്മികച്ചായ്വുള്ളവനുമായിരുന്നു. സ്വാമിതിരുവടികൾ ഏറ്റുമാനൂർ, കോട്ടയം എന്നിവിടങ്ങളിൽ ലോകക്ഷേമാർഥം സഞ്ചരിച്ചുകൊണ്ടിരിക്കുന്നതിനിടയിലാണ് നേരിട്ടു സന്ധിക്കുവാനിടയായത്. സ്വാമിതിരുവടികളുടെ അവതാരമഹത്ത്വം മനസ്സിലാക്കിയ രാമൻപിള്ള അവിടുത്തെ ഈശ്വരതുല്യം ആരാധിച്ചുപോന്നിരുന്നു. കോടനാട്ടിലെ ആശ്രമത്തിൽ വച്ചാണ് ഇദ്ദേഹത്തിനു രാമാനന്ദൻ എന്ന ദീക്ഷാനാമവും സംന്യാസവും ലഭിച്ചത്. കൊല്ലവർഷം 1129-ൽ പാലക്കോട്ടാശ്രമത്തിൽ വച്ച് ഇദ്ദേഹം മഹാസമാധിയായി. ഭക്താനന്ദൻ, ഭാഗ്യാനന്ദൻ മുതലായവർ രാമാനന്ദശിഷ്യപരമ്പരയിൽ പെട്ടവരാണ്.
പറമ്പാത്തു രാമൻപിള്ളയുടെ ഭാഗിനേയിയെ വിവാഹം ചെയ്ത തേക്കിനേടത്തു രാമൻപിള്ളയാണ് കോടനാട്ട് തൊണ്ണൂറിലധികം ഏക്കർ സർക്കാർ സ്ഥലം ഒരാശ്രമം സ്ഥാപിക്കുന്നതിന് തന്തിരുവടികൾക്കായി പതിപ്പിച്ചെടുത്തത്. ഈ രാമൻപിള്ളയും സ്വാമിതിരുവടികളുടെ കാരുണ്യത്തിനു നിതരാം പാത്രീഭവിച്ചിട്ടുള്ള ഒരു ധന്യാത്മാവത്രേ.

******

# മാതളകഥ

[മാതളകഥ — ഇത് തിരുവനന്തപുരം വഴുതക്കാട്ട് ഒരു ഭവനത്തിൽ വച്ചു നടന്ന സംഭവമാണ്. ദൃക്സാക്ഷിയായി ഒരാൾ ഇപ്പോഴും ജീവിച്ചിരിപ്പുണ്ട്.]

സിദ്ധവന്ദിതശർവാവതാരമേ!
സിദ്ധിവിദ്യാധിരാജനേ, കൈതൊഴാം!!

43. തിരുവനന്തപുരിയിൽ, ദിനകര-
നൊരു വിളിപ്പാടുയർന്നു ഗഗനത്തിൽ
അമലമന്ദോഷ്ണരശ്മിജാലം ചൊരി-
ഞ്ഞവികലാനന്ദമെല്ലാർക്കുമേകവേ
പുരുധനാഢ്യമായുല്ലസിക്കുന്നതാ-
മൊരു സുഹൃത്തിൻ നിലയത്തിലെത്തിനാൻ
പരമഭട്ടാരനാനന്ദസുന്ദരൻ
തരുണപങ്കജമുഗ്ധവക്ത്രൻ വിഭു (1058)

ഗുരുവരാഗമം ദൂരത്തുനിന്നു ക-
ണ്ടുരുമുദാകുലയായ ഗൃഹേശ്വരി
സലിലപൂരിതമായ ഭൃംഗാരകം
സപദി പാദ്യമായ് കൊണ്ടുവച്ചീടിനാൾ.
സദനനാഥനും കുഞ്ഞുങ്ങളും മുദാ
സകുതുകം തത്രവന്നു നിന്നീടിനാർ.

---

അമലമന്ദോഷ്ണരശ്മിജാലം = നിർമലവും ഇളം ചൂടുള്ളതുമായ കിരണസമൂഹം. മുഗ്ധം = മനോഹരം. വിഭു = വൈഭവശാലി. ഭൃംഗാരകം = കിണ്ടി. പാദ്യം = കാൽകഴുകുവാനുള്ള ജലം.

അവിടെയുള്ളോരാ മാമരത്തോപ്പിനെ-
ബ്ഭവനമാക്കിയ പൈങ്കിളിക്കൂട്ടങ്ങൾ,
ചമരപുച്ഛങ്ങൾ, ഷട്പദപംക്തികൾ
ചതുരശബ്ദങ്ങളാലേ യഥോചിതം
ഹൃദയശുദ്ധിയാർന്നേറെ വാഴ്ത്തീടിനാർ
സവിധമെത്തിയൊരർഭകസ്വാമിയെ.

സിദ്ധവന്ദിതശർവാവതാരമേ!
സിദ്ധിവിദ്യാധിരാജനേ, കൈതൊഴാം!!

44. സുരനദീജലപൂതമാം തൻ പദം
സുഖദഭൃംഗാരവാരിയാലർഭകൻ
കഴുകിയുള്ളിൽക്കടന്നു കസേരയിൽ
കനിവിയന്നിരുന്നീടിനാൻ സ്വേച്ഛയാ,
മണിവിളക്കൊന്നു വച്ചപോലഗ്ഗൃഹം
മഹിതശോഭയാർന്നുല്ലസിച്ചൂ തദാ.
ഗൃഹിണിയും ഗൃഹനാഥനും ബാലരും
ഗുരുപദാംബുജം വന്ദിച്ചു സാദരം
പരമധന്യതയാർന്നു മേവീടിനാർ;
സുകൃതമെന്തിതിൻ മീതെയുള്ളൂ ഭുവി? (1080)

45. വിശദമന്ദസ്മിതാഞ്ചിതവക്ത്രനായ്
കുശലവാർത്തകളർഭകൻ ചോദിയ്ക്കെ
ഭവനലക്ഷ്മിയാളോതിനാളീവിധം:-
"ശ്രവണമംഗളകീർത്തേ, മഹാപ്രഭോ!
അവശലോകർക്കഭയമരുളിടു-
മവനിപുണ്യമേ! താവകാനുഗ്രഹാൽ
അകുശലമെങ്ങു ഞങ്ങൾക്കണഞ്ഞിടു-
മഹസിയുണ്ടോ ഞെളിയുന്നു മൂങ്ങകൾ? *

---

ചമരപുച്ഛം = അണിൽ, അണ്ണാൻ, അണ്ണി. ഷട്പദപംക്തി = വണ്ടിൻകൂട്ടം. സുരനദി = ഗംഗ. സ്വാമിതിരുവടികളുടെ പാദം ഗംഗാജലം പോലെ പാവനം. മഹിതം = ശ്രേഷ്ഠം. വിശദം = വെളുത്തത്. ശ്രവണമംഗളകീർത്തി = ചെവികൾക്ക് പുണ്യം നൽകുന്ന അപദാനങ്ങളോടു കൂടിയവൻ. അകുശലം = കുശലമില്ലായ്മ. അഹസി = പകൽസമയത്ത്.

ചെറിയ ദുഃഖമുണ്ടെങ്കിലും ചൊല്ലുവാൻ
ചതുരനങ്ങു പരിഹരിക്കേണമേ!

ചെറിയ കുഞ്ഞുങ്ങളാശിച്ചു വയ്പിച്ചൊ-
രരിയ മാതളം വേഗം വളർന്നിപ്പോൾ
കൊതിയരാമിവരോടുകരുണയാൽ
കനകവർണക്കനികളണിയുന്നു.
കുതുകമോടിവർ കണ്ടുരസിക്കുന്നു,
വിളയണം വേഗമെന്നു നിനയ്ക്കുന്നു;
പ്രതിദിനമഹോ കാലത്തുമന്തിക്കു-
മതിനരികത്തു നിന്നു കളിക്കുന്നു.
ചെറിയവൻ തുള്ളിച്ചാടുന്നു കൗതുകാൽ
ചെടിയിലെക്കായ്കൾ വേഗം പഴുക്കുവാൻ?
ഇവർ കളിക്കും കളികളിലുൾക്കളം
തെളിവിയന്നു തലയാട്ടിടുന്നപോൽ
തനതു ചില്ലകളാട്ടുന്നു മാതളം
മൃദുളമാരുതൻ വീശിക്കളിക്കവേ.

നിലയനാങ്കണത്തിങ്കലീ മാതളം
ഫലസമാകുലമായി വിലസവേ
കടകളിൽനിന്നു വാങ്ങിക്കുമോ പഴം
കടൽ നിനയ്ക്കുമോ ഉപ്പു വാങ്ങിക്കുവാൻ? *
അധികമെന്തിനു ചൊല്ലുന്നു ഞാൻ ഗുരോ,
അരിയ കായ്കൾ പഴുത്തു തുടങ്ങിയാൽ
അതിലൊരെണ്ണവും ബാക്കിവയ്ക്കാതെ ഹാ,
അനുഭവിക്കുന്നിതണ്ണികൾ കഷ്ടമേ!
പ്രതിവിധിയെന്തു വേറെയൊന്നീച്ചെടി
പിഴുതു ദൂരെക്കളയുകയെന്നിയേ?
തനയർ സമ്മതിക്കുന്നതില്ലായതു;
നയനമോഹനമല്ലയോ മാതളം?

---

കടൽ... = കടലിൽത്തന്നെ ഉപ്പു ധാരാളമുള്ളപ്പോൾ വേറെ വാങ്ങിക്കേണ്ടതില്ല. മാതളമ്പഴം വീട്ടിൽ ധാരാളമുള്ളപ്പോൾ കടയിൽ ചെന്നു വാങ്ങിക്കേണ്ടതില്ല.

ചമരപുച്ഛങ്ങൾ ചെയ്യുമുപദ്രവം
ശമിതമാകണം വല്ലവിധത്തിലും
കഴിവുകൾ പലതുള്ളോരവിടുന്നു
കനിവുകാട്ടിയനുഗ്രഹിക്കേണമേ! (1120)

സിദ്ധവന്ദിതശർവാവതാരമേ!
സിദ്ധിവിദ്യാധിരാജനേ, കൈതൊഴാം!!

46. നിലയലക്ഷ്മിയാളീവിധം ചൊല്ലവേ
തലകുലുക്കിനാർ കുട്ടികൾ, നാഥനും
"അതു ശരിതന്നെ" യെന്നുരയ്ക്കുന്നപോൽ
ചതുരഭാഷണമാർക്കു രസിച്ചിടാ? *
പരമഭട്ടാരദേവനും പുഞ്ചിരി
സരസമായൊന്നു തൂകിയരുൾചെയ്താൻ:-

"തനയതാപം സ്വതാപമായെണ്ണുന്ന
ഭവനനായികേ മാതൃത്വമാതൃകേ!
ഭുവനനായികയായ മഹേശിയെ-
യനുകരിക്കുന്നു നീ, യില്ല സംശയം
നിജസുതർക്കു കഴിക്കുവാനായി നീ
നിലയനാങ്കണം തന്നിൽ വളർത്തിടും
അരിയ മാതളത്തിങ്കലീപ്പൂക്കളു-
മതിനു പിമ്പേ ഫലങ്ങളും ചേർപ്പതു
അവനലോലയായെങ്ങും വിളങ്ങിടു-
മവളുടെ പണിയല്ലയോ ചൊല്ക നീ.
അഖിലജന്തുവ്രജത്തിനുമന്നമാ-
രരുളിടുന്നൂ? മഹേശിയാളല്ലയോ? *
തനതപത്യങ്ങൾ താനവൾക്കണ്ണികൾ
തനയരീ നിനക്കെന്നതുപോലവേ.

---

നിലയലക്ഷ്മി = ഗൃഹലക്ഷ്മി = ഗൃഹനായിക. തനയതാപം = മക്കളുടെ ദുഃഖം. മാതൃത്വമാതൃക = മാതൃഭാവത്തിനു മാതൃക കാണിക്കുന്നവൾ. മഹേശി = ജഗദീശ്വരി. അവനലോല = രക്ഷണ തത്പര. അഖിലജന്തുവ്രജം = എല്ലാ ജന്തുജാലങ്ങളും. തനതപത്യങ്ങൾ = തന്റെ കുഞ്ഞുങ്ങൾ.

മനുജപക്ഷിമൃഗാദികൾക്കൊക്കെയും *
മഹിയിതു *പൊതുസ്വത്തുതാനോർക്ക നീ
ഇവിടെയുള്ളതഖിലർക്കുമായിട്ടു
ഭുവനമാതാവു കല്പിച്ചിരിക്കുന്നു.
മുഴുവനും തനിയ്ക്കെന്നു നിനയ്ക്കുവാൻ
മനുജനത്രയ്ക്കു മൂഢനോ മാതൃകേ?
ധനവിനിമയംകൊണ്ടു മനുഷ്യർക്കു
സകലതുമിഹ സ്വായത്തമാക്കിടാം.
അതിനശക്തരാമണ്ണികളെങ്ങനെ-
യശനമാരചിക്കുന്നു യഥാസുഖം
ചെടികളിൽനിന്നു കായും കനികളും
ചതുരമായിട്ടു നേടിയെടുക്കാതെ?
അവരശിപ്പതു കാൺമതേ കണ്ണിനും
കരളിനും പരമാനന്ദദായകം.

ചെടി പിഴുതു കളവതു മൂർഖതാ-
വിലസിത, മതു ചെയ്യിക്കയില്ല നീ;
ചമരപുച്ഛങ്ങളോടുള്ളമർഷത്താ-
ലമൃദുവായൊരാ വാക്യമുരച്ചുപോയ്!
അവയൊടിപ്പൊഴേ ചൊല്ലുന്നതുണ്ടു ഞാ-
നിവിടെയക്രമം നിർത്തണമെന്നായി.
ഭവനനാഥയോടാദരം വേണ്ടയോ?
ചപലതയ്ക്കൊരവധി വരേണ്ടയോ? (1162)

മനുജർ സാക്ഷരരായിട്ടുമന്യർതൻ *
വിനകൾ കാൺമതിൽ വൈമുഖ്യമുള്ളവർ!
അറിവതെങ്ങനെ കുക്ഷിംഭരികളാ-
മവരനക്ഷരർ നിന്നുടെ സങ്കടം?

---

മാതൃകേ!. അമ്മേ! = സ്വായത്തം = സ്വന്തം. അശനം = ഭക്ഷണം. മൂർഖതാവിലസിതം = മൗഢ്യത്തിന്റെ - അവിവേകത്തിന്റെ കളി. അമർഷം = കോപം. അമൃദു = കഠിനം.

മനുജർ....സങ്കടം = അറിവുള്ള മനുഷ്യർപോലും പരദുഃഖം കാണാൻ മനസ്സിലാത്തവരായിരിക്കെ ആഹാരമാത്രകുതുകികളായ അണ്ണാന്മാർ മനുഷ്യരായ നിങ്ങളുടെ സങ്കടം എങ്ങനെ മനസ്സിലാക്കുന്നു?

ഗുണവിചാരമിരിയ്ക്കട്ടെ, മാതള-
ച്ചെടിവിലസുമിടത്തിൽ ഗമിച്ചിടാം
ചെറിയൊരീർക്കിലി കയ്യിലിരിക്കട്ടെ
വെറിയരല്ലയോ വിഡ്ഢികളുണ്ണികൾ?

47. ഗുരുവരുളിയ വാക്കുകൾ തൻ പൊരുൾ
മുഴുവനുമറിഞ്ഞാസ്വദിച്ചീടുവാൻ
ഭവനനായികയ്ക്കായില്ല പുത്രരി-
ലളവിയലാത്ത വാത്സല്യവായ്പിനാൽ

ഭവനനാഥൻ പൊരുളറിഞ്ഞെങ്കിലും
ദയിതയിലുള്ള സംഗാതിരേകത്താൽ
അവചനനായി നിന്നതേയുള്ളൂ ഹാ,
ഭുവനബന്ധങ്ങളെത്ര വിചിത്രങ്ങൾ! *

രസികരാകിയ ബാലക, "രിന്നിനി
രസകരമായ വിദ്യകൾ വല്ലതും
ജടയിൽനിന്നുമെടുത്തു കാണിക്കു, മീ
വലിയതാടിയാം സ്വാമി"യെന്നൂഹിച്ചാർ.
അവർ ഭുജിക്കേണ്ട മാതളമണ്ണികൾ
കവരുമെങ്കിലും കൂട്ടുകാരേവരും
അവയൊടെന്തുപറയുമീ സ്വാമിയെ-
ന്നറിയണമവർക്കത്രമാത്രം മതി;
അവയതുകേട്ടു ചെയ്വതെന്താണെന്നു-
മറിയണമവർക്കത്രമാത്രം മതി!
അരിയ ബാല്യമേ, കൗതുകമെന്തിലു-
മെവിടെയും തേടി നോക്കുന്നു നീ സദാ,
അവനിജീവിതപ്പോരിനുമുൺമയി-
ലഴകിയറ്റുന്നു സാരള്യവായ്പിനാൽ. * (1192)

---

വെറിയർ = ചപലന്മാർ. അവചനൻ = ഒന്നും പറയാത്തവൻ. ഭുവന ബന്ധങ്ങൾ... ഭാര്യ അനുചിതം പറഞ്ഞാലും അനുകൂലിച്ചു നില്ക്കുന്ന ഭർത്താവിന്റെ സ്വഭാവം വിചിത്രം തന്നെ.

സാരള്യം = ആർജവം = കപടമില്ലായ്മ ബാല്യത്തെക്കുറിച്ച് കവി യുടെ ഭാവന അതീവ ഹൃദ്യം.

48. പരമഭട്ടാരനോതിയ പോലെത്താൻ
ചെറിയൊരീർക്കിലി കൊണ്ടുവന്നീടവേ
അരിയ മാന്ത്രികക്കോലുപോലായതാ-
ഗ്ഗുരു കരത്തിലെടുത്തു നടകൊണ്ടാൻ
നിലയനാങ്കണക്കോണി, ലാ മാതള-
ച്ചെടി ലസിക്കുമിടത്തിലേയ്ക്കഞ്ജസാ.

പരമപൂരുഷനല്ലയോ മാമക-
പരിസരത്തിലേയ്ക്കെത്തുന്നു സംപ്രതി
ഇതി നിനച്ചുകൊണ്ടാച്ചെടി പൂക്കളും
കനികളുമായി നില്ക്കുന്നു ഭംഗിയിൽ.

കരമതിലുള്ളൊരീർക്കിലികൊണ്ടുടൻ
ചെടിയിലൊന്നു തടവി ഗുരുവരൻ
അരിമയിലങ്ങു ചൂളംവിളിച്ചപ്പോ-
ളവിടെയെത്തിനാരണ്ണികളൊട്ടുപേർ,
ചെടിയിലൊന്നു കയറുവാൻ നോക്കവേ-
യുടൽവിറച്ചു നിലത്തേയ്ക്കിറങ്ങിനാർ,
പരമകാരുണ്യവാരിധിയാകു, മാ
ഗുരുവരന്റെ ചരണസമീപത്തിൽ
കൃതമപരാധമോർത്തു ഭയന്നപോ-
ലതിവിനീതരെപ്പോലെ നിലകൊണ്ടാർ.

49. "അരുമമക്കളേ! ഭീതിയെന്തീവിധം?
അരികിലില്ലയോ ഞാനിതാ കാണുവിൻ!
ഒരുവിധത്തിലും നിങ്ങൾക്കുപദ്രവ-
മിവരിൽനിന്നുമിയന്നിടാ നിർണയം;
ചെടിയിതിലെപ്പഴങ്ങളിനിമേലിൽ
തൊടരുതാരുമേ, കാൺമിനീയമ്മയെ
ഇവരിതു വളർത്തുന്നതു നിങ്ങൾക്കു
പശിയടക്കുവാനല്ല; തൻ പൈതങ്ങൾ

---

അരിയമാന്ത്രികക്കോൽ = അരിമയിലുള്ള മാന്ത്രികവടി. കൃതമപരാധം = കൃതം + അപരാധം = ചെയ്ത തെറ്റ്. ഇയന്നിടാ = ഉണ്ടാവുകയില്ല.

കുതുകമോടങ്ങശിപ്പതു കാണുവാൻ,
സുഖമൊടും കണ്ടു കൺകുളിർത്തീടുവാൻ!

സുകൃതികളായ മാനുഷർ വാണിടും
വസതികൾ വേറെയില്ലയോ മക്കളേ!
ഇവിടെ നിന്നു ഗമിച്ചീടുവി, നിനി-
യവിടെ നിങ്ങൾക്കു നേരുന്നു മംഗളം!!
എവിടെയില്ലയോ കാരുണ്യമങ്ങുനി- *
ന്നമൃ തമാകിലും ഭക്ഷ്യമല്ലോർക്കുവിൻ!
ഇതുവരേയ്ക്കും ഭുജിച്ച പഴങ്ങൾക്കായ്
അരിയ ശബ്ദത്താൽ നന്ദി പറയുവിൻ!

ഭവനനാഥയ്ക്കു സന്തോഷമേകുവിൻ,
ഭവനനാഥനുമിക്കിടാങ്ങൾക്കുമേ!"
ഗുരുവരനിതു ചൊല്ലേണ്ട താമസം
കിളുകിളുന്നെന്നു ശബ്ദിച്ചു സത്വരം
ചമരപുച്ഛങ്ങളോടിയകന്നുപോയ്
ഭവനനാഥയ്ക്കു കൺകൾ നിറയവേ! (1230)

സിദ്ധവന്ദിതശർവാവതാരമേ!
സിദ്ധിവിദ്യാധിരാജനേ, കൈതൊഴാം!!

50. പ്രകൃതിദേവിതന്നുണ്ണികളുണ്ണിക-
ളിനിവരാത്തമട്ടോടി മറയവേ.
അവരുടെ തനിപ്പട്ടുപോലുള്ളതാം
മൃദുളമേനിതൻ സ്പർശം ലഭിക്കുവാൻ,
അതുനിമിത്തമുള്ളിക്കിളിക്കൊള്ളലാൽ
സുഖപുളകസുകൃതങ്ങൾ നേടുവാൻ
ഇനിയവസരം കിട്ടുകയില്ലെന്ന
നിനവിനാലോ വിളർത്തിതു മാതളം!
ദിനകരാതപപ്പൂശലാലല്ലതു;
മനമെഴുന്നവരല്ലോ ചെടികളും! * (1246)

---

വിളർത്തിതുമാതളം = മാതളച്ചെടിയിൽ വെയിൽ കുറെക്കൂടി ശക്തിയായി പതിച്ചപ്പോൾ കൂടുതൽ വെളുപ്പുനിറം. ദിനകരാതപപ്പൂശൽ = സൂര്യന്റെ വെയിൽ പൂശിയത്.

51. ഗൃഹമഹേശിതൻ ചൊല്ലിനാൽ തങ്ങൾക്കും
ഗതിയിതുവന്നുകൂടുമെന്നോർക്കയാൽ
പരിസരഫലവൃക്ഷലതാദികൾ
കരളിലുൽക്കണ്ഠയാർന്നിരിക്കാം തുലോം! (1250)
അയി മനോഹരി, ദാഡിമസോദരി,
അചരജന്മം നിനക്കിന്നു ധന്യമായ്!
പരമഭട്ടാരപാണി നിൻമേനിയിൽ
ചെറിയൊരീർക്കിലിക്കോലിനാലിട്ടതാം
വരകൾ വിശ്വവശീകാരമന്ത്രത്തിൻ
നിരുപമാശ്ചര്യബീജാക്ഷരങ്ങൾതാൻ.
ഒരു സുകൃതം ചുരുങ്ങിയെന്നാകിൽ മ-
റ്റൊരു സുകൃതം നിനക്കു ലഭിച്ചല്ലോ! (1258)

52. അയി സഹോദരി, ഗേഹാധിനായികേ!
തനയവത്സലേ! സ്വാധീനഭർത്തൃകേ!
പരമകാരുണ്യശാലിയാമർഭകൻ
ഗുരു നിനക്കു പൊരുളുപദേശിപ്പാൻ
വിരുതൊടും ചെയ്തൊരീ ലീല നിന്നിരു-
ളൊഴിവതിന്നു സഹായിച്ചിരിക്കണം.
നയനനീർക്കണരൂപത്തിലായതു
വെളിയിലേക്കു കടന്നു മറഞ്ഞല്ലോ!
അനുശയാശ്രു, മരിച്ച തെറ്റിന്നു നാം
കനിവൊടേകും നിവാപജലം തന്നെ! * (1268)

സിദ്ധവന്ദിതശർവാവതാരമേ!
സിദ്ധിവിദ്യാധിരാജനേ, കൈതൊഴാം!!

---

ഒരു സുകൃതം....ലഭിച്ചല്ലോ = അണ്ണികളുടെ ശരീരസ്പർശസുഖം നഷ്ടപ്പെട്ടെങ്കിലും പരമഭട്ടാരകസ്പർശമുണ്ടായല്ലോ. അത് ഒരു ലാഭമാണ്. അയി മനോഹരി...ലഭിച്ചല്ലോ - ഇതു കവിവാക്യം.

സ്വാധീനഭർത്തൃക = ഭർത്താവിനെ തന്റെ ചാതുര്യംകൊണ്ടു വശീകരിച്ചവൾ. അയി സഹോദരി.... നിവാപജലം തന്നെ - ഇതു കവിവാക്യം. അനുശയാശ്രു... = പശ്ചാത്താപം നിമിത്തം കണ്ണീരുണ്ടാവുന്നത് ചെയ്ത തെറ്റിനു പരിഹാരമാണ്. നിവാപജലം = തിലാഞ്ജലി. മരിച്ചുപോയ തെറ്റിനു നൽകുന്ന തിലോദകം. പശ്ചാത്താപം പ്രായശ്ചിത്തം എന്ന ആശയം ഭംഗ്യന്തരേണ അവതരിപ്പിച്ചിരിക്കുന്നു.

******

# പുഷ്പകഥ

[പുഷ്പകഥ - ഇതും തിരുവനന്തപുരം വഴുതക്കാട്ടിലെ ഒരാഢ്യ ഭവനത്തിൽ വച്ചുണ്ടായ സംഭവമാണ്.]

സിദ്ധവന്ദിതശർവതാരമേ!
സിദ്ധിവിദ്യാധിരാജനേ, കൈതൊഴാം!!

53. സ്ഥിരചരാത്മകലോകപ്പൊരുളായ
പരമനീശ്വരൻ മാനുഷ്യരൂപത്തിൽ
അവനിയിലിങ്ങു വിദ്യാധിരാജനാ-
യനുപധിസ്നേഹയോഗപ്രചാരത്തിൽ

നിരതനായിട്ടു നാളുകൾ പോക്കവേ
ഒരുദിനമന്തിനേരമണഞ്ഞപ്പോൾ
ഭവനമൊന്നിലണഞ്ഞാ, നനുപദ-
മവിടെനിന്നു കിടാങ്ങളുതിർത്തിടും

കളിചിരികളുമാർപ്പുവിളികളും
കലിതകൗതുകം കേട്ടു രസിക്കയാൽ
സഹജസൗഖ്യസ്ഫുരണങ്ങളല്ലയോ
സുമസുകുമാരകൗമാരകേളികൾ! * (1280)

സിദ്ധവന്ദിതശർവാവതാരമേ!
സിദ്ധിവിദ്യാധിരാജനേ, കൈതൊഴാം!!

---

അനുപധി = അവസാനമില്ലാത്തത്.

സഹജ...കേളികൾ = പുഷ്പംപോലെ മനോഹരമായ കൗമാരത്തിന്റെ കളികൾ ബ്രഹ്മാനന്ദത്തിന്റെ സ്ഫുരണങ്ങൾ.

54. കിഴവനായ കതിരവൻ പോലു; മ-
ക്കളിതമാശകൾ കണ്ടു ഗഗനത്തിൽ
ചില നിമിഷങ്ങൾ നിന്നുപോ; യർഭകൻ
പടികടന്നു ഗൃഹാങ്കണമെത്തിനാൻ.
പൊടിപുരണ്ടു വിവർണമാം കന്ദുക-
മൊരു കുമാരകൻ മേലോട്ടെറിയുന്നു;
അതുപിടിക്കുവാനേവരുമോടുന്നു
വിതതമത്സരകോലാഹലത്തോടും!

ഉലകിലൊന്നിനെത്തേടിത്താനേവരും
വിലമതിക്കുമീ മാനുഷജീവിതം
ചിലവഴിക്കേണ്ടതെന്നു പഠിക്കുവാൻ
കളിയിതുനോക്കി നില്ക്കണം തെല്ലിട!
ഇതി മതിയിൽ കരുതിയോ മാമുനി-
യവിടെ നിന്നാൻ മധുരസ്മിതത്തൊടും (1294)

വിരയുമേകമാം വസ്തുവസംശയം
തനതുകയ്യിൽത്താനുണ്ടെന്ന വാസ്തവം
ഇവരറിയട്ടെ ബാല്യവയസ്സിലെ-
ന്നകതളിരിലൊന്നാര്യനിച്ഛിക്കയാൽ
എവിടെനിന്നോ പതിച്ചിതു കന്ദുക-
ത്രിതയമങ്ങു ഗൃഹാങ്കണസീമനി!

ക്ഷമയിൽനിന്നതു ചെന്നെടുത്തീടവേ
സമനിലയിലായ് നാലു കിടാങ്ങളും!
അതിശയംപൂണ്ടു നാലുപാടുമവർ
നിജനയനങ്ങൾ പായിച്ചു നോക്കവേ

അഹഹ! മുറ്റത്തൊരറ്റത്തു നില്ക്കുന്നു
മഹിമ വായ്ക്കുന്ന ചട്ടമ്പിസ്വാമികൾ

---

കന്ദുകം = പന്ത്. വിവർണം = പൊടിപറ്റി നിറം മങ്ങിയത്. വിതതം = വളർന്ന

വിരയുക = അന്വേഷിക്കുക. കന്ദുകത്രിതയം = മൂന്നു പന്തുകൾ. ചെറിയ ഒരു സിദ്ധിപ്രദർശനം.

തനതുതാടി തടവിയും, മുല്ലതൻ
മലർകണക്കെച്ചെറുചിരി തൂകിയും!

എവിടെ നിന്നു കിടച്ചതപ്പൂപ്പനീ-
പ്പുതിയപന്തുകൾ? രണ്ടല്ല മൂന്നെണ്ണം!
"എവിടെയപ്പുതുപ്പന്തുകൾ കാണട്ടെ.
കിഴവനെന്തൊന്നറിയാം കിടാങ്ങളേ?

കുതുകമോടവർ നാല്വരും നീട്ടിനാർ
കരതലങ്ങൾ - എവിടെയപ്പന്തുകൾ?
പഴയ പന്തൊന്നുമാത്രമു, ണ്ടായത-
ങ്ങി, ളയവൻ കയ്യിലൂന്നിയിരിക്കുന്നു! (1316)

"കഴിവൊരിത്തിരി പോലുമില്ലാത്തൊരീ-
ക്കിഴവനെക്കളിയാക്കുന്നിതോ നിങ്ങൾ?
പണമൊടുക്കാതെ കിട്ടുമോ പന്തുകൾ
കടയിൽ നിന്നും? കിഴവനുണ്ടോ പണം?"

"വരണമപ്പൂപ്പനൊത്തിരി ഞങ്ങളൊ-
ത്തൊരുകളി കളിച്ചീടുവാൻ, പന്തിതാ!"
"കളിയിനി നാളെ, യന്തിയായ് നേരമെ-
ന്നറിയുവിൻ, സൂര്യനപ്പൂപ്പനാഴിയിൽ
കുളികഴിക്കുവാൻ പോയില്ലയോ! നമു-
ക്കിനിയകത്തേക്കു പോയിടാം മക്കളേ!"

"കുളികഴിഞ്ഞാൽ വിശപ്പടക്കീടുവാൻ
കതിരവൻ കഴിച്ചീടുന്നതെന്തുവാൻ?
"കതിരവനിരുൾക്കഞ്ഞി കഴിക്കുമി-
ങ്ങിരുളൊഴിയുവതങ്ങനെയല്ലയോ?
കിഴവനിന്നരിക്കഞ്ഞി വിളമ്പണ-
മരുളുവിനമ്മയോടു ചെന്നിപ്പൊഴേ." (1332)

---

സൂര്യനപ്പൂപ്പൻ = സൂര്യനാകുന്ന അപ്പൂപ്പൻ. ഇരുൾക്കഞ്ഞി = സൂര്യൻ ഭക്ഷിക്കുന്നത് ഇരുട്ടാകുന്ന കഞ്ഞിയെന്ന് കവികല്പന.

പരമഭട്ടാരനേവം കിടാങ്ങളൊ-
ത്തരിമയിൽ ചിലതോതി രസിക്കവേ
ഭവനനാഥനും പത്നിയും സ്വാമിതൻ
വരവറിഞ്ഞു പുറത്തു വന്നെത്തിനാർ,
ചരണതാരിൽ വണങ്ങിയകത്തേയ്ക്കു
വിരവൊടും നയിച്ചീടിനാർ സാദരം. (1338)

സിദ്ധവന്ദിതശർവാവതാരമേ!
സിദ്ധിവിദ്യാധിരാജനേ, കൈതൊഴാം!!

55. ചരണസഞ്ചാരജാതപരിശ്രമം
ചെറുതു വിശ്രമംകൊണ്ടകന്നീടവേ
നവസമുന്മേഷസുപ്രസന്നാസ്യനായ്
വിലസുമാചാര്യനോതി, "കിടാങ്ങളേ!
അകലെയുള്ളൊരാ, ക്കുന്നിൻമുകളിലേ-
യ്ക്കടിയിൽ നിന്നെറിഞ്ഞെത്തിച്ച പന്തുപോൽ
പകലവൻ കിഴക്കെത്തുന്ന വേളയിൽ
പതിവുപോലുള്ള പൂജ നടത്തുവാൻ
കിഴവനുണ്ടിങ്ങു; വീണുകിടക്കുന്ന
പഴയപൂക്കളേ വേണ്ടാ പുതിയവ
ചെടികളിൽ നിന്നു കൊണ്ടുവന്നീടണം
പുതുമലരിഷ്ടമമ്മയ്ക്കു, മക്കളേ!"

ഗുരുവചനം ശ്രവിച്ച കിടാങ്ങളും
"ശരി ശരി" യെന്നു ചൊല്ലിനാരുദ്രസം
അവരുറങ്ങിയനേരം ഗൃഹസ്ഥനും
ദയിതയും ചേർന്നു ചോദിച്ചിതീവിധം:-
പരമവിജ്ഞാനവാരിധേ! മുക്തിതൻ
സരണികളെത്ര ദുർഗമം പാർക്കുകിൽ
സകലലോകർക്കുമാദരണീയമാം
സരളമാർഗമൊന്നേതുതാൻ സദ്ഗുരോ!" (1358)

---

ചരണസഞ്ചാരജാതപരിശ്രമം = കാൽനടയായി സഞ്ചരിച്ചതിന്റെ ക്ഷീണം. അകലെയുള്ളൊരാ...വേളയിൽ = നാളെ പ്രഭാതമാകുമ്പോൾ. ഉദ്രസം = വലിയ രസത്തോടെ.

56. സുവിധമുന്നയിച്ചുള്ളൊരാചോദ്യത്തി-
ലവികലമായ ജിജ്ഞാസ കാൺകയാൽ
പരമഭട്ടാരനോതിനാനീവിധം:-
പ്രിയമെഴുന്നൊരെന്നോമൽക്കിടാങ്ങളേ!

അമിതമേധാബലത്തിനാലാഢ്യരാ-
മൃഷിക, ളധ്യാത്മദർശനപണ്ഡിതർ
വഴികൾ വെട്ടിത്തുറന്നിട്ടിരിക്കുന്നൂ
പല, തധികാരിഭേദം നിനയ്ക്കയാൽ

നദി കടക്കുവാൻ പേടിച്ചു നില്പവ-
നലകടലിലിറങ്ങിയാലൊക്കുമോ? *
അടിനിരപ്പുള്ള പാതയിൽ ഞൊണ്ടുവോൻ
മലകയറുവാനുദ്യമിച്ചീടുമോ? *

57. അഖിലമാനവസേവ്യമായുണ്ടൊരു
മഹിതമാകിയ മാർഗമെൻ മക്കളേ!
അനുപധി "സ്നേഹയോഗ" മാർഗമതു
നിനവിൽ വയ്ക്കുക, പിന്തുടർന്നീടുക!

അകലുഷസ്നേഹമൊന്നേ ജഗത്തിതിൽ
സകലമംഗളാധാരമനുത്തമം,
അതിലുദിക്കുന്നു സൂര്യേന്ദുതാരക-
ളതിൽ വിരിയുന്നു തൂമലർത്തൊത്തുകൾ,
അതിൽ വിളയുന്നു പൈങ്കിളിപ്പാട്ടുക-
ളതിലമൃതം പൊഴിക്കുന്നു വാരിദം.
അതിൽ നറുമണം വീശുന്നു മാരുത-
നതിലനാരതം വാഴുന്നു ജീവികൾ,
അതിലലിയുന്നു മാനസം സർവവു-
മതിലടങ്ങുന്നു മുക്തിനിഷേവണം (1384)
കരുണയാണതിൻ ഭാഷ,യിങ്ങാർക്കുതാ-

---

അമിതമേധാബലം = ധാരാളമായ ബുദ്ധിബലം. മുക്തി മാർഗം പലതും ഋഷികൾ പറഞ്ഞിട്ടുണ്ട്. അധികാരിഭേദം നിമിത്തം എല്ലാം ക്ലേശകരം. സ്നേഹയോഗം എന്ന മാർഗം അധികാരിഭേദമില്ലാത്ത ഒന്നാണ്. ഏവർക്കും സ്വീകാര്യമാണ്. അനുത്തമം = ഏറ്റവും ഉത്തമം. മുക്തിനിഷേവണം = മുക്തിയെ സേവിക്കൽ.

നിതിലധികാരമില്ലാ നിനയ്ക്കുകിൽ!
കരുണയെന്നാലഹിംസതാൻ മക്കളേ! *
പൊരുളറിഞ്ഞിതു ശീലിക്കുകെപ്പൊഴും
നിഖിലധർമരഹസ്യമഹിംസയാ-
ണിതു വിമുക്തിതൻ രാജഘണ്ടാപഥം! *
ഇതിലിറങ്ങിച്ചരിക്കുവാനുള്ളതാം
ഹൃദയമീശനോടർത്ഥനീയം സദാ.
നലമിരുവരും ചേർന്നു ഭുജിക്കുക!
നിലയനമിതു ധന്യമായ് തീരട്ടെ." (1394)

57. അഖിലവേദാന്തസാരമിതുവിധം
സുഗമമായിട്ടുരച്ചു യതീശ്വരൻ
ഗൃഹിണി നല്കിയ കഞ്ഞിയാൽ തൃപ്തനാ-
യിരവു പോക്കിനാൻ വേതസക്കട്ടിലിൽ.

സുഖസുഷുപ്തിയിലാണ്ട മുനിയുടെ
സുകൃതിസേവ്യമാം ദിവ്യകളേബരം
വിമലദമ്പതിമാരവർ തെല്ലിട
പുളകിതാംഗരായ് നോക്കി നിന്നീടിനാർ
ചരണപങ്കജം കുമ്പിട്ടു വാങ്ങിനാർ
ശയനശാലയിലേയ്ക്കു കൃതികളായ്
നിശ, മനുഷ്യസ്വരൂപനാമീശനെ
നികടസീമനി സേവിച്ചു നിന്നിതു
പുലരുവോളവും - നിഷ്കുടാനോകഹ-
പ്പറവകൾ വിളിച്ചോതിടുവോളവും. (1408)

---

അർത്ഥനീയം = പ്രാർത്ഥിക്കേണ്ടത്. നലമിരുവരും...-ഗൃഹസ്ഥാശ്രമത്തിന്റെ കാതലായ ഭാഗം വ്യക്തമാക്കിയിരിക്കുന്നു. അഖിലവേദാന്തസാരം = സ്നേഹവാത്സല്യാധിഷ്ഠിതമായ അഹിംസ.
വേതസം = ചൂരൽ.

സുഖസുഷുപ്തി - സുഖമായി ചൂരൽക്കട്ടിലിൽ കിടന്നുറങ്ങുന്ന സ്വാമിതിരുവടികളുടെ ദിവ്യവിഗ്രഹം കാണുമ്പോൾ ഭഗവത്സ്മരണ ആ ദമ്പതികൾക്കുണ്ടാകുന്നു. നിശ = രാത്രി. നിശ സ്വാമി തിരുവടികളെ ദാസിയെപ്പോലെ ശുശ്രൂഷിച്ചു. നിഷ്കുടാനോകഹപ്പറവകൾ - ഗൃഹോദ്യാനത്തിലെ പക്ഷികൾ.

സിദ്ധവന്ദിതശർവാവതാരമേ
സിദ്ധിവിദ്യാധിരാജനേ, കൈതൊഴാം!!

58. ഉദിതനായതില്ല്യാദിത്യ; നുണ്ണിക-
ളുദിതകൗതുകം ശുദ്ധരായ് നാല്വരും
മലരിറുക്കുവാൻ കൂടയുമായിട്ടു
മടിവെടിഞ്ഞു പൂങ്കാവിലേയ്ക്കോടിനാർ.

അവിടെയാഹന്ത! ഭൂമി മുഴുവനു-
മലർ വിരിച്ചതുപോലെ കിടക്കുന്നു!
ചെടികളിലില്ല പൂവൊന്നു; മാരുടെ
ചതിയിതെന്നവർ നോക്കിനാർ തങ്ങളിൽ.

"പുതിയ പൂവില്ല, പൂജ മുടങ്ങുമോ?
പഴയ പൂക്കൾ പെറുക്കുന്നതെങ്ങനെ?
വരുവിനൊന്നിച്ചു പോയിടാം, സ്വാമിയോ-
ടരുളിടാം കാര്യ" മെന്നു നിനച്ചവർ

ഒരു പരീക്ഷയിൽത്തോറ്റ ഭാവത്തൊടും
ഗുരുനികടത്തിലെത്തിനാരുണ്ണികൾ
ഉപവനത്തിലെപ്പൂക്കൾതൻ വൻചതി
കപടഭാവമറ്റോതി നിന്നീടിനാർ. (1424)

59. "കിഴവനെക്കളിയാക്കുന്നു പിന്നെയും!
തൊടിയിലേയ്ക്കു നാമൊന്നിച്ചു പോയിടാം"
സദനനാഥനും പത്നിയും മക്കളും
സവിനയാദരമാര്യനോടൊപ്പമേ

ഭവനവാടിയിൽ പൂകവേ ഭൂമിയി-
ലൊരു മലർപോലുമില്ലാ, സമസ്തവും

---

ഉദിതനായതില്ലാദിത്യൻ - കുട്ടികളുടെ ഉത്സാഹം സൂചിപ്പിക്കുന്നു. പുലരും മുമ്പുതന്നെ അവർ എഴുന്നേറ്റിരിക്കുന്നു! ആരുടെ ചതി? - ആരോ ചതിച്ചതുകൊണ്ടാണ് പൂക്കളെല്ലാം താഴെ കൊഴിഞ്ഞു വീണു കിടക്കുന്നത് എന്നു കുട്ടികൾ വിചാരിച്ചു.

ചെടികളിൽ നിന്നു പുഞ്ചിരി തൂകുന്നു
ചതുരഭട്ടാരദേവനോടൊപ്പമേ!

കളവുചൊല്ലിയാലെന്നപോൽ നാല്വരും
വിളറി വാടും മുഖവുമായ് നില്ക്കവേ,
അരുളലകടലായ യതിവര-
നരുളിനാൻ:-"എന്റെ തങ്കക്കുടങ്ങളേ!
കളിയിനി നാളെയെന്നുരച്ചില്ലയോ
കിഴവനിന്നലെയന്തിയാം നേരത്തിൽ?
കളിയിതുതന്നെ; നിങ്ങളുരച്ചതിൽ
കളവു തെല്ലുമില്ലെന്നതറിയുവിൻ.
ഒരു രഹസ്യം പറയട്ടെ മക്കളേ!
കരുതുവിനിതു നാളെയോർമിക്കുവാൻ
ഉലകിലൊന്നുമേ കാൺമതുപോലെയ- *
ല്ലിതു മഹേശിതൻ കേളീഗൃഹാങ്കണം
മുകളിലുള്ളവ ചോട്ടിലാം, ചോട്ടിലു- *
ള്ളവ മുഴുവൻ മുകളിലുമായിടാം.
മലരിറുക്കുവിൻ, കൊണ്ടുവന്നീടുവിൻ,
നിലവിളക്കു കൊളുത്തിവയ്ക്കട്ടെ ഞാൻ" (1448)

ഗുരുവരുളിയ വാക്കിലടങ്ങിടും
പൊരുളഖിലമറിഞ്ഞതില്ലെങ്കിലും

---

ചെടികളിൽ നിന്നു...പ്പമേ! - പൂക്കൾ ചെടികളിൽ വിരിഞ്ഞു നിൽക്കുന്ന കാഴ്ച. പുഞ്ചിരി തൂകുന്നതുപോലെ തോന്നിച്ചു. സ്വാമി തിരുവടികളുടെ മുഖത്തും പുഞ്ചിരി കാണുമാറായി. അവിടുത്തെ ചെറിയ ഒരു സിദ്ധിപ്രദർശനമായിരുന്നു അതെന്നു സൂചിപ്പിക്കുവാൻ ഭട്ടാരദേവനെ ചതുര (സമർഥ) എന്ന പദംകൊണ്ടു വിശേഷിപ്പിച്ചിരിക്കുന്നു.

അരുളലകടൽ = കാരുണ്യസമുദ്രം. കളിയിനി....- തലേന്നാൾ വൈകുന്നേരം കളിയായിപ്പറഞ്ഞ വാക്കു സത്യമാക്കുകയാണ് ഈ പൂക്കളിയിലൂടെ തന്തിരുവടികൾ നിർവ്വഹിച്ചത്. ഉലകി....-എത്രയും ഗഹനമായ ആശയം. ഇതു പറഞ്ഞത് കുട്ടികളോടാണെങ്കിലും, അവരുടെ മാതാപിതാക്കന്മാർ ധരിക്കുന്നതിനുവേണ്ടിയാണ്.

സകലതും മഹാസിദ്ധനാം സ്വാമിതൻ
സരസവാത്സല്യകേളികളെന്നുതാൻ
കരുതിയേവരുമാമോദമാർന്നിതു
ഗുരുകൃപാസവപാനസുകൃതികൾ!!

സിദ്ധവന്ദിതശർവാവതാരമേ!
സിദ്ധിവിദ്യാധിരാജനേ, കൈതൊഴാം!!

60. പരമഭട്ടാരനന്നു നടത്തിയ
നിരുപമോദാരഗംഭീരപൂജയാൽ
ഭുവനമത്രയും കോൾമയിർക്കൊണ്ടുപോ-
ലനനുഭൂതപൂർവാനന്ദലബ്ധിയിൽ. (1458)

61. സിദ്ധവന്ദിതശർവാവതാരമാം
സിദ്ധിവിദ്യാധിരാജനെ വാഴ്ത്തിനാർ
വീട്ടിലുള്ളവരേവരുമൊ,ത്തതു
വീക്ഷണം ചെയ്തു ധന്യനായ് ഭാസ്കരൻ! (1462)

---

ഗുരുകൃപാസവപാന സുകൃതികൾ – ഗുരുവിന്റെ കൃപാസവം പാനം ചെയ്തു പുണ്യം നേടിയവർ. ആസവം – ലഹരിയുള്ള ഔഷധ ദ്രവം.

പരമഭട്ടാരനന്നു....– പൂജ എപ്രകാരം നടത്തണം എന്നു ഗൃഹസ്ഥ രെയും ലോകരെയും അറിയിക്കുന്ന ഒരു ഉദാത്തമായ ആശയം. ഭുവനശ്രേയസ്സായിരിക്കണം പൂജാദികളുടെ ലക്ഷ്യം എന്നു സൂചി പ്പിച്ചിരിക്കുന്നു. അനനുഭൂതപൂർവം = മുമ്പ് അനുഭവിച്ചിട്ടില്ലാത്തത്.

ഗ്രന്ഥകർത്തൃകൃത 'ശ്രീവിദ്യാധിരാജ ഭജനാവലി'യിൽ

"ആനന്ദനാട്ടിലെത്തമ്പുരാനേ!

ആത്മാവിൻ നാട്ടിലെത്തമ്പുരാനേ!!"

എന്ന പല്ലവിയോടുകൂടിയ സ്തുതിഗീതം കാണുക.

**കാണ്ഡം രണ്ട് സമാപ്തം**

# കാണ്ഡം - മൂന്ന്

# അപദാനകഥകൾ

## മഹത്സംഗമം

[പരഭട്ടാരക ശ്രീ ചട്ടമ്പിസ്വാമിതിരുവടികളും ശ്രീമദ് വിവേകാനന്ദ സ്വാമികളും തമ്മിൽ 1892-ൽ എറണാകുളത്തുവച്ചുണ്ടായ കൂടിക്കാഴ്ച ആസ്പദമാക്കിയാണ് ഈ കാവ്യഭാഗം രചിക്കപ്പെട്ടിട്ടുള്ളത്.]

**[ഹേമന്തവും കൊച്ചിക്കായലും]**

സിദ്ധവന്ദിതശർവാവതാരമേ!,
സിദ്ധിവിദ്യാധിരാജനേ, കൈതൊഴാം!!

1. പ്രകൃതിയാൾ വാനിലെങ്ങോ ഘടിപ്പിച്ചു
തൂക്കിയിട്ട യവനിക പോലവേ
മൃദുസിതാഭമാം മൂടൽമഞ്ഞിൻനിര
മേവിടുന്നുണ്ടു കായലാം രംഗത്തിൽ (4)

---

മഹത്സംഗമം = മഹാന്മാരുടെ സംഗമം. മഹാന്മാർ - ശ്രീ ചട്ടമ്പി സ്വാമി തിരുവടികളും ശ്രീ വിവേകാനന്ദ സ്വാമികളും. സംഗമം = കൂടിക്കാഴ്ച.

പ്രകൃതിയാൾ... - ഹേമന്തകാലമായതിനാൽ കൊച്ചികായൽ പ്രഭാതവേളയിൽ മഞ്ഞുപാളികൊണ്ട് മൂടുപടമിട്ടപോലെ തോന്നിക്കും. മഞ്ഞുപാളിയെ പ്രകൃതി വാനിലെവിടയോ ഘടിപ്പിച്ചു തൂക്കിയിട്ട തിരശ്ശീലയായി കല്പിച്ചിരിക്കുന്നു. സിതം = വെളുത്തത്.

2. നിറയെ ഭാരം കയറ്റിയ കേവുകൾ
നീളെയങ്ങോട്ടുമിങ്ങോട്ടുമങ്ങനെ
അലസമായിട്ടു വാഹകനീതരായ്
പൂർണഗർഭിണിമാരെന്നപോലവേ
ഒഴുകി നീങ്ങുന്ന കാഴ്ചകൾ കാണുവാൻ
സ്ഥൂലദൃഷ്ടികൾക്കായിടാ നിർണയം.
പ്രകൃതിയല്പമൊളിപ്പിച്ച വസ്തുവിൻ
ജ്ഞാനമാർക്കു ലഭിച്ചിടും പൂർണമായ്? * (12)

3. ദിനകരനുണർന്നെത്തുവാൻ വൈകിയോ
ശീതകാലവിളയാട്ടമാകയാൽ?

4. ശ്രുതിപുടങ്ങൾക്കു പോറലേല്പിച്ചിടും
വായസങ്ങൾ മനുഷ്യർ തൻ മിത്രങ്ങൾ,
ഉണരുവിൻ നേരമായെന്നു ചൊല്ലിടും
മാഗധരലം കർക്കശബുദ്ധികൾ

---

കേവുകൾ = ഭാരം കയറ്റിയ വള്ളങ്ങൾ. പൂർണ...- ഭാരം നിറയെക്കയറ്റിയ വള്ളങ്ങൾ മന്ദമായിട്ടേ കായലിൽ സഞ്ചരിക്കുകയുള്ളു. ആകയാൽ പൂർണഗർഭിണികളോടുപമിച്ചിരിക്കുന്നു.

സ്ഥൂലദൃഷ്ടികൾ = വെറും പുറംകണ്ണു മാത്രമുള്ളവർ - പുറംഭാഗം മാത്രം കാണുന്നവർ. പ്രകൃതി...... മായയാൽ ഒളിപ്പിക്കപ്പെട്ട സത്യവസ്തുവിന്റെ അറിവ് ആർക്കും പൂർണമായി ലഭിക്കുകയില്ല എന്ന വേദാന്തരഹസ്യം ഇവിടെ വരാനിരിക്കുന്ന കഥയ്ക്കു പറ്റിയ പശ്ചാത്തലമാണ്.

ചിരകാലമായി മനസ്സിലൂന്നിയിരുന്ന ഒരു രഹസ്യത്തിന്റെ ചുരുൾ അപൂർവയോഗിയായ സ്വാമിതിരുവടികൾ അഴിക്കുന്നതാണ് കഥ.

ദിനകരൻ....തണുപ്പുകാലത്ത് സൂര്യൻ വൈകിയാണുദിക്കുന്നത്. തണുപ്പിനെ ഭയന്നാണോ എന്നു കല്പന.

വായസങ്ങൾ = കാക്കകൾ. മാഗധർ = വന്ദികൾ. കർക്കശബുദ്ധികൾ — നേരം പുലർന്നാൽ പിന്നെയും കിടന്നുറങ്ങുവാൻ സമ്മതിക്കാത്ത കാക്കകളെക്കുറിച്ചുള്ള പരാമർശം ആലോചനാമൃതം.

പലവഴിക്കും പറന്നു നടക്കുന്നു
കോകിലങ്ങൾക്കു രൂപം പകരുവോർ. (20)

[ ബോട്ടുജെട്ടിയിൽ ]

സിദ്ധവന്ദിതശർവാവതാരമേ!
സിദ്ധിവിദ്യാധിരാജനേ, കൈതൊഴാം!!

5. പതിവുപോലുള്ള കാല്യസഞ്ചാരത്തിൻ
ഭാഗമായിട്ടു മിത്രങ്ങൾ രണ്ടുപേർ
കടവിൽ വന്നെത്തി ഗോശ്രീനിയാമകർ-
രാമഭൂസുര-ചന്തുലാലാഖ്യന്മാർ
അവിടെ നിന്നുകൊണ്ടീക്ഷിക്കയാണവ-
ര, പ്രഭാതപ്രഭൂതവിഭൂതികൾ! (26)

6. അകലെയംബരപ്രാചീദിശാംഗണം
ശോണവർണമിയന്നു തെളിഞ്ഞതും,
അതുലിതോന്മേഷമണ്ഡജപംക്തിക-
ളാത്മഗീതങ്ങളാലപിക്കുന്നതും,
സ്ഥലമഹീഭാഗഭംഗി വളർത്തിടും

---

കോകിലങ്ങൾക്കു..... - കുയിലുകൾക്കു രൂപം നൽകുന്നവർ. കുയിലുകളുടെ മുട്ടകളെ കാക്കകളാണ് വിരിയിച്ചുകൊടുക്കുന്നതെന്നു പ്രകൃതിതത്ത്വം.

ഗോശ്രീ - കൊച്ചിരാജ്യം. നിയാമകർ = ഉയർന്ന ഉദ്യോഗസ്ഥന്മാർ. രാമഭൂസുരൻ = രാമയ്യൻ (അന്നത്തെ ദിവാന്റെ സെക്രട്ടറി). ചന്തുലാലൻ - ചന്തുലാൽ. പോലീസ് സൂപ്രണ്ടിന്റെ പേര്. പ്രഭാത...= പ്രഭാതത്തിന്റെ പ്രഭൂതമായ വിഭൂതികൾ. പ്രഭൂതം = ധാരാളം.

വിഭൂതി = സമ്പത്ത്.

അംബരപ്രാചീദിശാംഗണം = ആകാശത്തിന്റെ കിഴക്കു ദിക്കാകുന്ന അംഗണം. അതുലിതോന്മേഷം = അനുപമമായ ഉത്സാഹം. അണ്ഡജപംക്തികൾ = പക്ഷിക്കൂട്ടങ്ങൾ. ആത്മഗീതങ്ങൾ = തങ്ങളുടെ പാട്ടുകൾ; ആത്മാവിനെക്കുറിച്ചുള്ള പാട്ടുകൾ. പക്ഷികൾ പാടുന്നത് ഈശ്വരനെക്കുറിച്ചാണ് എന്നു കല്പന.

സ്ഥലമഹീഭാഗം = കടൽത്തീരഭൂമികൾ.

ചാരുകേരങ്ങൾ മസ്തകപാളിയിൽ
ഉദയദാദിത്യനൂതനരശ്മിക-
ളേറ്റു കുങ്കുമം പൂശിയ പോലവേ
വിലസിടുന്നതും കണ്ടു നിന്നീടിനാ-
ര, ങ്ങവരാത്തകൗതുകവിസ്മയം.
പ്രകൃതിഭംഗികളെത്ര കണ്ടീടിലു-
മാർക്കുതാൻ മതി വന്നിടുമൂഴിയിൽ? * (38)

[ വിവേകാനന്ദാഗമം ]

സിദ്ധവന്ദിതശർവാവതാരമേ!
സിദ്ധിവിദ്യാധിരാജനേ, കൈതൊഴാം!!

7. കടവിലെത്തിയണഞ്ഞിതത്തവ്വിലൊ-
രാവി-വൻതോണി യാത്രികരൊത്തു താൻ
അതിനകത്തു നിന്നാളുകൾ - യാത്രികർ
സാമ്പ്രതം പുറത്തേക്കു കടന്നിതു
സരസമോരോന്നുരച്ചു, മുരസിയും
തോൾകൾ തമ്മിൽ, ചിരിച്ചുമിടയ്ക്കിടെ;
പഥികനാരുതാൻ ലക്ഷ്യത്തിലെത്തിയാ-
ലന്തരുന്മേഷമാർന്നിടാ പാരിതിൽ? * (46)

8. അതിനിടയ്ക്കൊരാൾ ബോട്ടിൽ നി, ന്നംഗജൻ
കാവിവസ്ത്രമുടുത്തു വരുന്നപോൽ

---

മസ്തകം = ശിരസ്സ്. ഉദയദാദിത്യ നൂതനരശ്മികൾ = ഉദിച്ചുയരുന്ന സൂര്യന്റെ പുതിയ കിരണങ്ങൾ.

ആവിവൻതോണി = ബോട്ട് എന്നർത്ഥത്തിൽ പ്രയുക്തം. സരസമോരോ.......-കരയ്ക്കടുപ്പിച്ച ബോട്ടിൽ നിന്ന് യാത്രക്കാർ ഉന്തിത്തള്ളി പുറത്തേയ്ക്കു വരുന്ന രംഗം. അന്തരുന്മേഷം = അന്തഃസന്തോഷം = ഉള്ളിൽ സന്തോഷം.

അംഗജൻ = മന്മഥൻ. വർണ്യപുരുഷന്റെ ശാരീരികഭംഗി സൂചിതം.

വെളിയിലേയ്ക്കു വന്നൊട്ടു നിരീക്ഷിച്ചാൻ
നാലുപാടും വിവേകിയെപ്പോലവേ-
അരിയ ഭാരതഭൂമിതൻ ജംഘയി-
ലാണു താനെത്തി നില്പതെന്നാം വിധം.
ഇനിയധികമില്ലമ്മ തൻ പാദത്തി-
ലെത്തുവാനെന്നു ചിന്തിപ്പതാം വിധം!

9. ഒരു കൃതാർഥതാമന്ദസ്മിതച്ഛവി-
യമ്മുഖത്തിൽ വിളയാടിയഞ്ജസാ. (56)

10. അനഘതീർഥങ്ങൾ ദർശിച്ചു ധന്യത
തേടിടുന്ന ബഹൂദകപംക്തിയിൽ
ഒരുവനോ ഇവൻ, ഭൂവിലുദിച്ചൊരു
ഭാനുമാനെന്നപോലെ വിളങ്ങുവോൻ? (60)

11. വിരവിലൊമ്പതു ലക്ഷണമൊത്തൊരീ-
ലോചനങ്ങൾക്കു ഗോചരീഭൂതയായ്
വിലസിടുമൃഷിനാഗക്കുളത്തിന്റെ
ഭാഗധേയമേ ഭാഗധേയം ഭുവി!

---

നാലുപാടും....-വിവേകിയായവൻ നാലു പുറവും നോക്കുന്ന, എല്ലാ ഭാഗവും ചിന്തിക്കുന്ന സ്വഭാവക്കാരനാണ്. ഭാരതഭൂമി തൻ ജംഘ = ഭാരതാംബയുടെ കണങ്കാല് - കൊച്ചിപ്രദേശം. പാദം കന്യാകുമാരി. കൃഥാർഥതാമന്ദസ്മിതച്ഛവി = കൃതാർഥതമൂലമുണ്ടായ പുഞ്ചിരിയുടെ ശോഭ.

സംന്യാസിമാർ നാലുവിധം — കുടീചകൻ, ബഹൂദകൻ, ഹംസൻ, പരമഹംസൻ. ഇവരിൽ ബഹൂദകസംന്യാസി തീർത്ഥാടകനാണ്.

ഒമ്പതുലക്ഷണം — കണ്ണിന് ആകെ ഒമ്പതു ലക്ഷണങ്ങളുണ്ട് എന്നും ആ ഒമ്പതും തികഞ്ഞ കണ്ണുകളാണ് വിവേകാനന്ദന്റേതെന്നും ശ്രീ ചട്ടമ്പിസ്വാമികൾ പറഞ്ഞിട്ടുണ്ട്.

ഋഷിനാഗക്കുളം = എറണാകുളം. ലോചന...നവലക്ഷണങ്ങൾ തികഞ്ഞ വിവേകാനന്ദ ലോചനങ്ങൾക്കു വിഷയീഭവിച്ച എറണാകുളം ധന്യമെന്നു കവികല്പന.

ഭാഗധേയം = ഭാഗ്യം

ഇതി പതംഗങ്ങൾ ഗോശ്രീവസുമതീ-
റാണിതൻ യശോഗായകരുച്ചത്തിൽ
നഭസി പാടിപ്പറന്നു വിഹരിച്ചാർ;
ഇമ്മഹാനെത്തിരിച്ചറിഞ്ഞോ ഇവർ? (68)

സിദ്ധവന്ദിതശർവാവതാരമേ
സിദ്ധിവിദ്യാധിരാജനേ, കൈതൊഴാം!!

## [ആതിഥ്യക്ഷണം]

12. കടവിലറ്റത്തു കോണിലായ് നില്ക്കുന്ന
രാമഭൂസുര-ചന്തുലാലാഖ്യന്മാർ
തരുണപങ്കജസുന്ദരദർശന-
നാകു, മാ യുവസംന്യാസിവര്യനെ
സരസമീക്ഷിച്ചു വിസ്മയിച്ചീടിനാർ;
ആരിവൻ ഹന്ത, മന്മഥമന്മഥൻ!
യമിജനോചിതവേഷ ചിഹ്നാഞ്ചിതൻ!
യാമിനീസ്വരസച്ഛായവിഗ്രഹൻ!
വദനമാർജവ പേശലാകർഷകം!
ധീരധീരങ്ങൾ മഞ്ജുളദൃഷ്ടികൾ!
കുഹകസംയമിയല്ലിവൻ - ദിവ്യമാം
ഭവ്യതേജസ്സു നീളെപ്പരത്തുവോൻ!
ഇവനെയൊന്നു പരീക്ഷിച്ചുനോക്കണം
മിന്നുമേവയും പൊന്നല്ല നിർണയം. *
ഇതി കരുതി യതിയെദ്ധ്യതാദര-
മാംഗ്യഭാഷയിൽ സ്വാഗതം ചെയ്തുടൻ

---

പതംഗങ്ങൾ = പക്ഷികൾ. തരുണപങ്കജ.... = വിടർന്ന താമരപ്പൂ പോലെ മനോഹരൻ. മന്മഥമന്മഥൻ - വിവേകാനന്ദന്റെ ശരീരസൗന്ദര്യം പ്രസിദ്ധം. യമിജനം = സന്യാസി. സച്ഛായം = സമാനമായ കാന്തിയോടുകൂടിയത്. വിഗ്രഹം = ശരീരം. ആർജവ ആർജവത്താൽ പേശലവും ആകർഷകവും. ആർജവം = ഋജ്ജുത, സരളത, വളവില്ലായ്ക, പേശലം = മൃദുളം. കുഹകസംയമി = കള്ളസ്സന്ന്യാസി. ആംഗ്യഭാഷ - കൈ കൊണ്ടുള്ള സൂചനകൾ.

അനുഗമിക്കുവാനാജ്ഞ നല്കീടിനാ-
രാലയത്തിങ്കലേയ്ക്കു വിരുന്നിനായ് (86)

13. നിജനിലയനദ്വാരത്തിലെത്തവേ
രാമഭൂസുരൻ സന്യാസിവര്യനെ
തനതുഗേഹത്തിൽ വിശ്രമിച്ചീടുവാൻ
നേരിലർത്ഥിച്ചു സത്സംഗവാഞ്ഛയാൽ
ദിവി ദിവാകരൻ കാണ്മതുണ്ടത്രയും
കർമസാക്ഷിത്വഭാരനിയോജിതൻ! (92)

14. അയി മഹീദേവ! മാന്യനിന്നങ്ങുതാ-
നാരിതെന്നു ഗ്രഹിക്കാതെയല്ലയോ
അഖിലഭാരതപര്യടനാർത്ഥിയായ്
വന്നണഞ്ഞ പരിവ്രാജകാഗ്ര്യനെ
അമലദൈവികതേജോവലയിത-
നായി ദർശിച്ചണച്ചൂ ഗൃഹത്തിങ്കൽ?
സഹജസൗജന്യഭാസുരം തന്നെയാം
വിജ്ഞനാകും ഭവാന്റെ ഹൃദന്തരം! (100)

15. രജനിസഞ്ചാരവേളയിൽ വഞ്ചിയി-
ലെത്രയോ സഹയാത്രികർ പൂരുഷർ
വിരവിലുണ്ടായിരുന്നൂ നരേന്ദ്രനെ
നേരിലീക്ഷിച്ചുകൊണ്ടങ്ങിരുന്നവർ!

---

ദിവി ദിവാകരൻ....= സൂര്യൻ നല്ലപോലെ ഉദിച്ചു എന്ന സമയസൂചന. അയി മഹീദേവ! = അല്ലയോ ബ്രാഹ്മണശ്രേഷ്ഠ!-രാമയ്യനെ കവി സംബോധന ചെയ്യുന്നു. ഇതു കവിവാക്യം.

പരിവ്രാജകാഗ്ര്യൻ = സംന്യാസിവര്യൻ. അമിത....= അധികമായ ദിവ്യ തേജസ്സുകൊണ്ടു വലയം ചെയ്യപ്പെട്ടവൻ.

സഹജ... = സ്വാഭാവികമായ സൗജന്യംകൊണ്ടു ശോഭിക്കുന്നത്. സുജനസ്വഭാവം സൗജന്യം. നരേന്ദ്രൻ - വിവേകാനന്ദന്റെ പൂർവ്വ നാമം. നരശ്രേഷ്ഠനെന്നുമർത്ഥം. മൊഴി = ഭാഷ.

മൊഴിയറിയാതെ മിണ്ടാതിരിക്കയാൽ
സംശയിതവ്യനെന്നു നിനച്ചവർ!
ഉദരപോഷണതന്ത്രവിജ്ഞാനത്താൽ
മാത്രമാഢ്യരെന്നോർത്തു ഞെളിയുവോർ!
അഹഹ, ഗുഞ്ജാഫലങ്ങൾക്കു വായ്ക്കുമോ
പദ്മരാഗേന്ദ്രനീലങ്ങളിൽ മതി?
പരമഹംസരിലഗ്ര്യനാം ശ്രീരാമ-
കൃഷ്ണദേവന്റെ ശിഷ്യരിൽ മുമ്പനാം
യതിവരൻ വിവേകാനന്ദനല്ലയോ
ഭൂസുരേന്ദ്രാ! ഭവാന്റെ ഭവനത്തിൽ
ഉപഗതനായിരിപ്പൂ? ഭവദീയ-
മന്ദിരമിന്നു വൈകുണ്ഠമന്ദിരം! (116)

16. കടുവയാണു നീ, യാടല്ല സോദര
ധീരതയോടുണർന്നെഴുന്നേല്ക്കുക!
നിജപരിശ്രമം കൊണ്ടുതാൻ നേടുക
ലക്ഷ്യമെന്നു ജനതയെസ്സാദരം

---

സംശയിതവ്യൻ = സംശയിക്കാത്തവൻ, വല്ലകുറ്റവും ചെയ്തവനാണോ എന്നു സംശയിക്കാത്തവൻ.

ഉദരപോ.... = ജോലിയെടുത്ത് ആഹാരം സമ്പാദിച്ചു വയറു പോറ്റുക എന്ന തന്ത്രം മാത്രമറിയുന്ന സാധാരണക്കാർ. ഗുഞ്ജാഫലം = കുന്നിക്കുരു. അഹഹ! = ചുകപ്പും കടുംനീലയും വർണ്ണങ്ങളുള്ള കുന്നിക്കുരുവിന് പദ്മരാഗത്തോടും ഇന്ദ്രനീലത്തോടും മതിപ്പുതോന്നുമോ? രണ്ടിനെക്കാളും മീതെയാണ് താൻ എന്നു കുന്നിക്കുരു അഹങ്കരിക്കുന്നു എന്നു സാരം.

വൈകുണ്ഠമന്ദിരം — വിവേകാനന്ദൻ വിഷ്ണുവിന്റെ അവതാരമായ നരന്റെ അവതാരമെന്നു വിശ്വാസം. കടുവ....പ്രസിദ്ധമായ ഒരു കഥ - വേദാന്തികൾക്കിടയിൽ പ്രചാരമുള്ള കഥ. അവനവന്റെ മഹത്വം അറിയാതെ അഞ്ജരായി കഴിയുന്നവരോട് പറയുന്ന വാക്യമാണിത്. ആട്ടിൻപറ്റത്തിൽ അകപ്പെട്ട കടുവ സ്വയം ആടാണെന്ന് തെറ്റിദ്ധരിച്ച് ധീരനല്ലാതെ നടക്കുന്ന സ്വഭാവത്തെ മാറ്റുന്നതിനുവേണ്ടി പറയുന്നവാക്യം. ഉത്തിഷ്ഠത! ജാഗ്രത! പ്രാപ്യ വരാൻ നിബോധത! എന്ന ഉപനിഷദ്വാക്യം പലപ്പോഴും വിവേകാനന്ദൻ ഉദ്ധരിച്ച് ജനങ്ങളെ ഉണർത്തുമായിരുന്നു.

നിഗമസാരാംശമോതിയനുഗ്രഹി-
ക്കുന്നൊ, രീ യാർഷസംസ്കാര സാരഥി,
വരസനാതന ധർമത്തിൻ സീമകൾ
വേർതിരിച്ചുറപ്പിച്ച മഹാമതി (124)

സിദ്ധവന്ദിതശർവാവതാരമേ!
സിദ്ധിവിദ്യാധിരാജനേ, കൈതൊഴാം!!

**[ ആംഗലഭാഷയിൽ ]**

ഗൃഹപതിയോടു കാര്യമായൊന്നുമേ
ഓതിയതില്ല ഭാഷ തടുക്കയാൽ!
ഒടുവിലദ്ദേഹമാംഗലഭാഷയി-
ലാശയങ്ങൾ വിനിമയം ചെയ്യുവാൻ
മുതിരവേ വിവേകാനന്ദയോഗിയും
മോദമാർന്നു നിജാന്തർഗതങ്ങളെ
സരസഗംഭീരമായിട്ടൊഴുക്കിനാൻ
ഭിത്തികൾക്കുമുളവായിതുൾക്കുളിർ!
അമൃതഗംഗാപ്രവാഹമോ ദൈവമേ?
അശ്രുതദൃഷ്ടപൂർവമീ വാഗ്ധരി!
അവിടെ നിന്നവരാശ്ചര്യമാം ഹ്രദം
തന്നിൽ മുങ്ങിനാർ വിജ്ഞാനതർഷിതർ
അവസരോചിതമല്ലി ഹാ ഭവ്യർ തൻ
കർമകൗശലയോഗപ്രദർശനം? * (138)

---

നിഗമസാരാംശം = ഉപനിഷദ്സാരം.

ആർഷസംസ്കാരസാരഥി - വിവേകാനന്ദനെ ഉദ്ദേശിച്ച്. വരം = ശ്രേഷ്ഠം.

സനാതനധർമം = ഹിന്ദുധർമം. സീമകൾ = അതിർത്തികൾ. ഗൃഹപതി = രാമയ്യൻ. നിജാന്തർഗതം = തന്റെ വിചാരം. വാഗ്ധരി = വാക്പ്രവാഹം. തർഷിതർ = ദാഹിക്കുന്നവർ.

അവസ.... - മഹാന്മാർ അവസരത്തിനനുസരിച്ചാണ് തങ്ങളുടെ കർമസാമർഥ്യയോഗം പ്രകാശിപ്പിക്കുന്നത്; അനവസരത്തിലല്ല.

17. മിഴികളിൽ മാത്രമല്ല ഭുവനത്തെ-
യാകമാനം മയക്കുന്ന ഭംഗികൾ
മൊഴിയിലുമുണ്ടു തത്രഭവാനെന്ന
സത്യമിപ്പോളറിഞ്ഞു ഗൃഹാധിപൻ! (142)

18. രാമഭൂദേവഗേഹത്തിലുണ്ടൊരു
പരമ പൂജ്യനാം സംന്യാസിനായകൻ
വന്നിരിക്കുന്നു ഭാരതഭൂമിതൻ
മഹിതസംസ്കാരസന്ദേശവാഹകൻ,
പുഷ്പവർഗത്തിൽ മുല്ലയെപ്പോലെയും
പുരുഷവർഗത്തിൽ വിഷ്ണുവെപ്പോലെയും,
ദർശനങ്ങളിലദ്വൈതംപോലെയും
ചെടികളിലഹോ തൃത്താവുപോലെയും,
വാരിധികളിൽ പാലാഴിപോലെയും
വരമണികളിൽ കൗസ്തുഭം പോലെയും,
എന്ന വാർത്ത പരക്കവേ പൗരന്മാർ
പലരുമെത്തിനാർ സന്ദർശനോത്സുകർ.
പൂത്തുനില്ക്കുന്ന ചന്ദനക്കാട്ടിലേ-
യ്ക്കതുലിതോത്സവം പുംസ്കോകിലങ്ങൾ പോൽ
അർഥമെങ്ങങ്ങു ചെല്ലുന്നിതർഥികൾ
രസഭരോദാരകാവ്യത്തിലെന്നപോൽ! * (158)

സിദ്ധവന്ദിതശർവാവതാരമേ!
സിദ്ധിവിദ്യാധിരാജനേ, കൈതൊഴാം!!

---

തൃത്താവ് = തുളസി. വരമണികൾ = ശ്രേഷ്ഠരത്നങ്ങൾ.

പുംസ്കോകിലങ്ങൾ = പൂങ്കുയിലുകൾ. അർഥം = കാര്യം, സമ്പത്ത്, ശബ്ദങ്ങളുടെ അർഥം.

രസ.... = രസം നിറഞ്ഞ സുന്ദരങ്ങളായ കാവ്യങ്ങൾ.

### [ ചട്ടമ്പിസ്വാമിതിരുവടികൾ ]

19. ആ നഗരിയിലന്നൊരു ശിഷ്യന്റെ
വസതിയിലാത്മഗേഹത്തിലെന്നപോൽ
വിശ്രമിക്കുകയായിരുന്നു ഗുരു
പരമഭട്ടാരനീശ്വരസംഭവൻ
ആദിനാരായണാംശാവതാരമാ-
മനുപമവംഗയോഗിതൻ വാർത്തകൾ
കേട്ടു ദർശനം കാംക്ഷിച്ചു നിൽക്കവേ,
ചില നിമേഷങ്ങളോടി മറയവേ
രാമഭൂസുരചന്തുലാലാഖ്യരാ-
ലദരകൗതുകമാനീതനായി പോൽ
അമ്മുനിവരൻ കൈലാസഹർമ്യത്തിൽ
പരമപൂരുഷൻ ശ്രീ ഹരിയെന്നപോൽ. (170)

### [ മഹത്സംഗമം ]

ആത്മവിശ്രമമന്ദിരസീമനി-
യനുഗരൊത്തു വന്നെത്തിയ യോഗിയെ
അസ്ത്രമെന്ന കണക്കുതാൻ പാഞ്ഞു ചെ-
ന്നമലമൈത്രിയാൽ കെട്ടിപ്പുണർന്നുടൻ
ദിവ്യമാകുമൊരാനന്ദ വാർധിയിൽ
മുഴുകിനാൻ സ്വാമി ചട്ടമ്പിസംജ്ഞിതൻ!

---

ആ നഗരിയിൽ..... - അന്ന് എറണാകുളത്തുള്ള ഒരു ഗൃഹസ്ഥശിഷ്യന്റെ ഗൃഹത്തിൽ സ്വാമി തിരുവടികൾ വിശ്രമിക്കുന്നുണ്ടായിരുന്നു. കൈലാസ...... = സ്വാമി തിരുവടികൾ താമസിച്ചിരുന്ന ഗൃഹം കൈലാസം : വിവേകാനന്ദൻ ശ്രീ. ഹരി വിഷ്ണു കൈലാസം സന്ദർശിച്ചപോലെ എന്നുപമ.

വിവേകാനന്ദൻ സ്വാമിതിരുവടികളുടെ അടുക്കലേക്കു ദർശനാർഥം ചെന്നു എന്നുള്ളതാണ് സത്യം. ആറന്മുള കവിദീപൻ നാരായണപിള്ളയോടു സ്വാമി തിരുവടികൾ നേരിട്ടു പറഞ്ഞിട്ടുള്ളത് ഇപ്രകാരമാണ്.

അസ്ത്രമെന്ന കണക്ക് = വേഗത്തോടെ.

തീർഥയുഗ്മസമാഗമം പോലെയു-
മിരുമഹസ്സുകളൊന്നിച്ച പോലെയും
ദിവ്യഗന്ധങ്ങൾ മേളിച്ചപോലെയും
ജനതതിയതു പാർത്തു നിന്നീടിനാർ
ഭാസ്കരനതു കണ്ടു മഹിയിലേ-
യ്ക്കണയുവാൻ വെമ്പലുൾക്കൊണ്ടുപോയിതോ?
കർമബദ്ധതമൂലം നിരാശനാ-
യധികതാപം കലർന്നിതു നിർണയം!
വാതപോതങ്ങൾ വന്നാ യതികൾ തൻ
വിശദമൈത്രീസുധാംഭഃ കണങ്ങളെ
ആത്മസാത്കരിച്ചാനന്ദമന്ഥര-
ഗതികളായിച്ചലിച്ചൂ ഭൃതരസം. (188)

20. ആ ഗൃഹാങ്കണപാദപപംക്തികൾ
വിടപവിശ്രാന്തപക്ഷിരുതങ്ങളാൽ
ആ മഹാജനമേളനദർശന-
സുഖമുറക്കവേ പാടിപ്പുകഴ്ത്തിനാർ:
പത്രികൾ ചിലതാഹ്ളാദമത്തരാ-
യവിടെ നിന്നും പറന്നുദ്ഗമിച്ചതു
വംഗദേശത്തിലേയ്ക്കുമീവാർത്തക-
ളുപഹരിപ്പതിന്നാവാം യഥോചിതം! (196)

---

ഭാസ്കരൻ...സൂര്യന് ഭൂമിയിലേക്കിറങ്ങിവരാൻ തോന്നിയിരിക്കണം എന്നു കവികല്പന. നിരാശനായ്... വരാൻ പറ്റാത്തതിനാൽ അധി കസന്താപമുണ്ടായി. വെയിലിനു ചൂടു കൂടി. അല്പസമയം കൂടി കഴിഞ്ഞു എന്ന സമയസൂചന. വിശദ..... - നിർമലമായ സ്നേഹ ത്തിന്റെ അമൃതബിന്ദുക്കളെ - വിയർപ്പുനീർക്കണങ്ങളെ.

ആനന്ദമന്ഥരഗതികൾ = ആനന്ദംകൊണ്ടു ഗതി മന്ദീഭവിച്ചവർ. വായു മന്ദമായി വീശിക്കൊണ്ടിരുന്നു.

വിടപവിശ്രാന്തപക്ഷിരുതങ്ങൾ = കൊമ്പുകളിൽ വിശ്രമിക്കുന്ന കിളി കളുടെ ശബ്ദങ്ങൾ.

പത്രികൾ..... - പക്ഷികൾ ചിലതു പറന്നുപോയത് ബംഗാളിലേ ക്കാണ് എന്നു കവികല്പന.

21. ഗേഹപൻ യുവയോഗിയെസ്സാദര
മുപചരിച്ചിരിത്തീടിനാൻ ശാലയിൽ.
നേർമുഖമിരിപ്പായീ മഹാപ്രഭു
തുഹിനശുഭ്രപരിധാന മോഹനൻ
കൺകുളിർക്കനെക്കണ്ടാർ ജനങ്ങളാ-
പ്പതിതലോകസുഖാദ്രിശൃംഗങ്ങളെ! (202)

22. കേരള വംഗ മാമുനിമാരവ-
രമരവാണിയിൽചെയ്തു പരസ്പരം
ഭാഷണങ്ങളുൾപ്രീതിപുരസ്സരം
കുശലികൾ നിത്യസംതൃപ്തരല്ലയോ? *
ദേവകളഭ്രമാർഗത്തിൽനിന്നതു
മുഴുവനാശ്രവിച്ചാസ്വദിച്ചീടിനാർ
ഭൂഗതർക്കതു പൂർണമാം രൂപത്തി-
ലറിയുവാനെളുതായീല സാംപ്രതം
ആത്മഗൗരവം മുററിയ കാര്യങ്ങ-
ളശിതബുദ്ധികൾക്കാമോ ഗ്രഹിക്കുവാൻ * (212)

23. മററു ലോകരീ യോഗികൾ തൻ മഹാ-
മഹിമകൾ വാഴ്ത്തിനിന്നു രമിയ്ക്കവേ
ദിവ്യരാ, മവരാ ശാലതന്നിൽ നി-
ന്നവിഹതരഹഃ സംഭാഷണത്തിനായ്
തോപ്പിലുള്ള തണൽമരച്ചോട്ടിലേ-
യ്ക്കപഗമിച്ചാ, രറിയുവതെങ്ങനെ
ബ്രഹ്മനിഷ്ഠർ തന്നന്തർഗതങ്ങളെ?
അവ ഗുഹാഗർഭഹീരങ്ങളല്ലയോ? * (220)

---

തുഹിന.... - മഞ്ഞുപോലെ വെളുത്ത വസ്ത്രം ധരിച്ചു ശോഭിക്കുന്ന വൻ സ്വാമിതിരുവടികൾ. പതിതലോകം = താണ ജനങ്ങൾക്കു സു ഖശൈലങ്ങളായി വർത്തിക്കുന്നവരിൽ അഗ്രഗണ്യൻ.

അമരവാണി = സംസ്കൃതം. സ്വാമിതിരുവടികളും വിവേകാനന്ദനും സംസാരിച്ചത്, പൊതുഭാഷയായ സംസ്കൃതത്തിൽ. ദേവകൾ = ദേവ ന്മാരും അതു ശ്രദ്ധിച്ചുകേട്ടു. അശിതം = അതീക്ഷ്ണം = മന്ദം.

അവിഹതരഹഃസംഭാഷണം = തടസ്സമില്ലാത്ത രഹഃസംവാദം. ആത്മീ യകാര്യങ്ങളെപ്പറ്റി തടസ്സമില്ലാതെ പരസ്പരം സംസാരിക്കൽ. ഗുഹാ ഗർഭഹീരങ്ങൾ = ഗുഹയ്ക്കുള്ളിലൊളിഞ്ഞിരിക്കുന്ന രത്നങ്ങൾ.

24. യോഗമാർഗരഹസ്യകഥകളു-
മുപനിഷദ്ഗൂഢ തത്ത്വകാര്യങ്ങളും
വൃക്ഷശാഖാശതാഗ്രകേളീരത-
പ്ലവഗചഞ്ചല ചിത്തഗതികളും
തങ്ങളിലവർ ചർച്ചചെയ്തീടിനാ-
രനുഭവത്തിന്റെ ദിവ്യവെളിച്ചത്തിൽ
ഭാനുമാന്റെ പകൽ വെളിച്ചത്തെയും
തിമിരമാക്കുന്ന ദിവ്യവെളിച്ചത്തിൽ! (228)

**[ കീദൃശീ ചിന്മുദ്രാ? ]**

25. ജ്ഞാനവിജ്ഞാനവാർധിതാൻ കേരള-
യതിവരനെന്നു നിർണയം വായ്ക്കയാൽ
ഒന്നുചോദിച്ചാൻ,"കീ ദൃശീ ചിന്മുദ്രാ "
ബുധവരനായ വംഗമുനീശ്വരൻ.
ഉത്തരം ബൃഹദാരണ്യകത്തിലെ
വരികളുദ്ധരിച്ചോതിനാനർഭകൻ
സപ്രമാണം, സരസം, സകൗതുകം
സകലസംശയച്ഛേദിയാം വണ്ണമേ!
ദിനകരൻ തന്റെ ഗോപ്രസരത്തിനാൽ
മഞ്ഞുരുക്കിക്കളയുന്ന മാതിരി. (238)

---

ഉപനിഷദ്.... = മഹാവാക്യങ്ങളുടെ താത്പര്യങ്ങൾ. വൃക്ഷ.... = വൃക്ഷങ്ങളുടെ ശാഖാശതാഗ്രങ്ങളിൽ കേളീരതരായ പ്ലവഗങ്ങളെപ്പോലെ ചഞ്ചലങ്ങളായ ചിത്തഗതികൾ. പ്ലവഗങ്ങൾ = കുരങ്ങന്മാർ. ചിത്തം മരഞ്ചാടികളായ വാനരന്മാരെപ്പോലെ ആട്ടമുള്ളതാണല്ലോ. അനുഭവ..... = അനുഭവത്തിന്റെ വെളിച്ചം പകൽവെളിച്ചത്തെക്കാൾ കൂടുതൽ പ്രശ്നമുള്ളതാണ്. രണ്ടു യതീന്ദ്രന്മാരുടെ അറിവ് കേവലം പുസ്തകസ്ഥമായിരുന്നില്ല; അനുഭൂതിയിൽ നിന്നായിരുന്നു. തിമിരമാക്കുക = ഇരുട്ടാക്കുക. കീ ദൃശീ ചിന്മുദ്രാ? = എപ്രകാരമുള്ളതാണ് ചിന്മുദ്ര? (ചിന്മുദ്രതന്നെയാണ് ജ്ഞാനമുദ്ര).

ദിനകരൻ = സൂര്യൻ. ഗോപ്രസരം = രശ്മിപ്രസരം. ഗോവ് = വാക്ക്. സ്വാമിതിരുവടികൾ വിവേകാനന്ദന്റെ സംശയത്തെ വാക്പ്രസരത്താൽ നീക്കം ചെയ്തു.

26. "എത്രയോ കണ്ടു സംന്യാസിമാരെ ഞാൻ
ഭരതഭൂമിതൻ നാനാതലങ്ങളിൽ
ആയവരിൽ നിന്നീദൃശമുത്തര-
മധിഗതമായതില്ല യതിവര!
ധന്യനായി ഞാൻ സംതൃപ്തനായി ഞാ-
നനുഗൃഹീതനുമായി ഞാൻ സദ്ഗുരോ!.
മാനവസേവ ചെയ്തു, മദ്ദേശിക-
വചനമാദരാൽ പൂർത്തീകരിക്കുവാൻ
പോകയാണുഞാ; നങ്ങയെപ്പെറ്റൊരീ
ധരയിതു ധന്യമായിതു കേരളം!"
ഓതിയേവ, മാ വംഗമുനീശ്വരൻ
ഉലകമംഗളപോഷണബാന്ധവൻ
ബാലഭട്ടാരബാഹുക്കൾ തന്നുടെ
ശിരസി ചേർപ്പിച്ചു, തോപ്പിൽ നിന്നുദ്രസം
ആലയത്തിങ്കൽ വന്നു ജനതയോ-
ടനഘസൗഹൃദം യാത്ര പറഞ്ഞുടൻ
ദക്ഷിണ ദിക്കു നോക്കി നടകൊണ്ടാൻ
ദളിതലോക സംരക്ഷകൻ സംയമി. (256)

സിദ്ധവന്ദിതശർവാവതാരമേ
സിദ്ധിവിദ്യാധിരാജനേ, കൈതൊഴാം!!

[ ആശംസ ]

27. "വിശ്വമാനവസംസ്കൃതിസൗധത്തിൽ
ശാശ്വതാദ്ഭുതമോഹന ശോഭനം
താഴികക്കുടം തീർത്തതീ, യാർഷമാ-
മൂഴി-ഭാരതം-തന്നെയെന്നുള്ളതാം

---

അധിഗതം = പ്രാപ്തം. ബാലഭട്ടാരൻ = ചട്ടമ്പിസ്വാമി തിരുവടികൾ. ദളിതലോകം = പതിതജനം.

വിശ്വ..... = ലോകമാനവ സംസ്കാര ഗോപുരത്തിന്റെ താഴികക്കുടമാണ് ഭാരതസംസ്കാരം.

വസ്തുതത്ത്വമറിയട്ടെ ലോക, മീ-
വംഗയോഗിതൻ വാഗ്വൈഭവത്തിനാൽ;
പഞ്ചസായകദർശനനീ യതി
പഞ്ചസാര പൊഴിച്ചുകൊണ്ടല്ലയോ
ഹാ, മൊഴിയുന്നു വാണികൾ, വാണിതൻ
വീണ നാണിച്ചു നില്ക്കുന്ന മാതിരി!
ലോകകല്യാണ കർഷകനീ യതി
പാകിടും നന്മ തന്നുടെ വിത്തുകൾ
മാനവചിത്തകേദാരസീമനി
മേനി വായ്ച്ചു വിളയട്ടെ മേല്ക്കുമേൽ!
കൊയ്തെടുക്കട്ടെ ഭാവിതൻ കയ്യുക-
ള, ത്തിളങ്ങിടും ധാന്യ സമുച്ചയം!"
ഏവമാശിസ്സു നല്കി നിന്നീടിനാൻ
സ്വാമിയർഭകൻ ഭട്ടാരകൻ വിഭു: (274)

28. പാഴിലാവുകയില്ലിങ്ങൊരിക്കലും *
പംക്തിപാവനസിദ്ധർതൻ ചിന്തകൾ. (276)

സിദ്ധവന്ദിതശർവാവതാരമേ
സിദ്ധിവിദ്യാധിരാജനേ, കൈതൊഴാം!!

---

ലോകകല്യാണകർഷകൻ = ലോകമംഗളം കൃഷി ചെയ്യുന്നവൻ. മാനവചിത്തകേദാരസീമനി = മനുഷ്യന്റെ ഹൃദയമാകുന്ന കൃഷിയിടത്തിൽ. മേനി വായ്ക്കുക = അനേകം ഇരട്ടിയാവുക. തിളങ്ങിടും ധാന്യസമുച്ചയം = ഉത്കൃഷ്ടാശയങ്ങളുടെ സമൂഹം.

പംക്തിപാവനസിദ്ധർ = സിദ്ധന്മാരുടെ പംക്തി – നിര – ശുദ്ധീകരിക്കുന്നവർ.

******

# ഒഴുക്കിനെതിരെ!

സിദ്ധവന്ദിതശർവാവതാരമേ
സിദ്ധിവിദ്യാധിരാജനേ, കൈതൊഴാം!!

1. കോടിപുണ്യൈകലംഭിതദർശനേ!
കോടിലിംഗ നഗരാധിദേവതേ!
ദിവ്യ ദീപ്ര സതീവ്രത തീവ്രതാ-
ഭവ്യമാതൃകേ ! മാതൃകേ ! കണ്ണകി !
പർവതകുല കന്യാവതാരമേ!
പാർവണശശിബിംബകമ്രാനനേ!
ഭുക്തിമുക്തി സ്വരൂപിണി! ശാശ്വത-
ശക്തിലീലാ വിലാസിനി! ശാംഭവി!
ലോകമംഗളകാരിണിയായി നീ
വാഴ്ക, വേദാന്തസിദ്ധാന്ത തത്ത്വമേ!"

---

കോടിപുണ്യൈകലംഭിതദർശന = അനേകം പുണ്യം കൊണ്ടുമാത്രം ലഭിക്കുന്ന ദർശനത്തോടുകൂടിയവൾ! ലംഭിതം = ലഭിക്കപ്പെട്ടത്. കോടിലിംഗനഗരാധിദേവത = കൊടുങ്ങല്ലൂർ ഭഗവതി. ദിവ്യ - ദിവ്യവും ദീപ്രവുമായ സതീവ്രതത്തിന്റെ തീവ്രതയ്ക്കു ഭവ്യയായ മാതൃക. ദിവ്യം = അലൗകികം. ദീപ്രം = ഉജ്ജ്വലം. തീവ്രത = ശക്തി ഭവ്യം = നല്ല. മാതൃക = ദൃഷ്ടാന്തം. കണ്ണകി അങ്ങനെ ആയിരുന്നല്ലോ. കണ്ണകീകോവലന്മാരുടെ കഥ ചിലപ്പതികാരത്തിൽ വർണിതം. പർവത-പാർവതീദേവിയുടെ അവതാരം. പാർവണ.... - പൂർണചന്ദ്രബിംബംപോലെ കമ്രമായ ആനനത്തോടുകൂടിയവൾ. ഭുക്തി = ലൗകിക സുഖാനുഭവം. മുക്തി = മോക്ഷം. ശാശ്വതശക്തി = പരാശക്തി. ശാംഭവി = ശംഭുവിന്റെ പത്നി എന്നും മംഗളകാരിണി എന്നും അർഥങ്ങൾ. വേദാന്തം = ഉപനിഷദ് ഗ്രന്ഥാവലി പ്രതിപാദിതമായ വിഷയം. സിദ്ധാന്തം = ശൈവാചാര്യന്മാരുടെ ദർശനം. ശ്രീ ചട്ടമ്പിസ്വാമി തിരുവടികൾ വേദാന്തസിദ്ധാന്തസമ്പ്രദായങ്ങൾ സമന്വയിപ്പിച്ചാണ് തീർഥപാദസമ്പ്രദായത്തിന് രൂപകല്പന ചെയ്തത്. തീർഥപാദസമ്പ്രദായക്കാരാണ് തന്തിരുവടികളുടെ ശിഷ്യപരമ്പരയിൽപ്പെട്ടവർ.

ഭക്തിപൂർവകമേവം മഹേശിയെ,
ഭക്തമാനസപദ്മിനീഹംസിയെ
കീർത്തനംചെയ്തു വന്ദിച്ചു ശോഭന-
കീർത്തിയാകിയ തീർഥപാദൻ മുനി
തന്നനുചരരൊത്തു തിരിച്ചിതു;
ഭാനുവസ്തംഗമിപ്പാനൊരുങ്ങിയോ?
രാത്രിയാകിലും യാത്രചെയ്തെത്തണം
മൂത്തകുന്നത്തു, പിന്നെപ്പറവൂരും. (18)

സിദ്ധവന്ദിതശർവാവതാരമേ
സിദ്ധിവിദ്യാധിരാജനേ, കൈതൊഴാം!!

2. ആശ്രിതനാകുമേതോ ഗൃഹസ്ഥനെ-
യങ്ങു ചെന്നുകണ്ടാകുലമെന്നിയേ
നേരിലാശിസ്സു നല്കുവാനായിട്ടു
പോയതാണഹോ! മർത്ത്യമഹേശ്വരൻ,
കാമിതമാരി തൂകും ഘനാഘനം.
ബ്രഹ്മവിദ്യാബ്ധിപാരഗനർഭകൻ. (24)

3. ആരുമാകട്ടെയെങ്ങിരുന്നാകട്ടെ
പാരിതിൽ തന്നെയുൾപ്രേമവായ്പൊടും
ഓർത്തുകാലം കഴിക്കുന്ന മർത്ത്യനെ-
യാർത്തി തീർത്തു സംരക്ഷിപ്പതിനായി

---

ഭക്തമാനസപദ്മിനീഹംസി = ഭക്തരുടെ മാനസമാകുന്ന താമരപ്പൊയ്കയിലെ അരയന്നപ്പിട. ഭാനു.... = സൂര്യാസ്തമയത്തോടടുത്താണ് ഈ യാത്രയുണ്ടായത്. കൃത്യസമയമറിയാൻ നിർവ്വാഹമില്ലാത്തതിനാൽ ചോദ്യമായി കൊടുത്തിരിക്കുന്നു. അന്ന് മഴക്കാലമായിരുന്നു. ആശ്രിതൻ = ഭക്തൻ. മർത്ത്യമഹേശ്വരൻ = മർത്ത്യനായിപ്പിറന്ന ശ്രീ പരമേശ്വരൻ. കാമിതമാരി = അഭീഷ്ടങ്ങളുടെ വർഷം. ഘനാഘനം = കരിങ്കാറ്റ്. ബ്രഹ്മ....ഗൻ = ആത്മവിദ്യയാകുന്ന സമുദ്രം കടന്നവൻ. അർഭകൻ = സ്വാമിതിരുവടികൾ (കുഞ്ഞ് എന്നു പദാർത്ഥം.)

എങ്ങുവേറൊരു ദൈവതമീവിധം
തുംഗകാരുണ്യഭട്ടാരനെന്നിയേ?
ഇമ്മഹേശൻ പിറന്നൊരിക്കേരള-
ഭൂമിതന്നേ വിമുക്തിലക്ഷ്മീഗൃഹം! (32)

4. നാസ്തികസംഗലുപ്തവിവേകരാ-
മാസ്തികജനചിത്തങ്ങളെന്നപോൽ
കാരിരുമ്പിൻ നിറമാർന്നിരുണ്ടതാം
കാറിനങ്ങളുരുണ്ടു കളിക്കയാൽ
ദുർദിനമായി മാറിയ വാസര-
മന്നു നിഷ്പ്രഭമായിത്തുടർന്നിതു.
അർക്കനെങ്ങെത്തിനില്ക്കുന്നു? ചൊല്ലുവാ-
നാർക്കുമായീല കണ്ണുള്ളവർക്കുമേ. (40)

5. കൂട്ടമായിപ്പറന്നു തരമൊടും
കൂടണയുവാൻ വെമ്പുന്ന പത്രികൾ
അന്തിയന്തികത്തെത്തിയെന്നല്ലയോ
ആർദ്രഭാവത്തിലോതുന്നിതാസ്ഥയാ?
അപ്പതംഗന്റെ പോക്കുവരവുക-
ളി,പ്പതംഗങ്ങൾ നേർക്കറിയുന്നിതു;
വിണ്ണു-മണ്ണുകൾ തങ്ങളിലുള്ളതാം
വേഴ്ചതൻ പ്രതിരൂപങ്ങളാണിവർ (48)

---

തുംഗകാരുണ്യഭട്ടാരൻ = ഉന്നതമായ കാരുണ്യത്തോടു കൂടിയ സ്വാമി തിരുവടികൾ. വിമുക്തിലക്ഷ്മി = മോക്ഷലക്ഷ്മി.

നാസ്തികസംഗലുപ്ത വിവേകർ = നിരീശ്വരവാദികളുമായുള്ള സംഗംകൊണ്ടു വിവേകം നഷ്ടപ്പെട്ടവർ. കാരിരുമ്പിൻ നിറം = കറുപ്പ്. അജ്ഞാനത്തിന്റെ നിറം കറുപ്പ് എന്നു സങ്കേതം. ദുർദിനം = ചീത്ത ദിവസം; മേഘം കൊണ്ടു കെട്ടി മൂടിയ ദിവസം.

ആർദ്രഭാവം = കരുണഭാവം. ജനങ്ങൾക്കു സമയമറിയാൻ കഴിയാത്തതുകൊണ്ട് അവരോടുള്ള കാരുണ്യം പക്ഷികൾക്ക്. പതംഗൻ = സൂര്യൻ, പക്ഷി. പ്രതിരൂപങ്ങൾ = സിംബലുകൾ. പക്ഷികളെ മണ്ണിനും വിണ്ണിനും തമ്മിലുള്ള ബന്ധത്തിന്റെ സൂചകങ്ങളായി കല്പിച്ചിരിക്കുന്നു.

6. "നേരമല്ലാത്ത നേരത്തിലാരുവാൻ
കായൽ യാത്രയ്ക്കു കോപ്പിട്ടു പോകുന്നു?
താടിയുണ്ടു, ജടയുണ്ടു, താപസ-
വേഷമാണിവയെങ്കിലീ മാനുഷൻ
താപസൻതന്നെ,ശുഭ്രവാസോധരൻ;
ശിഷ്യരാവാമനുഗരിരുവരും,
ജീവനിൽ കൊതിയുള്ളവരീവിധം
സാഹസത്തിനിറങ്ങുകയില്ലല്ലോ.
പാതയിലൂടെ നീങ്ങി നടപ്പൊരീ-
പ്പാന്ഥമുഖ്യന്റെ വിസ്തൃതനെററിയിൽ
എന്തെഴുതിയിരിക്കുന്നു നാന്മുഖൻ?
ഹന്ത, മുങ്ങണം ശിഷ്യരൊത്തെന്നതോ?
ഭൂതമൊന്നിനെപ്പോലും നമുക്കില്ല
ഭീതിയെന്നുതാൻ ഭാവമീ,മൂവർക്കും!
കോളിളകിയാലക്കര പറ്റുമോ
നീളെനീന്തിക്കടന്നിവർ വൃദ്ധന്മാർ?"
അധ്വഗരാമിവരെ നിരൂപിച്ചു
ദേശവാസികളീവിധം തങ്ങളിൽ
തെല്ലുഹാസ്യം കലർന്ന കൃപയൊടും
ചൊല്ലിനാർ ലോകസാധാരണാശയർ. (68)

7. ആയതൊന്നുമറിയാത്ത മട്ടി, ലാ
മൂവരുമെത്തി നിന്നൂ കടവിങ്കൽ

---

നേരമല്ലാത്തനേരം = അസമയം. ഗന്ധം... – നന്മയുടെ നന്മണം ചൊരിഞ്ഞിരുന്ന ഭൂമിയുടെ ആ നന്മണം. താടിയുണ്ടു.... – സ്വാമി തിരുവടികളുടെ വേഷം. സാഹസം = ആലോചിക്കാതെ ചെയ്യുന്ന കർമ്മം. പാന്ഥമുഖ്യൻ = സ്വാമികളെ ഉദ്ദേശിച്ചുള്ള പ്രയോഗം. വിസ്തൃതനെറ്റി-തന്തിരുവടികളുടെ വിസ്തീർണ്ണത്തിരുനെറ്റി പ്രസിദ്ധമാണ്.
ഭൂതം = പൃഥിവി, അപ്പ്, തേജസ്സ്, വായു, ആകാശം എന്നീ പഞ്ചഭൂതങ്ങൾ: ജീവജാലങ്ങൾ. കായൽ കടക്കാനുദ്ദേശിക്കുന്ന ഈ യാത്രികർക്ക് രണ്ടർഥവും യോജിക്കും. ജലമെന്ന ഭൂതത്തെ ഭയമില്ലാത്തവർ; കായൽ – കാൽജീവികളെ ഭയമില്ലാത്തവർ എന്നർത്ഥങ്ങൾ.

അക്കരയ്ക്കു കടത്തുവാനായിട്ടു
നില്ക്കുകയാണു പോതകവാഹകൻ! (72)

8. നാവികനവനൂന്നുകോലിട്ടു തൻ
നിശ്ചയദാർഢ്യ സൂചന നല്കവേ
യാത്രികർ മൂന്നുപേരും കയറിയ
യാനപാത്രം ജലത്തിലിറങ്ങിപോൽ.
കൂലിവേലചെയ്തന്നത്തെ നേടുവോൻ *
കൂസുമോ ലഘുക്ലേശവിഘ്നങ്ങളെ?
യാനവീഥിരഹസ്യങ്ങളായവ-
നൂന്നുകോലാലറിഞ്ഞവനല്ലയോ,
സ്വാമിയർഭകനഭ്യാസവായ്പിനാൽ
യോഗമാർഗ രഹസ്യങ്ങളെന്നപോൽ? (82)

9. ആദ്യമിത്തിരി ശാന്തമായ് തോന്നിയൊ-
രംബു തെല്ലൊന്നു ഭാവം പകരവേ
കോടിവസ്ത്രം ഞൊറികൾ കലർന്നപോ-
ലായി ഭംഗപരമ്പരാ ദന്തുരം.
അർഭകസ്വാമി തന്നുടെ കൂട്ടുകാർ-
ക്കുള്ളമുത്കണ്ഠ പൂണ്ടതു കാരണം

---

പോതകവാഹകൻ = തോണി തുഴഞ്ഞുകൊണ്ടു പോകുന്നവൻ. യാനപാത്രം - തോണി. കൂലി.... - കൂലിവേല ചെയ്തു കഴിയുന്നവർ ചില്ലറ ക്ലേശങ്ങളെയും വിഘ്നങ്ങളെയും കണക്കാക്കുകയില്ല. യാനവീഥിരഹസ്യങ്ങൾ = തോണിതുഴഞ്ഞു പോകേണ്ടതായ മാർഗത്തിന്റെ ആഴം മുതലായ രഹസ്യങ്ങൾ. സ്വാമിയർഭകൻ = ചട്ടമ്പി സ്വാമി തിരുവടികൾ. യോഗമാർഗരഹസ്യങ്ങൾ = മൂലാധാരം മുതൽ സഹസ്രാരപദ്മം വരെയുള്ള യോഗമാർഗത്തിന്റെ ഉള്ളുകള്ളികൾ.

അംബു - കായലിലെ വെള്ളം. ഞൊറികൾ - ചുളുക്കുകൾ, മടക്കുകൾ. ഭംഗം = തിര, പരമ്പരാ = ഒന്നിനു പിന്നിൽ മറ്റൊന്നായി വരുന്നത്. ദന്തുരം = ഉയർന്നതും താഴ്ന്നതും.

ഉള്ളമുത്കണ്ഠ.... = ആശങ്കകൾ ഉണ്ടാവുകയാൽ സഹയാത്രികരുടെ അകം തോണിക്കുതുല്യം ആടിത്തുടങ്ങി.

ആട്ടമാർന്നിതു വഞ്ചിയോടൊപ്പമേ;
ദ്വൈതികൾക്കു നിസർഗജം താൻ ഭയം. * (90)

10. കർമസാക്ഷിയാമർക്കൻ മറയവേ
നാഥനില്ലാക്കളരിയിലെന്നപോൽ
സ്വേച്ഛയാലാഞ്ഞു വീശുന്നു കാറ്റുകൾ,
കോളിളകിമറിയുന്നു കായലിൽ.
നാലുപാടും തിരിഞ്ഞുനോക്കീടിലു-
മില്ല കാണ്മതില്ലൊറ്റ വെളിച്ചവും! (96)

11. അങ്ങഴിക്കോടു വിട്ടാൽ വിശാല, മീ-
ക്കായലാണിതിലേയ്ക്കവിളംബിതം
വഞ്ചി നീങ്ങുന്നി, തന്ധതമസ്സിനാ-
ലാവൃതമായ ജീവൻ കണക്കിനെ .
ഹാ നിമിഷങ്ങളൊട്ടു കഴിഞ്ഞപ്പോൾ
വള്ളമാപ്പെട്ടിതോളത്തിലഞ്ജസാ;
നാവികൻ ദിശാബോധമകന്നിട്ടും
വള്ളമൂന്നിനാൻ വാസനാബദ്ധനായ് !
നല്ല നേതൃത്വമേകുവാനൊക്കണം *
മെയ്ക്കരുത്തും വിവേകവുമെപ്പൊഴും;

---

ദ്വൈതികൾ = ദ്വൈതാദ്..... ഏവ ഭയം എന്ന ഉപനിഷദ് വാക്യത്തിന്റെ താത്പര്യം. രണ്ടെന്ന ഭാവമുള്ളവർക്ക് മരണഭയം സ്വാഭാവികം. നിസർഗജം = സ്വാഭാവികം.

കർമസാക്ഷി = പ്രപഞ്ചത്തിൽ നടക്കുന്ന എല്ലാ കർമങ്ങൾക്കും സാക്ഷി. നാഥ.... - മേൽനോട്ടം വഹിക്കുന്നവൻ സ്ഥലം വിടുമ്പോൾ ബാക്കിയുള്ളവർ നിയമം കയ്യിലെടുക്കുന്ന രീതിയാണ് കായലിൽ അപ്പോളുണ്ടായത്. ഒറ്റ വെളിച്ചവും കാണ്മതില്ല — തീരഗൃഹങ്ങളിൽ നിന്നു കാണാകുന്ന വിളക്കിന്റെ പ്രകാശം; ഒരു രക്ഷോപായം പോലും.
അവിളംബിതം = താമസിയാതെ, അന്ധതമ..=അജ്ഞാനത്താൽ മൂടപ്പെട്ട ജീവാത്മാവിനെപ്പോലെ. വള്ളമാപ്പെട്ടി തോളത്തിൽ - വള്ളം + ആപ്പെട്ടിതു + ഓളത്തിൽ. ആപ്പെട്ടിതു = അകപ്പെട്ടു.

ദിശാബോധം = ദിക്കിനെക്കുറിച്ചുള്ള അറിവ്. വാസനാ - തുഴ കയ്യിലെടുത്താൽ തുഴയുകതന്നെ എന്ന സ്വഭാവത്താൽ ആ പ്രവൃത്തി ഒരു വാസനയായിത്തീർന്നിരിക്കുന്നു!

ഒന്നിനാൽ മാത്രമായിടാ സംഗതി-
യൊറ്റച്ചക്രം ശകടമുരുട്ടുമോ? *
നാവികനു തൻ കർമത്തിലത്രയ്ക്കു
നൈപുണിയില്ല, കാര്യം മുടിഞ്ഞുവോ? (110)

12. ഇല്ല നേട്ടം കഴുക്കോലിനാ, ലതു
കയ്ക്കു ലക്ഷണം മാത്രമായ്തീരവേ
നാവികനതിൻ ഭാരമിറക്കിനാൻ
തോണിയിൽത്തന്നെ, സംഭ്രാന്തചിത്തനായ്
അങ്ങമരത്തിരിപ്പായി നിഷ്ക്രിയൻ
ഹാ, ശ്വസിച്ചിടും കല്ലെന്ന പോലവേ! (116)

13. അർഭകസഹയാത്രിക, രക്ഷണ-
മായവനു മനോവീര്യമേകുവാൻ
രണ്ടു മൂന്നു തവണ വിളിക്കിലു-
മാ, വിളി കേട്ടതില്ലവനല്ലെങ്കിൽ
കണ്ഠനാളമടഞ്ഞതാവാം ഭയം
കട്ട കുത്തുകയാലേ ശിവ! ശിവ! (122)

14. വാതരോഗശമന മഹൗഷധി—
യാകിയ കുറുന്തോട്ടിക്കു വാതമോ! *
എങ്കിൽ വാതം ശമിക്കുവതെങ്ങനെ?
നാവികൻ ഭയത്രസ്തനായ് തീരുകിൽ

---

നൈപുണി = സാമർഥ്യം. അസാമാന്യ പരിതഃസ്ഥിതിയിൽ തോണി തുഴയുവാനുള്ള പരിചയവും സാമർഥ്യവും അയാൾക്കുണ്ടായിരുന്നില്ല. ലക്ഷണം = അടയാളം. ഭാരമിറക്കിനാൻ = തുഴക്കോൽ തോണിയിൽ വച്ചിരിപ്പായി.

കണ്ഠനാളം...അയാളുടെ തൊണ്ടയിൽ ഭയം കട്ടപിടിച്ചു തടസ്സം നിന്നതുകൊണ്ടാവാം വിളിച്ചിട്ടും വിളി കേൾക്കാതിരുന്നത്!

വാതരോഗ.... – കുറുന്തോട്ടിക്കു തന്നെ വാതം എന്ന പഴഞ്ചൊല്ല്.

എന്തുവാൻ ഗതി യാത്രികർക്കാഴിയിൽ?
തൂണിളകിയാൽ വീഴുന്നു കെട്ടിടം. * (128)

15. "നമ്മൾ പോവുകിൽ പോവട്ടെ, യെന്തുതാ-
നിമ്മഹിയ്ക്കൊരു നഷ്ടമതുവഴി?
ഭീകരഭവസാഗര യാത്രികർ-
ക്കേകനാവികനായ മഹാപ്രഭു
പശ്ചിമാബ്ധിത്തിരകളിലാപ്പെട്ടു
പോകുമെങ്കിൽ ഹാ! ശേഷം നിനയ്ക്കുവാൻ
ഉൾക്കരുത്തില്ല, കേരള മംഗള-
ഭാഗ്യദീപം പൊലിയാതിരിയ്ക്കണേ!"

സ്വാമിതന്നനുയായികളീവിധം
തങ്ങളിലോതി മെല്ലവേ നീങ്ങിനാർ
അ, പ്രഭുതന്നരികിലേയ്ക്കുല്ക്കലി-
കാകുലമാകുമന്തരംഗത്തൊടും
എന്തു വിസ്മയം! വിസ്മയം! വിസ്മയം!
എന്തു താനവർ കണ്ടതു? ദേശികൻ
മൂളിപ്പാട്ടുകൾ പാടി രസിക്കുന്നു!
താളമോ അതിനോളങ്ങൾ തൻ രവം? (144)

16. കാറ്റുകളാഞ്ഞടിക്കുന്നു, പാട്ടുക-
ളേറ്റു പാടുവാനുദ്യമം കൊൾകയോ?
എങ്കിൽ മോഘമവർതന്റെ സംരംഭം
കണ്ഠമാധുരിയങ്ങനെ കിട്ടുമോ?
അന്ധകാരം വളഞ്ഞു നിലകൊൾവൂ
ആർക്കുതാൻ പാട്ടിലുണ്ടായിടാ രസം? (150)

---

തൂണിളകിയാൽ..... - കെട്ടിടത്തിന്റെ നിലനില്പിനു തൂണിന്റെ പ്രാധാന്യം ജലമാർഗയാത്രയിൽ നാവികനുള്ള പ്രാധാന്യം തന്നെ.

ഭീകര.... - ഭയമുളവാക്കുന്ന സംസാര സാഗരത്തിൽ യാത്ര ചെയ്യുന്നവരെ തോണിതുഴഞ്ഞ് അക്കരയ്ക്കെത്തിക്കുന്ന നാവികനാണു സ്വാമിതിരുവടികൾ.

താളമോ.... - സ്വാമിതിരുവടികളുടെ മൂളിപ്പാട്ടിന് കായലിലെ ഓളങ്ങൾ താളം പിടിക്കുകയായിരുന്നു എന്നു കല്പന.

കാറ്റുകൾ....- കാറ്റുകളും ഇരുട്ടും മറ്റും മൂളിപ്പാട്ടു കേട്ടു രസിക്കുന്നു. മോഘം = നിഷ്ഫലം.

17. "അന്ത്യയാത്രയിതിന്നു, ഞങ്ങൾക്കിനി-
യന്യമോഹങ്ങളില്ലാ ഗുരുവര!
നിന്തിരുവടിയ്ക്കാപത്തിനായിട്ടു
ഞങ്ങൾ ഹേതുവായ്ത്തീർന്നല്ലോ കഷ്ടമേ!
വള്ളമോതാനെറക്കവെലിവിലാ-
പ്പെട്ടു വേഗമൊഴുകുന്നു സാമ്പ്രതം
വാരിധിയിലേ, യ്ക്കന്തകൻ തന്നുടെ
വായിലേയ്ക്കെന്നപോലവേ ദേശിക!
ആർക്കുതാനീ പ്രകൃതിതൻ ശക്തിയെ *
നേർക്കെതിർത്തടക്കീടുവാൻ വൈഭവം?
ഞങ്ങൾ തന്നപരാധം പൊറുക്കണം,
ഞങ്ങളെത്തൊട്ടനുഗ്രഹിച്ചീടണം"
എന്നുചൊല്ലിക്കരയുവാനുന്നിടും
മിത്രയുഗ്മത്തൊടോതിനാനർഭകൻ:-
"ഇപ്പൊഴില്ലാ നമുക്കൊരാപത്തിനു
കാലമെന്നു ധരിച്ചുകൊണ്ടീടുവിൻ" (166)
സ്വാമിയെന്തെന്നുരച്ചി, തവർക്കിന്നു
കാലമില്ലാ വിപത്തിനെന്നോ ഹരേ!
തന്തിരുവടിതന്നുടെ സിദ്ധികൾ
തന്നൊളിതൻ തരംഗങ്ങളെങ്കിലും,
അപ്രമേയപ്രഭാവങ്ങളെങ്കിലും
മുന്നമെത്രയോ കണ്ടവയെങ്കിലും
വഞ്ചിതൻ ഗതിയ്ക്കൊത്തുതാനിന്നിമേൽ
തങ്ങൾതൻ ഗതിയെന്നു നിനയ്ക്കയാൽ
അസ്സഹയാത്രികർക്കു ഗുരുവച-
സ്സിങ്കലെവ്വിധം വന്നിടും പ്രത്യയം?
മൗനമാകും ഗുഹയിലൊളിച്ചിതും
മിത്രയുഗ്മവും നാവികൻതാനുമേ.

---

വള്ളമോതാനെറക്കെ..... = വള്ളമോ + താൻ + എറക്ക... വള്ളമോ താൻ = വള്ളംതാൻ എന്നർത്ഥം.

തന്നൊളി = ആത്മപ്രകാശം. അപ്രമേയപ്രഭാവങ്ങൾ = അളക്കുവാൻ വയ്യാത്ത പ്രഭാവത്തോടുകൂടിയവ.

പ്രത്യയം = വിശ്വാസം. മൗനമാകും... സഹയാത്രികർ മിണ്ടാതിരുന്നു. പക്ഷേ, ആ മൗനം ഓളങ്ങളെക്കാൾ വാചാലമായിരുന്നു.

എത്ര വാചാലമാ, മൗനമൂർമ്മ്യമാ-
മബ്ധിയെക്കാളുമർഥമുൾക്കൊൾകയാൽ! (180)

18. കാലദൂതിയായ് വന്ന രജനിതൻ
ജാലമെന്ന കണക്കെഴും വാർധിയിൽ
പെട്ടുപോകും നിമിഷത്തെക്കാത്തവ-
രൊട്ടു ജീവച്ഛവങ്ങളായ്ത്തീർന്നു താൻ
നൗകയിൽ മൂന്നുപേരും കഴിയവേ,
നാദബ്രഹ്മത്തിലാര്യൻ മുഴുകവേ
അല്പനേരത്തിനുള്ളിൽ വെളിച്ചമൊ-
ന്നക്ഷിലക്ഷ്യമായ് ഭാഗ്യത്തിൻ നാമ്പുപോൽ! (188)

സിദ്ധവന്ദിതശർവാവതാരമേ
സിദ്ധിവിദ്യാധിരാജനേ, കൈതൊഴാം!!

19. കയ്യിൽ വീണ്ടുമെടുത്തിതു നാവിക-
നൂന്നുകോൽ, യുദ്ധഭീതിയൊഴിയവേ
എന്തുമാകട്ടെയെന്ന ഭാവാൽ ഭടൻ
കുന്തമേന്തിയൊരുങ്ങിയ മാതിരി!
തോണി തീരത്തിലേക്കുതാൻ നീങ്ങുന്നു
താൻ തുഴഞ്ഞാലുമില്ലെങ്കിലും ശരി;
വിസ്മയിച്ചിതു നാവികൻ ദേവസ്സി
യേശുദേവനോ തന്നുടെ വഞ്ചിയിൽ! (196)

20. അമ്പലത്തിൻ നടയിൽ കടവിലാ-
ണപ്പൊളാ വഞ്ചി വന്നിങ്ങണഞ്ഞതു;

---

ഊർമ്മ്യം = ഊർമികളുള്ളത്.

കാല.... = കാലന്റെ ദൂതിയായ് വന്നവളാണ് ആ രാത്രി. അവൾ വീശിയ വലയാണു കടൽ. ജീവച്ഛവങ്ങൾ = ജീവനുള്ള ശവങ്ങൾ. നാദബ്രഹ്മം = സംഗീതം - മൂളിപ്പാട്ട്. അക്ഷിലക്ഷ്യം = കണ്ണുകൾക്കു ലക്ഷ്യം.

കയ്യിൽ വീണ്ടും... - ഈ വരികളിലെ ഹാസ്യരസം ചിന്താമനോഹരം.

നാവികൻ ദേവസ്സി - തോണിക്കാരൻ ഒരു ദേവസ്സിയായിരുന്നു. ക്രിസ്ത്യാനിയായിരുന്നതിനാൽ അയാൾക്കു യേശുദേവന്റെ ഓർമ്മ.

അമ്പല... - മൂത്തകുന്നം ക്ഷേത്രം.

ശാന്തിഭൂസുരൻ ദേവപ്രസാദവും
കയ്യിലേന്തിക്കൊണ്ടെത്തിയിരിക്കുന്നു! (200)

21. നീരൊഴുക്കിനെതിരെത്തുഴഞ്ഞുകൊ-
ണ്ടാരുതാൻ വള്ളമെത്തിച്ചു തീരത്തിൽ?
ശക്തിസ്വരൂപിണിയാകിയ ബാലയോ?
ശക്തി കയ്യിലിണങ്ങിയ ബാലനോ?
രണ്ടുപേരുമൊരുമിച്ചു കൂടിയോ
സിദ്ധർതൻ വൃത്തമജ്ഞേയബന്ധുരം! * (206)

22. ബാല വാഴുന്നു കണ്ണകിയായിട്ടു
കോടിലിംഗപുരത്തിലെക്കാവിങ്കൽ,
ബാലനോ മൂത്തകുന്നത്തെയമ്പല-
ശ്രീലകത്തു; മിരുവർക്കുമുണ്ടല്ലോ
തങ്ങളിൽനിന്നഭിന്നനാം ഭക്തനെ-
ത്താങ്ങി രക്ഷിച്ചുകൊള്ളേണ്ടതാം ഭരം! (212)

സിദ്ധവന്ദിതശർവാവതാരമേ!
സിദ്ധിവിദ്യാധിരാജനേ, കൈതൊഴാം!!

---

ശാന്തിഭൂസുരൻ = ശാന്തിക്കാരൻ ബ്രാഹ്മണൻ. ബാലാ = പരാശക്തിയായദേവി. ശക്തി = ശക്തിയെന്ന ആയുധം. സുബ്രഹ്മണ്യനു ശക്തിധരൻ എന്നൊരു പര്യായമുണ്ട്. അജ്ഞേയബന്ധുരം = അജ്ഞേയവും അതേസമയം ബന്ധുരവും.
ബാലാംബയും സുബ്രഹ്മണ്യനും യോജിച്ചും മത്സരിച്ചുമാണ് സ്വാമി തിരുവടികളുടെ എല്ലാ കാര്യങ്ങളും നിർവ്വഹിക്കുന്നത്.

******

# നരസിംഹവിലാസം

സിദ്ധവന്ദിതശർവാവതാരമേ!
സിദ്ധിവിദ്യാധിരാജനേ, കൈതൊഴാം!!

1. അന്യഗേഹരഹസ്യമറിയുവാ-
നാർക്കുമുള്ളിലൊരാശയുണ്ടാകൊലാ;
കൃഷ്ണ! നായകോത്തംസമേ! എങ്കിലും
തൃഷ്ണയാലൊന്നു ചോദിച്ചിടട്ടെയോ?
അശനപാനവിഹാരോചിതം നര-
സിംഹപൂർവവിലാസമാം ലക്ഷണം
മഹിതമാം തവ തുംഗസൗധത്തിനു
വന്നതെങ്ങനെ സൗജന്യവാരിധേ?" (8)

---

[കൃഷ്ണപിള്ളയുടെ തുംഗമായ ഭവനത്തിന് നരസിംഹവിലാസം എന്നാണ് പേര്. അശനപാനവിഹാരങ്ങൾക്ക് അതായത് ഭക്ഷണാലയം പാനശാല എന്നിവയ്ക്കു യോജിച്ച ഈ നാമം ഒരു പ്രമാണിയുടെ ഗൃഹത്തിനു സിദ്ധിച്ചതിനു പിന്നിൽ വല്ല കാരണവുമുണ്ടോ എന്നു സുഹൃത്തിന് അറിയണം. ഒരു ദിവസം അതിഥിയായിച്ചെന്ന സുഹൃത്ത് ജിജ്ഞാസമൂലം ധൈര്യത്തോടെ സംഗതി തിരക്കുന്നു. ആനന്ദാശ്ചര്യപുളകിതനായ കൃഷ്ണപിള്ള പഴയ ആ സംഭവം നാടകീയമായ വിധത്തിൽ സുഹൃത്തിനോട് പറയുന്നു. അദൃശ്യകഥാപാത്രമായി കവി കൃഷ്ണപിള്ളയുടെയും സുഹൃത്തിന്റെയും കൂടെ ഇരിക്കുന്നു എന്നുള്ളത് ഒരു കല്പനമാത്രം. സ്വാമിതിരുവടികളുടെ ആ അപൂർവ്വസിദ്ധിവൈഭവത്തിനു സാക്ഷിയായിരുന്നു കൃഷ്ണപിള്ളയുടെ പിതാവ്. സംഭവം നടക്കുമ്പോൾ കൃഷ്ണപിള്ള ബാലനായിരുന്നു. സംഭവത്തിനുശേഷം പിതാവ് ആ ഗൃഹത്തിന്റെ പഴയ പേരുമാറ്റി നരസിംഹവിലാസം എന്ന പുതിയ പേരിട്ടുപോലും! അതിശയോക്തി സ്പർശമില്ലാത്ത ഒരു വസ്തു. സ്ഥിതി കഥനം മാത്രമാണ് ഈ സംഭവം. ശ്രീ. പി. ദാമോദരൻപിള്ള അവർകളുടെ ലേഖനം അടിസ്ഥാനം.]

തൃഷ്ണ = ആശ. അശന... ലക്ഷണം - ഹോട്ടലുകളുടെയും മറ്റും പേരായി സ്വീകരിക്കുന്നത്.

2. ആലയനാമകാരണമീവിധ-
മാതിഥേയനോടാഗതൻ ചോദിയ്ക്കെ
അ, പ്പുരാവൃത്തസാക്ഷികളായിടു-
മങ്കണകോണവൃദ്ധതരുക്കളിൽ
സപദിസംജാതമായ് വന്നിതുൾക്കുളി-
രാശുതോഷാവതാരമാം സ്വാമിതൻ
സ്മരണയാലഹോ! നിങ്ങളിൽക്കണ്ടതു
കുഡ്മളങ്ങളല്ലുണ്മയോരുന്നു ഞാൻ
ഭൂരുഹങ്ങളേ! നിങ്ങളചരങ്ങ-
ളെങ്കിലെ, ന്തീശകാരുണ്യ പാത്രങ്ങൾ!
ചന്ദ്രസൂര്യർ ചൊരിയുന്നു നിങ്ങളിൽ
സാന്ദ്രസൗഹൃദം തങ്കരവൈഭവം
രുചിരതാരാശതങ്ങൾ കൊതിക്കുന്നു
നിങ്ങളിൽ പൂക്കളായി വിരിയുവാൻ!
പരമഭട്ടാരചാരുകടാക്ഷങ്ങ-
ളന്നു നിങ്ങളിലാപതിച്ചില്ലയോ. (24)

3. കൃഷ്ണനായകനോതിനാൻ, "മൈത്രി തൻ
കമ്രകേളീനികേതമേ! കേൾക്ക നീ
ശ്രീലവിദ്യാധിരാജന്റെ വൈഭവ-
ച്ചേലിയന്നതാമപ്പൂർവ സംഭവം!
പതിതബാന്ധവൻ സ്വാമിയന്നാളൊരു
പൂർവസന്ധ്യാതിരോധനവേളയിൽ
ഉദയഭാസ്ക്കരൻപോലെ വന്നെത്തിനാ-
നീ ഗൃഹത്തിൻ പുരോഭാഗവീഥിയിൽ. (32)

---

സാന്ദ്രസൗഹൃദം = കനത്ത സൗഹൃദത്തോടെ. രണ്ടാമത്തെ ഖണ്ഡിക കവിവാക്യം.

നരസിംഹവിലാസമെന്ന ഗൃഹത്തിന്റെ മുറ്റത്തു നില്ക്കുന്ന ചില വൃക്ഷ ങ്ങളുടെ സൗഭാഗ്യത്തെപ്പറ്റി ഭാവന ചെയ്തിരിക്കുന്നു - കാവ്യഭംഗി യൊഴുകും രീതിയിൽ.

പൂർവസന്ധ്യാ തിരോധനവേള = പ്രഭാതം അകന്ന് സൂര്യൻ അല്പം ഉദിച്ചുയർന്നപ്പോൾ.

4. നിഷ്കുടവൃക്ഷശാഖാശുകങ്ങൾതൻ
പ്രസ്ഫുടാക്ഷരവാക്കുകൾ കേൾക്കയാൽ
ദിവ്യനാമൊരു പൂരുഷൻ തന്നുടെ
ഭവ്യമാകും സമാഗമനോത്സവം
മനസി നിർണയിച്ചച്ഛനകത്തുനി-
ന്നാഗമിച്ചാൻ പുറത്തേക്കു സത്വരം.
ഭുവനമാകും കുടുംബത്തിലംഗമ- *
ല്ലാരുതാൻ? വൃക്ഷപക്ഷികുലങ്ങളും *
കെല്പിയലും മനുജർക്കു കൂട്ടുകാ-
രല്പമാണറിവെങ്കിലുമായവർ
ചില്ലകൾ ചലിപ്പിച്ചും, ഗളങ്ങളിൽ
നിന്നു കൂജാരുതങ്ങളൊഴുക്കിയും
പലപൊഴുതിലും നല്കുന്നു സൂചന
കൃത്യകർമ്മപ്രചോദകമാം വിധം;
ചിലരതു കേട്ടു നേടുന്നു ധന്യത,
കേൾക്കിലും ചിലർ കേൾപ്പതില്ലൊട്ടുമേ! (48)

5. സ്നേഹമോടച്ഛനോതി, "കുമാരക!
സ്വാമിയുണ്ടതാ, നില്ക്കുന്നു വീഥിയിൽ,
കാൽ കഴുകുവാൻ വെള്ളമെടുത്തു നീ
കൊണ്ടുവന്നിഹ നില്ക്കുക വേഗത്തിൽ;
വിബുധനല്ലി ഹാ വീട്ടുപടിയ്ക്ക, ലീ
വാസരം നമുക്കാനന്ദസുന്ദരം!"
ഉടനകത്തേക്കു പോയി ഞാൻ കിണ്ടിയിൽ
വെള്ളവുമായി വന്നു നിന്നൂ മുദാ (56)

---

നിഷ്കുടം = ഗൃഹോദ്യാനം. വൃക്ഷക്കൊമ്പുകളിൽ നിന്നു തത്തകൾ ശബ്ദിച്ചുകൊണ്ട് സ്വാമിതിരുവടികളുടെ വരവ് സൂചിപ്പിച്ചു എന്നു കവികല്പന.

കൃത്യകർമ്മപ്രചോദകം = ചെയ്യേണ്ട കാര്യങ്ങളിൽ പ്രേരണ നല്കുമാറ്. 'ഭുവനമാകും കുടുംബം' = 'ഏകം ഭവനം ഭുവനം.'. വിബുധൻ = വിദ്വാൻ, ദേവൻ.

6. മാറിലാബദ്ധഭക്ത്യഞ്ജലിപുട-
മാര്യനെ-ശ്രീലവിദ്യാധിരാജനെ
ആനയിച്ചിതു താതൻ ഗൃഹത്തിലേ-
യ്ക്കാത്മവിദ്യയെ ശ്രദ്ധ കണക്കിനെ.
അതനുസന്തോഷമന്ഥരനാദര-
പൂർവമങ്ങു പെരുമാറി മാരുതൻ
അതനുവൈരിതന്നംഗസംസ്പർശമാ-
ർന്നാ, ഗ്രഹിക്കുകില്ലാരിതു ദൈവമേ! (64)

7. സാരസനൂലുപോലെ വെളുത്തതും
മാറിടത്തിലിഴഞ്ഞു കിടപ്പതും
ആർദ്രവായുവിലല്പം ചലിപ്പതു-
മായൊരാത്താടിയാരുടെ കണ്ണിനും
കുതുകദം തന്നെ! നോക്കി ഞാൻ ദേവനെ-
തോളിൽ വീണു കിടപ്പൂ ജടാഭരം,
നിടിലകം ഭൂതിഭൂഷിതം വിസ്തൃതം
ശാന്തിലക്ഷ്മിതൻ ക്രീഡാഗൃഹാങ്കണം!
നീണ്ടിടംപെട്ട കൺകളോ അക്ഷയ-
സ്നേഹകാരുണ്യ സന്തതക്ലിന്നങ്ങൾ!
പുഞ്ചിരി പുതുവെണ്മതിപോലവേ
തഞ്ചിടും മുഖം ദിവ്യതാരഞ്ജിതം,
അമലമായിടും ജ്ഞാനമാ, ണംബര-
വർണമല്ലയോ! സന്ന്യാസിലക്ഷണം
ഇതി ജനങ്ങളോടോതുന്നു ശുഭ്രമാം
വേഷമാത്മാന്തരംഗപ്രതികൃതി! (80)

---

മാറിലാബദ്ധഭക്ത്യഞ്ജലിപുടം = മാറിൽ ഭക്തിയോടെ കൂപ്പുകൈകൾ വച്ചുകൊണ്ട്. അതനു = അനല്പം. മന്ഥരൻ = മന്ദൻ. അതനുവൈരി = കാമവൈരി-ശിവൻ.

സാരസം = താമര. അക്ഷയസ്നേഹകാരുണ്യസന്തതക്ലിന്നങ്ങൾ = അവസാനമില്ലാത്ത സ്നേഹത്താലും കാരുണ്യത്താലും എപ്പോഴും നനഞ്ഞവ. ആത്മാന്തരംഗപ്രതികൃതി — തന്റെ ഹൃദയത്തിന്റെ പ്രതീകം.

8. ആര്യനുമ്മറത്തെത്തിയെൻ കയ്യിൽനി-
ന്നംബുപൂർണമാം ഭൃംഗാരഭാജനം
വാങ്ങി വാങ്ങിയില്ലപ്പൊഴേക്കുമതു
താതപാദൻ ഗ്രഹിച്ചു ഭൃതത്വരം
ഗുരുവരൻ തന്റെ പാദപദ്മദ്വയം
മാർഗധൂളീകണാങ്കിതമഞ്ജസാ
കഴുകി മന്ദം തുടച്ചാൻ തനതു ന-
ല്ലുത്തരീയത്തിനാലേ ധൃതാദരം.
പാദതീർത്ഥമെടുത്തു കരപുടം
തന്നിലച്ഛൻ നിജശിരസ്സിങ്കലും
മാമകശിരസ്സിങ്കലും ഹാ തളി-
ച്ചീടിനാനുത്പുളകിതഗാത്രനായ്
മമ ശരീരവും കോൾമയിർക്കൊണ്ടിതു;
ഞാനതിപ്പോഴുമോർമിപ്പു മിത്രമേ!
അരിയൊരാനന്ദമിന്നലെന്നുള്ളത്തിൽ
ഹന്ത! കാരണമെന്നിയേ പാഞ്ഞതും
സിദ്ധരാകുമൃഷികൾതൻ വീക്ഷക- *
ളക്ഷിപാതങ്ങൾമാത്രമല്ലായവ
അമ്പിനാലേ തൊടുത്തു വിടുന്നതാ
മമ്പുകൾ-ആത്മനിർവൃതി രൂപങ്ങൾ! (100)

9. സദനശാലയ്ക്കകത്തു കടന്നൊരു
കോണിലുള്ളതാം ചാരുകസേരയിൽ
നലമൊടും ചാഞ്ഞു വിശ്രമിച്ചീടിനാ-
നാഗമങ്ങൾതൻ സാരം സവിഗ്രഹം!

---

ആര്യൻ = സ്വാമിതിരുവടികൾ. ഭൃംഗാരഭാജനം = കിണ്ടി. ഭൃതത്വരം = വേഗത്തിൽ. മാർഗധൂളീകണാങ്കിതം = വഴിയിൽ നിന്നു പറ്റിപ്പി ടിച്ച പൊടികൾകൊണ്ട് അടയാളമാർന്നത്. ധൃതാദരം = ആദരവോ ടെ. ആനന്ദമിന്നൽ - ആനന്ദത്തിന്റെ മിന്നൽ. സിദ്ധരാകും...രൂപ ങ്ങൾ-സിദ്ധരായ ഋഷികളുടെ നോട്ടങ്ങൾ വെറും നോട്ടങ്ങളല്ല, കാരുണ്യത്താൽ തൊടുത്തു വിടുന്ന ശരങ്ങളാണ്. അവ തട്ടിയാൽ വേദനയല്ല, ആത്മനിർവൃതിയാണ് ഉണ്ടാവുക.

സദനശാല = വീട്ടിലെ മുറി. ആഗമങ്ങൾ = വേദങ്ങൾ.

സവിഗ്രഹം = ശരീരമാർന്നത്.

അപ്പൊഴേയ്ക്കുമെന്നമ്മയും വന്നെത്തി
ക്ഷേത്രദർശനസ്വസ്ഥമനസ്കയായ്.
സ്വാമിയെക്കണ്ടവാറേ നിജകരം
തന്നിലുള്ളോരാപ്പൂവും പ്രസാദവും
നികടപീഠത്തിൽവച്ചു, നിജോരസി
കൈകൾ ചേർത്തു പിടിച്ചു വിനീതയായ്
പരമഭട്ടാരപാദനികടത്തി-
ലെത്തിനിന്നാൾ നിമീലിതനേത്രയായ്,
അമ്മതൻ കൺകളശ്രുകണങ്ങളാൽ
മുത്തണിഞ്ഞതും ഹാ സ്മരിക്കുന്നു ഞാൻ!

ഈശ്വരനെഴുന്നള്ളിയ നേരത്തു
താനിവിടത്തിലില്ലാതിരുന്നതിൽ
അനുശയത്താൽ പൊടിഞ്ഞതോ കണ്ണുനീർ?
ആർദ്രയാം ഭക്തിമൂലമോ സംപ്രതം?
ജനനിയാൾ വിട വാങ്ങിയകത്തേയ്ക്കു
പോയിനാൾ കൃത്യമോരോന്നു ചെയ്യുവാൻ (120)

10. ആര്യനെത്തിയ വാർത്ത പരക്കയാ-
ലാളുകൾ വന്നു ദർശനകാംക്ഷികൾ
ചെയ്തു പാദനമസ്കൃതി നേടിനാ-
രക്ഷിസാഫല്യമാസ്ഥയാ സർവരും.
നിജഗൃഹങ്ങളിലേക്കു തിരിച്ചുപോ-
മ, ജ്ജനങ്ങൾ തൻ പാദങ്ങൾ തൊട്ടിനാൻ
നഭസി നില്ക്കിലും ധന്യനായീടിനാൻ
ഭക്തഭക്തിക്കു ശക്തിയധികമാം. * (128)

---

ക്ഷേത്രദർശനസ്വസ്ഥമനസ്കയായ് = അടുത്തുള്ള ക്ഷേത്രത്തിൽ ചെന്നു ദേവതാദർശനം ചെയ്ത് മനഃശ്ശാന്തിയോടെ.

നിമീലിതനേത്ര = കണ്ണടച്ചവൾ - ഭക്തിയാൽ. അനുശയം = പശ്ചാത്താപം.

ഭക്തഭക്തി = ഭക്തന്മാരിൽ കാണിക്കുന്ന ഭക്തി.

11. ഇ, മ്മഠാകാശസൂര്യൻ മഹാപ്രഭു
വാന്തരമിരുൾ നീക്കി രസിക്കവേ
അ, മ്മഹാകാശസൂര്യൻ ജഗത്തിതിൽ
ബാഹ്യമാമിരുൾ നീക്കി രമിക്കുന്നു,
ഇരുളൊഴിക്കുന്ന സത്തമകൃത്യമേ
രണ്ടുപേരും നടത്തുന്നു സർവദാ;
ഇരുവരും തെളിയിപ്പൂ പദാർത്ഥങ്ങൾ
നൈജഗോപ്രസരങ്ങളാലന്വഹം!
സിദ്ധികൾക്കുള്ളൊരാശ്ചര്യസീമകൾ
സ്വാമിയർഭകനിങ്ങു, വികർത്തന-
നങ്ങു; മെൻ ഗൃഹമൊട്ടുകഴിഞ്ഞപ്പോൾ
ആകുലമായി ഭക്തജനങ്ങളാൽ;
സകലവിജ്ഞാനമന്ദാരമല്ലയോ
സൗധശാലയ്ക്കകത്തു വിളങ്ങുന്നു!
പരമകാരുണ്യപീയൂഷവാരിധി!
പാർത്തലത്തിൽ പുതിയൊരവതാരം!!

"സിദ്ധവന്ദിത ശർവാവതാരമേ! (144)
സിദ്ധിവിദ്യാധിരാജനേ! കൈതൊഴാം"

12. ഭൂവിലീശ്വരൻ മർത്ത്യനായെത്തുമ്പോ-
ളെവ്വിധമറിയുന്നു ബഹുജനം?
തെല്ലറിയാൻ ചിലർക്കുണ്ടു കൗതുക-
മെന്നറിഞ്ഞു പരമഭട്ടാരകൻ

---

മഠാകാശ സൂര്യൻ = വീട്ടിലെ മുറിയിലുള്ള ആകാശത്തിൽ ജ്വലിക്കുന്ന സൂര്യൻ - സ്വാമി തിരുവടികൾ. മഹാകാശ സൂര്യൻ - പുറത്തുള്ള ആകാശത്തിലെ സൂര്യൻ. സത്തമകൃത്യം = ഏറ്റവും മഹത്തായ കാര്യം. പദാർഥങ്ങൾ - സ്വാമിതിരുവടികളുടെ പക്ഷത്തിൽ പദവും അർഥവും - ശാസ്ത്രസംഗതികൾ; സൂര്യപക്ഷത്തിൽ വസ്തുക്കൾ. നൈജഗോപ്രസരം - തന്റെ വാക്കുകൾ എന്നു സ്വാമി പക്ഷത്തിൽ. സ്വാമിതിരുവടികളെയും സൂര്യനെയും ശ്ലേഷദ്വാരാ ഉപമിച്ചിരിക്കുന്നു. ആകുലം നിറഞ്ഞത്. ഭൂവിലീശ്വരൻ... ഭൂമിയിൽ ഈശ്വരാവതാരമുണ്ടാകുമ്പോൾ ജനങ്ങൾ എങ്ങനെ അറിയുന്നു എന്നു മനസ്സിലാക്കുവാൻ ചില ഭക്തർക്കുണ്ടായ ആഗ്രഹം.

സരളമോഹനമന്ദസ്മിതമൊടും
സാരമായിട്ടു ചൊന്നാനിതുവിധം:- (150)

13. "അനഘസൗജന്യനീലമേഘങ്ങളേ!
ആർഷസംസ്കാരമാർഗ്ഗദീപങ്ങളേ!
കാലദേശങ്ങളാകുമുപാധികൾ
കൊണ്ടു സീമിതമെങ്കിലുമദ്ഭുതം
വിശ്വ, മീശന്റെ സങ്കല്പനാടകം
വിശ്വദർശികൾ ചൊൽവൂ മുനിജനം
ഇവിടെ മാനുഷവേഷമിട്ടാടുന്ന
നമ്മളെപ്പോൾ പിഴച്ചു കളിക്കുമോ

സപദി നട്ടുവൻ കല്പനാശക്തിയാൽ
ദൃശ്യനായിട്ടുതീരുന്നു ഭൂമിയിൻ
ആയവനെത്തിരിച്ചറിഞ്ഞീടുവാൻ
വേണ്ട സങ്കല്പശക്തിയില്ലാത്തവൻ
ഏറ്റവുമനുകമ്പ്യനെന്നോർക്കുക;
ഏൽക്കുമോ പിഴച്ചെയ്യുന്ന സായകം!
ഏവനുണ്ടോ സമസ്തചരാചര-
പ്രേമഗന്ധപ്രസരമനോപമം,
ഏവനോതുന്ന വാക്കിൽനിന്നെപ്പൊഴു-
മുദ്ഗമിപ്പു ഹിതാമൃതനിർഝരം.
ഏവനെക്കണ്ടമാത്രയിലാതുരൻ
സ്വസ്ഥനാകുന്നു, കാതരൻ ധീരനും
ഏവനാരെയും കർഷിപ്പു തന്നിലേ-
യ്ക്കായവനവതാരമറിഞ്ഞാലും!
അവനിവിടെ വെളിച്ചം വിതയ്ക്കുന്നു.
ജന്തുജീവിതം പൂവണിഞ്ഞീടുവാൻ!

---

പിഴച്ചു കളിക്കുക = തെറ്റി കാര്യങ്ങൾ ചെയ്യുക. ആയവനെ - ഈശ്വരാവതാരത്തെ വേർതിരിച്ചറിയുവാൻ കഴിയാത്തവർ ദയ അർഹിക്കുന്നു. ഏവനുണ്ടോ സമസ്ത...അറിഞ്ഞാലും - അവതാരപുരുഷലക്ഷണം വർണിതം. വിശ്വവും സങ്കല്പം, അവതാരവും സങ്കല്പം എന്നത് വേദാന്തികളുടെ ആശയം.

മനസി സങ്കല്പമില്ലെങ്കിൽ വിശ്വമെ-
ങ്ങെ, ങ്ങുവാനവതാരവും കൂട്ടരേ! (176)

14. സ്വാമി ചൊന്നതാം സങ്കല്പതത്ത്വത്തിൻ
സാരമുള്ളത്തിലേല്ക്കാതെ നിന്നിടും
ഭക്തരെക്കണ്ടു പിന്നെയുമോതിനാൻ
വത്സരേ! ചെറ്റു നില്ക്കുവിനിങ്ങുതാൻ,
മുറിയിതിലൊന്നു ചെന്നിരിക്കട്ടെ ഞാൻ
വാതിൽ നിങ്ങളടച്ചു പിൻവാങ്ങുവിൻ;
സമയമല്പം കഴിഞ്ഞാൽ ശ്രവിച്ചിടാം
ശബ്ദ, മപ്പോൾക്കതകു തുറക്കുവിൻ! (184)

15. ഏവമോതിക്കസേരയിൽ നിന്നെഴു-
ന്നേറ്റു മാനവസിംഹമാം സ്വാമിയും
തൊട്ടടുത്ത മുറിയിൽ കയറിനാൻ
തൻ ദരിയിൽ മൃഗേന്ദ്രൻ കണക്കിനെ
കതകുകൊട്ടിയടച്ചു ഞാൻ താതന്റെ
കല്പനയാൽ - സ്മരിപ്പു ഞാനിപ്പൊഴും!
ഒരു നിതാന്തനിശ്ശബ്ദതയാൽ ഗൃഹം
വീചിയില്ലാത്തൊരാഴിയായീ ക്ഷണാൽ
കണ്ണെറിഞ്ഞും, പുരികമിളക്കിയു-
മാംഗ്യമോരോന്നു കാട്ടിയും ഭക്തന്മാർ
താവുമുത്കണ്ഠയോടെ മരുവിനാർ-
ദേവനെപ്പോൾ വിളിക്കുമോ ദൈവമേ!
ചെവികൾ കൂർപ്പിച്ചു നിൽക്കുന്നിതെല്ലാരും
ശബ്ദമെപ്പോൾ ശ്രവിക്കും? അറിയുമോ?
പറവകൾ പാട്ടുനിർത്തി, ദിനകരൻ
വാനിൽനിന്നുകൊണ്ടീക്ഷിച്ചു സർവ്വവും:
ഇങ്ങുകാണുമീ, വൃക്ഷങ്ങൾ മർമ്മരം
തൂകുവാനും മടിച്ചു നിലകൊണ്ടാർ
വിശ്വഭൂതാത്മഭാവനനല്ലയോ
സ്വാമി ഷണ്മുഖദാസൻ മഹാപ്രഭു? (204)

16. പരമവിസ്മയമെന്തുതാനിപ്പൊഴീ
വേശ്മശാലയിലെന്നറിഞ്ഞീടുവാൻ

---

മാനവസിംഹം - മനുഷ്യശ്രേഷ്ഠൻ. ദരി = ഗുഹ. പറവകൾ.... - പ്രകൃതി ബ്രഹ്മജ്ഞനായ സ്വാമിതിരുവടികളോടു സഹകരിക്കുന്നു.

പവനദേവതാസന്ദേശവാഹകർ-
മന്ദവാതങ്ങൾ-എത്തി പദേ പദേ:
നിത്യസഞ്ചാരശീലമിരുവർക്കും
തുല്യമല്ലയോ മിത്രശിരോമണേ?
വീർപ്പടക്കി നിന്നീടിനാരച്ഛനു-
മമ്മയും ഗൃഹദേവതയ്ക്കൊപ്പമേ (212)

17. മനുജമാനസസങ്കല്പശക്തിതൻ
തത്ത്വമെന്തെന്നു ശിഷ്യർക്കറിയിപ്പാൻ
പുതിയ സിദ്ധിയൊന്നാവിഷ്കരിച്ചിടും
സാധനയിലിരിയ്ക്കയാണർഭകൻ! (216)

18. വസ്തുതത്ത്വമറിയാത്ത ബാലനാ-
മെന്നൊടമ്മയാൾ ചോദിച്ചി, തപ്പനേ
സ്വാമിയെന്തിനാണുള്ളിൽക്കടന്നതു?
വിശ്രമിക്കുവാൻ വേണ്ടിയോ ചൊൽക നീ

"പലപല ചോദ്യമിട്ടു കുഴക്കിടു-
മാളുകൾ തന്റെ ശല്യമൊഴിക്കുവാൻ!"
ചപലമാനസനായൊരെന്നുത്തരം
കേട്ടുമാതാവു സസ്മിതമോതിനാൾ:-
"ഏതുചോദ്യവുമാകട്ടെ സർവ്വജ്ഞ-
നല്ലയോ സ്വാമി! നൽകും മറുപടി!
പാലിനു പഞ്ഞമുണ്ടാകുമോ കാമ-
ധേനുവിന്റെയകിട്ടിലെന്റപ്പനേ?
ചെറുതൊരുവിദ്യ കാട്ടുവാനായിടാം
സ്വാമി ശാലയ്ക്കകത്തു കടന്നതും.
കതകുചെറ്റു തുറന്നിടുന്നേരത്തു
കണ്ടിടാം സ്വാമിതന്നുടെ വൈഭവം! (232)

നമ്മെ മുറ്റുമനുഗ്രഹിച്ചീടുവാ-
നിങ്ങുവന്ന മഹേശ്വരനല്ലയോ

---

മിത്രശിരോമണേ!- കഥ പറയുന്ന കൃഷ്ണപിള്ള അതിഥിയെ വിളിക്കുകയാണ്. വസ്തുതത്ത്വം = സംഗതി.

നമ്മുടെ മുറിക്കുള്ളിൽക്കടന്നതു;
ഭാഗ്യമേഭാഗ്യം!........ എന്തുകോലാഹലം!
ചിലരതാ പിന്നിലോട്ടു പതിക്കുന്നു!
രക്ഷരക്ഷമാമെന്നു വിളിക്കുന്നു!
അപകടം വല്ലവർക്കും പിണഞ്ഞിതോ?
ചെന്നുനോക്കീടുകച്ഛനെങ്ങെന്നുനീ" (240)

19. സംഭവസ്ഥലത്തെത്തി ഞാൻ നോക്കവേ!
സ്വാമി ഭക്തരോടോതുന്നു, "കൂട്ടരേ!
ഭീതിവേണ്ട നരസിംഹമില്ലിഹ
തോന്നിയതാണു നിങ്ങൾക്കുസർവ്വവും
തറയിൽനിന്നെഴുന്നേൽക്കുവിൽ കണ്ണുകൾ
നല്ലപോലെ തുറന്നു നിരീക്ഷിപ്പിൻ,
പഴയ ചട്ടമ്പിയാണിങ്ങു നില്പതു
സംശയിക്കേണ്ട കൃത്രിമമില്ലിതിൽ
നിങ്ങൾതൻ മനസ്സങ്കല്പസൃഷ്ടിതാ-
നിങ്ങു കണ്ട നൃസിംഹകളേബരം!
ശങ്ക തീർപ്പതിന്നായിട്ടു വിദ്യയൊ-
ന്നീവിധംകാട്ടി ഞാനെൻ കിടാങ്ങളേ!" (252)

20. പരമസിദ്ധനാം ശ്രീ തീർത്ഥപാദന്റെ
സൂക്തികളിത്ഥമാശ്രവിച്ചേവരും
ഗളിതസന്ദേഹസംപ്രീതമാനസർ
സ്വാമിയെക്കൂപ്പി വന്ദിച്ചനന്തരം
നീർക്കണമേറ്റു ശുക്തികളാഴിത-
ന്നുള്ളറകളിലേയ്ക്കു ഗമിക്കുംപോൽ
സ്വസ്വസൗഭാഗ്യരോമാഞ്ചിതാംഗരായ്
സ്വസ്വഗേഹങ്ങൾ പുക്കിതുസാമ്പ്രതം (260)

സിദ്ധവന്ദിത ശർവാവതാരമേ!
സിദ്ധിവിദ്യാധിരാജനേ, കൈതൊഴാം!!

21. സുഗുണശാലികൾ ഭക്തർ പിൻവാങ്ങ്വേ-
യർഭകസ്വാമി വീണ്ടും കസേരയിൽ

---

നൃസിംഹകളേബരം = നരസിംഹമൂർത്തി.

ഗളിതസന്ദേഹസംപ്രീതമാനസർ = സംശയം തീർത്തതിൽ സന്തോഷിച്ച മനസ്സോടുകൂടിയവർ. ശുക്തി = മുത്തുച്ചിപ്പി.

സഹജരീതിയിൽ വിശ്രമിച്ചീടവേ,
മറ്റൊരു മുറിയ്ക്കുള്ളിലണഞ്ഞു മ-
ത്താതപാദൻ ജനനിയോടീവിധം
ചൊല്ലിനാൻ, ഞാനരികത്തു നിൽക്കവേ:-
"അക്ഷമരായി നിൽക്കുന്ന ഞങ്ങൾക്കു
കേൾക്കുമാറായി ശബ്ദമൊന്നുദ്ധതം
കലിതസംഭ്രമകൗതൂഹലാദരം
ഞങ്ങളഞ്ചുപേർ മുന്നോട്ടു ചെന്നുടൻ
കതകു മെല്ലെത്തുറക്കവേ, വിസ്മയം!
വിസ്മയം! കണ്ടതെന്തു മുറിക്കുള്ളിൽ! (272)

മണിഘടിത പുരടമയമകുടം, സടാഘടാ
വികടതരപഞ്ചാസ്യവക്ത്രം ഗുഹോപമം,
കുടിലനിശിതാഗ്രങ്ങൾ ദംഷ്ട്രങ്ങ ളുച്ചല-
ന്മദഭരവിഭീഷണഭ്രൂക്കൾ, ദീർഘങ്ങളാം
ദരകമലചക്രഗദാങ്കങ്ങൾ ബാഹുക്ക-
ളദരസിതരോമങ്ങളുഗ്രനഖരങ്ങൾ
അരയിലമലോജ്ജ്വലം പീതമാമംബരം-
ഹര ഹര മനോവാഗ്വിദൂരം പുളകദം (280)

നരഹരിവിലാസമൊന്നീവിധം കണ്ടുനാം
ദരഹതമനസ്കരായ് മൂർഛിച്ചു വീണുപോയ്
നയനയുഗളം തുറന്നൊട്ടു വീക്ഷിക്കവേ
പരമഭട്ടാരകൻ നിൽക്കുന്നു മുമ്പിലായ്!
പരിമൃദുലഹസിതവരസുന്ദരാസ്യൻ മഹീ-
പുരുസുകൃതമാകാരമാർന്നവനീശ്വരൻ! (286)

സിദ്ധവന്ദിത ശർവാവതാരമേ!
സിദ്ധിവിദ്യാധിരാജനേ, കൈതൊഴാം!!

---

ഉദ്ധതം = പ്രൗഢം. പുരടം = സ്വർണ്ണം. സടാഘട = കഴുത്തിലെ രോമ സമൂഹം. പഞ്ചാസ്യൻ = സിംഹം. നിശിതം = കൂർത്തത്. വിഭീഷണം = അതിഭയങ്കരം. ഭ്രൂക്കൾ = പുരികങ്ങൾ. ദരം = ശംഖം. അദരം = അനല്പം. സിതം = വെളുത്തത്. നഖരം = നഖം. മനോവാഗ്വിദൂരം = മനസ്സിനും വാക്കിനും വളരെ അകലത്തിൽ. നരഹരി = നരസിംഹം. വിലാസം = കേളി. ദരഹത............ - ഭയന്ന മനസ്സോടുകൂടിയവർ.

ഈ ഗൃഹം നരസിംഹവിലാസമെ-
ന്നാഖ്യപൂണ്ടു വിലസട്ടെയിന്നിമേൽ,
ഈശലീലാവിലാസസ്മരണയാ-
ലുൾപ്പുളകമണയ്ക്കട്ടെ ലോകരിൽ (290)

22. ജനകവാക്കുകളീവിധം കേൾക്കവേ
വക്ഷസി ചേർത്തു രണ്ടുകയ്യും മുദാ
ജനനി ചൊല്ലിനാൾ, "ഭാഗ്യമെൻ വീടിനു
ജന്മസാഫല്യമൊട്ടുകൈവന്നല്ലോ!
സ്ഫീതകാരുണ്യവായ്പിനാലീശ്വര-
നീ, വഴിയ്ക്കിന്നു വന്നൂ നരാകൃതി;
ക്ഷേത്രദർശനപുണ്യമസംശയ-
മത്രയും ഹാ ഫലിച്ചിതു വേണ്ടപോൽ!
അവനിയെത്രനാൾ കാത്തിരുന്നീടണ-
മീവിധമവതാരങ്ങൾ കാണുവാൻ?
ശ്രവണമംഗളമാകും കരുണതൻ
ദിവ്യസന്ദേശമാശ്രവിച്ചീടുവാൻ" (302)

23. മിത്രമേ! അന്നുതൊട്ടീ നികേതനം
മർത്ത്യസിംഹപ്രസാദാഭിരാമമായ്
നിന്നു പാരം വിളങ്ങുന്നി, തങ്കണ-
പാദപങ്ങളാ, വൃത്തം സ്മരിക്കവേ! (306)

24. ഭവന ലക്ഷണകാരണം കേൾക്കവേ
മിത്രഗാത്രം പുളികിതമായിതു-
ദിവ്യലീലാശ്രവണത്തിനാൽ പുരാ
മന്നനായ പരീക്ഷിത്തിനെന്നപോൽ;
മർത്ത്യസിംഹമേ സ്വാമിയശങ്കിതം! (312)

സിദ്ധവന്ദിത ശർവാവതാരമേ!
സിദ്ധിവിദ്യാധിരാജനേ, കൈതൊഴാം!!

---

ഈ ഗൃഹം.... - ഗൃഹസ്ഥൻ പ്രസ്തുത സംഭവത്തെ ആസ്പദമാക്കി തന്റെ ഗൃഹത്തിന്റെ നാമധേയം "നരസിംഹവിലാസം" എന്നാക്കി. മർത്ത്യസിംഹപ്രസാദാഭിരാമം = നരസിംഹമൂർത്തിയുടെ പ്രസാദത്താൽ മനോഹരം.

25. മിത്രമശ്രുകളാക്ഷനായോതിനാൻ,
"കൃഷ്ണനായക! ഭാവൽക്കപൂർവ്വികർ
ഭവികരായിട്ടുപരിലോകങ്ങളിൽ
നിന്നുപറ്റിയി, ഗ്ഗേഹത്തെ വാഴ്ത്തവേ
സപദി വീഴ്ത്തുന്നൊരാനന്ദബാഷ്പത്താ-
ലെന്നുമിപ്പദം സിക്തമായ്ത്തീരട്ടെ,
സ്നിഗ്ദ്ധകാരുണ്യബാഷ്പകണങ്ങളാൽ
സ്വാമിതൻ നേത്രയുഗ്മം കണക്കിനെ;
ഇപ്പദത്തിൽ ഭവദീയസദ്ഗതി-
കല്പവല്ലരി വായ്ച്ചു വളരട്ടെ!

26. ഇതുവിധം ഭദ്രമോതിയതിഥിയാം
മിത്രമങ്ങുതിരിയ്ക്കവേ മിത്രനും
നിജകരംകൊണ്ടു തൊട്ടുഴിഞ്ഞീടിനാ-
നാസ്സുകൃതിയെ പ്രേമോഷ്മളാശയൻ
ഗേഹപാദപപക്ഷികുലങ്ങളേ!
നിങ്ങൾ വാചാലരല്ലയോ, ചൊല്ലുവിൻ
എന്തുമൗനം ഭജിക്കുന്നതീ, മട്ടിൽ?
നിങ്ങൾതൻ കുലപൂർവ്വികന്മാരുടെ
അപരിമേയമാം ഭാഗ്യമോർത്തല്ലയോ?
വാക്കടങ്ങുന്നു ഭാവാഭിഭൂതിയിൽ! * (332)

സിദ്ധവന്ദിത ശർവാവതാരമേ!
സിദ്ധിവിദ്യാധിരാജനേ, കൈതൊഴാം!!

---

സിക്തം = നനയ്ക്കപ്പെട്ടത്. ഭദ്രം = മംഗളം. മിത്രനും നിജ...... ശയൻ - വീട്ടിൽനിന്നു തിരിച്ചിറങ്ങിയ അതിഥിയെ സൂര്യനും അനുമോദിച്ചു. ഗേഹപാദപ.... - ഗൃഹാങ്കണവൃക്ഷങ്ങളിൽ പക്ഷികൾ കൂകി ശബ്ദ മുണ്ടാക്കാത്തതിനുകാരണം കവിഭാവനയിൽ. സ്വാമി തിരുവടികളുടെ പ്രസ്തുതലീലാസന്ദർഭത്തിനു സാക്ഷികളായിരുന്ന പൂർവികരായ കിളികളുടെ സന്തതികളാണ് ഇപ്പോഴത്തെ കിളികൾ എന്നും കവിഭാവന.
വാക്കടങ്ങുന്നു ഭാവാഭിഭൂതികൾ - ഒന്നാംതരം ലോകോക്തി. വികാരങ്ങൾ ആക്രമിക്കുമ്പോൾ വാക്കുകൾ പുറത്തുവരികയില്ല. ഖണ്ഡിക 24, 25, 26, - കവി വാക്യങ്ങൾ.

*****

# വൃഷഭസായൂജ്യം

സിദ്ധവന്ദിതശർവാവതാരമേ!
സിദ്ധിവിദ്യാധിരാജനേ, കൈതൊഴാം!!

1. പരഹിതം ചെയ്തു പിൻവാങ്ങുമർക്കനെ-
പ്പരമഭട്ടാരനന്നൊരു സന്ധ്യയിൽ
സരസമീക്ഷിച്ചുകൊണ്ടങ്ങിടയ്ക്കിടെ-
പ്പരചിദാനന്ദമഗ്നനായ് വീഥിയിൽ
ചരണപങ്കജം വിന്യസിച്ചങ്ങനെ
ചരണയജ്ഞം നടത്തുകയാണതാ! (6)

2. "കതിരവൻ ജയിച്ചാലു" മെന്നിങ്ങനെ
ശ്രുതിമനോഹരകൂജാരുതങ്ങളാൽ
പുരുകൃതജ്ഞതാഗീതമൊഴുക്കുന്നു
വിരുതിയലും പറവകൾതൻ കുലം. (10)

3. ഇരുളിലൊന്നുമറിയാതെ നീഡമേ
ശരണമായിക്കരുതിയുറങ്ങിടും

---

[ പ്രതിപാദ്യത്തിന്റെയും പ്രതിപാദനത്തിന്റെയും മേന്മകൾ സന്തുലിതമായ രീതിയിൽ ഈ കാവ്യഭാഗത്തിൽ പ്രകാശിക്കുന്നു. ]

വൃഷഭസായൂജ്യം = കാളയ്ക്കു മുക്തി. പരഹിതം = മറ്റുള്ളവർക്കു നന്മ. പരചിദാനന്ദമഗ്നനായ് = ബ്രഹ്മാനന്ദത്തിൽ മുഴുകിയവനായ്. സൂര്യചന്ദ്രന്മാരുടെ ഉദയാസ്തമയങ്ങൾ പരമാകർഷകങ്ങളും ഈശ്വരസ്മരണയുണർത്തുന്നവയുമാണ്. ചരണയജ്ഞം = സംചാരമാകുന്ന യജ്ഞം. സ്വാമിതിരുവടികളുടെ അവധൂതസഞ്ചാരം യജ്ഞം പോലെ സമസ്തശുഭകരം. കൂജാരുതങ്ങൾ = കൂജനശബ്ദങ്ങൾ. പുരുകൃതജ്ഞതാഗീതം - വലിയ കൃതജ്ഞതയെ പ്രകടമാക്കുന്ന പാട്ട്. നീഡം = കൂട്.

അവരെ മുറ്റുമുണർത്തി വിശാലമാം
ഭുവനനീഡത്തിലേയ്ക്കുത്പതിക്കുവാൻ
അവസരം നല്കുമുറ്റവനല്ലയോ
രവിയവർക്കു; മറക്കുവാനൊക്കുമോ? (16)

4. ഉലകിതാദാനദാനക്രിയകളാ-
ലുദയലോകസമുത്കർഷരമ്യമായ്
വിലസിടുന്നു; ജഗന്നായികാനയ-
മിതു ജയിക്കുന്നു ചിന്താമനോഹരം! (20)

5. വല്യവൻ കരംനല്കുന്നു ചോട്ടിലു-
ള്ളെളിയവർക്കു സുഖാമൃതമുണ്ണുവാൻ, *
എളിയവരാധമർണ്യം തെളിയിപ്പൂ
കഴിവിനൊത്തുതാൻ - വാക്കാൽ - രുതങ്ങളാൽ
നയനവാരിയിൽ - മന്ദസ്മിതങ്ങളാൽ
നതിനുതികളാൽ മംഗളാശംസയാൽ!
കൃതമുപകാരമാരും മറന്നിടാ
കൃതകബുദ്ധിയാം മാനുഷനെന്നിയെ;
കിളികളെക്കണ്ടു മർത്ത്യൻ പഠിക്കണം
കളവെഴാതുള്ള ജീവിതത്തിൻ ക്രമം! * (30)

---

ഭുവനനീഡം = പ്രപഞ്ചമാകുന്ന കൂട്. ഉത്പതിക്കുവാൻ = ഉയരുവാൻ.

ഉറ്റവൻ = ബന്ധു. ആദാനദാനക്രിയകൾ = കൊടുക്കൽ വാങ്ങലുകൾ. ജഹന്നായിക.... - പരാശക്തിസ്വരൂപിണിയായ ദേവിയുടെ പ്രപഞ്ചസംവിധാനരീതിലേയ്ക്കു കവി ഇവിടെ വിരൽ ചൂണ്ടിയിരിക്കുന്നു. സ്വർഗവും ഭൂമിയും അന്യോന്യം കൊടുത്തും വാങ്ങിയും സസുഖം കഴിയുന്നു. കഥയ്ക്കനുരൂപമായ പ്രകൃതിവർണനം ശ്രദ്ധേയം.

കരം നല്കുന്നു = കൈ കൊടുക്കുന്നു. ആധമർണ്യം = കടപ്പാട്. നയനവാരി = കണ്ണീർ. നതി = നമസ്കാരം. നുതി = സ്തുതി. കടപ്പാടു കാണിക്കുന്ന വിവിധ രീതികളാണ് പറയപ്പെട്ടിരിക്കുന്നത്. കൃതകബുദ്ധി = കള്ളബുദ്ധിയുള്ളവൻ - വഞ്ചകൻ. കിളികളെ..... - സൂര്യനോടുള്ള കടപ്പാട് കിളികൾ നിർവ്യാജം പ്രകടിപ്പിക്കുന്ന രീതി മനുഷ്യർക്ക് ഒരു പാഠമായിരിക്കട്ടെ എന്ന് കവി.

6. വാനിൽനിന്നു മറഞ്ഞതില്ലിന്നിയും
വാസരപതി, സ്വാമിതൻ ദർശനം
സാധിതമാകയാലേ, രഥഗതി
സാവധാനത്തിലാക്കിയോ തെല്ലിട? (34)

7. ഇത്തരുണത്തിലാ, വീഥിയിലൊരു
മർത്ത്യനെക്കയറ്റീടിന വാഹനം
തന്നരികിലേയ്ക്കാഗമിക്കുന്നതു
തെല്ലകലത്തു കാണുമാറായിതേ
തീർഥപാദമുനീന്ദ്രനു; വാഹമോ
കൂറ്റനായ വൃഷഭം, ഗളത്തിങ്കൽ
കെട്ടിയ മണിയൊച്ച വയ്ക്കുന്നതു
കേട്ടിടാമൊരു നൂറുവാരയ്ക്കുമേൽ;
കെട്ടിയിട്ടുണ്ടു പിത്തളയാലതിൻ
ഭുഗ്നരമ്യങ്ങളാകിയ ശൃംഗങ്ങൾ,
വണ്ടിതന്നകത്തുള്ളൊരാ യാത്രികൻ
വൈദേഹികൻ വൃദ്ധനായൊരു ചെട്ടിയാർ.
പാർശ്വവൃക്ഷങ്ങളെപ്പോളുതിർത്തിതു
പൂക്കളഞ്ചാറു കാളതൻ മേനിയിൽ!

---

വാനിൽനിന്നു..... - പരമഭട്ടാരകനെ ദർശിച്ച സൂര്യന് ആ തിരുവടികളെ കുറേക്കൂടി നോക്കിനില്ക്കുവാൻ തോന്നി എന്നു കവിയുടെ ഭാവന. വാഹനം - ഒറ്റക്കാളവണ്ടിയാണ് ഇവിടെ വിവക്ഷിതം. വാഹം = വണ്ടി വലിക്കുന്നത്. കെട്ടിയ മണി ഒച്ചവയ്ക്കുന്നതു കേട്ടിടാം എന്നന്വയം. ഭുഗ്നം = വളഞ്ഞത്. രമ്യം = മനോഹരം. ശൃംഗങ്ങൾ = കൊമ്പുകൾ. ധനികരുടെ വണ്ടി വലിക്കുന്ന കാളയുടെ കൊമ്പുകളെ അലങ്കരിക്കുക പതിവാണ്. വൈദേഹികൻ = വ്യാപാരി. പാർശ്വവൃക്ഷങ്ങൾ = വഴിയരികിലെ മരങ്ങൾ. അവ അഞ്ചാറുപൂക്കൾ കാളയുടെമേൽ വീഴ്ത്തിയതിന് കവി രണ്ടു കാരണങ്ങൾ ഊഹിച്ചിരിക്കുന്നു. പരസഹായം ചെയ്യുന്നതിനുമടിയില്ലാത്ത ധനികനായ ചെട്ടിയാരെ വഹിക്കുവാനുള്ള ഭാഗ്യം ഒന്ന്. വണ്ടിവലിക്കുന്ന കാളയ്ക്ക് സ്വാമിതിരുവടികളെ ദർശിക്കുവാനുണ്ടായ ഭാഗ്യം രണ്ട്. വൃക്ഷങ്ങൾ ഉദാരമനസ്കരാണ്. ആകയാൽ രണ്ടും കാരണമാകാം.

ചെട്ടിയാരെ വഹിച്ചിടും ഭാഗ്യമേ
ഭാഗ്യമെന്നഭിനന്ദിപ്പതിന്നു താൻ?
സിദ്ധനാം സ്വാമിതന്നുടെ ദർശനം
സിദ്ധമെന്നനുമോദിപ്പതിന്നു താൻ? (52)

8. തൂമതേടുന്ന നല്പൂമരങ്ങളേ!
ശ്രീമഹേശ്വരഭാവത്തിലോ നിങ്ങൾ
വീഥിയിലൂടെ നീങ്ങും കൃമികളെ-
പ്പോലുമീക്ഷിച്ചു പൂക്കൾ പൊഴിപ്പതു?
സ്ഥാവരത്വം തപസ്സാക്കി മാറ്റിടും
രീതി നിങ്ങൾ തുടരുന്നിതിപ്പൊഴും;
ജംഗമത്വമവകാശമാക്കിയ
മർത്ത്യജാതിയെ തള്ളുന്നു സർവ്വവും-
പൂർവ്വികാചാരസംസ്കാരവേഷങ്ങൾ-
സർവവും-ജീർണ്ണവസ്ത്രങ്ങളെന്നപോൽ!
ഈശ്വരൻ മുന്നിലെത്തിയാലും ശരി,
കീശയിൽ തപ്പി നോക്കുന്നു നിസ്ത്രപൻ! (64)

9. പരമഭട്ടാരന, ക്കാളവണ്ടിതൻ
വരവു കണ്ടൊന്നു നോക്കിനിന്നീടിനാൻ-
പല വിചാരങ്ങൾ വന്നുപോകുന്നിതോ
മനസി മിന്നൽപ്പിണരുകൾ പോലവേ?

---

തൂമ...... നിസ്ത്രപൻ — വളരെ ചിന്തോദ്ദീപകമായ ഒരു ഖണ്ഡിക യാണിത്. വഴിയിലൂടെ ഇഴഞ്ഞുനടക്കുന്ന കൃമികളെയും ഈശ്വര നായിക്കണ്ട് അവയുടെമേൽ പൂക്കൾ വർഷിക്കുന്ന വൃക്ഷങ്ങൾ എത്ര സുകൃതികൾ! അവ ഒരിടത്ത് സ്ഥിരമായി നിന്നുകൊണ്ട് ദീർഘവും ദൃഢവുമായ തപ്പസ്സാണ് അനുഷ്ഠിച്ചു കൊണ്ടിരിക്കുന്നത്. അവ യുടെ ആ രീതിയ്ക്കിന്നും മാറ്റമില്ല എന്നാൽ ജംഗമത്വം എന്ന സ്വാതന്ത്ര്യം അവകാശമായിട്ടെണ്ണുന്ന മനുഷ്യൻ പരമ്പരാഗതമായ നല്ല സംസ്കാരങ്ങളേയും ആചാരങ്ങളെയും, അറിവുകളെയും പഴയ വസ്ത്രങ്ങളെപ്പോലെ വലിച്ചെറിഞ്ഞ് പുതിയ രീതിയിലേക്ക് നീങ്ങു ന്നു. സ്ഥാവരങ്ങളെ തഴ്ന്നവരായിക്കാണുവാൻ മനുഷ്യന് ഒരവകാ ശവുമില്ല എന്നു ധ്വനി.

ശകടയാത്രികൻ പൂർവ്വസന്മിത്രയമോ
ശകടവാഹകൻസബ്രഹ്മചാരിയോ?
അണിയറയിലൊരുമിച്ചിരുന്നവർ
വരുമരങ്ങത്തു ഭിന്നഭാവങ്ങളിൽ! (72)

10. കിഴവനെങ്കിലുമക്കാള, യൗവന-
സഹജഭൂഷാവിശേഷാഢ്യദർശനൻ
അഹ! ശകടം വലിക്കും വലിയില-
ങ്ങനുഭവിച്ചിടും വേദന ചിന്തിച്ചോ
ഗുരുവിനുണ്ടായീ ഭാവവിപര്യയം?
നയനമീറനണിയുന്നു സാമ്പ്രതം!
എവനറിയുന്നു ഗാഢമഹിമകൾ
വിളയുമീശന്റെ ഗൂഢമാമാശയം? * (80)

11. നഭസി സായന്തനാർക്കനുമാര്യനെ-
യനുകരിച്ചു ചലിയ്ക്കാതെ നില്പിതോ?
അവിടെയും കാള വണ്ടി വലിക്കുമോ?
അവിടെയും സാർഥവാഹസഞ്ചാരമോ? (84)

---

ശകടയാത്രികൻ = വണ്ടിയിൽ യാത്ര ചെയ്യുന്ന ചെട്ടിയാർ. ശകട വാഹകൻ = വണ്ടി ആട്ടുന്നവൻ. സബ്രഹ്മചാരി = സഹപാഠി. അണി യറയിൽ - പള്ളിക്കൂടങ്ങളിലുംമറ്റും ഒരുമിച്ചു പഠിച്ചുകഴിഞ്ഞവർ യഥാർഥ ജീവിതരംഗത്തിലെത്തുമ്പോൾ പല മട്ടുകൾ സ്വീകരിക്കു ന്നതു സ്വാഭാവികം.

യൗവനസഹജഭൂഷാവിശേഷാഢ്യദർശനൻ = യുവത്വത്തിനു സഹ ജമായ അലങ്കാരവിശേഷങ്ങളാൽ കാഴ്ചയിൽ ആഢ്യത്തമുള്ളവൻ. ഭാവവിപര്യയം = വികാരവ്യത്യാസം. തന്തിരുവടികളുടെ മുഖപ്ര സാദത്തിന് ഒരു മങ്ങലുണ്ടായി. ഈശന്റെ - തന്തിരുവടികളുടെ.

നഭസി ..... - സായന്തനസൂര്യൻ ഇനിയുമസ്തമിയ്ക്കാത്തത് തന്തി രുവടികളെ അനുകരിച്ചാണോ എന്ന് കവി ഉത്പ്രേക്ഷിക്കുന്നു. നട ന്നുകൊണ്ടിരുന്ന സ്വാമികൾ വണ്ടി കണ്ടപ്പോൾ നിന്നുവല്ലോ. ആകാ ശത്തിലും ഭൂമിയിലെന്നപോലെ കാളയും വണ്ടിയുമുണ്ടോ? അതിൽ വേറെ വല്ല ചെട്ടിയാരും സവാരി ചെയ്യുന്നുണ്ടോ? കവിയുടെ ഈ ചോദ്യങ്ങൾ സരസഗംഭീരങ്ങളായിരിക്കുന്നു! സാർഥവാഹൻ = വ്യാപാരി.

12. ഇവിടെയീ, നില്പിലെന്തു നടക്കുമെ-
ന്നറിയുവാനാശ പൂണ്ടു പരിസരം
ചെവികൾ കൂർപ്പിച്ചു നിൽക്കുന്നു, മാരുതൻ
ചെറുതനങ്ങുന്നു വാസനാബദ്ധനായ്. (88)

13. ശകടമെത്തീ നികടത്തിൽ, വാഹകൻ
സപദി ചോദനം നല്കിയില്ലെങ്കിലും
പരമഭട്ടാരദേവന്റെ മുന്നിൽ വ-
ന്നൃഷഭവീരനുറച്ചു നിലകൊണ്ടാൻ
ജനനിയാൾമുമ്പിൽ വത്സനെപ്പോലെയും,
കുശലദൻമുമ്പിൽ രോഗിയെപ്പോലെയും,
ഗിരിവരൻമുമ്പിലംബുദംപോലെയും,
പ്രഭുപുരോഭുവി ദാസനെപ്പോലെയും. (96)

14. ഒരു ജടാധാരിയാരിവൻ നമ്മുടെ
ഗതി മുടക്കുന്നു കാരണമെന്നിയേ?
ശകടവാഹകനമ്പരന്നീടിനാൻ,
ശകടയാത്രികൻ വിസ്മയിച്ചീടിനാൻ,
പ്രഹരമൊന്നു കൊടുക്കുവാനുന്നിയ
ശകടവാഹകൻ തന്നെയാംഗ്യത്തിനാൽ
ഗുരുവരൻ തടഞ്ഞീടിനാൻ, ദക്ഷിണ-
കരമവന്നു കുഴഞ്ഞതുപോലെയായ്! (104)

15. വൃഷഭവാഹാവതാരമാമർഭക-
നൃഷിവരൻ സ്വാമി ചട്ടമ്പിസംജ്ഞിതൻ
സകലഭൂതാത്മഭാവനാഭാവിത-
വിമലസൗജന്യവർഷാപയോധരം,

---

മാരുതൻ..... ബദ്ധനായ് - കാറ്റിനും ചെവികൂർപ്പിച്ചു നിന്നാൽക്കൊള്ളാമെന്നുണ്ട്. പക്ഷേ ചനലം അതിന്റെ സഹജസ്വഭാവം.

ചോദനം = പ്രേരണം. കുശലദൻ = ആരോഗ്യം നൽകുന്നവൻ.

ആംഗ്യത്തിനാൽ - അടിയ്ക്കരുതെന്നു കൈകൊണ്ടുകാണിച്ച്.

ദക്ഷിണകരം = വലത്തെ കൈ.

വൃഷഭവാഹാവതാരം = ശിവന്റെ അവതാരം. സകലഭൂതാത്മഭാവനാഭാവിതൻ = എല്ലാജീവികളിലുമുള്ള ആത്മാവ് താൻ തന്നെ എന്നു കരുതുന്നവൻ. വർഷാപയോധരം = മഴക്കാലത്തെ മേഘം.

ഭവഭയഗ്രസ്തരായവർക്കൊക്കെയു-
മഭയമേകുന്ന തൻ പാണിപങ്കജം
വൃഷഭമൂർധാവിൽ വച്ചു കുറച്ചിട
തടവിനാനതിൻ രോമാഞ്ചിതം മുഖം;
ശിരസി നാന്മുഖനങ്കനം ചെയ്തൊരാ
വരകൾ മാച്ചു കളഞ്ഞിതോ ദേശികൻ?
അതുപൊഴുതിലാ മൂകമാം ശാകടം
കുടുകുടാ എന്നു കണ്ണീരൊഴുക്കവേ
ഗുരു മൊഴിഞ്ഞാൻ മസൃണമാം വാക്കുകൾ-
കരുണ വാഴുന്നു ലോകപ്രിയങ്കരം- *
"മതി കരഞ്ഞതു കുഞ്ഞേ! ശരിപ്പെടു-
മഖിലവും നാളെയന്തിക്കു മുന്നമേ;
ശകടമാകുലമെന്യേ വഹിച്ചിപ്പോൾ
പ്രഭുവിനെക്കൊണ്ടണയ്ക്കുക ഗേഹത്തിൽ (122)

16. വാക്കതുകേട്ടു വാഹം നടന്നിതു
ശാകടികനു സംഭ്രമം നീങ്ങവേ,
ചെട്ടിയാരുടെ ശങ്കാഖ്യഭൂതവും
കണ്ഠഘണ്ടാരവത്താലൊഴിയവേ!
താടിവച്ചു നടക്കുന്ന കൂട്ടരി-
ലുണ്ടു ചെപ്പടിവിദ്യ കാട്ടുന്നവർ,
ആയവരിലൊരാളിതെന്നോർത്തവ-
രാശ്വസിച്ചു ഗമിച്ചാർ ഗൃഹം പ്രതി (130)

---

ഭവഭയഗ്രസ്തർ = സംസാരഭയം പിടിപെട്ടവർ. മൂർധാവിൽ = തല മേൽ. രോമാഞ്ചിതം = രോമങ്ങളാൽ അഴകിയന്നത്. അങ്കനം ചെയ്യുക = അടയാളപ്പെടുത്തുക. വരകൾ - തലയിലെഴുത്തു രേഖ കൾ. ശാകടം = വണ്ടിവലിക്കുന്ന കാള. മസൃണം = മൃദുളം.

പ്രഭു - ചെട്ടിയാർ.

കാള വീണ്ടും വണ്ടി വലിക്കാൻ തുടങ്ങിയപ്പോൾ വണ്ടിക്കാരന്റെ പരിഭ്രമം നീങ്ങി. കാളയുടെ കഴുത്തിലെ മണി അടിക്കാൻ തുടങ്ങി യപ്പോൾ ചെട്ടിയാരുടെ ശങ്കയാകുന്ന ഭൂതവും നീങ്ങി — പ്രതി ബന്ധം നീങ്ങിയതിൽ രണ്ടുപേരും സന്തോഷിച്ചു. ചെപ്പടിവിദ്യ കാണിക്കുന്ന താടിക്കാരിൽ ഒരുവനാണ് എന്നുമാത്രമേ അവർ സ്വാമി തിരുവടികളെപ്പറ്റി ധരിച്ചുള്ളു.

17. സംഭവമനുസന്ധ്യാനബന്ധുരം
കണ്ടു ധന്യതാകണ്ടകിതാംഗനായ്
ആഴിയിലേയ്ക്കിറങ്ങീടിനാൻ രവി;
തങ്ങിനിൽപതു ചട്ടവിലംഘനം!
കണ്ടിരിക്കുകില്ലീദൃശം ദൃശ്യ, മാ
വിണ്ടലപ്രഭു മുന്നമൊരേടവും. (136)

18. വീഥികോരിത്തരിച്ചു നിനച്ചുപോൽ
-ഹാ! പശുവിനുമാശ നല്കീടുവോൻ
ആരിവൻ ലംബകൂർച്ചൻ സിതാംബരൻ?
ഭൂരിധന്യ ഞാ, നെന്നിലെദ്ധൂളിയും.
എത്ര കാളകളെന്നുടെ മേനിയിൽ
വീഴ്ത്തിയിട്ടുണ്ടു കണ്ണുനീർ മുന്നമേ?
പിന്നിൽനിന്നു കശകൊണ്ടടിപ്പവർ
കാണ്മതില്ലതു നോട്ടപ്പിശകിനാൽ.
മൂകവാഹങ്ങൾ ധാരയായ് വീഴ്ത്തിടും
ശോകബാഷ്പത്ധരിയുടെ ചൂടിനാൽ
എൻഹൃദയം പിളരുമാറുണ്ടു ഹാ,
വീഥിയല്ലി ഞാനെല്ലാം സഹിക്കണം!

---

ധന്യതാകണ്ടകിതാംഗനായ് = ഭാഗ്യവാനെന്ന ബോധത്താൽ രോമാഞ്ചമണിഞ്ഞുകൊണ്ട്. ചട്ടവിലംഘനം = നിയമ ലംഘനം. വിണ്ടലപ്രഭു = ആകാശത്തിന്റെ സ്വാമി - സൂര്യൻ.

വീഥി കോരിത്തരിച്ചു നിനച്ചുപോൽ - തെരുവീഥിയുടെ ചിന്താപ്രകാരം അത്യന്തം ഉജ്ജ്വലവും വിമർദഹൃദ്യവുമായിട്ടുണ്ട്. മഹത്തരങ്ങളായ ഉദാത്തഭാവങ്ങൾ! തെരുവ് ആദ്യം സ്വാമിതിരുവടികളെപ്പറ്റി ഭാവന ചെയ്യുന്നു. പശുവിനും ആശ നൽകുന്ന മഹാന്റെ പാദസ്പർശം തനിക്കു ലഭിച്ചതിൽ സന്തോഷിക്കുന്നു.

കശ = ചാട്ടവാർ. നോട്ടപ്പിശക് - പിന്നിലിരുന്ന് കാളയെ അടിക്കുന്നവൻ ആ ജീവിയുടെ മുഖം കാണുന്നില്ലല്ലോ - ആ പിശക്.

ശോകബാഷ്പത്ധരി - ദു:ഖത്തിന്റെ കണ്ണുനീർപ്രവാഹം.

ഇക്കിടപ്പിൽനിന്നുത്ഥിതി ചെയ്യുവാ-
നില്ല തന്നതില്ലാദേശമൂഴിയാൾ,
എങ്കിൽ ഞാനീ മനുഷ്യന്റെ കണ്ണുകൾ
മണ്ണു വാരിയെറിഞ്ഞു തകർത്തേനേ.
ഈ മനുഷ്യർക്കുമിടയിലുമീശ്വരൻ
മാനുഷവേഷമിട്ടു നടപ്പതു
തെല്ലിടയ്ക്കേവമീക്ഷിക്കവേ മനം
വല്ലവണ്ണവുമാറിത്തണുക്കുന്നൂ.
ഹാ പശുപതിതന്നെയാവാമിവൻ
ഭൂതിഭൂഷിതമോഹനവിഗ്രഹൻ;
ചന്ദ്രലേശമധരത്തിൽ, ഗംഗയെ-
ക്കൺകളിലേറ്റിയിങ്ങു നടപ്പവൻ! (160)

19 വീഥിയേവം വിചാരിക്കവേ തീർഥ-
പാദനോടൊത്തു സായാഹ്നയാത്രയിൽ
പങ്കുകൊള്ളും തരുണനതിശയം
പൂണ്ടു ചോദിച്ചിതേവം വിനീതനായ്:-
"ദേശകാലാതിഗാമി യശോധന!
ദേശികോത്തമ, ഭട്ടാരക, ജയ!
കാളയി, ന്നവിടുത്തെത്തിരുമുമ്പിൽ
കാരണമെന്തു കണ്ണീരൊഴുക്കുവാൻ!
നാളെയന്തിക്കു മുമ്പതിൻ ശോകാഗ്നി-
നാളമെങ്ങനെ കെട്ടടങ്ങീടുന്നൂ?

---

ഉത്ഥിതി = എഴുന്നേല്ക്കൽ. ആദേശം = കല്പന. ഊഴി = ഭൂമി. എങ്കിൽ.... വീഥിയുടെ പ്രതികരണം എത്ര ശക്തം! പശുപതി = ശിവൻ. ശിവന്റെ ലക്ഷണങ്ങൾ അല്പം മാറ്റത്തോടെ വീഥി തന്തിരുവടികളിൽ കാണുന്നു. ഭൂതി = ഭസ്മം. ചന്ദ്രലേശം അധരത്തിൽ-പുഞ്ചിരി. ഗംഗയെ കൺകളിലേറ്റി.... - കാരുണ്യത്താൽ തന്തിരുവടികളുടെ കണ്ണിൽ വെള്ളംനിറയുന്നു.

തരുണൻ = യുവാവ്. സ്വാമിതിരുവടികളൊത്തു സായാഹ്നസഞ്ചാരം ചെയ്യുന്ന സുഹൃത്തുക്കളിൽ, പ്രസ്തുതനായ ഒരു യുവാവ് മാത്രമേ അന്നു കൂടെയുണ്ടായിരുന്നുള്ളൂ.

ഓർക്കിലെല്ലാമൊരാശ്ചര്യമായിട്ടു
തോന്നിടുന്നു മേ സ്വാമിൻ, മഹാപ്രഭോ!
യോഗസിദ്ധർതന്നാത്മരഹസ്യങ്ങൾ *
പാർക്കിലെല്ലാം ദുരൂഹങ്ങൾതന്നെയാം.
ഞാനിതിന്നൊരു സാക്ഷിയായ് നിന്നതു
നൂനമെന്നുടെ പൂർവകർമ്മഫലം!" (176)

20. സ്വാമിയോതിനാ,"നപ്പനേ! ലോകത്തിൽ
സംവിധാനം മഹാദ്ഭുതം നിർണ്ണയം.
ഇന്നു മാനുഷനായിട്ടു കാണ്മവ-
നിന്നലെക്കാള, പട്ടിയുമായിടാം
പൂച്ചയായിടാമീച്ചയുമായിടാം
സ്വസ്വകർമാനുസാരം മഹിയിതിൽ.
ഇന്നു കാളയായ് പട്ടിയായ് പൂച്ചയായ്
കാണ്മവൻ നാളെ മർത്ത്യനുമായിടാം.
വിശ്വനാടകരംഗത്തിലിങ്ങനെ
വേഷമിട്ടു കളിക്കുന്നു ജീവന്മാർ.
വേഷമെന്തെന്നു കല്പിച്ചു നല്കുവാൻ
വിശ്വശില്പിയ്ക്കധികാരമെപ്പൊഴും;
കർമസംഖ്യാനശാസ്ത്രരഹസ്യങ്ങ-
ള, മ്മനീഷിയറിയുന്നു സർവ്വവും.
കർമബന്ധം നിനക്കിതിലുണ്ടെന്നു
തോന്നിയില്ലയോ? സത്യമിതപ്പനേ!
നാളെ നേരം വെളുത്താൽ വരിക നീ
കാളതൻ കാര്യമപ്പോളുരച്ചിടാം." (194)

---

ഞാനിതി... ഫലം - തന്റെ പൂർവകർമഫലം കൊണ്ടാണ് ഈ അദ്ഭുതകൃത്യത്തിനു സാക്ഷിയാകാൻ തനിക്ക് കഴിഞ്ഞത് എന്ന് അയാൾ വിചാരിക്കുന്നു.

വിശ്വനാടകരംഗത്തിൽ... - ഗഹനസുന്ദരമായ ആശയം. കർമസംഖ്യാനശാസ്ത്രരഹസ്യങ്ങൾ - ഓരോ ജീവന്റെ കർമ്മങ്ങളുടെ കണക്കു സൂക്ഷിക്കുന്ന ശാസ്ത്രീയരീതിയുടെ നിഗൂഢതകൾ.

21. അർക്കനങ്ങു മറഞ്ഞതും, സന്ധ്യയാൾ
തൻ നടനം നിറുത്തിയകന്നതും
രന്ധ്രമാർഗണവ്യഗ്രനിരുൾ വന്നു
രത്നഗർഭയെയാക്രമിക്കുന്നതും
കണ്ടുകൊണ്ടേ നടന്നിതു പാന്ഥന്മാർ,
പിന്നെയന്യോന്യമോതിയതില്ലവർ;
മൗനം! എന്തൊരു മൗനം! ഇരവിനു
മേനി കൂട്ടുന്ന വാണീപ്രകടനം! (202)

22. ദേശികസഹയാത്രികൻ പേരെഴും
പ്രാഡ്വിവാകശിരോമണി സാദരം
യാത്ര ചൊല്ലിത്തിരിച്ചാൻ ഗൃഹത്തിലേ-
യ്ക്കുള്ളിലെത്തിയ ചിന്താഭരമൊടും. (206)

23. പ്രാഡ്വിവാകൻ തരുണനാ, രാവിനെ
വിപ്രലബ്ധൻകണക്കു ഘൃണയൊടും
വീക്ഷണം ചെയ്തു തള്ളിനീക്കീടിനാൻ
വിശ്വദേശികസന്ദർശനോത്സുകൻ! (210)

24. ചെട്ടിയാരുടെ ഗോശാലയിൽ വൃഷം
കെട്ടിൽ നിന്നു പുറത്തേക്കു ചാടുവാൻ
തക്കവും പാർത്തു പോക്കീ രജനിയെ,-
ത്തള്ളിവന്ന വികാരങ്ങളെ ക്ഷണാൽ
കണ്ണുനീരായി രൂപപ്പെടുത്തിയും
മുക്കുറകളിടയ്ക്കിടയ്ക്കിട്ടുമേ. (216)

---

രന്ധ്രമാർഗണവ്യഗ്രൻ = വിടവ് അന്വേഷിച്ചു കണ്ടുപിടിക്കുന്നതിൽ തല്പരൻ. രത്നഗർഭ = ഭൂമി. മൗനം.... പ്രകടനം - മൗനം വാചാലമായ സന്ദർഭം.

പ്രാഡ്വിവാകശിരോമണി - മുൻസിഫ്.

വിപ്രലബ്ധൻ - നായികയിൽനിന്നകന്നിരിക്കുന്ന നായകൻ. ഘൃണ = വെറുപ്പ്. വിശ്വദേശിക...- ജഗദ്ഗുരു ചട്ടമ്പിസ്വാമിതിരുവടികളെ പ്രഭാതത്തിൽ ചെന്നു കാണുന്നതിലുള്ള ഔത്സുക്യമുള്ളവൻ.

വൃഷം - കാള. കെട്ടിൽനിന്നു പുറത്തേക്കുചാടുവാൻ = മുക്തനാകുവാൻ. മുക്കുറ - കാളയുടെ ശബ്ദം.

25. തൻ വരവുചെലവുകണക്കിലെ -
യാദ്യപംക്തിയിൽ പുത്തനൊരു വരി
ചേർത്തിടുന്നൂ ഗണകൻ - സുഖസ്വപ്ന-
മിത്ഥമൊന്നു നിരീക്ഷിച്ചു ചെട്ടിയാർ
അന്നു രാത്രിയിലന്ത്യമാം യാമത്തിൽ;
ചിന്നനായകം വാഹകൻ കണ്ടുപോൽ
കാളയെത്തൊട്ടുഴിയുമ, സ്വാമിയെ-
ക്കാളസർപ്പേന്ദുഭൂഷണൻ ശംഭുവായ്,
പുഞ്ചിരിച്ചു തൻ മുന്നിലെഴുന്നള്ളി
മിന്നൽപോലെമറഞ്ഞകലുന്നതായ്! (226)

26. പ്രാഡ്വിവാകവൃഷഭങ്ങളെ വെടി-
ഞ്ഞന്നു രാവിലാ, നിദ്രാധിദേവത
തീർത്ഥപാദനെസ്സേവിച്ചു സാദരം
രാത്രി നീൾവതിലുണ്ടായ മുത്തൊടും! (230)

27. കാള വീണ്ടും വരുന്നാകിൽ വാർത്തകൾ
സ്വൈരമായിട്ടു ചോദിച്ചറിഞ്ഞിടാം.
എത്ര നാളിനിപ്പോകണമായതി-
നെന്നു ചിന്തിച്ചുറങ്ങിയ വീഥിയെ
തൊട്ടുണർത്തിനാനർക്കൻ കിഴക്കണ-
ഞ്ഞത്രയുമല്ല, ലോകത്തെയത്രയും.
എങ്ങുമുല്ലാസമുന്മേഷമുത്സവം:
വന്നിതല്ലോ പുതിയതാം വാസരം! (238)

സിദ്ധവന്ദിതശർവാവതാരമേ!
സിദ്ധിവിദ്യാധിരാജനേ, കൈതൊഴാം!!

---

ആദ്യപംക്തി - വരവിന്റെ വരി - കോളം. പുതിയതായി ഒരു ധനാഗമം ചെട്ടിയാർ സ്വപ്നം കാണുന്നു. അന്ത്യമാം യാമത്തിൽ - സ്വപ്നം ഫലിക്കുമെന്നു സൂചന. ചിന്നനായകം - വണ്ടിക്കാരന്റെ പേര് (കവികല്പിതം). വണ്ടിക്കാരൻ, സ്വാമികളെ സാക്ഷാൽ ശിവനായിട്ടും സ്വപ്നം കാണുന്നു.

പ്രാഡ്വിവാക....മുത്തൊടും - മുൻസിഫിനും കാളക്കും ഉറക്കം വന്നില്ല. ഉറക്കം അവരെ വെടിഞ്ഞു സ്വാമികളെ സുഖമായി സേവിച്ചു. നീൾവത് = നീളുന്നത്. മുത്ത് = സന്തോഷം.

28. യമിവൃഷഭനാം സ്വാമിയെക്കാണുവാൻ
വൃഷഭവൃത്താന്തമെന്തെന്നറിയുവാൻ
തരുണനാകിയ പ്രാഡ്വിവാകൻ തനി-
ച്ചരികിലെത്തിനാൻ കൗതുകവായ്പൊടും.
ഒരുവനുംവേണ്ട കൂട്ടുകാരായിട്ടു *
പൊരുളറിഞ്ഞു രസിക്കണമേകനായ്
ഇതി നിനയ്ക്കുവാനെന്തു ബന്ധമിവൻ?
ഹൃദി മഹാപ്രഭു തോന്നിച്ചതായിടാം! (246)

29. നവസമുന്മേഷസംഫുല്ലചിത്തനാ-
യരികിലെത്തിയൊരഭ്യസ്തവിദ്യനാം
തരുണനെക്കണ്ടു ദേശികനോതിനാൻ
കരുണതൻ മധു ചോരുന്ന ഭാഷയിൽ:-
"ഭുവനമപ്പനേ! ഈശന്റെ തന്ത്രമാ-
ണിവിടെയാരുണ്ടു തെറ്റു ചെയ്യാത്തവൻ!
വലിയതാകുമീ ലോകയന്ത്രം സദാ *
ചെറിയ തെറ്റുകൾകൊണ്ടു ചലിക്കുന്നൂ!
തനതു ചിന്തയിലല്പം പിഴയ്ക്കയാ-
ലനഘശീലനാം ധർമജൻ കണ്ടുപോൽ
നിരയ, മെന്നല്ലി ചൊന്നതാ മാമുനി
നിഖിലലോകാവലോകനപണ്ഡിതൻ?
ഭുവി ഗൃഹസ്ഥനാം മർത്ത്യന്റെ ജീവിതം *
ഭവികകേദാരമെന്നതു വാസ്തവം;
ഇതിനു ദോഷം വരുത്തുന്ന ദൈന്യ,മി-
ങ്ങിതിൽ മുളയ്ക്കും കളകളിലൊന്നുതാൻ.

---

യമിവൃഷഭൻ = യമിശ്രേഷ്ഠൻ.

വലിയതാകുമീ.... ചലിക്കുന്നൂ! - വിചാരണ രമണീയമായ ലോകോക്തി. ഈശ്വരന്റെ ചെറിയൊരു തെറ്റിൽനിന്നുണ്ടായ പ്രപഞ്ചം ചെറിയ തെറ്റുകൾകൊണ്ടു തുടർന്നു ചലിച്ചു കൊണ്ടിരിക്കുന്നു പോലും! ധർമ്മജൻ = യുധിഷ്ഠിരൻ. നിരയം = നരകം. ഭവികകേദാരം = നന്മയുടെ വയൽ. ദൈന്യം = ദീനാവസ്ഥ - ദാരിദ്ര്യം. നിസ്വന്റെ ജീവിതം വൃദ്ധിക്ഷയങ്ങളിലൂടെ ചന്ദ്രൻ നമുക്കു കാണിച്ചുതരുന്നു.

അതു പറിച്ചുകളയുവാനർഥിയാ-
യവനുപാശ്രയിക്കുന്നു ധനികരെ.
കടമെടുക്കുന്നു വീട്ടുന്നു പിന്നെയും
കടമെടുക്കുന്നു....., നിസ്വന്റെ ജീവിതം
അഹ വരയ്ക്കുന്നിതഭ്രതലങ്ങളി-
ലഴകിലിന്ദുതൻ വൃദ്ധിക്ഷയങ്ങളാൽ! (268)

30. "കഠിനദാരിദ്ര്യപീഡയാലാർത്തരായ്
കടമെടുക്കുന്ന മർത്ത്യപ്പരിഷയിൽ
ചിലരതു തിരിച്ചേകുന്നു പൂർണമായ്
ചിലരശക്തിയാൽ വീഴ്ച വരുത്തുന്നു.
ഋണമൊടുക്കാതെയച്ഛൻ മരിക്കുകിൽ *
തനയനായതു വീട്ടണമൊത്തപോൽ.
ഉലകമീവിധം മുന്നോട്ടുപോകവേ
ചിലരിടയ്ക്കു വഴുതിയകലുന്നു. (276)

31. "സുജനഹീരമേ! ഇന്നലെക്കണ്ടതാം
ശകടമാരുടേതെന്നു നീ നോക്കിയോ?
അതു വലിക്കുന്ന കാളതൻ ചേലിൽ നിൻ
മതിയുറച്ചതിലില്ലഹോ വിസ്മയം.
അതിനകത്തുള്ള ചെട്ടിയാരെ നിന-
ക്കറിയുമെന്നു കരുതുന്നു ഞാനയേ!
അതിധനികനാം ശ്രേഷ്ഠിയിൽനിന്നു നിൻ
ജനകനർഥം പലപ്പൊഴുമാസ്ഥയാ
കടമെടുത്തു കുടുംബം പുലർത്തുവാ,-
നുപരിവിദ്യ നിനക്കു നല്കീടുവാൻ.
കടമൊടുക്കിയതി, ല്ലതിൻ മുന്നമേ
ജനയിതാവങ്ങു പൂകീ മൃതിപദം.
പലതവണയും ചെട്ടിയാർ വന്നു നി-
ന്നരികിലർഥം തിരിച്ചു ലഭിക്കുവാൻ.
ഉലകിലീവിധമർഥദനർഥിയായ്

കാളതൻ ചേലിൽ = കാളയുടെ ഭംഗിയിൽ. മതിയുറയ്ക്കുക = ബുദ്ധി ചെന്നു നില്ക്കുക. ശ്രേഷ്ഠി = ചെട്ടിയാർ. അർഥം = പണം. അർഥദൻ = പണം നൽകുന്നവൻ.

പരിണമിക്കുന്നു; വിശ്വം രസാവഹം! *
പണമൊടുക്കിയിരിക്കണ, മെന്നൊടു
ജനകനൊന്നും പറഞ്ഞതില്ല, കഥ.
പല തവണയുമീ മറുവാക്കു കേ-
ട്ടഴലിലാണ്ടിതു ശ്രേഷ്ഠി നിരാശയാൽ
തവ പദവിയുയർന്നതു കാൺകയാൽ
ഫലമിനിയില്ല വന്നു ചോദിക്കിലും
ഇതി കരുതിനാനുത്തമർണ്ണനവൻ
തുക തിരിച്ചു ലഭിക്കണമെങ്കിലും.
ഋണമൊടുക്കുവാനച്ഛനീ ശ്രേഷ്ഠിതൻ
മണിഭവനത്തിൽ വന്നിരിപ്പൂ സഖേ!
തവ പിതാവുതാനിന്നലെക്കണ്ടോ,രാ
വൃഷഭമെന്നോടു ദു:ഖമുണർത്തിയോൻ!
കടമൊടുക്കുക ചെന്നു നീയച്ഛനു
ദുരിതമോചനസൗഖ്യമണയ്ക്കുക!
ജനകനൊന്നും പറഞ്ഞില്ലയെങ്കിലും *
തനയനെല്ലാമറിഞ്ഞു നടത്തണം. (308)

32. പരമഭട്ടാരന, ക്കഥയോതവേ
ഹൃദയമങ്ങു പിളരുന്ന പോലവേ
തരുണനു തോന്നി, ദേഹം വിയർത്തിതു
നയനയുഗ്മമണിഞ്ഞിതു കണ്ണുനീർ.
അധരമൊട്ടു വിറച്ചു; ഗുരുവര-
നരുളിയ പൂർവവൃത്തം ശരി-ശരി.
കടമൊടുക്കിയിരിയ്ക്കയില്ലച്ഛനെ-
ന്നവനു ബോധ്യമായ് വന്നിതു, ചെട്ടിയാർ
ദ്രവിണലോഭിയല്ലെന്നതും; സത്വരം
പരമുറച്ചു തൻ കർത്തവ്യമത്രയും
ഗുരുവരൻതന്റെ പാദങ്ങളിലവൻ
നിജശിരോഭരം വച്ചു വണങ്ങിനാൻ;

---

ഉത്തമർണ്ണൻ = കടം കൊടുക്കുന്നവൻ.

പൂർവവൃത്തം = പഴയ കഥ.

പുനരെഴുന്നേറ്റു നില്ക്കവേ, ദേശികൻ
തഴുകിനാനവൻ തന്റെ ചുമലിങ്കൽ. (322)

33. "സപദി ചെല്ലുകെന്നപ്പനേ! നിൻ മനോ-
ഗതമഖിലമറിയുന്നു ഞാനഹോ!
കുശലമേകട്ടെയേറ്റുമാനൂരെഴും
പശുപതി സർവമംഗളാവല്ലഭൻ"
അരുളിയേവമയച്ചാൻ സ്വശിഷ്യനെ-
പ്പരമഭട്ടാരനാർദ്രനയനനായ്. (328)

34. പ്രാഡ്വിവാക, നീ ധന്യനായ് സ്വാമിതൻ
പാദസേവനപുണ്യം ഫലിക്കയാൽ.
പാണിയിൽവച്ച നെല്ലിക്കപോലെ നിൻ
പ്രാക്ചരിത്രമറിഞ്ഞു പറഞ്ഞല്ലോ
ദേശികൻ നിന്നെ മുക്തനാക്കീടുവാ-
നാശയാൽ ശിഷ്യവാത്സല്യവാരിധി! (334)

35. അന്തിയാംമുമ്പുതന്നെ പരന്നിതു
വാർത്തയെങ്ങുമേ, "ചെട്ടിയാർതന്നുടെ
കാള കാരണമെന്നിയേ ചത്തുപോയ്
ലക്ഷണമൊത്ത കാള! ശിവ! ശിവ!" (338)

36. അക്കഥ കേട്ടു നിർവൃതി പൂണ്ടുതാ-
നസ്തമിയ്ക്കാൻ തുടങ്ങിയ ഭാസ്കരൻ
തീർഥപാദ കരസ്പർശപൂതനാം
കാളതന്നുടെ ജീവനുയർന്നുപോം-
പോക്കു കണ്ടു രസിച്ചിരിക്കാം, ദിവി
ദേവവൃന്ദമെതിരേറ്റു നില്ക്കവേ! (344)

സിദ്ധവന്ദിതശർവാവതാരമേ!
സിദ്ധിവിദ്യാധിരാജനേ, കൈതൊഴാം!!

---

ഏറ്റുമാനൂരെഴും...- ഈ സംഭവം ഏറ്റുമാനൂരിൽ വച്ചു നടന്നതായി ട്ടാണ് ജനശ്രുതി. പ്രാക്ചരിത്രം = മുമ്പത്തെ കഥ.
ദിവി ദേവവൃന്ദം...- കാളയുടെ ആത്മാവ് സ്വർഗത്തിലേക്കുപോകുമ്പോൾ ദേവന്മാർ എതിരേല്ക്കുന്നതായി കവികല്പന.

*****

# കനകവിദ്യ

സിദ്ധവന്ദിതശർവാവതാരമേ!
സിദ്ധിവിദ്യാധിരാജനേ, കൈതൊഴാം!!

1. ഭുവനവിശ്രുതകേരളധാത്രിതൻ
നവയുഗപ്രാതരാഗമഭാസ്കരൻ
പ്രതിനിമിഷപ്രവർധമാനാദ്ഭുത-
പ്രതിനവബുദ്ധവൈഭവസഞ്ചയൻ,
പ്രവരഭട്ടാരനീവിധം സജ്ജന-
പ്രകരചിത്തം കവർന്നുകൊണ്ടങ്ങനെ
തനതവതാരലീലകൾ ചെയ്തിഹ
ജനപഥങ്ങളിൽ സഞ്ചരിച്ചീടവേ
സകലജന്തുവ്രജങ്ങളുമാർന്നുപോ-
ലകലുഷം നേത്രസാഫല്യമഞ്ജസാ. (10)

2. "മുഖകമലത്തിൽനിന്നു വഴിയുന്ന
മധു പകരും വചനങ്ങളാലലം

---

നവയുഗപ്രാതരാഗമഭാസ്കരൻ = പുതിയ സാമൂഹിക സാംസ്കാരിക യുഗത്തിന്റെ പുലർകാലസൂര്യൻ. പ്രാതരാഗമം = പുലരി.

പ്രതിനിമിഷ... സഞ്ചയൻ - അനുനിമിഷം വളർന്നുവരുന്ന പുതിയ ബുദ്ധദേവന്റെ വൈഭവത്തോടുകൂടിയവൻ. പ്രവരഭട്ടാരൻ = ശ്രേഷ്ഠനായ ഭട്ടാരകൻ - സ്വാമിതിരുവടികൾ. പ്രകരം = സമൂഹം. സകലജന്തുവ്രജങ്ങൾ - ഉറുമ്പുമുതൽ മനുഷ്യൻവരെയുള്ള ജന്തുക്കൾ.

മുഖകമല...- തന്തിരുവടികൾ നടന്നുനീങ്ങവേ, പാർശ്വമരങ്ങളിലും വള്ളികളിലും തേൻ കുടിക്കാൻ വരുന്ന വണ്ടുകളുടെ ചിന്ത.

അരികിലെത്തും സഹജർക്കു സമ്മദ-
മരുളുവോനാം ജടാധാരിയാരിവൻ?
മസൃണകാരുണ്യവാത്സ്യല്യഭാവമോ?
കരുണവാത്സല്യമാസൃണ്യഭാവമോ?
മധുരമഞ്ജുളമാധവമാസമോ?"
മധുകരങ്ങൾ മൊഴിഞ്ഞു പരസ്പരം!
വഴിയരികിലെ വല്ലീതരുക്കൾ തൻ
പ്രണയവൃത്താന്തഗാനപടുക്കളേ!
പ്രകൃതിമാതു തൻ സംഗീതഗോഷ്ഠിയിൽ
ശ്രുതി പിടിക്കുന്ന തന്ത്രീസ്വനങ്ങളേ!
മധുകരങ്ങളേ! നിങ്ങളറിയുന്നു
മഹിമ വായ്ക്കുന്ന ജീവപുഷ്പങ്ങളെ.
സഫലമായിതു നിങ്ങൾ തൻ പൗഷ്പമാം
മധു വിരയുന്ന കണ്ണുകൾ - ഈശ്വരൻ
വഴിനടപ്പതറിയുന്ന കണ്ണുകൾ
നിയത; മല്ലെങ്കിലാശ്ചര്യമെന്തിതിൽ?
പരചിദാനന്ദ പുഷ്പമധുവ്രത-
മിവ, നൊരു ജാതി നിങ്ങളിരുവരും! (30)

3. മനുജനേതിലും മീതെയാണെങ്കിലും
മറവിയാലഭികർശിതവൈഭവൻ! *

---

സമ്മദം = സന്തോഷം.

പ്രണയവൃത്താന്ത... - കവി മധുകരങ്ങളെ സംബോധന ചെയ്തു കൊണ്ട് പറയുന്നു. വള്ളികളും വൃക്ഷങ്ങളും തമ്മിലുള്ള പ്രണയ വൃത്താന്തം പാടുന്നവർ, പ്രകൃതീശ്വരിയുടെ സംഗീതസദസ്സിൽ ശ്രുതിപിടിക്കുന്നവർ എന്നെല്ലാം വണ്ടുകളെപ്പറ്റിയുള്ള അതിസുന്ദ രഭാവനകൾ. മഹിമ വായ്ക്കുന്നജീവപുഷ്പങ്ങൾ = മഹാത്മാക്കൾ. വണ്ടുകൾക്ക് ബ്രഹ്മനിഷ്ഠരും അവതാരപുരുഷന്മാരുമായ മഹാത്മാ ക്കളെ വേറെ അറിയുവാൻ കഴിയുന്നു എന്നു കവികല്പന. വണ്ടു കൾ പുഷ്പത്തിലെ മധു അന്വേഷിക്കുന്നവരാണ്. സ്വാമിതിരുവടി കളെപ്പോലുള്ളവർ പരചിദാനന്ദപുഷ്പത്തിലെ മധു അന്വേഷിക്കു ന്നവരാണ്. മനുജൻ... - ജീവികളിൽ മികച്ചവൻ മനുഷ്യൻതന്നെ, എങ്കിലും മറവി എന്നൊരു ദോഷം അവനുണ്ട്.

അഭികർശിതം = കൃശമാക്കപ്പെട്ടത് - കുറയ്ക്കപ്പെട്ടത്.

4. അപരസന്ധ്യാർക്കനാഴിതന്നുള്ളിൽ നി-
ന്നരിയ മുത്തുകൾ വാരിയെടുക്കുവാൻ
അരമുറുക്കുന്നു; സമ്പത്തിലാശയാ- *
ലൊരുവനെന്തൊന്നു ചെയ്യുകില്ലൂഴിയിൽ!
പ്രഭു നടക്കുന്നതായതീക്ഷിക്കവേ
പ്രകടിതമന്ദഹാസമുഖാംബുജൻ. (38)

5. അതിനിടയ്ക്കൊരു മാനുഷവിഗ്രഹ-
നരികിലെത്തിനാൻ വിദ്യാഭിലാഷിയായ്;
കുശലനായ ഗുരുവിനെയല്ലയോ
കുശലകാംക്ഷികൾ തേടുവതെപ്പൊഴും! *

അഖിലവിദ്യാനിധാനമാം സ്വാമിത-
ന്നതിനിശാതമതിയാം ഖനിയ്ക്കുള്ളിൽ
അഹ വിളയുകില്ലേതു രത്നം? യഥാ-
മതിയുണർത്തുക തന്നീഹിതം സഖേ!

സമയമോർത്തതു നൽകിയനുഗ്രഹി-
പ്പതിനു വിഘ്നം ഭവിയ്ക്കയില്ലേതുമേ.
കുടിലജിഹ്മഗവർഗത്തിലും കൃപാ-
തരളമാണീ ഗുരുവിന്റെ മാനസം! (50)

---

അപരസന്ധ്യാർക്കൻ = സായംകാലസൂര്യൻ. സമ്പത്തുണ്ടാക്കുവാൻ സൂര്യൻ സമുദ്രത്തിലേക്കു മുങ്ങുന്നു. ഇതൊരു ലോകസ്വഭാവം. ഇതു കണ്ടുകൊണ്ടു തന്തിരുവടികൾ പുഞ്ചിരിക്കുന്നു. കഥയ്ക്കനുകൂലമായ പ്രകൃതിവർണനം.

മാനുഷവിഗ്രഹൻ = മനുഷ്യന്റെ സ്വരൂപമുള്ളവൻ. കുശലൻ = സമർഥൻ. കുശലം = ക്ഷേമം.

അതിനിശാതമതി = അത്യന്തം കൂർത്ത ബുദ്ധിയുള്ളവൻ. ഈഹിതം = ആഗ്രഹം. സമയമോർത്ത് = നല്ല മുഹൂർത്തത്തിൽ. കുടിലജിഹ്മഗവർഗം = വളഞ്ഞു തിരിഞ്ഞുപോകുന്നു പാമ്പു മുതലായവ.

6. വിനയപൂർവകമോതി നവാഗതൻ:-
“കനകവിദ്യാഭിലാഷി ഞാൻ കേശവൻ;
വിലകുറഞ്ഞതാം ലോഹങ്ങളെപ്പരം
നിലയെഴുതുന്നതാം തങ്കമായ് മാറ്റുവാൻ
വിരുതെഴും വിദ്യ സിദ്ധനാം സ്വാമിയ്ക്കു
വശഗയെന്നതറിഞ്ഞിരിക്കുന്നു ഞാൻ.

അതു പഠിക്കിലെൻ ദൈന്യമകന്നുപോ-
മഖിലവും; കനിയേണമെൻ സദ്ഗുരോ!
അവശനായിട്ടണയും ജനത്തി, ന-
ങ്ങവനിയിലെഴും സന്താനമല്ലയോ?”

7. അവനിതു ചൊല്ലിയാശങ്കിതാശയൻ
ചുവടു രണ്ടു പിൻവാങ്ങി നിന്നീടിനാൻ. (62)

8. അയി സഹജ! ഞാനൂഹിച്ചതു ശരി;
മണമുതിർക്കുമോ കൃത്രിമപ്പൂവുകൾ? *
സരസി വാഴ്കിലും ഭേകം ഭുജിക്കുമോ
സരസിജോദരസംഭൃതമാം മധു?
ലവണവാരിധിയുദ്ഗമിപ്പിക്കുമോ
മധുരമാകുമമൃതം രസോത്തരം?

പ്രണവപത്മിനീ രാജമരാളമാം
പരമഭട്ടാരദേവന്റെ മുമ്പിൽ നീ
വിഷയവാസനാപല്ലവിതാശയൻ
വിഷയഭുക്തിയെത്തന്നെ വരിച്ചല്ലോ! (72)

---

കനകവിദ്യാഭിലാഷി = ചെമ്പിനെയും മറ്റും സ്വർണമാക്കുന്ന വിദ്യ പഠിക്കുവാനാഗ്രഹിക്കുന്നവൻ. ദൈന്യം = ദാരിദ്ര്യം. സന്താനം = കല്പവൃക്ഷം.

അയി സഹജ!... തൻസുഖം - കവിവാക്യം. ഭേകം = തവള. സരസിജോദരസംഭൃതം = താമരപ്പൂവിനുള്ളിൽ സംഭരിച്ചത്.

പ്രണവം = ഓങ്കാരം. രാജമരാളം = അരയന്നം. വിഷയഭുക്തി = ലൗകികസുഖാനുഭവം.

9. വരമിരന്നു നീ സ്വാമിയോടീവിധം
വദനമെന്തിനു താഴ്ത്തുന്നു ശങ്കയാൽ?
പ്രഭുവിനല്പവുമില്ലാ പരിഭവം
ചെറു ചിരിയൊന്നു ചുണ്ടിൽ വിരിഞ്ഞതു
വിരവൊടും കാൺക വക്രതമുയർത്തി നീ;
പരസുഖം താൻ ഗുരുവിനു തൻസുഖം!

10. "കനകവിദ്യ കരത്തിലുണ്ടെങ്കിൽ ഞാൻ
വഴിയിലേകനായ് തെണ്ടിനടക്കുമോ?
കനകഹർമ്മ്യം പണിയിക്കുകില്ലയോ?
കമനിയൊത്തു കഴിയുകയില്ലയോ?
സരസനാരോ സമർത്ഥമായ്ത്തീർത്തൊരു
ദുരുപദേശക്കെണിയിൽ നീ വീണുപോയ്! (84)

അറിയുമോ ശരിയ്ക്കെന്നെ നീ, യപ്പനേ?
അറിയുമെങ്കിൽ വരികയില്ലീവിധം,"
ഗുരുമൊഴിയിതു കേട്ടവൻ ചൊല്ലിനാൻ:-
"ഇവനു സംശയമില്ലാ തരിമ്പുമേ;
കുടൽ പുറത്തേയ്ക്കെടുത്തു കഴുകുന്ന
മിടുമിടുക്കനാം ചട്ടമ്പിസ്വാമിതാൻ
അവിടുന്നെന്നു ധരിച്ചിരിക്കുന്നു ഞാ-
നിവനെയുദ്ധരിച്ചാലും കൃപാനിധേ?"

11. വചനമീവിധമാഗതൻ ചൊന്നതി-
ന്നൊരു മറുവാക്കുമോതിയില്ലർഭകൻ,
വഴിനടത്തം തുടർന്നിതു; സാദര-
മവനനുഗമിച്ചീടിനാൻ സ്വാമിയെ.

12. അനുഗമനം നിഷേധിച്ചിടായ്കയാൽ
തനതു സൗഭാഗ്യവല്ലിയൊരു ദിനം
അലരണിഞ്ഞിട്ടു കായ്ച്ചിടുമെന്നവ-
നകതളിരിൽ പുലർത്തിനാനാശകൾ! (100)

---

കനകവിദ്യ....- സ്വാമിതിരുവടികളുടെ നർമ്മോക്തി.

13. അഹഹ! മർത്ത്യനിരുമ്പിനെ സ്വർണ്ണമായ്
പരിണമിപ്പിച്ചു സമ്പത്തു നേടുവാൻ
മനസി മോഹം വളർത്തീടവേ, മഹാ-
ഭുവനമാന്ത്രികൻ കാലമിരുമ്പിനെ
അവരമാം തുരുമ്പായിട്ടു മാറ്റുന്നൂ
സരസരാസികവിദ്യാപ്രയോഗത്താൽ!
കനകതാരകൾ കൂടിയും കാലത്തിൻ
കരവിരുതാൽ കരിക്കട്ടയാവുന്നൂ!
നിയതിതൻ രീതിയീമട്ടു നീങ്ങവേ
നിയമലംഘനലമ്പടൻ മാനവൻ!
ഇവനു സർവവും പൊന്നാക്കി മാറ്റണം,
അതിനുവേണ്ടിത്തൻ ജീവിതമത്രയും
അഘമലീമസമാക്കുവാൻ പോലുമി-
ങ്ങിവനു വൈഷമ്യമില്ലാ നിരുപിക്കിൽ!

14. ഇവിടെയന്ധൻ നയിക്കുന്നിതന്ധനെ,
യിരുളിരുളിനെ, ത്തിന്മയെത്തിന്മയും!
ഉലകമാകുമീ രംഗത്തിലീവിധം
കരുണനാടകം വിസ്തരിച്ചീടവേ,
ചില നിമിഷത്തിൽ വിണ്ണിൽ വെളിച്ചമി-
ങ്ങവതരിക്കുന്നു സത്യം വെളിപ്പെടാൻ!
കരയുവാൻ തന്റെ കണ്ണുനീർതുള്ളികൾ-
ക്കരിയ ബോധപ്രകാശം പകരുവാൻ!
നയനവാരി നയിച്ചിടാം മർത്ത്യനെ
നവപഥങ്ങളിലേക്കു പലപ്പോഴും. * (124)

---

അവരം = വിലകുറഞ്ഞത്. സരസരാസികവിദ്യ...- സരസമായ കെമിക്കൽ (Chemical) മാർഗം. അഘം = പാപം.

നയനവാരി... കരഞ്ഞു കണ്ണീരൊഴുക്കുമ്പോൾ മനുഷ്യനു കർത്തവ്യ ബോധമുണ്ടാകാം. ഖണ്ഡിക 14 അതീവ ചിന്താസുന്ദരം.

15. പരമഭട്ടാരദേവനിങ്ങൂഴിയി-
ലവതരിച്ചതു തന്റെ കരങ്ങളാൽ
എളിയ ലോകർതൻ ചിത്തവയലിലെ-
ക്കള പറിച്ചു കളയുവാനല്ലയോ?
അവരൊഴുക്കിടുമശ്രുവിലാത്മാവിൻ
രസമൊരിത്തിരി ചേർക്കുവാനല്ലയോ? (130)

16. ജനപഥങ്ങളിൽ, ഗ്രാമഭാഗങ്ങളിൽ,
മനുജസഞ്ചാരഹീനപഥങ്ങളിൽ
നദികളേലകൾ കുന്നുകളെന്നിവ
നിഭൃതകൗതുകം പിന്നിട്ടു പോകവേ,
പരമഭട്ടാരനധ്യാസവിദ്യതൻ
ചുരുളഴിഞ്ഞു കിടപ്പതായ് കണ്ടുപോൽ!
കനകഖണ്ഡത്തിലാശിച്ചു രാപ്പക-
ലനുഗമിക്കുന്ന കേശവബാലനോ
നിജകരാഗതമാകുമാവിദ്യതൻ
ചുരുളഴിയുവതെപ്പോഴുതെന്നുതാൻ
മനസി ചിന്തിച്ചുഴലുന്നു പാവമേ!
കപി വെടിയുവതെങ്ങനെ ചാപലം? * (142)

---

മനുജസഞ്ചാരഹീനപഥങ്ങൾ — ജനസഞ്ചാരം ചുരുങ്ങിയ ഒറ്റവഴികൾ.

സ്വാമിതിരുവടികളെയും കേശവനെയും നേരിയ തോതിൽ താരതമ്യപ്പെടുത്തിയിരിയ്ക്കുന്നു.

ബ്രഹ്മജ്ഞൻ പ്രപഞ്ചത്തിൽ സഞ്ചരിക്കുമ്പോൾ അധ്യാസം എന്ന വിദ്യയുടെ ചുരളഴിഞ്ഞു കാണുന്നു. അധ്യാസം എന്ന് സത്യത്തിൽ അസത്യബുദ്ധിയാണ്. കയറിൽ പാമ്പ് ഉദാഹരണം.

പ്രപഞ്ചം എന്നത് ബ്രഹ്മത്തിൽ താൽക്കാലികമായുണ്ടാവുന്ന ഭ്രമം മാത്രമാണ്. ഇതിനെ അധ്യാസം എന്ന് വേദാന്തികൾ പറയുന്നു. ലൗകികനായ കേശവന്റെ മനസ്സിലാകട്ടെ, പ്രപഞ്ചത്തിൽ നിന്നു ധനമുണ്ടാക്കുന്നതെങ്ങനെ എന്ന ചിന്ത. ഇരുമ്പിനെ സ്വർണ്ണമാക്കുന്ന ആ വിദ്യയുടെ രഹസ്യം എപ്പോളാണറിയുന്നത് എന്നാണ് അവന്റെ വിചാരം.

17. നവനവോന്മേഷശാലിയാം പ്രജ്ഞതൻ
വിളനിലമായ സിദ്ധനാം ചട്ടമ്പി
ഒരു ദിന, മരൂക്കുറ്റിതന്നാർദ്രമാം
കരയിലെത്തിനാൻ കേശവാനുദ്രുതൻ.

18. "തനതു കൃത്യം മുറയ്ക്കു തീർത്തങ്ങനെ
വിതതമാകുമീയഭ്രജലാശയം
നിജകരങ്ങളാൽത്താനേ തുഴഞ്ഞുതാൻ
പകലവൻ പടിഞ്ഞാറോട്ടു ചാഞ്ഞുപോയ്!
ജലദവേളയിൽ കാറ്റിലും കോളിലും
ജലമിളകി മറിയാം പൊടുന്നനെ;
കരഗതമാം കൊതുമ്പുവള്ളത്തി, ല-
ക്കരയണയുക ശീഘ്രം മഹാപ്രഭോ!"
നിജനിലയങ്ങൾ തേടിപ്പറന്നിടും
ഖഗകുലം തൻ ചിറകടിയൊച്ചയാൽ
അഖിലബന്ധുവാം സ്വാമിയോടോതിനാ-
രിതുവിധ, മുലകേകനികേതനം! * (158)

19. കരകൾ രണ്ടിനും മധ്യേ കിടപ്പൊരീ-
യകലമേറുന്ന കായലിടുക്കുകൾ
കരകയറ്റങ്ങളഭ്യസിച്ചീടുവാൻ
നിയതി തീർത്തതാം ഘട്ടങ്ങളല്ലയോ?
പെരിയ സംസാരസാഗരത്തിൻ ചെറു
ചെറു പതിപ്പുകളാണിവയോർക്കുകിൽ. (164)

20. പരമഭട്ടാരനംബരം നോക്കിനാൻ
സരസമേദുരകാളമേഘാവൃതം,
പരിസരം തന്നിൽ നോക്കി കടത്തുകാ-
രൊരുവരുമില്ല; താനേ കടക്കണം!

---

കേശവാനുദ്രുതൻ — കേശവനാൽ പിന്തുടരപ്പെട്ടവൻ. ചേക്കേറുന്ന പക്ഷികൾ സ്വാമിതിരുവടികളെ അറിയിക്കുന്നത്.

ജലദവേള - മഴക്കാലം.

കായലുകളെപ്പറ്റി കവിയുടെ താത്ത്വികമായ ഒരു ഗംഭീരാവലോകനം. സംസാരസാഗരത്തിന്റെ ചെറിയ പതിപ്പുകളാണ് കായലുകൾ.

ഒരു നിമിഷവും ചിന്തിച്ചതില്ല, ത-
ന്നനുഗനൊത്തൊരു വള്ളത്തിലേറിനാൻ,
അനഘചിന്മുദ്ര കാട്ടുന്ന കൈകളി-
ലരമെടുത്തിതു പങ്കായ; മത്രതാൻ.
അരിയ ചമ്മട്ടിയേന്തിയതില്ലയോ
ഹരി പുരാ, ചക്രമേന്തുന്ന കയ്യിനാൽ?

21 അതുലലാഘവം കാണിച്ചുകൊണ്ടുതാൻ
പ്രഭു തുഴഞ്ഞിതു വള്ളം രസമൊടും;
അഖിലവിജ്ഞനാം സ്വാമിയ്ക്കസിദ്ധമായ്
വശഗമല്ലാത്ത വിദ്യയുണ്ടോ ഭുവി?

22. അലകൾ കീറി മുറിച്ചുകൊണ്ടങ്ങനെ
ജലതലത്തിലാ വള്ളം ചരിയ്ക്കവേ
ഇളകുമോലകളാലേ രസാകുലം
തല കുലുക്കിനാർ തീരകേരാവലി;
മനുജരൂപൻ മഹേശ്വരനല്ലയോ
വനവിഹാരം നടത്തുന്നതീവിധം!

23. കരയിലെന്നപോൽ വെള്ളത്തിലും മഹാ-
പ്രഭുവിൽ വിശ്വാസമാർന്നുതാൻ കേശവൻ
ചെറിയ വള്ളത്തിലേറിയിരുന്നതു,
ധ്രുവമഭിനന്ദ്യനാണു നീ സോദര!
ഗുരു തുഴയുന്ന തോണിയിലേറുവാൻ
പരമഭാഗ്യം ലഭിച്ചവനല്ലി നീ
സഹജ കേശവ! നിന്നെ വെടിയുവാ-
നിനി നിനയ്ക്കുകയില്ലാ മഹാപ്രഭു. (192)

---

സ്വാമിയ്ക്കസിദ്ധമായ് = സ്വാമിയ്ക്ക് + അസിദ്ധമായ് = സ്വാമിയ്ക്കറി യാത്തത്.
"സ്വാമിയ്ക്കറിയാൻ പാടില്ലാത്ത ഒന്നുമില്ലായിരുന്നല്ലോ; അവി ടുന്നെല്ലാമറിഞ്ഞിരുന്നു"—

ശ്രീനാരായണഗുരു സ്വാമികൾ.

തീരകേരാവലി = തീരത്തിലെ തെങ്ങുകൾ, വനവിഹാരം = ജല സഞ്ചാരകേളി. വനം = ജലം

24. കനകലബ്ധിക്കു കായലല്ലാ, നരൻ
കടൽ കടക്കുന്നു സന്ദേഹമെന്നിയേ;
ബത! മുഖത്തിലീയുത്കണ്ഠയെന്തിനാ-
ണയി നിനക്കയേ സാധോ! വഴിയിനി
പകുതിയല്ലേ കടക്കേണ്ടു! ഹാ ശരി!
പ്രകൃതിതൻ മുഖം ഭീഷണമായിതോ?
പരുഷമായിട്ടടിപ്പൂ സമീരണൻ
കലുഷമായീ ജലപ്പരപ്പെത്രയും;
അലകളാകാരഭീകരരായിട്ടു
ച്ചുവടു മാറ്റുന്നു; ഘോരമലറുന്നൂ,
നഭസി മേഘങ്ങൾ കൂട്ടിയിടിക്കുന്നു
കലഹശീലരാം യോദ്ധാക്കളെന്നപോൽ!
പരമഭട്ടാരനപ്പൊഴും തോണിയെ-
ത്തരമൊടും തുഴഞ്ഞീടുന്നിതെങ്കിലും
ചില നിമേഷങ്ങൾ കൊണ്ടഹോ വള്ളത്തിൽ
ജലമിരച്ചുകയറീ; യരക്ഷണാൽ
അതു മറിഞ്ഞു തിരകൾതൻ ലീലയി-
ലൊരു കഥാപാത്രമായിച്ചമഞ്ഞിതു. (210)

25. പ്ലവനവിദ്യയിലദ്വിതീയൻ ഗുരു
സവിധമെത്തിയ, ശ്ശിഷ്യനെസ്സത്വരം
പെരിയ ബാഹുക്കൾകൊണ്ടു താങ്ങിപ്പിടി-
ച്ചരുളിനാ, "നയേ കേശവ! വന്നിതു
അമലവിദ്യ പഠിക്കുവാനുള്ളതാ-
മവസരം — സന്മുഹൂർത്തം, ഗ്രഹിയ്ക്ക നീ
ശുഭമുഹൂർത്തത്തിൽ നേടിയ വിദ്യതാൻ
സുഖഫലാഢ്യമായ് മേവുന്നു സർവദാ." *

---

കേശവമുഖത്തിലുണ്ടായ ഉത്കണ്ഠ. കാറ്റും കോളും ശങ്കിക്കുന്നു. പകുതി തുഴഞ്ഞപ്പോഴേക്കും കായലിൽ കോളുണ്ടാകാൻ തുടങ്ങി.

ആകാരഭീകരർ - അലകളുടെ വലിപ്പം സൂചിതം. അതു മറിഞ്ഞു..... - സ്വാമിതിരുവടികളും കേശവനും സഞ്ചരിക്കുന്ന കൊച്ചുവള്ളം അലകൾക്കിടയിൽ കിടന്നുമറിയുന്ന കാഴ്ച ഗംഭീരോദാരഭാഷയിൽ കവി ചുരുക്കിപ്പറയുന്നു - കഥാപാത്രം എന്ന ശബ്ദത്തിലൂടെ. പ്ലവനവിദ്യ = നീന്തൽവിദ്യ.

26. ഗുരുവരുളിയ വാക്കിതു കേൾക്കവേ
സകരുണഭയസംഭ്രമം കേശവൻ,
പല തവണയായ് മുങ്ങിയും പൊങ്ങിയും
ജലമകത്താക്കി വീർപ്പുമുട്ടുന്നവൻ
അവശമോതിനാൻ 'പ്രാണസംരക്ഷണ-
മിവനു നൽകുക സ്വാമിൻ! മഹാപ്രഭോ!'
"കനകവിദ്യയോ?" 'വേണ്ടവേ വേണ്ടതു'
'കര കയറ്റിടാം, വേണ്ടാ ഭയമിനി,
മമ ചുമലിൽ നീ വിശ്രമിച്ചീടുക'
പരമഭട്ടാരനേവം കഥിച്ചുടൻ
സുമതിയായ തൻ ശിഷ്യനെസ്സത്വരം
ചുമലിൽ വച്ചങ്ങു നീന്തിയണഞ്ഞിതു
കരയി, ലച്ഛൻ തനയാനൊത്തെന്നപോൽ:
ഉടൽ തണുത്തു വിറച്ചു തളർന്നുടൻ
വഴിയരികിൽ കിടന്നാൻ കുറച്ചിട
ഗുരുവിനാലനുകമ്പിതൻ കേശവൻ. (234)

27. സമയമല്പം കഴിഞ്ഞവൻ സ്വാമിയെ-
സ്സവിനയാദരം കൂപ്പിത്തൊഴുതുടൻ
നിജനിലയത്തിലേയ്ക്കു നടകൊണ്ടാൻ
മതി തെളിഞ്ഞു വിവേകിയായ്ത്തീർന്നുതാൻ.

28. വളരെ നാളുകളായിട്ടു സൂചിതൻ
പിറകിൽ നൂലെന്നപോലവേ സാദരം
അനുഗമിച്ചു നിരാശനായെങ്കിലു-
മപഗതാന്ധ്യനായ് പോകുന്ന ശിഷ്യനെ
വിമലഭട്ടാരനാർദ്രഹൃദയനാ-
യിമകൾ പൂട്ടാതെ നോക്കി നിന്നീടവേ,
ഉലകരംഗത്തിലാടിക്കളിക്കു, മീ
പ്രകൃതി തന്റെ വികൃതികളോർത്തഹോ
മധുരമായൊന്നു പുഞ്ചിരിക്കൊള്ളുവാൻ
മറവിയാർന്നതുമില്ലാ മഹേശ്വരൻ! (248)

സിദ്ധവന്ദിതശർവാവതാരമേ!
സിദ്ധിവിദ്യാധിരാജനേ, കൈതൊഴാം!

---

സുമതിയായ = നല്ല ബുദ്ധിയുള്ളവനായിത്തീർന്ന.
അപഗതാന്ധ്യൻ = ആന്ധ്യം (ഇരുട്ട്) അകന്നവൻ.

*****

# അക്ഷയപാത്രം

സിദ്ധവന്ദിതശർവാവതാരമേ!
സിദ്ധിവിദ്യാധിരാജനേ, കൈതൊഴാം!!

1. ഒരു ദിനമർക്കനുച്ചവിഹായസ്സി-
ലുരുമഹസ്സാലുലകം വിളക്കിയും
അവനിദേവിയാൾക്കൂർജം വിളമ്പിയു-
മവധിയുന്നതിയ്ക്കുണ്ടെന്നു കാട്ടിയും,
അഗമസംഹതിയ്ക്കാതപത്രച്ഛവി-
യരുളിയും, കാറ്റിനുൾച്ചൂടിയറ്റിയും,

[സദസ്യതിലകൻ ശ്രീ. ടി.കെ. വേലുപ്പിള്ളയുടെ ലേഖനം ആധാര മാക്കിയാണ് ഈ സംഭവകഥ രൂപപ്പെടുത്തിയിരിക്കുന്നത്. അനന്ത പുരിയുടെ ഭാഗമായ കരകുളം എന്ന സ്ഥലത്തെ ഒരു ഭവനത്തിൽ അടുക്കളയിലുള്ള പാത്രങ്ങൾക്ക് അക്ഷയപാത്രസ്വഭാവം ലഭിച്ചത് നേരിട്ടറിഞ്ഞു വിസ്മയസ്തബ്ധനായ സ്വദേശാഭിമാനി കെ. രാമ കൃഷ്ണപിള്ള തന്റെ ആ അനുഭവം സുഹൃത്തായ ശ്രീ. വേലു പ്പിള്ളയെ വിസ്തരിച്ചു പറഞ്ഞുകേൾപ്പിച്ചത് ലേഖനത്തിൽ അനു സ്മരിക്കപ്പെട്ടിട്ടുണ്ട്. പത്രപ്രവർത്തനം, രാഷ്ട്രീയം, സാമൂഹികം, സാംസ്ക്കാരികം തുടങ്ങിയ മേഖലകളിൽ അസാമാന്യമായ ക്രാന്ത ദർശിത്വവും ഉൾക്കാഴ്ചയും പ്രദർശിപ്പിച്ചിരുന്ന ഒരു ധീരാ ത്മാവായിരുന്നു സ്വദേശാഭിമാനി.]

---

ഉച്ചവിഹായസ്സ് = ഉയർന്ന ആകാശം ഉച്ചസമയം കുറിക്കുന്നു.

ഉരുമഹസ്സ് - വലിയ തേജസ്സ്. ഊർജം = ചൈതന്യം. സൂര്യപ്രകാശമാണല്ലോ ഭൂമിയുടെ ഊർജസ്രോതസ്സ്. വിളമ്പുക എന്ന പ്രയോഗം പ്രതിപാദ്യമായ സംഭവകഥയുടെ സൂചന നൽകുന്നു. അവധി ഉന്നതിയ്ക്കുണ്ട്.
എന്നുകാട്ടി - ഭൗതിക പ്രപഞ്ചത്തിൽ ഉയർച്ചയ്ക്കും താഴ്ചയ്ക്കെന്ന പോലെ ഒരു പരിധിയുണ്ട്. നേരം നട്ടുച്ച എന്നു സാരം. അഗമസം ഹതി = വൃക്ഷക്കൂട്ടം . ആതപത്രച്ഛവി = കുടയുടെ കാന്തി. നട്ടുച്ചയ്ക്കു വൃക്ഷങ്ങൾ തണൽ നൽകുന്ന കുടകളായി കവിഭാവന.

വിഹഗപംക്തിയ്ക്കു വിശ്രാമമേകിയും
വിലസുകയാണു കാലനിയാമകൻ. (8)

2. പരമഭട്ടാരനപ്പൊഴുതേകനായ്
തിരുവനന്തപുരീമധ്യവീഥിയിൽ
കുട നിവർത്തിപ്പിടിച്ചു നടക്കയാ-
ണടനകൗതുകമിത്തവ്വിലെന്തിനോ
"വെയിലിനെപ്പേടിയുള്ളവനെന്തിനു?
വെളിയിലിപ്പോൾ നടന്നു കുഴങ്ങുന്നു?"
അതിശയം പൂണ്ടു പത്തനദേവത
യതിവരന്റെ ഹൃദയമറിയാതെ.

3. നിഴൽപിടിച്ചു നടക്കും മുനീശ്വരൻ
നിയതമീശന്റെ നേർപകർപ്പല്ലയോ?
ഗുരു നിഴലിനെയെന്നപോലീശ്വരൻ
വിരവിലാശ്രയിച്ചീടുന്നു മായയെ! (20)

4. വെയിലിനെ നിലാവാക്കിച്ചുമടുമായ്
വഴിയിലൂടെ നടപ്പൂ ചിലരഹോ!
ചരിതകർമഫലത്തിൻ ഭരത്തിനാൽ
ചെറുതു വിശ്രമിപ്പാനും കഴിയാതെ.
കരുണയാലലമാകുലചിത്തനായ്
ഗുരുവവരെക്കടാക്ഷിച്ചു തെല്ലിട

---

വിഹഗപംക്തി = പക്ഷിസമൂഹം. വിശ്രാമം = വിശ്രമം. കാലനിയാമകൻ = കാലത്തെ നിയന്ത്രിക്കുന്ന സൂര്യൻ. ഈ ഖണ്ഡിക മധ്യാഹ്നസമയത്തിന്റെ അനുഭവസുന്ദരമായ വർണനം.
അടനകൗതുകം = സഞ്ചരിക്കുന്നതിലുള്ള ആഗ്രഹം വെയിലിനെ ഒട്ടും ഇഷ്ടപ്പെടാത്ത സ്വാമിതിരുവടികൾ ഉച്ചവെയിലത്തു കുട പിടിച്ചു നടക്കുന്നതിനു വല്ല കാരണവുമുണ്ടോ എന്നു കവി ചോദിക്കുന്നു. പത്തനം = പട്ടണം തിരു അനന്തപുരം നഗരം.
നിഴൽ പിടിച്ചു......മായയെ - മായയെ കൂട്ടുപിടിച്ചുകൊണ്ടു ഭഗവാൻ ലോകകാര്യങ്ങൾ നിർവഹിക്കുന്നതുപോലെ ഗുരു തണലിനെ സഹായമാക്കിക്കൊണ്ടു നടക്കുന്നു, ഏതോ ഉദ്ദേശ്യത്തിൽ.
വെയിലിനെ നിലാവാക്കി - ഭാരം ചുമന്നു നടക്കുന്ന കൂലിവേലക്കാരുടെ സ്ഥിതി, സ്വാമിതിരുവടികൾക്ക് അവരോട് അനുകമ്പ.

ഒരു മരച്ചോട്ടിൽ നില്ക്കവേ, വിസ്മയം!
തനതു സങ്കല്പവല്ലി ഫലിച്ചപോൽ
അരികിലെത്തിനാൻ രാമകൃഷ്ണാഭിധൻ
ചതുരപത്രാധിപത്യധുരന്ധരൻ,
മതിമതാംവരൻ യുക്തിവാദപ്രിയൻ
മഹിതദേശാഭിമാനമഹാധനൻ. (32)

5. "എങ്ങുനിന്നു വരുന്നിതെന്നപ്പനേ!
തുംഗവാത്സല്യപീയൂഷകുംഭമേ !
കാലമുച്ചിയിൽ നില്ക്കയാണല്ലയോ?
കാൽനഖം ചുട്ടു പൊള്ളുന്നതില്ലയോ?"

6. "സ്വാമി, യാകസ്മികംതാൻ മമാഗമ-
മിമ്മഹാനഗരത്തിലിന്നോതിടാം;
പാളയംവഴി പോകരുതാരുമേ
പോവുകിലടച്ചിട്ടിടും കാരയിൽ-
എന്നു ശാസനമുണ്ടായിപോലിന്നു
ചൊന്നതില്ലതിൻ കാരണമാരുമേ
പോകിലെന്തുവാൻ? കാണാം വരുന്നതു
പേടിയെന്തിനെന്നോർത്തു ഞാ, നീവിധം

---

സങ്കല്പവല്ലി ഫലിക്കുക — ആഗ്രഹം നിറവേറുക.

ചതുരൻ = സമർത്ഥൻ. യുക്തിവാദപ്രിയൻ = യുക്തിവാദത്തിൽ പ്രിയവും വിശ്വാസവുമുള്ളവൻ. മഹിതദേശാഭിമാനമഹാധനൻ = വിശിഷ്ടമായ ദേശാഭിമാനം ധനമായിട്ടുള്ളവൻ. പ്രസിദ്ധനായ 'സ്വദേശാഭിമാനി' പത്രാധിപർ കെ. രാമകൃഷ്ണപിള്ള.

തുംഗവാത്സല്യ...സ്വാമിതിരുവടികളുടെ സ്നേഹവും വാത്സല്യവും സൂചിപ്പിക്കുന്ന വിളി. ആകസ്മികം = അവിചാരിതം

കാര = ജയിൽ. ഈ ഖണ്ഡികയിൽനിന്ന് ശ്രീരാമകൃഷ്ണപിള്ള യുടെ സ്വതഃസിദ്ധമായ ധീരത വിശദം.

വേഗമേ നടകൊണ്ടിങ്ങണഞ്ഞിതു;
മാർഗവിഘ്നങ്ങളുണ്ടായതുമില്ല.
പത്രവാർത്തയ്ക്കു കിട്ടിയില്ലൊന്നുമേ
മാത്രപോലും നിരാശയതിലില്ല-
സ്വാമിയെക്കണ്ടുമുട്ടിയല്ലോ, മതി
ക്ഷേമമല്ലയോ? പോവതിന്നെങ്ങുവാൻ?" (50)

7. "ഇന്നു കാലത്തു നിന്നെയെന്നപ്പനേ
ഒന്നു കാണണമെന്നു നിനച്ചു ഞാൻ;
നിന്റെ മാതാപിതാക്കളെപ്പറ്റിയു-
മോർത്തു ഞാനിന്നു മൈത്രിയാൽ പ്രേരിതൻ.

കാര്യമിന്നുമറ്റില്ലെങ്കിലെന്നുടെ
കൂടെയൊന്നു നടക്കാം കുറച്ചിട.
ഉച്ചവെയ്ലെനിയ്ക്കിപ്പോൾ കുളിരൊളി-
യുന്നതാശയൻ നീ കൂടെയുള്ളപ്പോൾ.

യുക്തിവാദത്തിലുണ്ടെനിക്കാസക്തി,
ശക്തനാകാനിതു തന്നെ സാധനം;
ആയതിൻ പൊരുൾ നല്കണം നീയെനി-
യ്ക്കായതാശയനായക! സമ്മതേ!"

---

ഇന്നു കാലത്തു..... = ഇതായിരുന്നു സ്വാമിതിരുവടികളുടെ സങ്കല്പം. ഉച്ച....... കുളിരൊളി — ഇഷ്ടപ്പെട്ട ഒരാൾ കൂടെയുണ്ടെങ്കിൽ വെയിൽ സാരമില്ല.

യുക്തി ...സാധനം — സ്വാമിതിരുവടികൾ സ്വദേശാഭിമാനിയെ നല്ല പോലെ മനസ്സിലാക്കിയിരിക്കുന്നു. ആയതാശയനായകൻ — വിശാലങ്ങളും ഉന്നതങ്ങളുമായ ആശയങ്ങളുള്ളവരിൽ മുമ്പൻ.

8. "യുക്തി വേദാധികാരനിരൂപക-
നന്യനിൽനിന്നു നേടേണ്ടതില്ലല്ലോ;
അന്ധവിശ്വാസമാണിന്നു മാനവ-
ജന്തുവിനെക്കുഴക്കുന്ന രാക്ഷസൻ;
ആയവനെത്തകർക്കുകയാണു നാം
ചെയ്തിടേണ്ടുന്ന കൃത്യം മഹാമതേ!
മർത്ത്യബുദ്ധിയെച്ചൂഷണം ചെയ്തിടും
മന്ത്രതന്ത്രാദികാര്യങ്ങളൊക്കയും
ദീപ്രവിജ്ഞാനദീപത്തിൻ മുമ്പിലി-
ന്നപ്രസക്തങ്ങളല്ലയോ പാർക്കുകിൽ?
യുക്തിവാദത്തിനങ്ങുന്നു പിന്തുണ-
യേകുമെന്നുതാൻ വിശ്വസിക്കുന്നു ഞാൻ" (74)

9. തരുണവക്ത്രത്തിൽ നിന്നുമൊഴുകിയ
സരളവാക്യങ്ങളാശ്രവിച്ചഞ്ജസാ
തണൽമരവുമകമേ ചിരിച്ചുപോയ്
പരമഭട്ടാരദേവനോടൊപ്പമേ?
നിഖിലയുക്തിക്കുമപ്പുറം മിന്നിടും
നിഗമസാരമാം സത്യത്തെയെപ്പൊഴും
അനുഭവിച്ചറിയുന്നവനല്ലയോ
അതനുവൈഭവനാമീ മഹാപ്രഭു?
അതനു വൈരി മനുജനായ് മന്നിതി-
ലവതരിച്ച യുഗപ്രഭാവൻ ശിശു?

---

യുക്തി, വേദാധികാര....– 'വേദാധികാരനിരൂപണം' എന്ന ഗ്രന്ഥം എത്രയും യുക്തിയുക്തമായിട്ടാണു സ്വാമിതിരുവടികൾ എഴുതിയിട്ടുള്ളത് എന്നു പ്രസിദ്ധം. സ്വദേശാഭിമാനി രാമകൃഷ്ണപിള്ളയ്ക്ക് മനുഷ്യർക്കിടയിലെ യുക്തിഹീനങ്ങളായ അന്ധവിശ്വാസങ്ങളോടായിരുന്നു എതിർപ്പ്. അവയ്ക്കെതിരെ സ്വാമിതിരുവടികളും നീങ്ങണം എന്നഭിപ്രായം.

സരളവാക്യങ്ങൾ = വളച്ചൊടിക്കാതെ നേരേ പറയുന്ന വാക്കുകൾ.

നിഗമം = വേദം. അതനുവൈഭവൻ = വലിയ വൈഭവമുള്ളവൻ.

അതനുവൈരി = കാമദേവന്റെ ശത്രു – ശിവൻ.

ധവളലംബജടാശ്മശ്രുബന്ധുര-
നവധുതാശേഷവർണാശ്രമക്രിയൻ?

10. വാനമാകുന്ന ഗോപുരത്തിൻ മണ:-
ത്താഴികക്കുടമായി ലസിച്ചിടും
കർമസാക്ഷി ഭഗവാനുമത്തവ്വി-
ലുണ്മയിലൊന്നു മന്ദഹസിച്ചുവോ?
ഒന്നുകൂടി ഭുവനം വെളുത്തതായ്
തോന്നിയാശ്ശുഭമധ്യാഹ്നവേളയിൽ! (92)

11. ഭീയകന്നു ജനത്തിൻ ഹിതത്തിനായ്
സ്വീയസൗഖ്യങ്ങളാഹൂതി ചെയ്തിട്ടും,
മാതൃഭൂവിനു വേണ്ടിയടർക്കള-
ശൈലിയിൽതന്നെ പത്രം നടത്തിയും
നാളുകൾ പോക്കുമായുവമിത്രത്തെ
നീളെ നീളെപ്പ്ഫലിതേന്ദ്രജാലത്തിൽ
ആപ്പെടുത്തി നടത്തിനാൻ കൂടവേ-
യാപ്തകാരുണ്യപീയൂഷവാരിധി,
അർഭകൻ മുനിസത്തമൻ ചട്ടമ്പി-
യക്ഷയാദ്ഭുതസിദ്ധിമഹാധനൻ;
സ്വാമിയൊന്നു ഞൊടിച്ചാൽ മതിയല്ലോ
ഭൂമിയുമനുധാവനം ചെയ്യുമേ! (104)

12. പാദചാരികളായിട്ടിരുവരും
സാദമൊട്ടുമറിയാത്ത രീതിയിൽ
സഞ്ചരിക്കവേ പാർശ്വദ്രുമങ്ങ, ഉ-
ക്കാഴ്ചകണ്ടു ചരിതാർഥരായിതേ;
അങ്ങവർ ചെയ്യുമന്യോന്യഭാഷണം
തുംഗമോദം ശ്രവിക്കുവാനെന്നപോൽ

---

ശിശു = കുഞ്ഞൻ, അവധുതാശേഷവർണാശ്രമക്രിയൻ - വർണാശ്രമാചാരങ്ങളുപേക്ഷിച്ച അവധൂതൻ.

ആപത്കാരുണ്യപീയൂഷവാരിധി — ഇഷ്ടജനങ്ങളിൽ കാരുണ്യാമൃതം വർഷിക്കുന്നവൻ. അക്ഷയാദ്ഭുതസിദ്ധി മഹാധനൻ = ക്ഷയം സംഭവിക്കാത്ത മഹാസിദ്ധികൾ സമ്പത്തായിട്ടുള്ളവൻ. അനുധാവനം ചെയ്യുക = പിന്നാലെ ഓടുക.

സാദം = ക്ഷീണം. പാർശ്വദ്രുമങ്ങൾ = വഴിയോര മരങ്ങൾ.

ആത്തമൗനമിരുന്നിതു പത്രിക-
ളത്തരുക്കൾ തൻ ശാഖാശതങ്ങളിൽ. (112)

13. അത്തരുണത്തിലൊട്ടകലത്തിലായ്
ചത്തപോലെയുറങ്ങുന്ന പട്ടിയെ
കണ്ടു ഞൊട്ടയൊന്നിട്ടാൻ മഹാപ്രഭു:
കണ്ണു രണ്ടും തുറന്നു കൗലേയകൻ
നിദ്ര വിട്ടു ശരീരം കുടഞ്ഞുടൻ
ഭദ്രമൂർത്തിതൻ ചാരത്തണഞ്ഞു ത-
ന്നൂർധ്വവക്രമാം വാലാട്ടിയൊപ്പമേ
പിന്നിലായി നടകൊണ്ടു; ദാസനോ?
പത്രമേധാവി നോക്കിരസിക്കവേ,
പത്രമർമ്മരം തൂകവേ ശാഖികൾ,
ചിത്രമാം കാഴ്ച കാണാൻ കൊതിച്ചിടും
മിത്രനൊട്ടു തലചായ്ച്ചു നോക്കവേ!

14. ചെറ്റകലത്തു ചെല്ലവേ മറ്റൊരു
പട്ടിയുണ്ടു കിടപ്പൂ മടിയനായ്;
സ്വാമി മന്ദം ഞൊടിച്ചാനൊരു ഞൊടി
താമസിച്ചില്ല, വന്നവനൊപ്പമേ
കൂടിനാൻ സഹയാത്രികനായിട്ടു
കൂടഭാഷയറിഞ്ഞവൻ പോലവേ.
കൗതുകമിരട്ടിച്ചു സുഹൃത്തിനു
കാണുമോ മറ്റൊരേടത്തിതു വിധം!
എന്തിനേറെപ്പറയുന്നു? യോഗിയും
ചിന്തയാർന്നു സുഹൃത്തും നടക്കവേ
മുപ്പതുണ്ടായി കൂട്ടുകാരീവിധം;
സംഘമായി നടക്കുന്നിതേവരും.

---

കൗലേയകൻ - പട്ടി. ഊർധ്വവക്രം = മേലോട്ടു വളഞ്ഞത്. ദാസനോ? - എന്നു പത്രാധിപർക്കു സംശയം തോന്നി. മിത്രനൊട്ടു തല ചായ്ച്ചു നോക്കവേ - സമയം ഉച്ചതിരിയുന്നതിന്റെ സൂചന. കൂടഭാഷ - സ്വാമി തിരുവടികളുടെ കോഡ്-ഭാഷ.

ഒട്ടുമില്ല കടി കുര തങ്ങളിൽ
കുക്കുരങ്ങൾ മറന്നു സമസ്തവും!
ആത്മദർശനം നേടിയോൻമുമ്പി ലാ- *
രാത്മസംയമം തെറ്റി നടന്നിടും? (140)

15. വീഥിദേവതയ്ക്കുണ്ടായിതുൾക്കുളിർ
വീതരാഗനാം ദേവന്റെ ചെയ്തികൾ
നേരിലീക്ഷിച്ചു, മൈത്രിയാം തന്ത്രത്തിൻ *
ചാരുശക്തികളാരെ മയക്കിടാ? (144)

16. യുക്തിവാദിസുഹൃത്തിന്റെ മാനസം
യുക്തിബാഹ്യതലത്തിലേയ്ക്കൊട്ടിട
എത്തിനോക്കിയോ? സോദര! ഭാഗ്യത്താ-
ലെത്തിയെത്തേണ്ട ദിക്കിൽ നീ സാമ്പ്രതം;
സാരമേയാദിസാരമേയാന്തമേ
ഭാരതത്തിൻ മഹത്ത്വം സനാതനം!
ഇത്തിരികൂടിയൊപ്പം നടക്കുക,
സിദ്ധിവിദ്യാധിരാജന്റെ വൈഭവം
വിസ്തരിപ്പതു കണ്ടു മടങ്ങിടാ-
മസ്തമിയ്ക്കില്ലതിൻമുമ്പു ഭാസ്കരൻ;
ആയവന്നും കഴിയാത്തതല്ലി ഹാ
ആന്തരജാഡ്യദൈത്യനിബർഹണം?
അ, ക്കലതൻ പ്രദർശനം കാണുവാ-
നാർക്കുതാനുള്ളിലുണ്ടായിടാ രതി? (158)

---

കുക്കുരങ്ങൾ = പട്ടികൾ.

യുക്തിബാഹ്യതലം = യുക്തിയ്ക്കുമപ്പുറത്തുള്ള ഇടം. സാരമേയാദിസാര .... സനാതനം - അത്യന്തം ഗഹനമായ ആശയം. വ്യാസഭാരതം ഒരു പട്ടിയെ അപമാനിച്ച കഥ മുതൽ ആരംഭിച്ച് ഒരു പട്ടിയോടൊപ്പം യുധിഷ്ഠിരൻ സ്വർഗത്തിലേക്കു പോകുന്ന കഥയിലവസാനിക്കുന്നു. ഭാരതം പട്ടികളുടെ വഴി കാര്യങ്ങൾ പഠിപ്പിക്കുന്ന നാടാണ് എന്നും സാരം. സ്വാമിതിരുവടികൾ യുക്തിവാദിയെ പഠിപ്പിക്കുന്നത് പട്ടികളിലൂടെ എന്നു ധ്വനി. ആന്തരജാഡ്യദൈത്യനിബർഹണം = ഉള്ളിലെ ഇരുട്ടാകുന്ന അസുരന്റെ വധം. രതി = പ്രിയം.

17. "അപ്പനേ!" ഗുരു ചൊല്ലിനാൻ, "ദുർഘട-
മി, പ്പഴഞ്ചനോടൊപ്പം നടപ്പതു
സാരമില്ല, സഹിക്കുക തെല്ലിട
നേരെയക്കാണുമാലയമെത്തിടാം
ചെറ്റു ചോറു കഴിച്ചിടാം വേണ്ടപോൽ
കൂട്ടുകാരെയുമൂട്ടിടാം മിത്രമേ!"

18. ഇത്രപേരെയുമൊപ്പം ഭുജിപ്പിക്കാ-
നത്രയ്ക്കന്നം കരുതിയിരിക്കുമോ
വീട്ടുകാർ? എന്നുമാത്രമല്ലാ ഗൃഹ-
മത്ര പര്യാപ്തമല്ലെന്നും തോന്നുന്നൂ!
നല്ല സമ്പന്നർപോലുമേ തോറ്റുപോ-
മിപ്പരീക്ഷണത്തിങ്കലസംശയം:
വെമ്പൽ കാണിപ്പതെന്തിനു സ്വാമി ഹാ
തുമ്പിയെക്കൊണ്ടു കല്ലെടുപ്പിക്കുവാൻ?
എങ്കിലും കണ്ടറിഞ്ഞിടാമൊക്കെയും
മംഗളം വീട്ടുകാർക്കു ഭവിയ്ക്കട്ടെ-
എന്നു ചിന്തിച്ചു കൂടെ നടകൊണ്ടാ-
നുന്നതഗുണശാലി സഹചരൻ. (176)

19. ഉച്ചഭക്ഷണം നിർവഹിച്ചേവരും
വിശ്രമിക്കുമപരാഹ്ണവേളയിൽ
സ്വാമിയും യുവമിത്രവും മുപ്പതി-
ലേറെയുള്ള ശുനകവ്രജത്തൊടും
ചേർന്നു വന്നെത്തിനില്പായിതാലയ-
ചത്വരത്തിങ്കൽ മാകന്ദശാഖിതൻ
സാന്ദ്രശീതളച്ഛായയി, ലൊച്ചവെ-
ച്ചാരെയുമുണർത്തീടാതെതാനഹോ? (184)

---

ആലയചത്വരം = വീട്ടുമുറ്റം. മാകന്ദശാഖി = മാവ്.

ഒച്ചവെച്ചാരെയും...- ഉച്ചവിശ്രമം തടസ്സപ്പെടുത്താതിരിക്കുവാൻ പക്ഷികളും ശബ്ദിക്കുന്നില്ല.

20. സ്വാമി മിത്രവുമൊത്തു വരാന്തയി-
ലേയ്ക്കു കേറിക്കതകിങ്കൽ മുട്ടവേ
ആലയേശ്വരി വാതൽ തുറന്നൊട്ടു
ചേലിയലും നയനങ്ങൾ പായിയ്ക്കെ
സ്വാമി നില്ക്കുന്നു പുണ്യൈകദർശനൻ!
സോമസുന്ദരമന്ദഹാസാന്വിതൻ!
ശ്വേതവാസോവസാനൻ ജടാധരൻ!
ആതതശ്മശ്രുജാലവിഭൂഷണൻ!
ആഗമക്കാതലായ മഹേശ്വരൻ!
യോഗി ചട്ടമ്പി സംജ്ഞൻ മഹാപ്രഭു!
തൊട്ടുമുമ്പു താൻ വായിച്ചു നിർത്തിയ,
പട്ടു കൊണ്ടു പൊതിഞ്ഞ പുരാണത്തിൽ
വർണിതനായ ദേവൻ പ്രസന്നനായ്
വന്നു നില്ക്കയോ ദർശനമേകുവാൻ?
സത്വരാദരം വീണു നമസ്കൃതി
ചെയ്തെഴുന്നേറ്റു മിത്രത്തെയും മുദാ
പുഞ്ചിരിത്തെല്ലുകൊണ്ടഭിവാദനം
ചൊല്ലി നിന്നാൾ ചരിതാർഥതയൊടും. (202)

സിദ്ധവന്ദിതശർവാവതാരമേ!
സിദ്ധിവിദ്യാധിരാജനേ, കൈതൊഴാം!!

21. അർഭകനുടനോതിനാൻ, "തങ്കമേ!
അന്നമെങ്ങൾക്കു നല്കണം, കണ്ടുവോ
ഞങ്ങൾ രണ്ടുപേർ മാത്രമല്ലങ്കണ-
ത്തിങ്കൽ നില്ക്കുന്നു കൂട്ടുകാർ" എന്നായി.
ഗേഹിനിയൊന്നു ഞെട്ടീ, ശുനകർതൻ
വാഹിനി ഹന്ത! നില്ക്കുന്നു മുറ്റത്തിൽ
ഒന്നുരണ്ടുപേർക്കുള്ള വിഭവത്താ-
ലിത്രയും പേരെയൂട്ടുവതെങ്ങനെ?

---

സോമൻ = ചന്ദ്രൻ. ആതതം = വിസ്തീർണ്ണം, നീണ്ടത്. തൊട്ടുമുമ്പു... ഉച്ചയ്ക്കുള്ള പുരാണപാരായണവ്രതം സൂചിപ്പിക്കുന്നു. ശുനകർതൻ വാഹിനി – പട്ടികളുടെ പട.

ചൊല്ലിനാളവൾ സങ്കടം സ്വാമിയോ-
ടല്ലലാർന്നിട്ടിടറും സ്വരമൊടും:-
സ്വാമി, രണ്ടുപേർക്കുണ്ണാ, മതിൽപ്പരം
സാധ്യമാവാതിന്നെങ്ങനെ പാർക്കുകിൽ?" (214)

22. അന്നദാനപ്രഭുവായിട്ടു വയ്ക്കത്തു
മിന്നിടും മഹാദേവൻതാനല്ലി ഹാ
മുന്നിൽ നില്പതു സോദരി! ചട്ടമ്പി-
സംജ്ഞ പൂണുന്ന മർത്ത്യന്റെ മോടിയിൽ?
ഇമ്മഹായോഗി നിസ്വനെന്നാകിലും
ചെമ്മിലെങ്ങോ സ്വകീയം പദദ്വയം
വച്ചിടുന്നിതങ്ങൈശ്വര്യമുദ്രയാ-
ലങ്കിതമാക്കുമീശ്വരനല്ലയോ?
കാഞ്ചനത്തെയും കാചമായെണ്ണു, മീ-
ക്കാമസങ്കല്പവർജിതൻ സ്വേച്ഛയാൽ
കാചത്തെത്തനിത്തങ്കമായ് മാറ്റുവാൻ
കെല്പിയന്ന മഹാസിദ്ധനല്ലയോ?
മധ്യവാസരതന്ദ്രയാലിത്തിരി
മന്ദമായിതോ മേധാപ്രവർത്തനം? (228)

23. വീട്ടുകാരിതൻ ദൈന്യവചസ്സുകൾ
കേട്ടു താടി തടവിക്കൊണ്ടർഭകൻ
പുഞ്ചിരിയാർന്നു ചൊല്ലിനാൻ, "ചെല്ലമേ!
തഞ്ചിടേണ്ട സന്ദേഹമകതാരിൽ,

---

അന്നദാനം... പ്രവർത്തനം; - കവിവാക്യം. വയ്ക്കത്തപ്പൻ അന്നദാന പ്രഭുവെന്നു പ്രസിദ്ധം. സ്വാമിതിരുവടികൾ ആ ശിവന്റെ അവതാരം.

ചെമ്മിൽ = ഭംഗിയിൽ സ്വേച്ഛാനുസാരം = തന്നിഷ്ടപ്പടി. കാചം = കാക്കപ്പൊന്ന്. കാമസങ്കല്പവർജിതൻ = ഉള്ളിൽ ആഗ്രഹങ്ങളും സങ്കല്പങ്ങളുമില്ലാത്തവൻ. മധ്യവാസരം = ഉച്ച. തന്ദ്ര = ക്ഷീണം, ആലസ്യം. മേധ = ബുദ്ധി.

ദൈന്യവചസ്സുകൾ = ഇല്ലായ്മ സൂചിപ്പിക്കുന്ന വാക്കുകൾ.

ചോറു നല്കിയേ പറ്റൂ സമസ്തർക്കും
പൂകിയാലുമടുക്കളയ്ക്കുള്ളിൽ നീ"
എന്നുരച്ചുകൊണ്ടങ്ങു വരാന്തതൻ
തിണ്ണമേലമർന്നീടിനാനാ പ്രഭു. (236)

24. ചഞ്ചലാന്തഃ കരണത്തൊടും, കരം
നെഞ്ചിനോടൊത്തു ചേർത്തു പിടിച്ചുമേ
ഗേഹിനിയകത്തേയ്ക്കു നടകൊണ്ടു
പാകശാലയിലെത്തി നോക്കീടവേ
കണ്ടതെന്തുവാൻ? ചോറും കറികളും
കാത്തിരിക്കുകയാണു പാത്രങ്ങളിൽ!
അശ്രുവാർന്നിതവൾക്കു മഹേശനി-
ലാദ്യമുണ്ടായ സംശയമോർക്കയാൽ.
"എന്നെ വെക്കമെടുക്കൂ പുറത്തേയ്ക്കു
തിങ്ങിവിങ്ങിക്കുഴയുകയാണു ഞാൻ"
എന്നു ചൊല്ലിയോ വീട്ടമ്മയോടഹോ
ഭോജ്യവസ്തുക്കളോരോന്നുമത്തവ്വിൽ? (248)

25. മക്കളേ! ശാന്തി! കാന്തി! ജയന്തി! ഇ-
ങ്ങെത്തുവിനില നാല്പതു വയ്ക്കുവിൻ
സ്വാമി കൂട്ടരൊത്തെത്തിയിരിക്കുന്നു
കാമിതാധികദാനമഹാപ്രഭു!
ചോറെടുത്തു വിളമ്പുവിൻ തിന്നുവാ-
നേറെയുണ്ടു വിഭവങ്ങൾ നോക്കുവിൻ!"
ഹർഷരോമാഞ്ചകഞ്ചുകിതാംഗിയായ്
ഒച്ചവച്ചാൾ നിലയനാധീശ്വരി. (256)

---

ചഞ്ചലാന്തഃകരണം = ഇളകുന്ന മനസ്സ് = സംശയിക്കുന്ന മനസ്സ്. ചോറും കറികളും.... ആഹാരസാധനങ്ങൾ വീട്ടുകാരിയുടെ വരവു കാത്തിരിക്കുന്നു! അത്ഭുതകരമായ കാഴ്ച!

എന്നെ വെക്കം...- പാത്രങ്ങളിൽ തിങ്ങിവിങ്ങിക്കിടക്കുന്ന ആഹാരസാധനങ്ങൾ ഗേഹിനിയോടു പറയുന്നതായിട്ടുള്ള ഈ ഉത്പ്രേക്ഷ ഭാവനാസുന്ദരം.

കാമിതാധികദാനമഹാപ്രഭു = ആഗ്രഹിച്ചതിലധികം നല്കുന്ന മഹാപ്രഭു. ഒച്ചവച്ചാൾ - സന്തോഷത്താൽ ഉറക്കപ്പറഞ്ഞു.

26. അന്നു ഭിക്ഷയിൽ പങ്കെടുത്ത യുവാ-
വമ്പരന്നുപോയ്; തന്നെപ്പറ്റിപ്പിക്കാൻ
അർഭകസ്വാമി ചെയ്തൊരാ വേലയി-
ലദ്ഭുതത്താൽ മരവിച്ചുവോ മതി?
പട്ടിയോരോന്നു വന്നു കടിച്ചെടു-
ത്തൊട്ടു ഭക്ഷിച്ചു തീർത്തുവോ ഭദ്രമായ്
ഉള്ളറയിൽ കരുതിയിരുന്നൊ, രാ
യുക്തിവാദപ്പൊതിച്ചോറ്? അവശിഷ്ടം
ഗേഹിനിതൻ മഹാനസമക്ഷയ-
ഗേഹമായതിൻ ചിന്തയാം മാർജനി
തൂത്തു വാരിക്കളഞ്ഞുവോ? സർവവും
ശുദ്ധമായീ തരുണന്നു മാനസം! (268)

27. കേരളത്തിന്റെ നോവൽക്കളരിയി-
ലാരുടെ യശസ്സന്യാദൃശാഭമായ്
ഇന്നുമുജ്ജ്വലിച്ചീടുന്നുവോ മഹാ-
പ്രാജ്ഞനാകുമ, സ്സീ.വി. തൻ മുന്നിലായ്
സ്വാമി കാണിച്ച സിദ്ധിതൻ വാർത്തയി-
ലൊട്ടതിശയസ്പർശമുണ്ടെന്നുതാൻ
ഓർത്തിരുന്ന യുവാവിനു മാനസം
സംശയക്കാറകന്നു തെളിഞ്ഞിതു
ഘർമകാലഗഗനം കണക്കിനെ;
സ്വാനുഭൂതിയിൽ ജ്ഞാനമുറയ്ക്കുന്നു! * (278)

---

പട്ടിയോരോന്നു....... മാനസം -- വഴിക്കുവച്ച് ഓരോ പട്ടി കൂടെക്കൂടുമ്പോൾ യുവാവിന്റെ യുക്തിവാദം കുറേശ്ശയായി അകന്നു. മഹാനസം = അടുക്കള. അടുക്കളയിലെ സംഭവം കൂടിയായപ്പോൾ യുക്തിവാദസ്വഭാവം പമ്പ കടന്നു!. മാർജനി = ചൂല്.

നടന്നുപോകുന്ന ഒറ്റയടി വഴിയിലെ ഇരുപാർശ്വങ്ങളിലുമുള്ള പുല്ലുകളും ചെടികളും സ്വാമിതിരുവടികളുടെ പാദങ്ങളിൽ തല ചായ്ക്കുന്ന സംഭവം സി.വി. രാമൻപിള്ള നേരിട്ടു കണ്ട് അദ്ഭുതപ്പെട്ടതായി കേൾവിപ്പെട്ടിരിക്കുന്നു. ഈ സംഭവമാണു സൂചിതം.

28. പംക്തിഭോജനത്തിങ്കലതിലന്നു
പങ്കുകൊണ്ടു സഹസ്രകരനിനൻ
തൃപ്തനായിട്ടു പൂകിനാൻ പശ്ചിമ-
ദിക്കിലേയ്ക്കഥ വിപ്രവിഗീതനായ്;
പണ്ടു പാഞ്ചാലിതന്നുടെയക്ഷയ-
പാത്രസംസ്ഥമാം ശാകപത്രാംശത്താൽ
തൃപ്തനായ പരംപുമാൻ ലോകത്തെ-
ത്തൃപ്തനാക്കിയ ഗംഭീരസംഭവം
കർമസാക്ഷിയന്നോർത്തിരിക്കാം; പര-
മേശ്വരൻ തന്റെ ലീലകളങ്ങനെ. (288)

സിദ്ധവന്ദിതശർവാവതാരമേ!
സിദ്ധിവിദ്യാധിരാജനേ, കൈതൊഴാം!!

---

ഇനൻ = സൂര്യൻ. സൂര്യൻ ആയിരം കൈകളും കൊണ്ടു അന്നത്തെ സദ്യയിൽ പങ്കുകൊണ്ടു എന്ന ഭാവന അതീവഹൃദ്യം.

വിപ്രവിഗീതൻ = സന്ധ്യാവന്ദനം ചെയ്യുന്ന ബ്രാഹ്മണരാൽ ഗാനം ചെയ്യപ്പെട്ടവൻ. പക്ഷികളാൽ കീർത്തിക്കപ്പെടുന്നവനെന്നും അർത്ഥം.

ശാകപത്രം = ചീരയില. കർമസാക്ഷി = സൂര്യൻ, എല്ലാ ജന്തുക്കളുടെയും എല്ലാ കർമങ്ങൾക്കും സാക്ഷി.

**കാണ്ഡം മൂന്ന് സമാപ്തം.**

## കാണ്ഡം – നാല്

# ഷഷ്ടിപൂർത്തി മഹാമഹം

'ശ്രീ വിദ്യാധിരാജ തീർഥപാദ പരമഭട്ടാരാശ്രമം' എന്ന പേരിൽ ശ്രീ ചട്ടമ്പിസ്വാമി തിരുവടികൾക്കായി ഒരാശ്രമം തുറക്കലും, തന്തിരുവടികളെഴുതിയ ഗവേഷണാത്മകമായ 'പ്രാചീന മലയാളം', അനേകം കവികളെഴുതിയ പ്രശംസാ പദ്യങ്ങളടങ്ങിയ 'ഷഷ്ടിപൂർത്തി പ്രശസ്തി' എന്നീ ഗ്രന്ഥങ്ങളുടെ പ്രകാശനവുമായിരുന്നു ഷഷ്ടിപൂർത്തി മഹാമഹത്തിലെ മുഖ്യപരിപാടികൾ. അതിന്നായി മുൻകയ്യെടുത്തു പ്രവർത്തിച്ചത് ത്രിതീയ സന്യാസിശിഷ്യനായ ശ്രീ തീർഥപാദ പരമഹംസസ്വാമികളായിരുന്നു. ആ സത്പ്രയത്നത്തെ ദ്വിതീയ ശിഷ്യൻ ശ്രീ നീലകണ്ഠതീർഥപാദസ്വാമികൾ അനുഗ്രഹബുദ്ധ്യാ കടാക്ഷിച്ചുകൊണ്ടുമിരുന്നു. തോട്ടാവള്ളിൽ നാരായണനാശാൻ, പന്നിശ്ശേരി നാണുപിള്ള, ശ്രീ ദയാനന്ദസ്വാമികൾ, ചെമ്പിൽ എൻ.പി. പണിക്കർ, അയിരൂർ ശ്രീ. നീലകണ്ഠപ്പിള്ളവൈദ്യൻ, പാതിരിവേലിൽ രാമൻപിള്ള, മരോട്ടിക്കുളത്തു കേശവപിള്ള, പാണ്ഡ്യൻ കുളത്തില്ലത്ത് ദാമോദരൻ നമ്പി, എഴുമറ്റൂർ വടക്കേക്കോയിക്കൽ ഗോദവർമ, രാമവർമ എന്നിങ്ങനെ ഒട്ടനേകം മാന്യരെ ഇത്തരുണത്തിൽ സ്മരിക്കേണ്ടതുണ്ട്. ഒരു കാവ്യത്തിൽ അനേകം പേരുകളുൾപ്പെടുത്തുന്നതിന് പ്രയാസമുള്ളതിനാൽ ചുരുക്കം ചിലരെ മാത്രമേ കവിതാശരീരത്തിലുൾക്കൊള്ളിച്ചിട്ടുള്ളു. വിശദവിവരങ്ങൾക്ക് 'ശ്രീ നീലകണ്ഠതീർഥപാദസ്വാമി ചരിത്രസമുച്ചയം' 'ശ്രീ തീർഥപാദപരമഹംസ സ്വാമികൾ' എന്നീ ഗ്രന്ഥങ്ങൾ നിർദ്ദേശിക്കപ്പെടാവുന്നതാണ്.

ഉത്സവം തിരുതകൃതിയായി എന്നുപറഞ്ഞാൽ കാര്യവിവരമുള്ളവർക്ക് മനസ്സിലാക്കാവുന്നതിനാൽ ആ ഭാഗം നന്നെ ചുരുക്കിയും, അതിനുമുമ്പുള്ള സജ്ജീകരണങ്ങൾക്ക് താരതമ്യേന കൂടുതൽ ക്ലേശപ്രാധാന്യമുള്ളതുകൊണ്ട്, ആ ഭാഗം വിസ്തരിച്ചുമാണ് ഈ കാണ്ഡം എഴുതപ്പെട്ടിരിക്കുന്നത്.

സിദ്ധവന്ദിതശർവാവതാരമേ!
സിദ്ധിവിദ്യാധിരാജനേ, കൈതൊഴാം!!

1. കാലപൂരുഷസംക്രമസ്യന്ദനം
കാൽനിമേഷവും നില്ക്കുകില്ലെങ്ങുമേ;
ആയതിന്റെ പ്രയാണത്തിലായുസ്സിൻ
ഛായ നീണ്ടിട്ടറുപതിലെത്തുവാൻ
താമസമില്ലധികം ഗുരുവിനെ-
ന്നോർമയിലെത്തി നിന്നുതെളിഞ്ഞിതു
തീർഥപാദപരമഹംസ,ന്നുഷ-
സ്സിങ്കൽ വാരെഴും പൊന്നൊളിപോലവേ. (8)

2. കേരളത്തിൻ നവോത്ഥാനനായകൻ,
ഭാരതത്തിന്റെ നൂതനശങ്കരൻ
വിശ്വരംഗത്തിൻ നവ്യതഥാഗതൻ
വിശ്വമാനവശ്രീലയശോധനൻ
വാർധകത്തിലേയ്ക്കത്തിയോ? സീമിതൻ
മർത്ത്യനിങ്ങു ഹാ കാലദേശങ്ങളാൽ! *
എങ്കിലും, പുഷ്പകാലം പരിണമി-
ച്ചെത്തിടുന്നൂ നിദാഘത്തിലേവർക്കും
സത്ഫലങ്ങളണയ്ക്കുവാൻ, ഹാർദമാം
സ്വാഗതമതിന്നോതുകില്ലാരുവാൻ? (18)

---

സംക്രമസ്യന്ദനം - സഞ്ചാരപഥം, പ്രയാണം - യാത്ര. ആയുസ്സിൻ ഛായ - മനുഷ്യനെ നിരന്തരമനുഗമിച്ചു കൊണ്ടിരിക്കുന്ന നിഴലായി ആയുസ്സിനെ കവി കല്പിച്ചിരിക്കുന്നു. അറുപത് - ഷഷ്ട്യബ്ദ പൂർത്തി. 1089 ചിങ്ങം 8 (1913 ആഗസ്റ്റ് 25).

തഥാഗതൻ - ബുദ്ധൻ. വിശ്വമാനവ ശ്രീലയശോധനൻ - വിശ്വമാനവൻ എന്ന ശ്രീമത്തായ യശസ്സോടു കൂടിയവൻ. സ്വാമിതിരുവടികൾ കലർപ്പില്ലാത്ത ഒരു വിശ്വമാനവനായിരുന്നല്ലോ. വാർധകം = വാർധക്യം. പുഷ്പകാലം - വസന്തം. നിദാഘം = ഗ്രീഷ്മം. വിവേകശാലികൾ വാർധക്യത്തെ വെറുക്കുന്നില്ല, സമാദരിക്കുന്നു.

3. അഷ്ടമൂർത്ത്യവതാരമാമാര്യന്റെ
ഷഷ്ടിവത്സരപൂർത്തിമഹാമഹം
പുഷ്ടിയോടുതാനാചരിച്ചീടണം
തുഷ്ടി സജ്ജനചിത്തത്തിൽ വായ്ക്കണം;
നൈഷ്ഠികബ്രഹ്മചാരി ഗുരുവിനു
ശിഷ്യരത്രേ തനയാദിബാന്ധവർ. *
കത്തിലൂടെ പരസ്പരമാശയം
കോർത്തിണക്കിനാർ തീർഥനും നീലനും. (26)

4. "അസ്മദാചാര്യവര്യനു മന്നിതി-
ലഗ്ര്യമാശ്രമമൊന്നു നാം തീർക്കണം
ശുദ്ധവേദാന്തമാകുന്ന ഗംഗയും
സ്നിഗ്ദ്ധസിദ്ധാന്തമാകും യമുനയും
ചേർന്നിണങ്ങും പ്രയാഗമായ്ത്തീർന്നതു
മന്നിനേകട്ടെ നൂത്നമാം ദർശനം" (32)

---

അഷ്ടമൂർത്തി - ശിവൻ. ആര്യൻ - ഗുരു. നൈഷ്ഠിക...- നിഷ്ഠയോടെ ബ്രഹ്മചര്യം പുലർത്തുന്ന ഗുരുവിന്റെ ഷഷ്ട്യബ്ദപൂർത്തി കൊണ്ടാടേണ്ടത് ശിഷ്യരാണ്. അവർ ഗുരുവിന്റെ പുത്രാദിബന്ധുക്കളാണ്. തീർഥൻ - ശ്രീ തീർഥപാദപരമഹംസസ്വാമികൾ. നീലൻ - ശ്രീ നീലകണ്ഠതീർഥപാദസ്വാമികൾ. കത്തിലൂടെ...- രണ്ടു പേരും കത്തുകളെഴുതി പരസ്പരം ആശയം കൈമാറി. നേരിട്ടു കാണുവാൻ ഇരുവർക്കും ആ സമയത്തു തരപ്പെട്ടിട്ടില്ല.

അഗ്ര്യം - ശ്രേഷ്ഠം. ശുദ്ധ...ദർശനം - വേദാന്തസമ്പ്രദായം ഔത്തരാഹവും സിദ്ധാന്തസമ്പ്രദായം ദാക്ഷിണാത്യവുമാണ്. ഒന്നു വൈഷ്ണവം, മറ്റൊന്നു ശൈവം. ഈ രണ്ടു സമ്പ്രദായവും സമന്വയിപ്പിച്ച ഒന്നാണ് മഹാപ്രഭുവായ പരമഭട്ടാരന്റെ തീർഥപാദസമ്പ്രദായം. മുക്തിമാർഗത്തിന്റെ രണ്ടു ധാരകളെ ഒന്നിപ്പിച്ച് ഒരു വീഥിയാക്കി എന്നത് സ്വാമിതിരുവടികളുടെ ഏറ്റവും മഹത്തായ ആധ്യാത്മികസംഭാവനയാണ്. (ഖണ്ഡിക നാല് തീർഥപാദപരമഹംസസ്വാമികളുടെ ആശയസംഗ്രഹം.)

5. 'സർവതന്ത്രസ്വതന്ത്രനായെങ്ങുമേ
സഞ്ചരിക്കുന്ന ദേവൻ വഴങ്ങുമോ
ആശ്രമത്തിലൊരിടത്തു നാളുകൾ
പാശബദ്ധനെപ്പോലെ കഴിക്കുവാൻ?
കെട്ടിയിട്ടൊരുരലും വലിച്ചു തൻ
വീടു വിട്ടു ഗമിപ്പവനീശ്വരൻ! (38)

കാമമറ്റ തുറവിയാമർഭക-
സ്വാമി മുറ്റും വെടിഞ്ഞില്ലയോ പുരാ
കോടനാട്ടിൽ പതിച്ചു ലഭിച്ചതാം
കാനനഭൂമി കാഷ്ഠം കണക്കിനെ?
അപ്രതിബന്ധസഞ്ചാരമേ തപ-
സ്സാക്കി മാറ്റിയോനല്ലീ ഗുരുവരൻ,
അങ്ങു ചെന്നിട്ടനുഗ്രഹിച്ചീടുവാൻ
വെമ്പിടും മഹാകാരുണ്യവിഗ്രഹൻ?
ഉണ്ടനേകം ഗദങ്ങളവയ്ക്കുണ്ടു
ലക്ഷണങ്ങൾ ചികിത്സാവിധികളും
ഭേഷജങ്ങളും- എന്നാൽ ഭിഷഗ്വരൻ
സ്പൃഷ്ടനല്ലൊന്നിനാലു, മതുപോലെ
തന്നിലുണ്ടു നിരവധിതത്ത്വങ്ങ-
ളെന്നിരിക്കിലുമൊന്നിലും ചേരാതെ
സത്തയെങ്ങും വിളങ്ങുന്നു, താനതേ
സത്തയെന്നതറിഞ്ഞു രമിപ്പവൻ
സൂര്യനും സൂര്യനല്ലയോ? ദീപത്തിൻ
കാര്യമുണ്ടോ വഴി തെളിയിക്കുവാൻ? (56)

---

സർവതന്ത്ര... ഇംഗിതം - ഈ ഖണ്ഡിക ശ്രീ നീലകണ്ഠ തീർഥപാദസ്വാമികളുടെ ആശയങ്ങൾ സംഗ്രഹിച്ചിട്ടുള്ളതാണ്. ഗുരുവിന്റെ വൈരാഗ്യനിഷ്ഠയുടെ ഉള്ളറ കൂടുതൽ സൂക്ഷ്മമായി ഈ ശിഷ്യൻ നിരീക്ഷിച്ചിട്ടുണ്ടെന്നു മനസ്സിലാക്കാം. പാശബദ്ധൻ - കയറുകൊണ്ടുകെട്ടിയിടപ്പെട്ടവൻ. കെട്ടിയിട്ടോരുരലും...- കൃഷ്ണാവതാര ബാല്യകാലസംഭവമോർക്കുക.

തുറവി - അവധൂതൻ. ഗദങ്ങൾ - രോഗങ്ങൾ. ഭേഷജങ്ങൾ - മരുന്നുകൾ. സ്പൃഷ്ടൻ - സ്പർശിക്കപ്പെട്ടവൻ. സത്ത - ബ്രഹ്മമെന്ന പരമസത്യം. സ്വാമി തിരുവടികളുടെ ബ്രഹ്മസ്ഥിതി ശിഷ്യൻ വ്യക്തമാക്കിയിരിക്കുന്നു

തീർണമാർഗനു പാഥേയമെന്തിനോ?
തീർഥപാദനു കാൽ കഴുകേണമോ? *
കൃത്യമെന്തുപദേശിച്ചിടും കൃത-
കൃത്യനായ പരമഹംസാഗ്ര്യനെ!
സാവധാനമായ് വേണം ഗുരുവിന്റെ
സന്നിധിയിലുണർത്തുവാനിംഗിതം."
തീർഥനേറ്റിതു കൃത്യം സ്വമേധയാ
കീർത്തനീയഗുണങ്ങൾക്കു ശേവധി. (64)

6. തൻ ഗുരുചിത്തസംസ്കൃതിയോർക്കയാൽ
ശിഷ്യനുണ്ടായി തെല്ലൊരാശങ്കിതം
ബ്രഹ്മവല്ലിയിൽ പൂത്ത കുസുമത്തെ-
ക്കർമഹസ്തത്തിനാമോ ഇറുക്കുവാൻ?
കാര്യമെങ്ങനെ സാധിതമാക്കണം?
ആര്യമാനസമെങ്ങനെ മാറ്റണം? (70)

7. തീവ്രവൈരാഗ്യമാകുന്ന കുഞ്ചിക
തീർത്തിടേണം തുറന്നു കടക്കുവാൻ
മുക്തിതൻ മണിസൗധകവാടമെ-
ന്നോതുമാറുള്ള ഭട്ടാരകൻ വിഭു (74)

തന്റെ വത്സനാം പീയൂഷകുംഭ, മി-
ന്നെങ്ങനെ വിഷകുംഭമായ്ത്തീർന്നിതു
എന്നു കേഴുകയില്ലയോ ആശ്രമ-
യത്നവാർത്താശ്രവണത്തിലഞ്ജസാ-? (78)

---

തീർണമാർഗൻ - വഴിമുഴുവൻ കടന്നുപോയവൻ, ജീവന്മുക്തൻ. തീർഥപാദനു കാൽ കഴുകേണമോ? പാദമേ തീർഥം എന്ന മഹാത്മാവിന്റെ പാദത്തെ കഴുകി ശുദ്ധമാക്കേണ്ടതുണ്ടോ? സർവസംഗപരിത്യാഗിയായ സ്വാമി തിരുവടികൾ ആശ്രമം എന്ന ആശയത്തെ അംഗീകരിക്കുമോ എന്നു ശിഷ്യൻ സംശയിക്കുന്നു.

ശേവധി - നിധി. സംസ്കൃതി - സംസ്കാരം. ആശങ്കിതം - ഉത്കണ്ഠ. ബ്രഹ്മ... കുസുമം - ബ്രഹ്മനിഷ്ഠത്വം. കർമഹസ്തം - കർമത്തിന്റെ കൈ. കുഞ്ചിക - താക്കോൽ.

തന്റെ വത്സൻ - തീർഥൻ.

8. നാളുകളോളമുള്ളിൽക്കിടന്നു താൻ
നീളുമീശ്ശങ്ക തീർഥൻ പൊടുന്നനെ
ആധമർണ്യാവബോധശസ്ത്രത്തിനാ-
ലാശു ഖണ്ഡിച്ചു ദൂരെയകറ്റിനാൻ;
ഭൂരിവാത്സല്യദുഗ്ധം ചുരത്തിടും
സൗരഭേയിതാനാര്യന്റെ മാനസം,
ശിഷ്യനേർപ്പെടും തെറ്റു പൊറുക്കുവാൻ
ശേഷിയുണ്ടതിനെന്നു നിനയ്ക്കയാൽ. (86)

9. അന്നു മാവേലിതീരത്തിലുള്ളൊരു
മംഗളാശയൻ തന്റെ നിലയത്തിൽ
വിശ്രമിക്കുകയായിരുന്നൂ പരി-
ചര്യയാൽ പരിതൃപ്തൻ മഹാപ്രഭു.
ചാത്തനെയനുവർത്തിച്ചതില്ലയോ
ഭക്തിപാശഗൃഹീതൻ നരഹരി?

10. നല്ല തക്കമിതെന്നു നിരൂപിച്ചു
തീർഥനങ്ങു വന്നെത്തി ഗുരുവിനെ
ഭണ്ഡപാതം നമസ്കരിച്ചാൻ പരി-
പ്രേമസംക്ലിന്നചാരുവിലോചനൻ.
അപ്രതീക്ഷിതശിഷ്യസമാഗമ-
മുൾപ്രമോദം വളർത്തീ ഗുരുവിനും.

---

ആധമർണ്യം - കടപ്പാട്.

അവബോധം = അറിവ്. ശിഷ്യൻ ഗുരുവിനോടുള്ള കടപ്പാട് നിർവ ഹിക്കുവാൻ ബാധ്യസ്ഥനാണ് എന്ന ബോധത്തെ ശസ്ത്രമായി കല്പിച്ചിരിക്കുന്നു. സൗരഭേയി - പശു.

മാവേലിതീരം - മാവേലിക്കര. മംഗളാശയൻ - തികഞ്ഞ ഭക്തൻ. ചാത്തനെ... നരഹരി - ചാത്തനെന്ന വേടന്റെ ഭക്തിയാൽ വശീകൃ തനായ നരസിംഹം അവന്റെ ആജ്ഞാനുവർത്തിയായി പ്രവർത്തിച്ച സനന്ദനജീവിത സംഭവ കഥ ഓർക്കുക. മഹാകവി ഉള്ളൂരിന്റെ 'ഭക്തി ദീപിക' നിരൂപിക്കുക.

ഭണ്ഡപാതം - വാടി വീഴുന്നതുപോലെ. പരിപ്രേമ...ലോചനൻ - തികഞ്ഞ ഭക്തിയാൽ കണ്ണു നനഞ്ഞവൻ.

പുഷ്പനേത്രങ്ങളാലേ നിരീക്ഷിക്കു-
മ, പ്പരിസരവല്ലീതരുക്കൾക്കും.
ആതിഥേയൻ കൊടുത്തോരിരിപ്പിട-
മാശ്രയിയ്ക്കാതെ ശിഷ്യൻ പ്രഭുവിന്റെ
പാദമൂലത്തിലുത്പുളകാഞ്ചിത-
ദേഹനായിട്ടിരിന്നാൻ ധൃതാദരം.
മുന്തിരിപ്പഴം മൂന്നുനാലെണ്ണ മ-
ങ്ങന്തിത്തിലെപ്പാത്രത്തിൽ നിന്നുടൻ
പുഞ്ചിരിയൊടും തീർഥനു നല്കിനാൻ
കുഞ്ഞിനച്ഛൻ കൊടുക്കുന്ന മാതിരി. (108)

11. തന്റെ ശിഷ്യഗണത്തിലിളയവൻ,
തന്റെ നിസ്തുഷസ്നേഹനികേതനം
ഊനഷോഡശവത്സരാവസ്ഥയിൽ -
ത്തന്നെയെല്ലാം മനസാ ത്യജിച്ചവൻ!
തന്നെയാശ്രയിച്ചദ്വൈതമാർഗ്ഗത്തിൽ
വന്നവൻ — ക്ഷിപ്രമോർത്തു ഗുരുവരൻ.
"വത്സനിൻ തപസ്സാർജിതവർധിത-
മസ്തവിഘ്നം തുടരുന്നതില്ലയോ?
എന്തു ദൗത്യമായ് വന്നു നീ ചൊല്ലുക,
ശാന്തിമാനസരാജമരാളമേ!" (118)

12. തന്റെ ജീവിതസാരസർവസ്വമാ-
മ, ഗ്ഗുരുവിന്റെ കാരുണ്യമാം സുധ
ചാരുവാക്യത്തിലൂടെ നുകർന്നുകൊ-
ണ്ടാദരപൂർവമോതീ യഥാതഥം
വന്ന കാരിയം തീർഥൻ ചതുരമായ്;
വശ്യവാക്കുകൾക്കുണ്ടോ പരാജയം? *

---

ഊനഷോഡശവത്സരാവസ്ഥയിൽ - പതിനാറുവയസ്സിനു മുമ്പേ തന്നെ.

ആർജിതവർധിതം - സമ്പാദിച്ചു വളർത്തിയത്. ശാന്തിമാനസ...- ആത്മശാന്തിയാകുന്ന മാനസസരസ്സിലെ അരയന്നം.

യഥാതഥം - ഉള്ളതുപോലെ. കാരിയം - കാര്യം.

"അന്തിമമായ ജന്മത്തിലിന്നിയു-
മുണ്ടു തീരുവാൻ പ്രാരബ്ധമെങ്കിലോ
വാഞ്ഛപോലെ നടക്കട്ടെ, വത്സ നീ
സത്യസങ്കല്പനായ യതിയല്ലി?"

13. ശിഷ്യസങ്കല്പവല്ലരി, പൂക്കുവാൻ
ക്ലേശദോഹദം ചേർക്കണമെങ്കിലോ
ആയതിന്നുമൊരുമ്പെടും ദേശിക-
നീ, യുലകിലെ ശ്രീഹരിചന്ദനം! *

14. മൂലസങ്കേതനിർമ്മാണകർമത്തെ-
ശ്രീലനാര്യനനുഗ്രഹിച്ചീടവേ,
കൺകളിൽ നിന്നൊഴുകീ മുദശ്രുവിൻ
ശീതളധാര തീർത്ഥന്നു തെല്ലിട. (136)

15. "വഞ്ചിഭൂവിലൊരിടത്തു പുണ്യമാ-
മാശ്രമമിനിത്തീർത്തതു രമ്യമായ്
ഷഷ്ടിവത്സരപൂർത്തിദിവസത്തി-
ലാര്യനായിസ്സമർപ്പിയ്ക്കണം - അഹോ
ധന്യമെങ്ങൾ തൻ ജീവിതം ദേശികാ-
നുഗ്രഹപരിപൂർണസംഭാവിതം!"
ഇത്ഥമോർത്തിട്ടെഴുന്നേറ്റു മൂന്നുരു-
വംഘ്രിപദ്മനമസ്കൃതി ചെയ്തുടൻ
വീട്ടുകാരനും മംഗളം നേർന്നുകൊ-
ണ്ടൊട്ടു വാക്കുകളുച്ചരിച്ചാർദ്രമായ്
തീർത്ഥപാദപരമഹംസൻ മുദാ
കൃത്യനിർവ്വഹണാർത്ഥി പുറപ്പെട്ടാൻ.

16. തൻ കരത്തിൽനിന്നാതിഥ്യമല്പവും
സ്വീകരിക്കാതെ തീർത്ഥൻ ഗമിച്ചതിൽ

---

ശിഷ്യസങ്കല്പ... ചന്ദനം - ശിഷ്യന്റെ സങ്കല്പം ഫലിപ്പിക്കുന്നതിൽ താത്പര്യമുള്ള ഗുരുക്കന്മാർ ഭൂമിയിലെ ദിവ്യവൃക്ഷമാണ്. ദോഹദം - വളം. മൂലസങ്കേതം - ആശ്രമം.

അംഘ്രിപദ്മം = പാദപദ്മം.

വൈമനസ്യം ഗൃഹസ്ഥനു തോന്നിയോ?
സ്വാമി മന്ദം ചിരിച്ചുകൊണ്ടോതിനാൻ:-
"അപ്പനേ, നിന്റെ കൃത്യം യഥാവിധി
ചെയ്തു തീർത്തു ഞാൻ ദ്രാക്ഷാഫലങ്ങളാൽ,
എത്ര കാതം നടക്കണമെങ്കിലും
മാത്രപോലും ശ്രമമില്ലിവന്നിനി,
നിന്റെ കയ്യിനുമെന്നുടെ കയ്യിനും
തങ്ങളിലെന്തു ഭേദം നിരൂപിക്കിൽ?
മാത്രമല്ലിവൻ ഭക്ഷിച്ച മുന്തിരി
ചേർത്തിടും നിനക്കായിരം നന്മകൾ.
താൻ ഭുജിച്ചതാമല്പപൃഥുകത്തി-
നേകിയില്ലയോ കൃഷ്ണൻ തിരുവടി
ഭക്തനായ സുദാമാവിനു പുരാ
ഭുക്തിയാലുമഴിയാത്തതാം ധനം?" (164)

17. രാമദൂതനാം മാരുതിപോലവേ
സ്വാമിശിഷ്യനാം തീർഥമഹാശയൻ
സ്വാമികാര്യൈകമാനസനെത്തിനാൻ
സ്വാഭിലാഷാനുരൂപം പലേടത്തും.
എന്തിനേറെപ്പറയുന്നു? പുണ്യത്തിൻ
ശാന്തഗംഭീരകേദാരമായിടും
ഗ്രാമമാ, മെഴുമറ്റൂരിൽ വന്നപ്പോൾ
കാര്യസാധ്യതാദീപം തെളിഞ്ഞുതേ.
അങ്ങെഴും മാന്യരാജർഷിസത്തമൻ
ഗോദവർമാഭിധാനൻ മഹാമതി
ദാനമായിട്ടുനല്കിനാനാശ്രമ-
മന്ദിരം നീലരമ്യപരിസരം!
അപ്പുരാതനഭൂപനിലയന-
ത്തിങ്കലെപ്പുരാവൃത്താന്തമത്രയും
കണ്ടറിവുള്ള ചത്വരശാഖികൾ,
തങ്ങൾ തന്നഭിനന്ദനം ചില്ലകൾ

---

പൃഥുകം = അവൽ. സുദാമാവ് - കുചേലൻ. മന്ദിരം നീലരമ്യപരിസരം - പച്ചച്ചവൃക്ഷങ്ങളും സസ്യങ്ങളും നിറഞ്ഞ ചുറ്റുപാടുള്ളത്. ചത്വരശാഖികൾ - മുറ്റത്തെ മരങ്ങൾ.

മന്ദമാട്ടിയറിയിച്ചു സാമ്പ്രതം,
ശിഷ്ടർ തങ്ങടെ ചെയ്തികളങ്ങനെ!
കോകിലാദിപതത്രികൾ കൂജകോ-
ളാലുമ, ദ്ദാനകർമ്മം പ്രശംസിച്ചാർ!
തങ്ങളെത്തനതാത്മാവിനൊപ്പമാ-
യെണ്ണിടും തമ്പുരാന്റെ വരവിനു
പാത തീർക്കുകയാണല്ലോ രാജർഷി
തീർഥനാകുമൃഷിയുമായ് ചേർന്നിതാ! (188)

തുച്ഛമായ വരാടികയ്ക്കായിട്ടു
തക്രവിക്രയം ചെയ്യുന്ന ഗോപിയാൾ
മാർഗമധ്യത്തിൽ നേടിയതില്ലയോ
ശക്രനീലമണിയെന്നപോലവേ
തീർഥനാർജിച്ച നേട്ടത്തിലുണ്ടായി
നീലകണ്ഠയതീന്ദ്രനു സമ്മദം. (194)

ചെന്നുകണ്ടു വദാന്യരാം മാന്യരിൽ-
നിന്നുകിട്ടിയ സംഭാവനകളാൽ
ആശ്രമം സജ്ജമാക്കീടിനാൻ; ശുഭ-
യന്തശാലിയാം ശിഷ്യൻ ജയിക്കുന്നു!
ഗോദവർമതൻ രാജസദനത്തിൽ
തത്കൃതാദരസത്കൃതിതൃപ്തനായ്,
കൊല്ലവർഷമൊരായിരത്തെണ്‍പത്തി-
യൊമ്പതു ചിങ്ങമെട്ടാം ദിനത്തിനെ
തീർഥപാദപരമഹംസൻ മുദാ
കാത്തിരിപ്പായിതാചാര്യപാദർതൻ
ഷഷ്ടിപൂർത്തിമഹാമഹാഘോഷവു-
മാശ്രമത്തിൻ തുറക്കലുമന്നല്ലോ. (206)

---

തമ്പുരാൻ - സ്വാമി തിരുവടികൾ. വരാടിക - ചെറിയ തുക. തക്രം - തൈര്. വിക്രയം = വില്ക്കൽ. ശക്രനീലമണി - ഇന്ദ്രനീല ക്കല്ല്- കൃഷ്ണൻ. വദാന്യർ - ദാനികൾ.

കർക്കടത്തിന്നൊടുവിലും വാനി, ല-
ന്നുൾക്കനമാർന്ന മേഘപടലികൾ
വാരി വർഷിച്ചുകൊണ്ടേ തുടർന്നിതു
സ്വൈരലീലാകലവിക; ളാകയാൽ
സിദ്ധയോഗിതൻ സന്ധ്യാനവേളയി-
ലിദ്ധമായിടുമാനന്ദധാരപോൽ
വാഹിനികൾ നിറഞ്ഞു കവിഞ്ഞിതു;
സിംഹമാസം പിറന്നതറിയാതെ.
വള്ളമേറിത്തിരിച്ചിരിക്കുന്നു തൻ
ശിഷ്യരൊത്തു പരമഗുരുവരൻ;
മാർഗവിഘ്നം വരുത്തരുതാരുമേ:-
നിങ്ങൾതൻ, ചിത്തമിങ്ങറിയുന്നു ഞാൻ-
ബ്രഹ്മമാകും സമുദ്രത്തിലെത്തുവാൻ
സത്വരം യാത്ര ചെയ്യും യതീന്ദ്രനെ
അസ്വതന്ത്രതാശ്രൃംഖലകൊണ്ടു ഹാ
നിങ്ങൾ ബന്ധിപ്പതിന്നു തുനിയുന്നോ?
നിങ്ങൾ ബന്ധിക്കിൽ ഞങ്ങൾക്കു ദേവന്റെ
ദിവ്യദർശനമെങ്ങനെ കിട്ടിടും?
വിശ്വമല്ലീ പരമഭട്ടാരന്റെ -
യാശ്രമം; തപസ്സുറ്റ സഞ്ചാരവും!
നിങ്ങൾ തന്റെ വൃഥാശ്രമമെന്തിനോ?
ഞങ്ങൾ നന്നായറിവൂ തുറവിയെ. (228)

18. ശിഷ്യവാത്സല്യസമ്പന്നനാം പ്രഭു-
തന്റെ യാനം പതുക്കെജ്ജലോപരി
നീങ്ങി; യാര്യനയിരൂർക്കടവിങ്ക-
ലെത്തി ശിഷ്ടജനാദൃതദർശനൻ.
പുഷ്ടഭക്തി പ്രണാമ പുരസ്സരം
തോട്ടാവള്ളിൽ ഗൃഹാധിപൻ ദേവനെ,

---

സിംഹമാസം = ചിങ്ങമാസം.

ബ്രഹ്മമാകും.... - ഇത് നദികളുടെയും കായലുകളുടെയും മനസ്സിലിരിപ്പ്.

തോട്ടാവള്ളിൽ ഗൃഹാധിപൻ - നാരായണാശാൻ.

പാർശ്വഭാഗസ്ഥലോകർ. "ജയ ജയ
തീർഥപാദ! പരമഭട്ടാരക!"
എന്നു ഘോഷം മുഴക്കീടവേ, നിജ-
മന്ദിരത്തിങ്കലേയ്ക്കു നയിച്ചിതു.
രാത്രിയങ്ങു കഴിച്ചു പുലരിയിൽ
യാത്ര വീണ്ടും തുടർന്നു മഹാപ്രഭു
ശിഷ്യസംഘാനുയാതൻ - നടക്കണ-
മെട്ടു നാഴിക ഗുല്മവനം വഴി. (242)

19. ശുഭ്രവാസോവസാനൻ മഹായതി-
യർഭകസ്വാമി പദ്മജവൈഭവൻ
മുന്നിലും, നല്ല കാഷായവേഷരാം
സന്ന്യസിച്ചോരുമാപ്തരാം പൗരരും
പിന്നിലുമായ് നടന്നു തുടങ്ങിനാർ
വിണ്ണിൽ ദേവകൾ നോക്കി നീന്നിടവേ.
സ്വാമി തന്നാദ്യപാദസംസ്പർശത്താൽ
ഗുല്മകാനനം കോൾമയിരാർന്നുപോയ്! (250)

20. ദേവമാനുഷനല്ലോ വരുന്നതു
ഭാവശുദ്ധി വെളിപ്പെടുംവണ്ണമേ
സേവചെയ്യുവതെവ്വിധമിത്തവ്വിൽ?
-ആ വനദേവി ചിന്തിച്ചു സത്വരം
സ്വപ്രജകൾക്കു നല്കിനാളാജ്ഞകൾ:
ക്ഷിപ്രബുദ്ധികളല്ലോ മഹിളകൾ- *
വാരെഴുന്ന ശുകാദിദ്വിജകുലം
ചാരുമന്ദ്രസ്വരങ്ങളാൽ വാഴ്ത്തിനാർ,
"പാരിതിൽ വന്ന ശർവ! മഹേശ്വര!
ഭൂരികാരുണ്യദുഗ്ധപയോനിധേ!
സ്നേഹസന്ദേശഗായകരത്നമേ!

---

പാർശ്വഭാഗസ്ഥലോകർ - ഇരുവരിയിലും നിൽക്കുന്ന ജനങ്ങൾ. ഗുല്മവനം - കുറ്റിക്കാട്. ശുഭ്രവാസോവസാനൻ - വെളുത്ത വസ്ത്രം ധരിച്ചവൻ.

ദേവമാനുഷൻ - സമസ്ത ജീവികളിലും കാരുണ്യമുള്ള മനുഷ്യൻ. വാരെഴുന്ന ശുകാദി... - യമീന്ദ്രനിൽ - ഗുല്മവന ദേവത സ്വവിഭവങ്ങളാൽ സ്വാമി തിരുവടികളെ സേവിച്ച രീതി വർണിച്ചിരിക്കുന്നു.

മോഹമുദ്ഗരചാരിത്രശീലനേ!
സത്യമാർഗം തെളിയിച്ച ദീപമേ!
സിദ്ധസാമ്രാജ്യമൂർധാഭിഷിക്തനേ!
പ്രാണിമാത്രദയാവർഷിമേഘമേ!
പാദഭക്തചകോരസുധാകര!
വാഴ്ക വാഴ്ക പരമഭട്ടാരനേ!
വാഴ്ക നങ്കാകുമാരനേ വാഴ്ക നീ!"
സാർഥവാക്കുകളാകുമവരെത്തൻ
സാനുഭാവകടാക്ഷങ്ങളാൽ വിഭു
തെല്ലനുഗ്രഹിച്ചീടിനാൻ മന്ദ, മു-
ന്നമ്രമസ്തകനായിട്ടിടയ്ക്കിടെ,
സ്വപ്രശംസാശ്രവണത്തിലാദര-
മ, പ്രശമിക്കു ചെറ്റുമില്ലെങ്കിലും.

21. കാതിനിമ്പമണച്ചങ്ങു പാടിയും
ശീതനിർമ്മലവാരിയൊഴുക്കിയും
വെണ്ണുരകളാൽ പുഞ്ചിരി തൂകിയും
മണ്ണിലൂടെ പതുങ്ങിയൊതുങ്ങിയും
അങ്ങൊഴുകിയ നീർച്ചാലുകൾ വന-
ലക്ഷ്മി തന്നുടെ പാദസരങ്ങൾ താൻ;
ഭാവനാധനനായ യമീന്ദ്രനി-
ലാവതുമവ ചേർത്തു കുതൂഹലം!

22. മാർഗചംക്രമക്ലേശമറിയരു-
താര്യനെന്നു കരുതി വനാംഗന
താഴെയൊട്ടു വിരിച്ച പൂമ്പട്ടുപോൽ
തോന്നിടും നീലസസ്യതൃണങ്ങളും,
സൂനസൗരഭ്യമേന്തി വരുന്നൊ, രാ-
സ്സൗമ്യമാരുതക്രീഡാവിലാസവും.
വല്ലരീപരിരംഭസുഖാമൃതം
നല്ലപോൽ സ്വദിച്ചാസ്ഥയാ നിന്നിടും
ഹ്രസ്വകായരാം പാദപഷണ്ഡവും
ഹർഷമുദ്ഭൂതമാക്കി യമീന്ദ്രനിൽ. (292)

23. ഈ വിധം വനദേവിയാൾ ചെയ്തിടും
സേവനങ്ങളനുഭവിച്ചുദ്രസം
മൂന്നു വാര വിയത്തിലുയർന്നതി-
ലിന്നിയുമിനനപ്പൊഴേക്കും വിഭു
ശിഷ്യസഞ്ചയസേവിതനായിട്ടു
ചെന്നണഞ്ഞിതെഴുമറ്റൂർ ഗ്രാമത്തിൽ. (298)

24. സദ്ഗുരു വന്നിതെന്നതു കേൾക്കവേ
വൈദ്യുതി സ്പർശമേറ്റപോൽ തീർത്ഥനും
ഗോദവർമനും ഗ്രാമജനങ്ങളും
മോദവിസ്മയസംഭ്രമചോദിതർ
പുഷ്കലഭക്തിഭാവതരംഗിതം
പുഷ്പമാല്യാദ്യുപഹാരവസ്തുക്കൾ
കൈകളിലേന്തി വന്നെതിരേല്ക്കവേ,
കേരളാംബിക തൂകി മുദശ്രുക്കൾ
കാറ്റിലാടുന്ന തുംഗദ്രുമങ്ങളിൽ-
നിന്നുതിർന്ന സലിലകണച്ഛലാൽ. (308)

25. പാദപൂജനം നിർവഹിച്ചൂഴിയിൽ
വീണു ദണ്ഡനമസ്കൃതി ചെയ്തിടും
തീർഥനെയെഴുന്നേല്പിച്ചു മൂർധനി
പ്രീതിപൂർവകം ചുംബിച്ചു ധാരയായ്
ഹർഷബാഷ്പം പൊഴിച്ചു ഭട്ടാരകൻ.
പിന്നെയാശീർവചനങ്ങളും തഥാ;
തീർഥനഗ്രജബുദ്ധിയോടർപ്പിച്ചാൻ
നീലകണ്ഠയതിക്കും നമസ്കൃതി.

26. അങ്ങുവന്ന ജനങ്ങളെയൊക്കെയു-
മഗ്ര്യവാത്സല്യപൂരം വഴിഞ്ഞിടും
പുഞ്ചിരിയാലനുഗ്രഹമേകിയ
പുണ്യവീക്ഷണനായ ഭട്ടാരനെ

---

മൂന്നുവാര വിയത്തിൽ ഇനൻ ഉയർന്നില്ല - രാവിലെ 8 മണിയോട ടുപ്പിച്ച്. പുഷ്കലം - വർധിച്ച. അഗ്രജബുദ്ധി - ജ്യേഷ്ഠനെന്ന ബുദ്ധി.

ഗോദവർമനും തീർഥനും കൂട്ടരും
സാനുഗസംഘമാനയിച്ചീടിനാർ
രാജധാനിയ്ക്കകത്തു വിശാലമാം
ശാലയിലേയ്ക്കു സാഞ്ജലിഹസ്തരായ്.

27. നീലതീർഥയതിവരമധ്യത്തിൽ
ശ്രീലഭദ്രാസനത്തിലിരുന്നിടും
പൂജ്യഭട്ടാരദേവനാം സ്വാമിയെ—
ക്കൺകുളുർക്കനെക്കണ്ടു ജനാവലി. (328)

സിദ്ധവന്ദിതശർവാവതാരമേ
സിദ്ധിവിദ്യാധിരാജനേ, കൈതൊഴാം!!

28. അന്നു വാസരനായകൻ പോയതും
വന്നു രാത്രി തിരിയെഗ്ഗമിച്ചതും
"ഇന്നു ഭട്ടാരകാശ്രമോദ്ഘാടനം"
എന്ന വാർത്ത പരത്തുവാനെന്നപോൽ
എട്ടിനു പൊന്നുഷസ്സിൽ കതിനകൾ
പൊട്ടിയപ്പോളറിഞ്ഞു ബഹുജനം!

29. ശാന്തികേദാരമാകുമാ ഗ്രാമത്തി-
ലന്നു കണ്ട മഹോത്സവഘോഷമേ
ഇമ്മഹിയിൽ മഹോത്സവഘോഷം! അ-
ന്നർക്കനുച്ച തിരിഞ്ഞു ഘടികയിൽ
മൂന്നടിച്ചു മുഹൂർത്തവിളംബരം
ചെയ്യവേ, മഹാഭട്ടാരകേശ്വരൻ
തന്റെ കൈകൊണ്ടു തന്റെ നാമാങ്കിത-
മാശ്രമഗൃഹം ഹാ ! തുറന്നു മുദാ
വാദ്യഘോഷം മുഴങ്ങീടവേ, ദേശ-
മാസകലം പുളകമണിയവേ,
ഭക്തലോകസഹസ്രനയനങ്ങൾ
ഭവ്യതയോടു വീക്ഷിച്ചു നില്ക്കവേ.

ഘടിക - ഘടികാരം

30. 'ഷഷ്ടിപൂർത്തി പ്രശസ്തി' പദ്യങ്ങൾതൻ
ഹൃദ്യപാരായണങ്ങളിലൂടെയും
സാധുസംഭാഷണങ്ങളിലൂടെയും
സാരമൂറും പ്രസംഗങ്ങളാലുമേ
പൗരമുഖ്യരാം സൂരികൾ വാഴ്ത്തിനാർ
ചാരുഭട്ടാരകാപദാനങ്ങളെ. (352)

31. ഗോദവർമന്റെ സത്കർമസത്ഫലം
പൂതഭട്ടാരകാശ്രമരൂപത്തിൽ
കണ്ടു വാനവർ, ഭൂവിലമർത്ത്യനാ-
മ, ന്നൃപർഷിയെ വാഴ്ത്തിനാർ സാദരം (356)

സിദ്ധവന്ദിതശർവാവതാരമേ
സിദ്ധിവിദ്യാധിരാജനേ, കൈതൊഴാം!!

---

'ഷഷ്ടിപൂർത്തി പ്രശസ്തി' - അനേകം കവികൾ എഴുതിയ ഷഷ്ടി പൂർത്തി പ്രശംസാപദ്യങ്ങളുടെ സമാഹാരം.

ആശ്രമത്തിൽ സ്വാമികൾ കഷ്ടിച്ച് ആറുമാസമേ ഇരുന്നുള്ളു. അവി ടുന്ന് വീണ്ടും സഞ്ചാരയജ്ഞം തുടങ്ങി. തുടർന്നുള്ള 10 കൊല്ലവും അവധൂതവൃത്തിയായിട്ടാണ് കഴിഞ്ഞത്.

**(കാണ്ഡം നാല് സമാപ്തം.)**

## കാണ്ഡം - അഞ്ച്

# മഹാസമാധി

തീർഥപാദ ഗുരുകുല സമ്പ്രദായത്തിന്റെ കുലപതിയായ പരമഭട്ടാരക ശ്രീ ചട്ടമ്പിസ്വാമി തിരുവടികളുടെ ജീവിതസായാഹ്ന ത്തിൽ അവിടുന്നു കണ്ടെത്തിയ പ്രമുഖ ഗൃഹസ്ഥശിഷ്യനാണ് ശ്രീ. കുമ്പളത്തു ശങ്കുപ്പിള്ള. യുവാവായ കുമ്പളം പലവുരു സ്വാമിതൃ പ്പാദങ്ങളെ നേരിൽകണ്ട് പന്മനയിലുള്ള തന്റെ വസതിയിലേയ്ക്ക് ക്ഷണിച്ചിട്ടുള്ളതിനാലും, തന്നിഷ്ടപ്പടിയും, ആ സർവ്വജ്ഞൻ പന്മ നയിൽ സന്നിധാനം ചെയ്യുകയും കുമ്പളത്തിന്റെ ആതിഥ്യം സ്വീകരിച്ച് അവിടെ ഏതാണ്ട് ഒരു മാസക്കാലം വിശ്രമിക്കുകയും ചെയ്തു (1098, മീനം). പകൽ കുമ്പളത്തു ഭവനത്തിനു വടക്കുവശ ത്തുള്ള ശീതളക്കാവിലും രാത്രിയിൽ കുമ്പളത്തിന്റെ വസതിയിലു മായാണ് സ്വാമികൾ വിശ്രമിച്ചിരുന്നത്. ജീവിതത്തിന്റെ വിവിധമേ ഖലകളിലുള്ള വ്യക്തികൾ അവിടെയെത്തി സ്വാമികളെ ദർശിച്ചുകൊണ്ടിരുന്നു.

കുമ്പളത്തിന്റെ ജ്യേഷ്ഠസഹോദരൻ ശ്രീ. പ്രാക്കുളം പരമേശ്വരൻ പിള്ളയുടെ അതിഥിയായി തോട്ടുവയൽ ബംഗ്ലാവിലും ആ ഋഷീശ്വരൻ കുറച്ചുനാൾ വിശ്രമിക്കുകയുണ്ടായി. തോട്ടുവയ ലിലെ വിശ്രമത്തിനുശേഷം തിരുവനന്തപുരത്തേയ്ക്കു യാത്ര പുറ പ്പെടുമ്പോൾ സ്വാമികൾ കുമ്പളത്തിനു വാക്കു കൊടുത്തു: “കിഴവൻ ചാവാൻ - നേരമതിലേ വരും” - എന്ന്.

തിരുവനന്തപുരത്തെത്തിയ സ്വാമികൾ വിശ്രമിച്ചിരുന്നത് പുത്തൻചന്തയിൽ ഡോക്ടർ കെ.ജി. ഗോപാലപിള്ളയുടെ വസതിയിലായിരുന്നു. കൊ. വ. 1099 ചിങ്ങമാസത്തിലെ ഭരണിനക്ഷത്രം ആ സദ്ഗുരുവിന്റെ 70-ാം ജന്മദിനമായിരുന്നു (ശനി). അത് തന്റെ അവസാനത്തെ പിറന്നാളാണെന്ന് സ്വാമികൾ പറഞ്ഞിരുന്നു. സപ്തതിക്കുശേഷം സ്വാമികൾ വഞ്ചിയൂർ ചാഞ്ഞാംമൂടു വീട്ടിലേയ്ക്കു താമസം മാറ്റി . ('99 തുലാം) . അതിസാരരോഗം സ്വാമികളെ ബാധിച്ചിരുന്നു. സ്വാമികൾ സ്വയം ആഹാരം കുറയ്ക്കുകയും ചെയ്തു. ചികിത്സ കൊണ്ടു യാതൊരു ഫലവും കണ്ടില്ല. സന്ദർശക ബാഹുല്യം ദിനംപ്രതി വർദ്ധിച്ചു വന്നു.

പന്മനയ്ക്കു തിരിച്ചു പോകണമെന്ന സ്വാമികളുടെ നിശ്ചയം ശ്രീ. കുമ്പളത്തെ അറിയിച്ചു. കുമ്പളം സപരിവാരം ചാഞ്ഞാംമൂടു വീട്ടിലെത്തി സ്വാമികളെ പന്മനയ്ക്കു കൊണ്ടുപോകുന്നതിനുവേണ്ട ഒരുക്കങ്ങൾ പൂർത്തിയാക്കി. ആ പരിപൂർണ്ണ കലാനിധിയുടെ അനുഗ്രഹങ്ങൾ ഏറ്റുവാങ്ങുവാൻ അസംഖ്യം ആരാധകർ കൂടിയിട്ടുണ്ടായിരുന്നു. അവർ ചാക്കയിൽ വള്ളക്കടവുവരെ സ്വാമികളെ അനുയാത്ര ചെയ്ത് ഗുരുചരണങ്ങളിൽ സാഷ്ടാംഗം പ്രണമിച്ച് യാത്രാമംഗളങ്ങൾ നേർന്നു. ഒരു അന്ത്യയാത്രയുടെ എല്ലാ പ്രതീതിയും ആ യാത്രയയപ്പിനുണ്ടായിരുന്നു. ('99 മീനം).

യാത്രാമധ്യേ പ്രാക്കുളത്തെത്തിയ സ്വാമികൾ തോട്ടുവയൽ ബംഗ്ലാവിലാണ് വിശ്രമിച്ചിരുന്നത്. ശ്രീനാരായണഗുരുദേവൻ ശിഷ്യസംഘവുമൊത്ത് ആ മഹാപ്രഭുവിനെ ദർശിച്ച് ഉപചാരങ്ങളർപ്പിക്കുകയുണ്ടായി.

കുറച്ചുനാളുകൾക്കുശേഷം സ്വാമികൾക്ക് ശാരീരികാസ്വാസ്ഥ്യം വളരെ വർദ്ധിച്ചു. പ്രാക്കുളത്തു നിന്നും പന്മനയ്ക്കു പോകുവാൻ തന്നെ സ്വാമികൾ തീർച്ചപ്പെടുത്തി. സ്വാമികളെ പന്മനയ്ക്കു കൂട്ടിക്കൊണ്ടുവരുന്നതിനുള്ള ശ്രമത്തിലായി ശ്രീ. കുമ്പളം. പരമഗുരുപാദർക്കു വിശ്രമിക്കുവാൻവേണ്ടി കുമ്പളം തെരഞ്ഞെടുത്തത് പ്രാക്കുളം സി. പത്മനാഭപിള്ള സ്മാരക വായനശാലയായിരുന്നു. സ്വാമികൾക്ക് വിശ്രമം ഹിതകരമാകുന്നതിനുവേണ്ട സജ്ജീകരണങ്ങളൊക്കെ അവിടെ ഒരുക്കിയിട്ടുണ്ടായിരുന്നു.

വായനശാലയിൽ വിശ്രമിച്ചുപോന്ന സ്വാമികളുടെ ആരോഗ്യനില ഒട്ടും തൃപ്തികരമായിരുന്നില്ല. "ഇടവസൂര്യനെ കണികാണുകയില്ല" എന്നു സ്വാമികൾ പ്രവചിക്കുകയും ചെയ്തിരുന്നു. മൂന്ന് ആഴ്ച അങ്ങനെ നീണ്ടുപോയി. (99 മേടം). വായനശാലയിൽ പതിവിലധികം സ്വാമിഭക്തർ എത്തിച്ചേർന്ന ദിവസമായിരുന്നു '99 മേടം 23. സ്വാമികൾ അന്നു വളരെ ഉല്ലാസവാനായി കാണപ്പെട്ടു. ഉച്ചയോടുകൂടി ആഗതരിൽ മിക്കവരും തിരിച്ചുപോയി. സമയം പകൽ 3 മണിയോടടുത്തു. സ്വാമികളിൽ വായുവിന്റെ ഭാവഭേദം കണ്ടുതുടങ്ങി. സർവ്വശ്രീ. വടക്കൻ പറവൂർ പദ്മനാഭപ്പണിക്കരും പെരുമ്പാവൂർ പുളിയനാട്ട് പി.ജി. നാരായണപിള്ളയും കൂടി അവിടുത്തെ എഴുന്നേല്പിച്ചിരുത്തി ആ പുണ്യശരീരം താങ്ങിപ്പിടിച്ചു പ്രാർത്ഥിച്ചുകൊണ്ടിരുന്നു. പദ്മാനസനത്തിൽ സ്വയം ഉപവിഷ്ടനായ സ്വാമികൾ അനന്തതയിലേയ്ക്കു ദൃഷ്ടിയുറപ്പിച്ചു നിശ്ശേഷ്ടനായി. ഏഴു ദശക്കാലം നീണ്ടുനിന്ന ഒരു ധന്യജീവിതം നയിച്ച ആ ദിവ്യജ്യോതിസ്സ് അന്നു പകൽ 4 മണിയോടെ അദ്ധ്യാത്മികവിഹായസ്സിൽ ലയിച്ചു ചേർന്നു. (മഹാസമാധി: 1099 മേടം, 23 (1924 മേയ് 5) തിങ്കൾ - കാർത്തിക നക്ഷത്രം).

ആ തപോധനസാർവ്വഭൗമൻ ബ്രഹ്മപദം പ്രാപിച്ച വാർത്തയറിഞ്ഞ് നാടിന്റെ നാനാഭാഗങ്ങളിൽ നിന്നും ആരാധകവൃന്ദം പന്മനയിലേയ്ക്കു പ്രവഹിച്ചു. ഭക്തിനിർഭരമായ അന്തരീക്ഷത്തിൽ ബ്രഹ്മശ്രീ ചട്ടമ്പിസ്വാമി തിരുവടികളുടെ ഭൗതികശരീരം അവിടുന്നു മുൻകൂട്ടി നിർദ്ദേശിച്ചിരുന്ന പുണ്യഭൂമിയായ പന്മനക്കാവിൽ ആർഷസമ്പ്രദായപ്രകാരം സമാധിയിരുത്തി (മേടം 24 ചൊവ്വ). മഹാസമാധിയിൽ വിധിയാംവണ്ണം ശിവലിംഗ പ്രതിഷ്ഠ നടത്തി "ശ്രീ ബാലഭട്ടാരകേശ്വരക്ഷേത്രം" നിർമ്മിച്ച് നിത്യപൂജ തുടങ്ങി. പ്രസ്തുത ക്ഷേത്രം കേരളത്തിലെ പ്രധാനപ്പെട്ട തീർത്ഥാടനകേന്ദ്രങ്ങളിൽ ഒന്നായി പരിലസിക്കുന്നു.

# മഹാസമാധി

സിദ്ധവന്ദിതശർവാവതാരമേ!
സിദ്ധിവിദ്യാധിരാജനേ, കൈതൊഴാം!!

[ പൗരപരിദേവനം ]

1. പന്മനയിലേയ്ക്കെന്നെ നീയപ്പനേ!
സന്മതിയാർന്നു കൊണ്ടുപോയീടണം"
എന്ന കത്തു ലഭിയ്ക്കവേ കുമ്പളം-
ശങ്കുബാലകനെത്തീ ശരോപമം.
ഈശകല്പനയല്ലയോ? വൈകിപ്പാ-
നീ, ജഗത്തിലില്ലാർക്കുമവകാശം. (6)

2. "ഈയനന്തപുരിയിലരോചക-
മീവിധമാര്യനെന്തിന്നു തോന്നുവാൻ?"
പൗരരിത്തരം ചോദിച്ചു തങ്ങളിൽ;
സാരമായിട്ടു ചൊല്ലിനാരീവിധം:

"ഔഷധത്തിനും രോഗമോ ദൈവമേ!
ഔഷധം ദോഷപോഷകമായിതോ?"

---

മഹാസമാധി - മോക്ഷപ്രാപ്തിക്കായി ആത്മാവ് ശരീരത്തെ ഉപേക്ഷിക്കുന്ന മഹനീയമായ അവസ്ഥ. യോഗചര്യകളിലെ സാധാരണ സമാധികളിൽ നിന്നുള്ള വ്യത്യാസം കാണിക്കുവാനാണ് 'മഹാസമാധി' എന്ന പ്രയോഗം. ശങ്കുബാലകൻ = ശ്രീ. കുമ്പളത്തു ശങ്കുപ്പിള്ള. ഇവിടെ ശങ്കുനായകൻ, കാരണവർ എന്നിവ പര്യായപദങ്ങളായി പ്രയോഗിച്ചിട്ടുണ്ട്.

അരോചകം = രുചിയില്ലാത്ത അവസ്ഥ. ഔഷധത്തിനും രോഗം = ശരിയായ ഔഷധം കൊടുത്തിട്ടും ഫലമില്ലാത്ത അവസ്ഥയെ സൂചിപ്പിക്കുന്നു.

"പഥ്യമൊന്നുമനുസരിപ്പീല ഹാ
തഥ്യവാക്കായ ദേവൻ മഹാപ്രഭു!
രോഗശാന്തിക്കു വിഘ്നമായ് നില്പതു
രോഗിതന്നെയാ, മോർത്താലിതദ്ഭുതം!"

"ലോകരംഗത്തിലാട്ടം നിറുത്തി ഞാൻ
പോകയാണിനി വന്ന വഴിക്കു താൻ;
ദേഹമൊന്നാണതിന്നു തടസ്സ, മി-
ന്നാഹുതിയ്ക്കിതു സജ്ജമാക്കീടണം
എന്ന ദേവന്റെയിംഗിതം പാർത്തുതാ-
നിന്നതിസാരമാഗതമായി പോൽ.
എന്നു ചൊല്ലുന്നിതീശ്വരബാലക-
നെങ്ങനെ സിദ്ധചിത്തമറിഞ്ഞിടാം?" *

"യോഗികൾക്കുമതിസാരമൃത്യു ഹാ
ദുർലഭമെന്നുരയ്പൂ മനീഷികൾ." (26)

---

തഥ്യവാക്ക് = സത്യവാക്ക്. ഡോക്ടർ കെ.ജി. ഗോപാലപിള്ള നിർദ്ദേശിച്ച പഥ്യമൊന്നും സ്വാമിതിരുവടികൾ അനുഷ്ഠിച്ചിരുന്നില്ല. പ്രാരബ്ധം അനുഭവിച്ചു കളയുവാൻ വേണ്ടിയായിരുന്നു അത്!

ലോകരംഗ.... = ഭൂമിയാകുന്ന ഈ നാടകശാലയിൽ മനുഷ്യനെന്ന നടനായി അഭിനയിച്ച് വേഷമഴിക്കേണ്ട സമയമായി എന്നു സ്വാമി തിരുവടികൾക്കറിയാമായിരുന്നു. മൃത്യുകാരണമായി തന്തിരുവടികളുടെ ഇച്ഛാനുസാരം അതിസാരം പിടിപെട്ടു. "അതിസാരേണ മരണം യോഗിനാമപി ദുർലഭം" എന്ന ഒരു ചൊല്ലുമുണ്ട്. ഈശ്വര ബാലകൻ = പിരപ്പൻകോട് ആർ. ഈശ്വരപിള്ള, തന്തിരുവടികളുടെ പ്രേഷ്ഠ ബാല്യകാലസുഹൃത്ത്.

ശ്രീ. ഈശ്വരപിള്ള എഴുതിയിട്ടുള്ള പരമഭട്ടാരക ചട്ടമ്പിസ്വാമി തിരുവടികളുടെ ജീവചരിത്രം (ദ്രാവിഡഗാനം) കാണുക. പ്രസാധകൻ: ശ്രീ. കെ. മാധവൻപിള്ള (മാർച്ച്, 1961).

“ഇങ്ങു പാറിപ്പറന്നു വരുന്നൊ, രീ-
ത്തുംഗപർവതവാസികൾ പക്ഷികൾ
പക്ഷികളല്ല, സിദ്ധരാം യോഗിക-
ളെന്നു തോന്നുന്നു തേജോവിലാസത്താൽ!
ആയവരോടു നാമറിയാത്തൊരു
ഭാഷയിൽത്താൻ മൊഴിയുന്നിതർഭകൻ.”

“ആമയം സാരമായിട്ടു നില്ക്കിലു-
മാനനം കാൺക സുപ്രസന്നം സഖേ!”

“മാമരങ്ങളിൽ നിന്നു പൊഴിയുന്ന
മർമരങ്ങൾതന്നർഥമറിയുവാൻ
ഇല്ലയല്ലോ നമുക്കു കഴിവുകൾ
തെല്ലുപോലു; മനുകമ്പ്യനേ നരൻ *
ഉണ്ടതെങ്കിൽ നാമെല്ലാമറിഞ്ഞേനേ!
ഉണ്മതന്നുടെ വക്താക്കളാണിവർ.”

“ഗോകുലത്തിൽ നിന്നക്രൂരയാദവൻ
ഗോപഗോപികാജീവസർവസ്വത്തെ
കൊണ്ടുപോവതിനെന്ന പോലിന്നൊരു
ശങ്കുനായകൻ വന്നിരിക്കുന്നു ഹാ
ഇപ്പുരിയിങ്കലെന്നു നാം കേൾക്കുന്നൂ
പാർക്കിലക്രൂരനല്ല നമുക്കിവൻ! (46)

---

ഇങ്ങുപാറി... സ്വാമിതിരുവടികൾ വിശ്രമിക്കുന്ന ഇടത്തിൽ കുരുവികൾ, അണ്ണികൾ, പാമ്പ്, തവള, ഉറുമ്പ് മുതലായ പ്രാണികൾ സ്നേഹപൂർവ്വം വന്നുചേരുക പതിവാണ്. എല്ലാറ്റിനെയും തന്തിരുവടികൾ ലാളിക്കുകയും ചെയ്തിരുന്നു! ആ പ്രാണികളെക്കുറിച്ചുള്ള കല്പന. ആമയം = രോഗം. മാമരങ്ങൾ... വൃക്ഷങ്ങളുടെ മർമ.... രശബ്ദങ്ങൾ എന്തെല്ലാമോ രഹസ്യങ്ങൾ പറയുന്നതായി കല്പന. അവർക്കു മനുഷ്യരെക്കാളും അറിവുണ്ട് എന്നു സൂചന.

അക്രൂരനല്ലിവൻ....? - സ്വാമിതിരുവടികളുടെ ജന്മദേശമായ തിരുവനന്തപുരിയിൽ നിന്നു വേറൊരിടത്തേക്കുകൊണ്ടു പോകുന്നതിൽ, ഈ പ്രദേശത്തുകാർക്കുണ്ടായ അമർഷം വാക്യത്തിലൂടെ സൂചിതം.

"ബാല്യകാലസഖാക്കൾ പലരുമു-
ണ്ടിങ്ങു, തന്നിൽ പ്രണയം ചൊരിയുവോർ
ചിത്തശാന്തിപ്പുഴയിലെ വള്ളങ്ങൾ!
നിഷ്ക്കുടത്തിലെപ്പഞ്ചമഗായകർ!
ഭിത്തിയിൽ കുടികൊള്ളുന്ന ചാത്തന്മാർ!
പ്രേതഭൂവിലെയോരിക്കുറുക്കന്മാർ!
ഇങ്ങിരുന്നാലണയാ കരയ്ക്കു തൻ
വഞ്ചിയെന്നു നിനയ്ക്കയാലർഭകൻ
ശങ്കുനായകൻതന്നെ വരുത്തിനാൻ
പന്മനയ്ക്കു തിരിക്കുവാൻ സാമ്പ്രതം."

"പന്മനയ്ക്കോ ലഭിച്ചതു ദൈവമേ!
നാന്മുഖൻതന്റെയന്ത്യമാം ശാസനം?" (58)

---

ചിത്തശാന്തിപ്പുഴയിലെ വള്ളങ്ങൾ = മനഃശാന്തിയാകുന്ന പുഴയിൽ, ശാന്തിക്കു ശല്യമുണ്ടാക്കി വന്നും പോയുമിരിക്കുന്ന വള്ളങ്ങളോട് തിരുവടികളുടെ ബാല്യകാല സുഹൃത്തുക്കളെ ഉപമിച്ചിരിക്കുന്നു. അടിയ്ക്കടിയുള്ള കുശലാന്വേഷണാദികൾ ശാന്തികാമന്മാർക്കു ശല്യമായിത്തോന്നും. നിഷ്കുടത്തിലെ... ശാന്തമായി വിശ്രമിക്കാനിരിക്കുന്ന ഗൃഹോദ്യാനത്തിൽ അടിയ്ക്കടി ശബ്ദശല്യമുണ്ടാക്കുന്നവരാണു കൂകുന്ന .കുയിലുകൾ. ഭിത്തിയിൽ കുട്ടിച്ചാത്തന്മാരുണ്ടായാലതും ശല്യം തന്നെ. പ്രശാന്തമായ ശ്മാശനത്തിന്റെ ശാന്തിയെ ഭഞ്ജിക്കുന്നു ഓരിയിടുന്ന കുറുക്കന്മാർ. സുഹൃത്തുക്കളും കുയിലുകളും കുട്ടിച്ചാത്തന്മാരും കുറുക്കന്മാരും പരിസ്ഥിതിക്കനുസരിച്ചാണ് ശല്യകാരണമാകുന്നത്. വൈരാഗ്യധനികരും ശാന്തിപ്രിയരും ഏകാന്തവാസമാഗ്രഹിക്കുന്നു. സ്വാമി തിരുവടികൾക്ക് ഇപ്പോൾ അനന്തപുരിയിൽ ഉദ്ദേശിച്ച വിശ്രമം ലഭിക്കുന്നില്ല എന്നു താത്പര്യം.

ഇങ്ങിരുന്നാൽ.... മഹാസമാധി എന്ന അന്ത്യകൃത്യത്തിനുള്ള സാഹചര്യം ഇവിടെ കുറവാണ്. കരയ്ക്കിവഞ്ചിയണയുക = ജീവിതലക്ഷ്യത്തിലെത്തുക. സാമ്പ്രതം = ഉചിതം.

"ഇല്ല ചട്ടമ്പി നമ്മെ മറക്കുക-
യില്ലഹോ തിരിച്ചെത്തിടും സ്വസ്ഥനായ്"

"എന്തുമിത്രമേ! നിന്നുടെ കണ്ണുക-
ളേന്തി നില്ക്കുന്നിതശ്രുകണങ്ങളെ?"

"എത്രകാലം കഴിഞ്ഞാകിലീവിധ-
മത്ര വന്നു പിറക്കുന്നിതീശ്വരൻ,
സ്നേഹയോഗത്തെ മന്നിനു മുക്തിതൻ
സാധനത്വേന കാഴ്ച വച്ചീടുവാൻ?"

"മിത്രബുദ്ധി മറയ്ക്കുക കാരണ-
മത്രകണ്ടില്ല കാണേണ്ടതൊന്നുമേ
തൊട്ടുനില്ക്കുന്ന കണ്ണനെക്കണ്ടതി-
ല്ലൊട്ടുമമ്പാടിതന്നിലെബ്ബാലകർ!"

"തേങ്ങിത്തേങ്ങിക്കരയുന്നതെന്തിനാ-
ണി,ങ്ങകത്തുള്ള പെണ്ണുങ്ങൾ പാവങ്ങൾ?
സ്വാമിദർശനപുണ്യം ലഭിക്കുവാ-
നാവതെങ്ങനെ മേലിലെന്നോർത്തിട്ടോ?" (74)

---

സ്നേഹയോഗ... = മുക്തിസാധനം സ്നേഹയോഗമാണ് എന്നത് തന്തിരുവടികളുടെ ജീവിതസന്ദേശം.

മിത്രബുദ്ധി = സുഹൃത്ത് എന്ന ബുദ്ധി. ഇങ്ങകത്തുള്ള പെണ്ണുങ്ങൾ = സ്വാമിതിരുവടികളെ ഈശ്വരതുല്യം വിശ്വസിച്ചു ശുശ്രൂഷിച്ചുകൊണ്ടിരുന്ന ചാഞ്ഞാംമൂടു ഗൃഹത്തിലെ സ്ത്രീകൾ.

വെമ്പായം വേലുപ്പിള്ള റെയിഞ്ചറുടെ വീടാണ് ചാഞ്ഞാംമൂട് (തിരുവനന്തപുരം). പ്രസ്തുത ഭവനത്തിൽ നിന്നും സ്വാമികൾ ഉപയോഗിച്ചിരുന്ന ധ്യാനപ്പലകഗ്രന്ഥകർത്താവിന് ഉപഹാരമായി സമർപ്പിക്കപ്പെട്ടിട്ടുണ്ട്.

സ്വാമികളുടെ പൂർണ്ണകായ ചിത്രം വെമ്പായം ചാഞ്ഞാംമൂട് ശാഖയിൽ നിന്നും 'ദർശനം' എന്ന ആദ്ധ്യാത്മിക സംഘടനയ്ക്ക് ഉപാസനാർഥം ലഭിച്ചിട്ടുണ്ട്.

"ഉള്ളിൽ നിന്നു കളയാതിരിക്കുകി-
ലുണ്ടു, ഞാനിങ്ങുതന്നെ നിരന്തരം
എന്ന തേന്മൊഴിയർഭകൻ ചൊല്ലിനാ-
നെങ്കിലെന്തവർ നാരികളല്ലയോ?"

"ഇന്നു മധ്യാഹ്നവേളയിലാണു പോൽ
സജ്ജമാക്കിയ വഞ്ചിയിൽ സ്വാമിയെ
ഹാ നയിപ്പതു ശങ്കുബാലൻ; രവി
വാനിടത്തിലുയരാതിരിയ്ക്കട്ടെ!
അമ്മുഹൂർത്തമടുക്കാതിരിയ്ക്കട്ടെ
സ്വാമിയെങ്ങും ഗമിക്കാതിരിക്കട്ടെ"!

"ആരുവാനിനി നാഥനീ ഞങ്ങൾക്കു
ചാരുകാരുണ്യവർഷാഘനാഘനം!"

"ആരു ഞങ്ങൾക്കു ചിന്താമണിയിനി-
പ്പാരിലെന്തും തികഞ്ഞരുളീടുവാൻ?"

"ആരു ഞങ്ങൾക്കൊരാചാര്യനുത്തമൻ
നേരിലെന്തും പറഞ്ഞു തന്നീടുവാൻ?"

"ഏതു വിദ്യയും കാല്ക്കൽ വീണുദ്രസം
ഭൃത്യഭാവത്തിൽ വാണു കഴിഞ്ഞിടും
സർവവിദ്യാധിരാജനായ് മിന്നുവോ-
നുർവിയിങ്കലിന്നാരുണ്ടു മറ്റൊരാൾ?
ഇത്തിരുവടി മേവുമിടമല്ലോ
സത്യവൈകുണ്ഠകൈലാസമന്ദിരം!" (96)

---

സജ്ജമാക്കിയ - പ്രത്യേകമായി ഒരുക്കിയ. വാനിടത്തിലുയരാതിരിക്കട്ടെ! = ഉച്ചയാകാതിരിക്കട്ടെ. ചാരുകാരുണ്യവർഷാഘനാഘനം = കാരുണ്യം വർഷിക്കുന്ന ചന്തമുള്ള കരിങ്കാർ. ചിന്താമണി = സാങ്കല്പികമായ ഒരു ദിവ്യരത്നം. ഇത് അഭീഷ്ടങ്ങളെന്തും അർഥികൾക്കു കൊടുക്കുന്നു എന്നു വിശ്വാസം.

സത്യവൈകുണ്ഠകൈലാസമന്ദിരം = ബ്രഹ്മാവിന്റെ സത്യലോകവും വിഷ്ണുവിന്റെ വൈകുണ്ഠവും ശിവന്റെ കൈലാസവും ചേർന്ന മന്ദിരം; സത്യത്തിൽ യാതൊരു കുണ്ഠിതങ്ങളുമില്ലാത്ത കൈലാസമന്ദിരം.

“വെള്ളിമാമലയ്ക്കിന്നു കരിനിറം
വായ്പതിന്നായി വന്നൊരീ വാസരം
നമ്മുടെ ശാപമേറ്റു കറുക്കട്ടേ
അംബു വീണ കനലെന്നമാതിരി” (100)

3. ഭാവതാരള്യമാർന്നു - ജനാവലി-
യീവിധം മിഥോഭാഷണകർമത്തിൽ
മഗ്നരായിക്കഴിയവേ ഭാസ്കരൻ
കർമസാക്ഷി വിയത്തിലുയർന്നിതു
സ്വാമി തന്നുടെ യാത്രാമുഹൂർത്തത്തിൽ
സ്വപ്രകാശം നിറയെച്ചൊരിയുവാൻ (106)

**[ പൗരസാന്ത്വനം ]**

4. പോവുകയല്ല, ഞാനെൻ കിടാങ്ങളേ!
മേവുകയാണു നിങ്ങൾ തന്നുള്ളത്തിൽ;
ഇങ്ങതിന്നുള്ള വിഘ്നമൊഴിക്കുവാൻ
നിങ്ങളെല്ലാം കനിയുമാറാകണം. (110)
നിങ്ങളെന്നിൽ ചൊരിയുമപാരമാം
തുംഗവാത്സല്യസമ്പത്തിയാലഹോ
ആധമർണ്യം നമുക്കുതാനിപ്പൊഴും,

---

വെള്ളി.... കൈലാസം വെളുത്തതാണ്. അതിനു കരിനിറം ചേർക്കാൻ വന്നതാണ് ഈ വാസരം. ഈ വാസരം ഞങ്ങളുടെ ശാപമേറ്റ് വെള്ളംവീണു കനൽ കരിയാകുന്ന പോലെ കറുക്കട്ടെ എന്നു ചിലർ വിചാരിക്കുന്നു.

ഭാവതാരള്യം = വികാരങ്ങൾ കൊണ്ടുള്ള ഇളക്കം. മിഥോഭാഷണം = അന്യോന്യസംഭാഷണം. സ്വപ്രകാശം.... = നല്ല ഉച്ചവെയിലായി എന്നു സാരം. പോവുകയല്ല, മേവുകയാണ് = പോവുന്നില്ല, നില്ക്കുന്നു.

ആധമർണ്യം = കടപ്പാട്. ഉന്നതമായ വാത്സല്യസമ്പത്ത് ജനങ്ങൾ നൽകി സ്വാമിതിരുവടികളെ വലിയ കടക്കാരനാക്കിയിരിക്കുന്നു എന്നു സാരം.

തീർന്നതില്ലതു; തീരാം പതുക്കനെ
വാർക്കരുതൊരു തുള്ളിയും കണ്ണുനീർ;
സർവമംഗളയാത്രയിതോർക്കുവിൻ!
പാകമെത്തിയ വെള്ളരി വള്ളിയിൽ
നിന്നു വിട്ടു പതിക്കണമൂഴിയിൽ
ലോകപാലകന്മാരും വണങ്ങിടു-
മേകനീതിയിതാർക്കു താൻ മാറ്റിടാം? *

സജ്ജനങ്ങൾക്കു ലാഭത്തിനാം മൃതി
സത്തയിലേയ്ക്കു തന്നെ കുതിയ്ക്കയാൽ *
മണ്ണിനുള്ളിൽ ശിലയായ് പിറന്നവ-
നിങ്ങു ജന്മം കഴിച്ചു പലകാലം,
പിന്നെയൗഷധിയായിപ്പിറക്കുന്നു
പെട്ടുപോകുന്നു കാലം വരുന്നേരം
വീണ്ടുമൊട്ടു ജനിപ്പൂ മൃഗമായി
വീണു ചാകുന്നു മർത്ത്യനായ്ത്തീരുവാൻ
മർത്ത്യനോ പിന്നെ ദേവനായ്ത്തീരുന്നു,
കൃത്യനിഷ്ഠയാലേവം പുരോഗതി (130)

ആർക്കുവേണമെന്നാകിലും നേടിടാം
മൃത്യു മുന്നോട്ടു തള്ളുന്നു ജീവനെ *
മൃത്യുവിനെബ്ഭയക്കുവോൻ മൂഢനാം *
മൃത്യുവില്ലെങ്കിലെങ്ങുവാൻ സദ്ഗതി? *
ഇ, ക്കിഴവനു നന്മകൾ നേരുവി-
നർക്കനുച്ചത്തിൽ നില്ക്കുന്നു സാക്ഷിയായ്" (136)

---

സർവമംഗളയാത്ര = എല്ലാം കൊണ്ടും മംഗളകരമായ യാത്ര. വെള്ളരി = വെള്ളരിവള്ളിയിൽ കായ്ക്കുന്ന വെള്ളരി എന്ന ഫലം. സജ്ജന.... - സജ്ജനങ്ങൾ മരിച്ചാൽ കൂടുതൽ ഉന്നതനിലയിൽ വീണ്ടും ജനിക്കുന്നു. ഇപ്രകാരമുള്ള നാളത്തെ സദ്ഗതിക്ക് ഇപ്പോഴുള്ള ജീവിതം ഉപേക്ഷിച്ചേ പറ്റൂ. ഔഷധി = ചെടി. പെട്ടുപോവുക = ചത്തുപോവുക.

മൃത്യു... - മരണം ജീവനെ മുമ്പോട്ടു കൊണ്ടുപോകുന്നു.

5. ഇമ്മൊഴി ചൊല്ലി നിന്നിടും സ്വാമിതൻ
കൺകളീറനണിഞ്ഞു കൃപാവശാൽ;
ലോകർ തന്നുടെ കൺകളുമർഭക-
വിപ്രയോഗവ്യഥാമഥനത്തിനാൽ.
അന്തരമിതുതന്നെയുഷസ്സിലെ-
ത്തണ്ടലരിലുമാമ്പലപ്പൂവിലും
-രണ്ടിലും മഞ്ഞുതുള്ളികൾ കണ്ടിടാം
രണ്ടിനുമർഥമൊന്നല്ല പാർക്കുകിൽ.
പൊന്നുഷസ്സിന്റെ നാട്ടുവെളിച്ചമെ-
ങ്ങന്തിതൻ നാട്ടുവെട്ടവുമെങ്ങുവാൻ? (146)

6. പാർശ്വപാദപശാഖകൾ തോറുമേ
ഉച്ചവിശ്രമം കൊള്ളുന്ന പത്രികൾ
സ്വാമിതൻ പദയാത്ര നിരീക്ഷിച്ചു
കോൾമയിരണിഞ്ഞീടിനാൻ സാമ്പ്രതം.
ശങ്കുബാലകനീയമാനൻ നവ-
ശങ്കരൻ, സ്വാമി ചട്ടമ്പിസംജ്ഞിതൻ
തീരഭൂമിയിൽ നിന്നു തൻ പാവന-
പാദതാരൊന്നു വഞ്ചിയിൽ വയ്ക്കവേ
തെല്ലനന്തനഗരാധിദേവത-
യ്ക്കുള്ളിലുണ്ടായി തീവ്രമാം വേദന!
രണ്ടു കാലു, മാ വഞ്ചിയിൽ വയ്ക്കവേ
വിണ്ടുപോയിതോ ഹൃദ്രംഗമംബികേ?

---

കൺകൾ.... സ്വാമിതിരുവടികളുടെ കണ്ണുകൾ നനഞ്ഞത് ജനങ്ങളോടുള്ള കാരുണ്യം നിമിത്തം; ജനങ്ങളുടെ കണ്ണുകൾ സ്വാമിവിരഹദുഃഖമോർത്തും.

വഞ്ചിയിൽ സഹയാത്രികരായി വടക്കൻപറവൂർ പദ്മനാഭപ്പണിക്കർ, ചാഞ്ഞാംവീട്ടിൽ മാധവൻപിള്ള, കടച്ചിക്കാട്ടുനാണുപിള്ള എന്നിവരാണുണ്ടായിരുന്നത്.

ശങ്കുബാലകനീയമാനൻ = ശ്രീ. കുമ്പളത്തു ശങ്കുപിള്ളയാണ് സ്വാമിതിരുവടികളെ ജലമാർഗം പന്മനയ്ക്കു കൊണ്ടുപോകുന്നത് എന്നു കവികല്പന.

ഇന്ദുചൂഡാവതാരമാം സ്വാമിത-
ന്നിംഗിതമാർക്കു മാറ്റി മറിച്ചിടാം? (160)

സിദ്ധവന്ദിതശർവാവതാരമേ!
സിദ്ധിവിദ്യാധിരാജനേ, കൈതൊഴാം!!

[ യാത്രാരംഭം ]

7. ലോകമാനസമിങ്ങു കർഷിക്കിലും
ലോകബന്ധുതൻ തോണിയകലവേ
ഭൗതികാത്മീയശക്തികൾ തങ്ങളി-
ലുത്തരത്വം വെളിവായി മേല്ക്കുമേൽ! (164)

8. തീരദേശസ്ഥകേരതരുക്കൾത-
ന്നാർദ്രവായുവിലാടുന്ന പട്ടകൾ
എന്തുരച്ചിതു മർമരപംക്തിയാൽ
സ്വാഗതോക്തിയോ? യാത്രാമൊഴികളോ!
സ്വാമിചിത്തം ചലിച്ചില്ല രണ്ടിലും
സ്വപ്രകാശത്തിലാമഗ്നമാകയാൽ. (170)

അമ്മഹാപ്രഭു കേറിയ നൗകയിൽ
നിന്നു കണ്ണെടുക്കാതെ രവിയതു
തൻകരങ്ങളാൽ തൊട്ടുഴിഞ്ഞീടിനാ-
നാർക്കു താനലംഭാവം സ്വഭാഗ്യത്തിൽ? *

---

ഇന്ദുചൂഡാ..... = ശിവാവതാരമായ സ്വാമിതിരുവടികളുടെ ആശയം ആർക്കും മറിച്ചാക്കുവാൻ പറ്റില്ല.

ഉത്തരത്വം= കൂടുതൽ ശ്രേഷ്ഠത്വം. സ്വാമിചിത്തം....... സ്ഥിതപ്രജ്ഞ നായ സ്വാമിതിരുവടികളുടെ ഹൃദയത്തെ സ്പർശിക്കുവാൻ സ്വാഗതോക്തികൾക്കും കഴിഞ്ഞില്ല; യാത്രാമൊഴികൾക്കും കഴിഞ്ഞില്ല. രണ്ടിലും തന്തിരുവടികളുടെ സമചിത്തത സ്പഷ്ടം. സ്വപ്രകാശ...- ആത്മവെളിച്ചത്തിൽ മുങ്ങിയതിനാൽ.

അലംഭാവം = മതി എന്ന തോന്നൽ.

ആതപാസഹനെങ്കിലും സ്വാമി തൻ
വ്യാകുലത്വം പ്രകടമാക്കീല ഹാ!
ഈയവസരമെങ്ങിനിയർക്കനു?
വേണ്ടതു ലഭ്യമാക്കട്ടെ വേണ്ടവർ! (178)

9. ആ ജലമാർഗപാർശ്വങ്ങളിൽ വന്നു
ദർശനത്തിനായ് നില്ക്കുന്ന ഭക്തരെ
ഹാർദമായിട്ടനുഗ്രഹിച്ചീടാൻ
കയ്യുയർത്തി മഹാപ്രഭുവർഭകൻ.
വഞ്ചിയിൽ സഹയാത്രികനാകിയ
ശങ്കുബാലകനോടരുളീടിനാൻ
സ്വാമി,"വത്സ, നീ കാൺക കിടാങ്ങളെ!
ഈ വിശുദ്ധമതികൾ തൻ സ്നേഹമേ
സ്നേഹമാർജവപേലവപേശലം!
ഈയുപാധിയിലൂടെയല്ലോ പരം-
പൂരുഷൻ വിശ്വനാട്യം മഹാദ്ഭുതം
നിർവഹിക്കുന്നു നിർവൃതിദായകം! (190)
താഴെ വീണുകിടക്കും ജനങ്ങളെ
മോളിലേയ്ക്കു പിടിച്ചുയർത്തീടുവാൻ
സ്നേഹമാം ഗുണമാശ്രയിച്ചീടു നീ
മോഹിയാതെ ഫലത്തിലനാകുലം.

---

ആതപാസഹൻ = വെയിൽ സഹിക്കാത്തവൻ. വ്യാകുലത്വം = വൈഷമ്യം. സൂര്യനു വഞ്ചിയെ യഥേഷ്ടം തൊട്ടുഴിയുവാനുള്ള അവസരം കിട്ടി. സ്വാമിതിരുവടികൾക്ക് ഇപ്പോൾ അതിൽ അപ്രിയമുണ്ടായില്ല. കാരണം ഇത് സൂര്യനു കിട്ടുന്ന അവസാനത്തെ അവസരമാണ്.

ഹാർദമായിട്ട് - ഹൃദയപൂർവം

ആർജവപേലവപേശലം = ആർജവം കൊണ്ടു പേലവവും പേശലവുമായത്. പേലവം = കോമളം. പേശലം = മൃദുളം. ഉപാധി = മാർഗം. പരംപൂരുഷൻ = ഈശ്വരൻ. വിശ്വനാട്യ - ചാലനരഹസ്യം - സ്നേഹം. ഗുണം = സ്വഭാവം, കയർ.

ഏഴകൾ തൻ ബലമാകുമീശ്വരൻ
സ്നേഹമായിട്ടു വാഴ്‌വൂ ബലികളിൽ
ഏഴകൾക്കിരക്കാതെയനുഭവി-
ച്ചീടുവാനവകാശമുണ്ടാംവിധം
കാരണവനായ് മന്നിനാദർശമായ്
വാഴ്ക നീ ചിരകാലമെന്നപ്പനേ! (200)

## [ യോഗിനീദർശനം ]

10. “വഞ്ചിയൊന്നു കരയ്ക്കടുപ്പിക്ക നീ
കുഞ്ഞിനിന്നൊരു ദർശനമേകണം;
കാവിവസ്ത്രമണിഞ്ഞോരിലീവിധം
കാണുകയില്ലധികം ജനത്തിനെ”
സ്വാമിതന്നാജ്ഞ കേൾക്കയാൽ നാവികൻ-
തോണിതൻ ഗതി മന്ദമാക്കീടിനാൻ

---

ഏഴകൾ..... - ഈശ്വരൻ ഏഴകളുടെ ബലമാണ്. ആ ഈശ്വരൻ ബലമുള്ള മനുഷ്യരിൽ സ്നേഹരൂപത്തിൽ സ്ഥിതി ചെയ്യുന്നു. അത് അവർ ഏഴകൾക്ക് ചോദിക്കാതെ കൊടുക്കണം. വലിയവരുടെ അകമേ വിളങ്ങുന്ന സ്നേഹം എളിയവർക്ക് ഇരക്കാതെതന്നെ കിട്ടുവാൻ അവകാശപ്പെട്ടതാണ്, അത്യന്തം ഉദാത്തമായ ഒരാശയമാണിത്.

‘കാരണവർ’– സ്വാമിതിരുവടികൾ ശ്രീ. കുമ്പളത്തു ശങ്കുപ്പിള്ളയ്ക്ക് വാത്സല്യപൂർവം നൽകിയ പേരാണ് ‘കാരണവർ’ എന്നത്.

‘കാരണവർ’ എന്നതിന് ഭരണകർത്താവ്, വൃദ്ധൻ, ശ്രേഷ്ഠൻ, ഈശ്വരൻ എന്നെല്ലാം അർത്ഥമുണ്ട്. ശ്രീ. കുമ്പളം വഞ്ചിയിൽ ഒപ്പമുണ്ടെന്നു കല്പിച്ചു കൊണ്ടാണ് സംഭാഷണം. തീവണ്ടി മാർഗ്ഗം കൊല്ലത്തേയ്ക്കു യാത്ര പുറപ്പെട്ട ഭട്ടാരൈകമനസ്ക്കനായിരുന്ന അദ്ദേഹത്തെ അന്യചിത്തജ്ഞാപനം (ടെലിപ്പതി) വഴി സ്വാമി തിരുവടികൾ തന്റെ വിവക്ഷിതം ഗ്രഹിപ്പിക്കുന്നുണ്ടായിരുന്നു (പേജ് 273 കാണുക)

സഹയാത്രികർക്കും ഇതിന്റെ പൊരുൾ ബോദ്ധ്യപ്പെടട്ടെ എന്നും തന്തിരുവടികൾ കരുതിയിട്ടുണ്ടാവാം.
കുഞ്ഞിന് - കുളത്തൂർ സ്വയംപ്രകാശാശ്രമത്തിലെ ആത്മയോഗിനി അമ്മയെ ഉദ്ദേശിച്ച്.

യോഗിനിയമ്മ നില്ക്കുന്നു തീരത്തി-
ലാർദ്രലോചനയായിട്ടും, പാണിയിൽ
പക്വമാം ഫലമഞ്ജരിയേന്തിയും
ശാന്തി മാനുഷസ്ത്രീരൂപമാർന്നപോൽ: (210)

11. തോണിയാകുന്ന കൈലാസമഞ്ചത്തിൽ
ചേണിൽ വിശ്രമം കൊള്ളുന്ന ദേവനെ
നോക്കി നില്ക്കുന്ന യോഗിനിയാൾക്കലം
തൃക്കടാക്ഷാവലോകനദീക്ഷയാൽ
ആത്മദർശനസൗഖ്യമിയറ്റിയൊ-
ട്ടോതിനാൻ സ്വാമി നിർമദനർമദൻ!
"തെക്കുനോക്കി വടക്കുപോകുന്നു ഞാ-
നുൾക്കുളിരോടെ വാഴുകെൻ സോദരി!
കാവിയിൽനിന്നു വെൺപട്ടു നെയ്തു നീ
കാതരർക്കു വിതരണം ചെയ്യുക! (220)

---

ശാന്തി മാനുഷ്യസ്ത്രീരൂപമാർന്ന പോൽ - ആത്മയോഗിനിഅമ്മ യെപ്പറ്റി കവിവാക്യം.

തൃക്കടാക്ഷാവലോകനദീക്ഷ - വെറും കടക്കണ്ണുകൊണ്ടുള്ള നോട്ടം തന്നെ ദീക്ഷ. നിർമദനർമദൻ - നിർമദമായ നർമ്മം ദാനം ചെയ്യുന്ന വൻ. നർമം = ഹാസ്യരസം. ഫലിതങ്ങൾ പറയുന്നവൻ പലപ്പോഴും തന്റെ അറിവിലും വാചാലതയിലും സാമർഥ്യത്തിലും വലിയവ നെന്ന ഭാവം നടിക്കുകയോ ഉൾക്കൊള്ളുകയോ ചെയ്യുന്നത് സ്വാഭാ വികം. തന്തിരുവടികളുടെ ഫലിതം അത്തരം ഭാവമില്ലാത്തതായി രുന്നു. ഫലിതം പറയുമ്പോഴും കാരുണ്യമായിരുന്നു അവിടുത്തെ അടിസ്ഥാനഭാവം.

തെക്കു നോക്കി വടക്കോട്ടു പോവുക - ഈ വാക്യത്തിൽ ഫലി താർഥം ആലോചനാമൃതം, മഹാസമാധിയ്ക്കായി, വടക്കുള്ള പന്മ നയിലേക്കു പോവുകയാണ് എന്നു സാരം.

കാവിയിൽ നിന്നു വെൺപട്ടു - സംന്യാസവൃത്തിയിലൂടെ ജന ങ്ങൾക്കു ശാന്തിയും ജ്ഞാനവും. കാതരർ = ഭീരുക്കൾ

ഈ മലനാട്ടി,നാ വിമലാംബരം
ശ്രീയരുളട്ടെ മോളിലും ചോട്ടിലും" (222)

12. യോഗിനിയമ്മ കാഴ്ചയായ് നല്കിടു-
മന്ത്യമാമുപഹാരം ഫലാത്മകം
അശ്രുബിന്ദുക്കൾ വീണു നനഞ്ഞതായ് *
കണ്ടു ചൊല്ലിനാനർഭകൻ, "സോദരി!
പക്വമായ ഫലത്തിനു പിന്നെയും
പക്വത ചേർപ്പതെന്തിനാണീവിധം?
ഇക്കിഴവന്റെ പല്ലിനും നാവിനും
ശക്തിലോപം ഭവിച്ചതില്ലിന്നിയും! (230)

13. നഷ്ടബോധവ്യഥകളാലംബര-
മെത്ര തൂകിയില്ലശ്രുക്കളിത്രനാൾ?
ആയതല്ലിയിങ്ങാഴിയായ്ത്തീർന്നതു-
മാഴി കട്ട വച്ചൂഴിയായ്ത്തീർന്നതും?

---

വിമലാംബരം = നിർമലമായ വസ്ത്രം. മോളിലും ചോട്ടിലും - പാരത്രികത്തിലും ഐഹികത്തിലും.

പക്വമായ... - പാകമായ പഴത്തെ വീണ്ടും ചുടുവെള്ളം കൊണ്ടു പാകപ്പെടുത്തേണ്ടതുണ്ടോ എന്നു ഫലിതമായ ഉക്തി.

മനുഷ്യർ കണ്ണീർ തൂകുന്നതിന്റെ വ്യർഥത അതിസുന്ദരമായി കവി ഇവിടെ പ്രതിപാദിച്ചിരിക്കുന്നു. പ്രപഞ്ചസൃഷ്ടിക്കുശേഷം എത്ര നക്ഷത്രയൂഥങ്ങളുണ്ടായി നശിച്ചിരിക്കുന്നു! ഇപ്പോഴും എത്ര എണ്ണം നാശോന്മുഖമായിരിക്കുന്നു! ഇവയെയെല്ലാം തന്നിൽ ധരിക്കുന്ന ധാത്രിയെപ്പോലുള്ള ആകാശം തനിക്കു വന്നിട്ടുള്ള ഈ നഷ്ടങ്ങളെയോർത്ത് എത്ര കണ്ണുനീർ പൊഴിച്ചു! ആ കണ്ണുനീരുകളുടെ ശേഖരമാണ് ആഴി. ക്രമേണ ആഴി കട്ടപിടിച്ചതാണ് ഭൂമി. ഇങ്ങനെയാണ് നഷ്ടബോധത്തിന്റെ കഥ. എന്നിട്ടും ഈശ്വരൻ നിർമിതി-സ്ഥിതി-സംഹൃതിലീല നിർത്തിയിട്ടില്ല. ഈശ്വരന്റെ കളിയായി നാം ഇതെല്ലാം കാണണം. ഉണ്ടാവുക, കുറച്ചുകാലമിരിക്കുക, നശിക്കുക ഈ പ്രക്രിയകളില്ലെങ്കിൽ ലോകചക്രം ഉരുളുകയില്ലല്ലോ.

ഈശനെന്നിട്ടും നിർത്തിയതില്ല തൻ
നിർമിതിസ്ഥിതിസംഹൃതിലീലകൾ!
ലീല ലീലയായ് കാണാതിരിക്കുവാൻ
ലോലബുദ്ധികളാകരുതീ നമ്മൾ.
ലോകമെങ്ങനെ മുമ്പോട്ടു പോയിടും
കാലചക്രമുരുളാതിരിക്കുകിൽ? *
അസ്തു മംഗളമസ്തു സുഖോദയ-
മസ്തു കൈവല്യമസ്തു സമസ്തവും!" (242)
പാതി വൈഖരിയായിട്ടുമപ്പുറം
പാതി പശ്യന്തിയായിട്ടുമീവിധം
യോഗി-യോഗിനീദിവ്യസംഭാഷണ-
മങ്ങു മുറ്റും നടക്കവേ, പാതിതാൻ
കേട്ടതുള്ളൂ നികടത്തിലുള്ളവർ
സിദ്ധർ തൻ ഗൂഢകാര്യങ്ങളങ്ങനെ. (248)

സിദ്ധവന്ദിതശർവാവതാരമേ!
സിദ്ധിവിദ്യാധിരാജനേ, കൈതൊഴാം!!

[ യാത്ര തുടരുന്നു ]

14. വഞ്ചിയാടിയുലഞ്ഞു നീങ്ങി ജല-
വീഥിമധ്യത്തിലേയ്ക്കു രസാകുലം

---

അസ്തു മംഗളം... - സ്വാമിതിരുവടികൾ യോഗിനി അമ്മയെ അനുഗ്രഹിക്കുന്നു. കൈവല്യത്തിനപ്പുറം ഒന്നുമില്ലെങ്കിലും അസ്തു സമസ്തവും എന്നു തന്തിരുവടികൾ കൂട്ടിച്ചേർത്തത് അമ്മയുടെ തിരോധാനത്തിനു ശേഷവും ആശ്രമപ്രവർത്തനങ്ങൾ തുടർന്നു നടത്തേണ്ടുന്നതിനുള്ള സംവിധാനാദികൾ ഉദ്ദേശിച്ചാണ്. ഇന്നും ഈ ആശ്രമം പ്രശസ്ത സേവനം അനുഷ്ഠിച്ചുകൊണ്ടു വളരുന്നു.

വൈഖരി = പുറമേക്കുവരുന്ന വാക്ക്. പശ്യന്തി = അകത്തു തങ്ങിനില്ക്കുന്ന വാക്ക്. പശ്യന്തി എന്ന ഘട്ടത്തിലുള്ള വാക്കുകളിലൂടെ യോഗികൾ പരസ്പരം സംസാരിക്കുന്നു, മൂന്നാമതൊരാൾക്ക് ഇത് അജ്ഞേയം.

ഇക്കര വിട്ടു പോകുന്ന ദിവ്യനാം
സിദ്ധവര്യന്റെ വൈഭവം ചിന്തിച്ചു
രോമഹർഷത്തോടാത്മനികേതനം
തന്നിലേയ്ക്കമ്മെയോഗിനി നീങ്ങിനാൾ. (254)

15. തന്നവതാരകൃത്യം മുഴുമിച്ചു
ധന്യതയാർന്നു വിശ്രമിച്ചീടുവാൻ
പന്മനയ്ക്കു ഗമിച്ചിടുമാര്യനെ
-നിർമ്മമന്മാരിലഗ്ര്യനാം സ്വാമിയെ
കർമസാക്ഷി നിരീക്ഷിച്ചു സാദരം
ശർമസാധനപാഠം ഗ്രഹിച്ചപോൽ
സൗമ്യനായിട്ടു മാറിനാൻ, ലോകർക്കു
സേവനീയനായ്ത്തീരുവാൻ പോലെയും-
താനുമംബരത്തിന്റെ ചുടുമിഴി-
നീർക്കണമെന്നു ചിന്തിച്ചുപോകയാൽ
ഭാവവൈവശ്യമാർന്നതാമോ രവി-
ആരറിയുന്നിതുന്നതർതൻ മനം? * (266)

16. ആ ജലവീഥിതന്റെ മുകളിലാ-
യങ്ങുമിങ്ങും പറക്കും പതത്രികൾ
സ്വാമിതൻ ഗതിവാർത്ത പരത്തിനാർ
നാലുപാടും വിരുതശതങ്ങളാൽ. (270)
വാനിലാണു പറക്കുവതെങ്കിലും
മന്നിലാണവർ നോക്കുന്നതാസ്ഥയാ;

---

ഇക്കര വിട്ടു പോകുന്ന = ഈ ഭൂജീവിതം അവസാനിപ്പിച്ചു പോകാൻ ഭാവിക്കുന്ന എന്നുമർഥം. ആത്മനികേതനം = തന്റെ ആശ്രമം.

ശർമസാധനപാഠം = മംഗളമുളവാകുന്നതിനുവേണ്ട സാധനയുടെ അറിവ് - സൗമ്യഭാവ സ്വീകാരം. താനുമംബരത്തിന്റെ...... താനും ആകാശത്തിന്റെ ചുടുനീർക്കണമാണോ എന്നാശങ്കിക്കയാൽ മുഖ തേജസ്സിനു മ്ലാനത വന്നു. കവിയുടെ കല്പന അത്യന്തം ഹൃദ്യം.

ഗതിവാർത്ത = യാത്രാവർത്തമാനം. വിരുതം = ശബ്ദം.

കർമരംഗമെവിടെയാണെങ്കിലും
ജന്മദേശം മറക്കുവാനൊക്കുമോ?
നിർമലബ്രഹ്മതേജോനിലയന-
മായ ഭട്ടാരഭട്ടാരദേവനെ
ഉള്ളിൽവച്ചു ഗമിക്കുന്ന തോണിയെ
മറ്റൊരു രത്നഗർഭയായ്ത്താനവർ
കാണ്മ, തത്തിരു വക്ത്രത്തിൽ നിന്നല്ലോ
ഭൂതധാത്രിതൻ ഭൂതദയാമൃതം
വാക്കുകളായി മന്നിൽ പൊഴിഞ്ഞതു!
ലോകബന്ധു മറ്റാരുണ്ടിതുപോലെ!
ഏതു സിദ്ധനരുളീ സ്വചര്യയാൽ
'സ്നേഹമേ ബ്രഹ്മപര്യായ'മെന്നായി? (284)

17. വഞ്ചി നീങ്ങുന്ന വേളയിലോളങ്ങ-
ളുദ്ഗമിപ്പിച്ചു നൽക്കളനാദങ്ങൾ!
ശ്രാന്തനായിക്കിടക്കുന്ന കുഞ്ഞിനെ-
പ്പാട്ടുപാടിയുറക്കുവാൻ നങ്കയാൾ
വാരിഗർഭത്തിൽ വന്നു വസിച്ചിതോ
അമ്മ വിസ്മരിച്ചീടുമോ പുത്രനെ?
ഹാ മഹേശനെപ്പെറ്റു വളർത്തിയ
നാരി ജീവിപ്പൂ മൺമറഞ്ഞെങ്കിലും;
"അമ്മയായിട്ടിരിക്ക നീയെപ്പോഴു-

---

കർമരംഗം... പക്ഷികൾ ആകാശത്തിലാണു സഞ്ചരിക്കുന്നതെങ്കിലും അവരുടെ ദൃഷ്ടി ഭൂമിയിലേക്കാണ്. അതിനു കാരണം ഒരാൾ എവിടെപ്പോയി ജോലി ചെയ്താലും ജന്മദേശത്തെ സ്മരിക്കാതിരിക്കുകയില്ല. ഭട്ടാരഭട്ടാരദേവൻ = പൂജ്യന്മാർക്കും പൂജ്യൻ.

രത്നഗർഭ = ഭൂമി. ഭൂതധാത്രി... = ജീവജാലങ്ങളുടെ മാതാവായ ഭൂമിയുടെ ജീവകാരുണ്യമാകുന്ന അമൃതം.
സ്നേഹമേ...... - സത് ചിത്ത് ആനന്ദം എന്നതിനു പുറമേ സ്നേഹം എന്ന വാക്കും ബ്രഹ്മത്തെക്കുറിക്കുന്നത് എന്ന്.

ഓളങ്ങൾ... = നനുത്ത കളകളശബ്ദങ്ങളിലൂടെ അമ്മയായ നങ്ക വഞ്ചിയിൽ കിടന്നുറങ്ങുന്ന പുത്രനെ പാട്ടുപാടിയുറക്കുന്നതായി കവികല്പന. വളരെ ആലോചനാമൃതം!

മെന്നകത്തും പുറത്തു" മെന്നല്ലയോ
മൃത്യുശയ്യാവലംബിനിയായിടും
നങ്കയാളോടു പുത്രനുരച്ചതു? (296)

18. ശങ്കുബാലകനേതോ പുതിയതാം
ലോകമൊന്നിൽ കടന്നു കുറച്ചിട
അദ്ഭുതോദാരദൃശ്യങ്ങൾ കണ്ടുക-
ണ്ടർക്കനസ്തംഗമിച്ചതും, വാനിടം
നൈകനക്ഷത്രരമ്യമായ് തീർന്നതും
വാതപോതങ്ങളുഷ്ണം വെടിഞ്ഞതും
തീരകേരാദിശാഖാശതങ്ങളി-
ലണ്ഡജങ്ങളൊതുങ്ങിക്കഴിഞ്ഞതും
ചെറ്ററിഞ്ഞതി, ല്ലപ്പുതു ലോകത്തിൻ
മട്ടുകളത്ര രമ്യതരങ്ങളോ? (306)

സിദ്ധവന്ദിതശർവാവതാരമേ!
സിദ്ധിവിദ്യാധിരാജനേ, കൈതൊഴാം!!

**[ കായലിന്റെ സന്ദേശം ]**

19. ഒട്ടിടയ്ക്കു മിഴികൾ തുറന്നപ്പോൾ
കേട്ടു ദേശികൻ വീചീകളകളം

---

മൃത്യു... മരണശയ്യയിൽ കിടന്നിരുന്ന അമ്മയെ കുഞ്ഞൻ സാന്ത്വന പ്പെടുത്തിയത് അപ്രകാരമായിരുന്നു. മാതൃപുത്രബന്ധത്തിന്റെ ഗാഢ തയും ഹൃദ്യതയും കാണുക. മഹേശനെ = ശിവനെ

ശങ്കുബാലക..- ട്രെയിനിൽ കൊല്ലത്തേയ്ക്കു യാത്ര ചെയ്തു കൊണ്ടിരുന്ന കുമ്പളത്തുശങ്കുപിള്ളയുടെ മനസ്സ് ആ സമയത്ത് വേറെ ഏതോ ലോകങ്ങളിൽ വിഹരിക്കുകയായിരുന്നു. സ്വാമിതിരുവടികളെ ശുശ്രൂഷിക്കുവാനുള്ള ഭാഗ്യം, അതിനാലുള്ള സൗഭാഗ്യം, മഹാസമാധി, അതിന്റെ ഒരുക്കമാനങ്ങൾ - അങ്ങനെ പലതും ആലോചിച്ചു കൊണ്ടിരുന്നു. നൈകം = അനേകം. വാതപോതങ്ങൾ = ഇളംകാറ്റുകൾ, തീരകേരാദിശാഖാശതങ്ങളിൽ = തീരങ്ങളിലുള്ള തെങ്ങു മുതലായ വൃക്ഷങ്ങളുടെ കൊമ്പുകളിൽ.

ഒട്ടിടയ്ക്കു- സ്വാമിതിരുവടികൾ വിശ്രമനിദ്ര വെടിഞ്ഞു കൺമിഴി ച്ചപ്പോൾ.

കണ്ണുകളീറനായി! നിമിത്തമെ-
ന്തായതിന്നു? കൃപ താൻ ശിവ ശിവ!
പദ്മനാഭപ്പണിക്കരോടോതിയ
വാക്കുകളിൽ നിന്നൂഹ്യം സമസ്തവും:-
"കായലോതും മധുരമൊഴികൾ തൻ
കാതലെന്തെന്നറിഞ്ഞുവോ മിത്രമേ!
തോണിതൻ വക്കു തട്ടിച്ചു മേല്ക്കുമേൽ
താരിളംമൃദുമേനി പിളർന്നു ഞാൻ
സ്വൈരയാത്രകളെത്ര തവണയീ
വാരിവീഥിയിൽ മുന്നം നടത്തിനേൻ!
വെൺനുരക, ളാ നോവിന്റെ പുഞ്ചിരി-
തന്നെയെന്നു ഞാനോർത്തില്ല തെല്ലുമേ!
ഇന്നിമേലിൽ ഞാനീ നാമരൂപത്തി-
ലീവഴിക്കു വരികയില്ലെന്നതു
എവ്വിധമോ അറിഞ്ഞീ ജലാശയ-
ദേവിയാളെനിയ്ക്കോതുകയാണിപ്പോൾ
മംഗളം ഹ്ലാദശോകവിമിശ്രിതം;
മാതൃതത്ത്വമഹത്ത്വം ഗുണോത്തരം! *
കാറ്റുതട്ടിയലകളിളക്കിടും
കായലിനുണ്ടു കാര്യങ്ങളോതുവാൻ,
ലോകതത്ത്വമിതെന്നുമുരച്ചിടും
ലോകർ കേട്ടാലുമില്ലെങ്കിലുമവൾ-
"അനുനിമിഷമുയരുന്നിതെന്നിൽനി-
ന്നനവധിശതവീചികൾ മേല്ക്കുമേൽ

---

തോണി....- കായലിലൂടെ തോണിയിൽ യാത്ര ചെയ്യുമ്പോൾ ഓളങ്ങൾ മുറിച്ചു നീങ്ങുന്നത് കായലമ്മയെ മുറിവേല്പ്പിച്ചു വേദനിപ്പിക്കുന്നതു പോലെയാണ് എന്നു സ്വാമിതിരുവടികൾ. അപ്പോളുണ്ടാകുന്ന നുരയും പതയും കായലിന്റെ സന്തോഷപ്പുഞ്ചിരിയല്ല, വേദനയുടെ പുഞ്ചിരിയാണ്. അന്നൊന്നും താൻ ആ രീതിയിൽ ചിന്തിച്ചില്ല. ഇപ്പോൾ അങ്ങനെ ചിന്തിക്കുന്നു! എങ്കിലും കായലമ്മ തനിക്കിപ്പോൾ യാത്രാമംഗളം നേരുകയാണ്. കുഞ്ഞുങ്ങളുടെ അപരാധം അമ്മ ക്ഷമിക്കുമല്ലോ.

അവയിളകിക്കളിച്ചു കുറച്ചിട
വിലയിച്ചീടുന്നിതെന്നിലൊടുവിലായ്
തിര, നുര, ചുഴി നീർപ്പോളയെന്നിവ-
യപരമല്ലെന്നിൽ നിന്നുമൊരിക്കലും
പവനനില്ലെങ്കിലീവകയൊന്നുമി-
ല്ലചലമേകമാം കായൽ - ഞാൻ - എന്നിയേ.
ജഗദിദം സർവമാദ്യന്തഹീനമാം
ഗഹനബന്ധുരബ്രഹ്മത്തിൽ നിന്നുമേ
ഉദിതമായിതു മായയാ, ലായതോ
നിയതമീശന്റെ സങ്കല്പ ശക്തിതാൻ-
അറിയുവിൻ - ഇതുതന്നെ ഞാൻ ഗാഥയായ്
കളകളത്താലരുളുന്നിതന്വഹം." (344)

സിദ്ധവന്ദിതശർവാവതാരമേ!
സിദ്ധിവിദ്യാധിരാജനേ, കൈതൊഴാം!!

## [ പ്രാക്കുളം - തോട്ടുവയലിൽ ബംഗ്ലാവിൽ ]

20. വഞ്ചി നിന്നു കരയിൽ വിളക്കുമായ്
വന്നു നില്ക്കുന്നു കൊച്ചുപുരുഷാരം
സ്വാമി തല്പത്തിൽ നിന്നുമെഴുന്നേറ്റു
പദ്മനാഭാവലംബിതപാണിയായ്
യാനപാത്രത്തിൽ നിന്നിറങ്ങീടിനാൻ
മാനവരൂപമാർന്ന മഹേശ്വരൻ;
ശങ്കുനായകനീതനായ് മെല്ലവേ
മന്ദിരത്തിലണഞ്ഞു ധൃതരസം
ഗേഹനാഥനാലാദരപൂർവകം
സത്കൃതനായി മന്ദസ്മിതത്തൊടും

---

കായൽ വേദാന്തതത്ത്വം വെളിവാക്കുന്നതായി സ്വാമിതിരുവടികൾ പദ്മനാഭപണിക്കരോടു പറയുന്നു. പ്രാക്കുളത്തെത്തിയ ശ്രീ. കുമ്പളം, സ്വാമിതിരുവടികളുടെ ആഗമനം പ്രതീക്ഷിച്ചു കടവിൽ കാത്തു നില്ക്കുകയായിരുന്നു. പുരുഷാരം = ആൾക്കൂട്ടം.

തത്ര വിശ്രമിച്ചീടിനാൻ സജ്ജമായ്
വച്ചിരുന്ന മൃദുവാം കിടക്കമേൽ
ദിവ്യമാകിയ സൗരഭ്യമൊന്നങ്ങു
ഭവ്യചിന്തകൾക്കൊപ്പം പരക്കവേ
ദേവമന്ദിരശൈലി പകർന്നി താ
മാനവഗൃഹത്തിന്നു രജനിയിൽ;
കാലമായാൽ സുകൃതം ഫലിക്കുന്നൂ *
വേനലെത്തിയാൽ തേന്മാവു പോലവേ (362)

21. ദേശികനെയിത്തീരത്തിലെത്തിച്ച
വഞ്ചിയെങ്ങു? തുഴഞ്ഞവനെങ്ങുവാൻ
കൂലിവേണ്ടയോ ഭക്ഷണം വേണ്ടയോ?
രാവിൽ വിശ്രമം വേണ്ടയോ തെല്ലിട?
സ്വപ്നസന്നിഭമെല്ലാം മറഞ്ഞുപോയ്
സിദ്ധശൈലികളങ്ങനെ തന്നെയാം.

22. അമ്മ യോഗിനിയ്ക്കുണ്ടായ സംശയ-
മർഥവത്തെന്നുതന്നേ നിനയ്ക്കണം
ഷണ്മുഖദാസനാകിയ ദേശികൻ
ഷണ്മുഖൻ ദാസനായവനല്ലയോ?
അക്കരയ്ക്കു കടത്തുവാനാരിതിൻ
മീതെ വൈഭവം കോലുന്ന നാവികൻ? (374)

സിദ്ധവന്ദിതശർവാവതാരമേ!
സിദ്ധിവിദ്യാധിരാജനേ, കൈതൊഴാം!!

---

ദിവ്യ...... - സ്വാമിതിരുവടികളുടെ സിദ്ധിമഹത്ത്വത്തിന്റെ സൂചന.

ദേവമന്ദിരം = ക്ഷേത്രം. പ്രാക്കുളത്തുള്ള, കുമ്പളത്തിന്റെ തറവാട്, അഷ്ടമുടിക്കായലിന്റെ തീരത്തുള്ള തോട്ടുവയലിൽ ബംഗ്ലാവാണ് വിവക്ഷിക്കപ്പെട്ടിരിക്കുന്നത്.

ദേശികനെ...- വഞ്ചിക്കാരൻ സാക്ഷാൽ സുബ്രഹ്മണ്യനായിരുന്നു എന്ന ഭാവന. സ്വയംപ്രകാശിനിയമ്മയ്ക്കും ആ തോന്നലുണ്ടായിരുന്നു, അവർ ഒരു വലിയ സുബ്രഹ്മണ്യോപാസകയായിരുന്നു.

[ ശ്രീനാരായണസമാഗമം ]

23. ദർശനത്തിനു വന്നവർക്കൊക്കെയും
ദിവ്യദർശനമേകി;യദ്ദേശികൻ
ഒട്ടുനാളങ്ങു വിശ്രമിച്ചീടവേ
കേട്ടു വൃത്തമുപാഗമിച്ചീടിനാൻ
ആലയത്തിലവിടെയൊരുദിനം
ശ്രീലനാരായണാര്യൻ സശിഷ്യനായ്.
രണ്ടുപേരും പരസ്പരം ദിവ്യമാം
ബ്രാഹ്മിയിലെന്തു ചൊല്ലിനാരെന്നതു
ചുറ്റുമുള്ളവരൊന്നുമറിഞ്ഞീല-
അപ്രവേശ്യമേ ദൈവികമേഖല! (384)

24. തീർഥപാദപരമഹംസൻ യതി,
തീർഥപാദനാം നാരായണഗുരു
രണ്ടുഭാഗത്തിരുന്നു ഭട്ടാരക-
സ്വാമി മധ്യത്തിലായുമിരുന്നുടൻ
നല്ലൊരാലോകലേഖ്യമെടുത്തതു
നിത്യപൂജാർഹമായിച്ചമഞ്ഞിതു;
ഭൂതിഭൂതിമത്സമ്മേളനത്തിനാൽ
ഭൂതിദായകമാണതിൻ ദർശനം!
ആ ഗൃഹസ്ഥന്റെയൗചിത്യഭാസുര-
മായ കൃത്യം ജയിക്കുന്നു മേല്ക്കുമേൽ. (394)

സിദ്ധവന്ദിതശർവാവതാരമേ!
സിദ്ധിവിദ്യാധിരാജനേ, കൈതൊഴാം!!

---

ശ്രീലനാരായണാര്യൻ = ശ്രീനാരായണഗുരുദേവൻ.

ബ്രാഹ്മി = ഭാഷ. അപ്രവേശ്യം= പ്രവേശിക്കുവാൻ കഴിയാത്തത്.

ആലോകലേഖ്യം = ഫോട്ടോ. ഭൂതി = ഈശ്വരവിഭൂതി, ഐശ്വര്യം, മംഗളം.

[ പന്മനയിൽ ]

25. പന്മനയിലേയ്ക്കെത്തുവാൻ ദേശികൻ
പേർത്തുമുത്ക്കണ്ഠ പൂണ്ടതു കാൺകയാൽ
മറ്റൊരു വഞ്ചി സജ്ജമാക്കീടിനാൻ
ശങ്കുബാലകനിംഗിതജ്ഞൻ ജവാൽ.
ആയതിലിരുന്നശ്രമം യാത്രചെ-
യ്താകുലമകന്നെത്തിനാൻ ലക്ഷ്യത്തിൽ
വിശ്വവന്ദിതനായ യതിവരൻ
വിശ്വനാഥൻ, നരാകൃതി പൂണ്ടവൻ. (402)

26. പന്മനഗ്രാമദേവത തന്നുടെ
സന്മനസ്സിലുളവായ സമ്മദം
എത്രയെന്നു പറയുവാനൊക്കുമോ?
ഹന്ത! കൊല്ലൂരിനുണ്ടായ താപവും?
ജന്മമൃത്യുക്കൾ തങ്ങടെ കാലവും
ദേശവും പൂർവനിശ്ചിതം തന്നെയാം * (408)

27. ദേശികനുടെയുൾപ്രീതിസംഫുല്ല-
ദൃഷ്ടികൾക്കു വിഷയീഭവിക്കയാൽ
നൂതനമൊരു തേജസ്സിലാണ്ട പോ-
ലായി പന്മനഗ്രാമ പ്രകൃതിയാൾ.
എന്തു മാധുര്യഭൂമാവിതണ്ഡജ-
കാഹളികൾക്കു മുന്നേതിലും തുലോം!
മേഷസൂര്യന്റെയുന്മേഷമെത്രയും
പോഷമാർന്നിതു നിർബാധമായിത്താൻ;

---

സമ്മദം = സന്തോഷം, കൊല്ലൂർ = ജന്മസ്ഥലം. പൂർവനിശ്ചിതം = മുമ്പേ നിശ്ചയിക്കപ്പെട്ടത്.

സംഫുല്ലം = വിടർന്നത്. ഭൂമാവ് = ആധിക്യം. അണ്ഡജകാഹളികൾ = പക്ഷികളുടെ പാട്ടുകൾ. മേഷസൂര്യൻ = മേടസ്സൂര്യൻ, അന്നുമേടമാസ ക്കാലം. ഉന്മേഷം പോഷമാർന്നു = ചൂടുകൂടി.

ആഖുഷഡ്പദകീടപിപീലിക-
ശ്വാനഭേകചമരപുച്ഛാദികൾ
പാരമാഹ്ലാദമാർന്നിതു നാഥനെ
ച്ചാരവേ സാംഗനായിട്ടു കാൺകയാൽ!
ആയവർ തന്നുരുവമെടുത്തുകൊ-
ണ്ടാഗതരായ സിദ്ധജനങ്ങളാൽ
സേവിതനായ ദേശികൻ ചട്ടമ്പി-
സ്വാമിതന്നേ മനുഷ്യമഹേശ്വരൻ.
ജാതിവൈരം മറന്നു നികടത്തി-
ലെത്തിയൊന്നിച്ചു കേളികളാടവേ
പ്രാണികൾ മാതൃവാത്സല്യദുഗ്ദ്ധത്തെ
വീണ്ടുമൊന്നു നുകർന്നാർ യഥാസുഖം (428)

28. എത്രയോ കലാകൃത്തുകൾ സൂരിക-
ളെത്രയോ ശാസ്ത്രസാഗരകുംഭജർ
എത്രയോ മുഗ്ദ്ധവാദിത്രകോവിദ-
രെത്രയോ ഗാനവിദ്യാവിശാരദർ
എത്രയോ മന്ത്രതന്ത്രവിചക്ഷണ-
രത്ര ദേശികസന്നിധിയിങ്കലായ്
വന്നു ലാഭവാന്മാരായ് മടങ്ങിനാർ
വാർധിയിൽ വന്ന മേഘങ്ങൾ പോലവേ. (436)

---

ആഖു = എലി. ഷട്പദം = വണ്ട്, ചിത്രശലഭം മുതലായവ.
ഭേകം = തവള. ചമരപുച്ഛം = അണിൽ.

ആയവർ തന്നുരുവം.... - ആഖുഷട്പദാദി വിവിധ രൂപങ്ങളെടുത്ത് അനേകം സിദ്ധന്മാർ അവിടെ വന്നു. മാതൃവാത്സല്യദുഗ്ദ്ധം = സ്വാമി തിരുവടികൾ പ്രാണികളെ മാതൃവാത്സല്യമാകുന്ന ക്ഷീരം നല്കി അനുഗ്രഹിച്ചു. സൂരികൾ = പണ്ഡിതന്മാർ, കവികൾ.

കുംഭജർ = അഗസ്ത്യന്മാർ. ലാഭവാന്മാർ തന്തിരുവടികളിൽ നിന്നും വിജ്ഞാനം നേടി ലാഭവന്മാരായി പന്മനയിൽ സി.പി.പി. സ്മാരക വായനശാലയിൽ വിശ്രമിക്കുന്ന സ്വാമി തിരുവടികളെ കാണുവാനും, പലതും അറിയുവാനും, തെറ്റുകൾ തിരുത്തുവാനും പ്രശസ്ത പണ്ഡിതന്മാരും കലാകാരന്മാരും വന്നിരുന്നതായി രേഖപ്പെടുത്തപ്പെട്ടിട്ടുണ്ട്.

29. രാത്രികാലത്തു തേജഃശരീരികൾ
തത്ര വന്നു മഹേശ്വരദർശനം
ചെയ്തു മേലോട്ടുയർന്നു ഗമിക്കവേ-
യന്തരീക്ഷം തിളങ്ങീ പലപ്പൊഴും!
നിദ്രയിലാണ്ട സാധാരണം ജനം
പേർത്തറിയുമോ ദേവതാചേഷ്ടകൾ? * (442)

[ വേലന്റെ വരവ് ]

സിദ്ധവന്ദിതശർവാവതാരമേ!
സിദ്ധിവിദ്യാധിരാജനേ, കൈതൊഴാം!!

30. നാതിദൂരസ്ഥഷൺമുഖമന്ദിരം
തന്നിൽ നിന്നൊരു ബാലൻ പ്രതിദിനം
ആളൊഴിഞ്ഞ സമയങ്ങളിൽ വന്നു
നിർവഹിച്ചിതു ദേശികാലോകനം

"മറ്റു കുട്ടികളൊത്തു കളിക്കുവാൻ
കൂട്ടുകൂടാതെ വന്നതെന്തിന്നു നീ?

---

മഹാസിദ്ധന്മാരായ യോഗികൾക്കു പലപ്പോഴും ദിവ്യന്മാരുടെയും സിദ്ധന്മാരുടെയും ദർശനമുണ്ടാകും എന്ന ആശയമാണ് "രാത്രി കാലത്തു എന്നീ വരികളുടെ സാംരാംശം. സിദ്ധന്മാരുടെ വരവും പോക്കും സാമാന്യജനങ്ങളറിയുകയില്ല. മാത്രമല്ല, അർധരാത്രികളിൽ സാമാന്യജനങ്ങൾ ഉറങ്ങിക്കിടക്കുകയുമാണല്ലോ.

നാതിദൂരസ്ഥ = പന്മനയ്ക്കു സമീപമുള്ള സുബ്രഹ്മണ്യക്ഷേത്രം. ഒരു ബാലൻ....-ഇതു സാക്ഷാൽ സുബ്രഹ്മണ്യൻ തന്നെയായിരുന്നു. ലോകദേശികനായ സ്വാമി തിരുവടികളുടെ ദർശനത്തിന് വരാറുണ്ടായിരുന്നു. സന്ദർശനം പലപ്പോഴും ഒറ്റയ്ക്കിരിക്കുമ്പോളായിരുന്നു താനും. ബാലൻ സാക്ഷാൽ സുബ്രഹ്മണ്യനാണെന്നു സ്വാമി തിരുവടികൾ കരുതിയില്ല; അഥവാ മനസ്സിലാക്കിയാലും മനസ്സിലാക്കാത്തതുപോലെ അഭിനയിച്ചു. എങ്കിൽ മാത്രമേ ഇനിയുള്ള സരസസംഭാഷണത്തിനു സാധ്യതയുള്ളുവല്ലോ. ദിവ്യന്മാരുടെ സരസലീലാവിനോദപ്രിയത!

അച്ഛനമ്മമാർ തേടുകയില്ലയോ
അല്ലലേതാനുമുണ്ടോ കുമാരക?"
"മൊട്ടയെന്നു വിളിച്ചു കളിയാക്കും
കൂട്ടരോടൊത്തു കേളികളാടുവാൻ
എങ്ങനെ പോകുമപ്പൂപ്പ! വെൺചാര-
ക്കുട്ടനെന്നും പറയുകയാണവർ!

ഞാനിവിടെ വരുന്നതിലമ്മയ്ക്കു-
മച്ഛനുമിഷ്ടമെന്നേ പറയാവൂ,
മറ്റിടങ്ങളിൽ തേടുകയില്ലവർ;
എന്തുവേണമെന്നെന്നോടു ചൊല്ലുക,
ഞാനതപ്പൊഴേ കൊണ്ടുവന്നീടുമേ
മൊട്ട ഞാനുണ്ടു കൂടവേയെപ്പൊഴും!"

"അപ്പനേ എനിയ്ക്കെന്തിനി വേണ്ടതി-
ങ്ങപ്പുറത്തേക്കു മെല്ലെക്കടക്കുവാൻ
വെമ്പൽ കൊള്ളുന്നിതെന്മനം, കുട്ടി നീ-
യച്ഛനമ്മമാരൊത്തു കഴിയുക!

മൊട്ടയെ മൊട്ടയെന്നു വിളിപ്പതി-
ലൊട്ടുമേ വേണ്ട ദുഃഖത്തുടിപ്പുകൾ
ഭേദമല്ലീ മുടിയനെക്കാളൊരു
മൊട്ടയായി നടപ്പതിങ്ങൂഴിയിൽ?

---

അല്ലൽ = ദുഃഖം. മൊട്ട – ബാലസുബ്രഹ്മണ്യമൂർത്തി മൊട്ടയടിച്ച രീതിയിലാണല്ലോ സങ്കല്പിക്കപ്പെട്ടിരിക്കുന്നത്. സംഭാഷണത്തിലെ നർമരസം ശ്രദ്ധിക്കുക.

വെൺചാരക്കുട്ടൻ – വെളുത്തചാരത്തിന്റെ നിറത്തിലുള്ള ബാലൻ; വെൺചാരം മേലാകെ പൂശിയ ബാലൻ; വെൺചാരത്തിലുണ്ടായ കുട്ടൻ. മേലെമ്പാടും വെൺചാരം പൂശിയ ശിവന്റെ മകൻ. മൊട്ട ഞാനുണ്ടു...സ്വാമിതിരുവടികളുടെ ജീവിതത്തെ അനുഗ്രഹി ച്ചുകൊണ്ടിരുന്ന രണ്ടു ദിവ്യശക്തികളായിരുന്നല്ലോ ജഗന്മാതാവായ ത്രിപുരസുന്ദരിയും ശ്രീബാലസുബ്രഹ്മണ്യനും.

അപ്പുറത്തേക്കു..... – ദേഹം വെടിഞ്ഞു മോക്ഷം പ്രാപിക്കുവാൻ. ഭേദമല്ലീ...– മുടിയൻ എന്നതിന് മുടിയുള്ളവൻ എന്നും മുടിക്കുന്നവൻ – നശിപ്പിക്കുന്നവൻ എന്നും മുടിയൻ എന്നു വിളിക്കുന്നതിനെക്കാൾ ഭേദം മൊട്ട എന്നു വിളിക്കുന്നതാണല്ലോ. ഫലിതം മനസ്സിലാക്കുക.

ഒന്നു ചോദിച്ചിടട്ടെ ഞാ,നെങ്ങു നീ
താമസിക്കുന്നു, നീ വരുംവേളയിൽ
എന്നുടലെന്തു കോരിത്തരിക്കുവാൻ?
എന്മനമെന്തിളകിമറിയുവാൻ?
എന്നകത്തു നീ പണ്ടേ കുടിയിരി-
ക്കുന്ന പോലൊരു തോന്നലെന്റപ്പനേ!
ആരു നീയെന്നിലിത്രയ്ക്കനുകമ്പ
തൂകുവാൻ? നിനക്കെന്നെയറിയുമോ?"

"പൊന്മയിലുകൾ പീലി നിവർത്തിക്കൊ-
ണ്ടുണ്മയിലാടി നില്ക്കുമൊരമ്പലം
ദൂരെയല്ലാതെയുണ്ടെന്നറിയുമോ?
വേലയെല്ലാമവിടെക്കളകയാൽ
വേലനെന്നെന്നെയോതുന്നിതാളുകൾ-
ബാലനെല്ലാം പൊറുക്കുമെന്നോർത്തവർ!
അ,ക്കരമനയാറ്റുമണൽത്തിട്ടിൽ
വച്ചു തമ്മിൽ പരിചയപ്പെട്ടതു
ഓർമയിൽ നിന്നുമാഞ്ഞുമറഞ്ഞിതോ?
ഓർമയുണ്ടെനിയ്ക്കെല്ലാം യതിവര!

---

നീ വരും വേളയിൽ... - കുഞ്ഞേ! നീ ഇവിടെ വരുമ്പോൾ എന്റെ ശരീരം അദൃശ്യഹേതുവാൽ പൊട്ടിത്തരിക്കുന്നു! മനസ്സ് ആനന്ദം കൊണ്ടിളകിമറിയുന്നു! പണ്ടേതന്നെ എന്റെ ഉള്ളിലുള്ളവനാണോ നീ? ഈ സംഭാഷണാംശത്തിലടങ്ങിയ ദിവ്യമായ ഫലിതം ചിന്താബന്ധുരം.

പൊന്മയിലുകൾ..... - ബാലകൻ തന്റെ യാഥാർത്ഥ്യത്തിന്റെ ചുരുളഴിക്കുന്നു. വേല = സമയം, പ്രവൃത്തി. താൻ തന്റെ വേലയെല്ലാം അക്ഷേത്രത്തിൽ കളയുകയാൽ ആളുകൾ തന്നെ വേലൻ എന്നു വിളിക്കുന്നു! എന്തു പറഞ്ഞാലും, തന്റെ ഭക്തന്മാർ എന്തു പറഞ്ഞാലും - താനതെല്ലാം പൊറുക്കുമല്ലോ. അക്കരമന......- തിരുവനന്തപുരത്തുള്ള കരമനയാറിന്റെ തീരത്തിരുന്നാണ് ബാലനായ കുഞ്ഞൻ ബാലാസുബ്രഹ്മണ്യമന്ത്രം ജപിച്ചു സിദ്ധിവരുത്തിയതും ശ്രീ സുബ്രഹ്മണ്യസ്വാമിയെ നേരിട്ടുദർശിച്ചതും. ആ ഓർമ ബാലൻ ഒന്നിപ്പോൾ പുതുക്കുകയാണ്.

ഒറ്റയാണു ഞാൻ, ഇല്ലമറ്റാരുമെ-
ന്നൊറ്റബുദ്ധി വളർത്തി വരികയാൽ
വേലനെയങ്ങു തീരെ മറന്നതി-
ലില്ല വിസ്മയ, മെങ്കിലുമുണ്ടു ഞാൻ
എന്നു കാട്ടുവാനായിട്ടിടയ്ക്കിടെ
വന്നുപോകുന്നു; വേണ്ടാ മതിഭ്രമം
എത്തിടേണ്ടതാം ദിക്കിലെത്തി; കൃത-
കൃത്യതയോടെ നീങ്ങട്ടെ നാളുകൾ!
ഞാനിടയ്ക്കിങ്ങു വന്നിടും പോയിടും
ജ്ഞാനഭാസ്കരദർശനലാലസൻ!"
എന്നുചൊല്ലി മറഞ്ഞിതു ബാലകൻ;
നിന്നു രോമാഞ്ചിതാംഗനായ് ദേശികൻ. (498)

31. പയ്യനാരിവൻ? ദേശികവര്യനു
പുത്രഭാവമിവനിലുണ്ടാകുവാൻ
എന്തുകാരണ, മല്ലെങ്കിലെല്ലാവരും-
പാമ്പെലി പുലിയെന്നിവർ കൂടിയും
മക്കളാണീ മഹാപ്രഭുവിന്നഹോ!
കീർത്തനീയമീ വിശ്വാത്മഭാവന!
അത്രമാത്രം ധരിച്ചതേയുള്ളുപോൽ
പദ്മനാഭാദിമിത്രങ്ങൾ കൂടിയും.
ഈശ്വരന്മാർ നടത്തും കളികൾ ത-
ന്നർഥമാർക്കുമചിന്ത്യം ജഗത്തിതിൽ! * (508)

---

ഒറ്റയാണു.... താൻ ഏകവും അദ്വിതീയവുമായ ബ്രഹ്മമാണ്, രണ്ടാമതൊന്നില്ല എന്ന അനുഭൂതിയാണ് ജ്ഞാനം. ആ ജ്ഞാനം നേടിയ സ്വാമിതിരുവടികൾ സഗുണോപാസന നിർത്തി വച്ചാലും സുബ്രഹ്മണ്യൻ വേണ്ടവർക്ക് ഇനിയുമുപാസിക്കുന്നതിനുവേണ്ടി സഗുണരൂപം ഇപ്പൊഴും കൈക്കൊണ്ടു കഴിയുന്നു. മതിഭ്രമം = ബുദ്ധിഭ്രമം. കൃതകൃത്യത = ധന്യത. ഞാനിട... - ജ്ഞാനിയായിത്തീർന്ന തന്റെ ഭക്തനെ കാണുവാൻ ദേവനുള്ള ആഗ്രഹം പ്രകടിതം. പയ്യനാരിവൻ?...-പദ്മനാഭപ്പണിക്കർ മുതലായവർക്കു ബാലന്റെ യാഥാർത്ഥ്യം അപ്പോൾ മനസ്സിലാക്കുവാൻ സാധിച്ചില്ല. അചിന്ത്യം = ചിന്തിക്കുവാൻ പോലും സാധ്യമല്ലാത്തത്.

[ പ്രാരബ്ധം ]

സിദ്ധവന്ദിതശർവാവതാരമേ!
സിദ്ധിവിദ്യാധിരാജനേ, കൈതൊഴാം!!

32. യോഗിവര്യനാം സ്വാമികൾക്കീവിധം
ദേഹപീഡ സഹിക്കേണ്ടി വന്നതിൽ
സങ്കടമുണ്ടു ഞങ്ങൾക്കു - ഹൃദ്യരാം
ഭക്തരിൽ ചിലരേവമുരയ്ക്കവേ
അ,ക്കിടക്കും കിടപ്പിൽ നിന്നുത്ഥിത-
നായി ദേശികൻ ചൊല്ലിനാൻ സസ്മിതം:-
"ഇല്ലെനിക്കു രുജാദികൾ കൂട്ടരേ!
ചൊല്ലുവിൻ, വേണമെങ്കിൽ നടന്നിടാം;
ദേഹമായതിൻ പ്രാരബ്ധമുണ്ടുതാൻ
തീർക്കണമതിനായിട്ടവസരം
നല്കിയില്ലെങ്കിലായതിനിന്നിയും
മണ്ണിൽ വന്നു പിറക്കണം തോഴരേ!
ആയതു കാമ്യമെന്നു മൊഴിയുവി-
നാമയമുടൻ പോവതു കണ്ടിടാം.
രോഗമാർക്കാണു ദേഹത്തിനല്ലയോ?
ദേഹി നിത്യനനാമയനവ്യയൻ"
പിന്നെയൊന്നുമുരച്ചില്ല മിത്രങ്ങൾ
മന്ത്രബദ്ധരായ് തീർന്നതു പോലവേ. (526)

[ ശങ്കുബാലകോപദേശം ]

സിദ്ധവന്ദിതശർവാവതാരമേ!
സിദ്ധിവിദ്യാധിരാജനേ, കൈതൊഴാം!!

---

രുജാദികൾ = വേദന, ക്ഷീണം മുതലായവ. രോഗാദ്യനർത്ഥങ്ങൾ ഒരാൾ അനുഭവിക്കുന്നത് ദേഹത്തിന്റെ പ്രാരബ്ധം ഒഴിച്ചുകളയുവാനാണ്. രോഗം ദേഹത്തിനാണ്, ദേഹിയ്ക്കല്ല.

33. "കാരണവരേ!" - ദേശികനോതിനാൻ
"സാരഹീനൻ കിഴവനുവല്ലതും
സംഭവിച്ചാകിൽ?" "എല്ലാം മുറപോലെ
യൊത്തിടും ഭവൽക്കാരുണ്യമുണ്ടെങ്കിൽ."
"മേടസൂര്യനെത്താണ്ടുകയി,ല്ലതിൻ
മുന്നമേതാൻ വിട പറഞ്ഞീടുവൻ."

- കൊല്ലത്തേയ്ക്കു ഗമിച്ചിടാം പോരികെൻ
പൂജ്യമിത്രമേ! - എന്നു മധുരമായ്
കൃഷ്ണനായകൻ വൈദ്യശിരോമണി-
യർഥന ചെയ്തു നില്ക്കവേ ചൊല്ലിനേൻ,
തെല്ലിരുപത്തിമൂന്നു കഴിയട്ടെ
തിയ്യതി തെക്കു പോന്നിടാമെന്നായി;

മിത്രനായകൻ കൃഷ്ണാഖ്യനായക-
നർഥമെന്തു ധരിച്ചു മടങ്ങിനാൻ

---

എല്ലാം മുറപോലെ... സമാധിയിരുത്തൽ മുതലായ അനന്തരക്രിയ കൾ വേണ്ടതുപോലെ നടത്തും എന്ന ഉറപ്പ്. മേടസൂര്യ = തന്റെ ഇഹ ലോകജീവിതം മേടമാസത്തിനപ്പുറമുണ്ടാവുകയില്ല എന്നു തന്തിരുവ ടികൾ കുമ്പളത്തു ശങ്കുപ്പിള്ളയെ അറിയിക്കുന്നു. ഇത് ഒരു രഹസ്യ സംഭാഷണമാണ്.

കൊല്ലത്തേയ്ക്കു.... കൊല്ലത്തുനിന്നു വന്ന വൈദ്യൻ കൃഷ്ണപിള്ള മുതലായ ഗൃഹസ്ഥശ്യഷ്യന്മാരുടെ അഭ്യർത്ഥന.

തെല്ലിരുപത്തിമൂന്നു...-മേടം ഇരുപത്തിമൂന്നാം തീയതി കഴിഞ്ഞു തെക്കോട്ടു പോരാം എന്നാണ് അവരോടു മറുപടി പറഞ്ഞത്. പന്മന യുടെ തെക്കാണു കൊല്ലം. തെക്കോട്ടു പോരാം എന്ന വാക്യത്തിന്റെ രണ്ടർഥങ്ങളും ഓർക്കുക.

ഇരുപത്തിമൂന്നുകഴിഞ്ഞാൽ യാത്രപുറപ്പെടാൻ നല്ല മുഹൂർത്തമാണ് എന്നർഥത്തിലേ വൈദ്യൻ കൃഷ്ണപിള്ളയും മറ്റും മനസ്സിലാക്കിയിരു ന്നുള്ളു.

എന്നറിവീല; വത്സ നിൻ കണ്ണുക-
ളെന്തിനേവം നനയുന്നു? ധീരനു
വാഴുവാനുള്ളതല്ലി മഹീതലം?
ധീരനെത്തുന്നു ലക്ഷ്യത്തിലെപ്പൊഴും" *

"ഇല്ല ധൈര്യം വെടിയുകയില്ല ഞാൻ
കൂടെയി, ദ്ദിവ്യവിഗ്രഹമുള്ളപ്പോൾ
പുല്ലെനിക്കു വഴിയിലെ വിഘ്നങ്ങ-
ളില്ലെനിക്കു പരാജയഭീതികൾ"
ദേശികശങ്കുബാലകരീവിധം
സംവദിച്ചൂ രഹസ്സിങ്കലേകദാ
രണ്ടുപേരും പ്രസന്നരായീടിനാർ
കൃഷ്ണഫല്ഗുനർ പണ്ടെന്നപോലവേ (552)

[ '99 മേടം' 23 ]

സിദ്ധവന്ദിതശർവാവതാരമേ!
സിദ്ധിവിദ്യാധിരാജനേ, കൈതൊഴാം!!

34. മേടമാസമിരുപത്തിമൂന്നിനു
പാടലവർണമാർന്നു ദിനകരൻ
പ്രാചിയിലെത്തി നോക്കിനാൻ പത്മന-
ഗ്രാമഭംഗികൾ - എല്ലാമുദഗ്രങ്ങൾ! (556)

---

വത്സ നിൻ... - തന്റെ അന്ത്യം പ്രവചിച്ചതു കേട്ടപ്പോൾ കുമ്പളത്തു ശങ്കുപ്പിള്ളയുടെ മുഖത്തുണ്ടായ വികാരങ്ങൾ കണ്ട് സ്വാമിതിരുവടികൾ സമാധാനിപ്പിക്കുന്നു. ധീരനു... - ശങ്കുപ്പിള്ളയുടെ അനന്തര ജീവിതശൈലി ഈ ഉപദേശത്തിന്റെ അടിസ്ഥാനത്തിൽ രൂപപ്പെട്ടു. നിർഭയത്വമായിരുന്നു കുമ്പളത്തിന്റെ ഏറ്റവും വലിയ ശക്തി.
കൂടെയിദ്ദിവ്യ...-കുമ്പളത്തു ശങ്കുപ്പിള്ളയുടെ ഒപ്പം സ്വാമിതിരുവടികൾ എപ്പോഴും അദൃശ്യനായി സഞ്ചരിച്ചിരുന്നുപോലും.
കുമ്പളത്തു ശങ്കുപ്പിള്ളയുടെ ആത്മകഥ "എന്റെ കഴിഞ്ഞകാല സ്മരണകൾ" നോക്കുക.
കൃഷ്ണഫല്ഗുനർ = കൃഷ്ണനും അർജ്ജുനനും
മേടമാസം....-സമാധിദിനത്തിലെ സംഭവങ്ങൾ ഇനി പ്രതിപാദിക്കുന്നു. ഉദഗ്രം = ഏറ്റവും മികച്ചത്.

35. ഊർജിതാശയനായ ഭട്ടാരകൻ
നിർജിതാഖിലദ്വന്ദ്വൻ മഹാപ്രഭു
നിദ്രയിൽ നിന്നുണർന്നെഴുന്നേറ്റു തൻ
നിത്യകൃത്യങ്ങൾ ചെയ്തു കൃതാർഥനായ്
വിശ്രമിക്കുന്ന വേളയിലെത്രയോ
വന്നു സന്ദർശനാർഥികൾ ഭക്തന്മാർ,
സജ്ജനങ്ങൾ, സുഹൃത്തുക്കൾ, വിജ്ഞാന-
ഭിക്ഷുകർ, കലാവിത്തുകൾ, യോഗികൾ;
ഹാർദമായിക്കുശലമുരച്ചവ-
രേവരേയും തിരിച്ചയച്ചാൻ ഗുരു
ഈശസാന്നിധ്യസൗഖ്യമനുഭവി-
ച്ചേവരും കൃതകൃത്യരായീടിനാർ.
അന്ത്യദർശനമാണതെന്നാരുമേ
ചിന്തയാർന്നതില്ലാരത്ര, ധീരനാം? (570)

36. തത്ര വന്നൊരു ഗിഞ്ചിറക്കാരനെ-
ക്കൊണ്ടതു തെല്ലു വായിപ്പിച്ചുദ്രസം
കയ്യിലായതെടുത്തതിലൊട്ടിട
നല്ലപോലെ പെരുമാറിനാൻ പ്രഭു,
താളമാണീ ജഗദ്യന്ത്രമർമമെ-
ന്നുള്ള തത്ത്വം പ്രകടമാക്കീടുവാൻ

---

നിർജിതാഖിലദ്വന്ദ്വൻ = ദ്വന്ദ്വങ്ങളെല്ലാം വെടിഞ്ഞവൻ; തികഞ്ഞ അദ്വൈതി. കലാവിത്തുകൾ = കലാകാരന്മാർ.

ഈശ..... - വന്നവർക്കെല്ലാം ദിവ്യമായ ശാന്തിയും ആനന്ദവും ലഭിച്ചു. ഉച്ചയായപ്പോഴേക്കും എല്ലാവരെയും സ്വാമി തിരുവടികൾ കുശലം പറഞ്ഞു യാത്രയാക്കി. ആരത്ര, ധീരനാം? — മഹാസമാധി പൂകുമെന്ന് ഏതു ധീരൻ വിചാരിക്കും?.

തത്ര വന്നൊരു...സന്ദർശകർ പോയശേഷമാണു ഗിഞ്ചിറക്കാരൻ വന്നത്. ജീവന്മുക്തന്മാർക്ക് ദേഹത്യാഗം ഒരു മഹോത്സവമാണ്. അതാഘോഷിക്കുവാനോ എന്നു തോന്നുമാറ് സ്വാമിതിരുവടികൾ കുറച്ചു നേരം ഗിഞ്ചിറ വായിച്ചു രസിച്ചു. താളമാണീ — പ്രപഞ്ചമാകുന്ന യന്ത്രം തിരിയുന്നത് താളക്രമമനുസരിച്ച്.

ദേഹസന്ത്യാഗസന്നാഹമീവിധ-
മുത്സവമാക്കി ഘോഷിച്ചിടും വിധൗ
എന്തൊരുന്മേഷവായ്പാമുഖത്തിങ്കൽ!
വിസ്മയം പൂണ്ടു മധ്യാഹ്ന ഭാസ്കരൻ.
"വലതു തർജനി തന്നിൽ വിളങ്ങു മീ
വലയകം താളമേളനദക്ഷിണം-
ഭുവനയന്ത്രഭ്രമണരഹസ്യങ്ങ-
ളയവിറക്കുന്ന ലോഹാംഗുലീയകം
ചതുരനേതൊരു ശില്പി രചിച്ചുപോ-
ലതുലമാണിതിൻ കാർമണവൈഭവം!
ഇതു നമുക്കു ധരിക്കുവാൻ കിട്ടുകി-
ലയനതാളപ്പിഴകളൊഴിഞ്ഞേനേ."
എന്നു ചിന്തിച്ചിരിക്കാമിനൻ; പാരി-
ലുന്നതന്നുമധഃസ്ഥിതൻ ദേശികൻ! (590)

37. നാദബ്രഹ്മനിഷേവകനായിടും
സ്വാമിതന്റെ സുദീർഘസന്മിത്രമേ!
മോഘമാവുകയില്ല തത്സൗഹൃദം,
തർജനിയിൽ നീയെന്നും വസിച്ചിടും
ഭൂമിഗർഭത്തിലാകിലും സ്വന്തമാം
ഗൗരവത്തിനു ലോപമിയലാതെ;
പുഷ്പകർപ്പൂരചന്ദനഭൂതികൾ

---

മധ്യാഹ്നഭാസ്കരൻ - ഉച്ചസ്സൂര്യൻ - അന്നു മഹാസമാധിയാകുവാൻ പോകുന്ന സ്വാമിതിരുവടികളുടെ സ്ഥിതപ്രജ്ഞഭാവത്തിന്റെ വിസ്മയനീയമായ സ്ഥിതി കണ്ടിട്ട്. "വലതു തർജനി-ഒഴിഞ്ഞേനേ!"- ഇതു സൂര്യന്റെ മനോഗതം. ഉത്തരായനം ദക്ഷിണായനം എന്നീ അവസരങ്ങളിൽ സൂര്യനു വരുന്ന താളക്രമഭംഗം ഒഴിവാക്കുവാൻ സ്വാമിതിരുവടികളുടെ കയ്യിലുള്ള ലോഹമോതിരം കിട്ടിയാൽക്കൊള്ളാമെന്നു സൂര്യൻ വിചാരിച്ചുപോലും! മനോഹരമായ കവിഭാവന.

നാദബ്രഹ്മ......മോതിരമേ! നിനക്കും മാന്യമായ സ്ഥാനം കിട്ടും. സ്വാമിതിരുവടികളെ സേവിച്ചതിന്റെ ഫലം തുടർന്നും അനുഭവിക്കാം എന്നു സാന്ത്വനപ്പെടുത്തുന്നു കവി. തന്തിരുവടികളെ സമാധിയിരുത്തുമ്പോൾ ഒപ്പം തർജനിയിലെ മോതിരവും ഉണ്ടാകുമല്ലോ.

കൊണ്ടുനീയുമലങ്കൃതമായിടും!
അസ്മദാദരഭാജനമാണു നീ
വിസ്മയനീയവൃത്തവിശിഷ്ടനേ!
നിന്റെ കുട്ടനമേറ്റു സചേതന-
മായതില്ലെത്ര നിർജീവവസ്തുക്കൾ!
പുല്ലുമായുധം വല്ലഭർക്കെന്നൊരാ,-
ച്ചൊല്ലിനർഥം വിളംബരം ചെയ്തഹോ
എത്രപേരെത്തല കുലുക്കിച്ചു നീ
കീർത്തിനേടിയതില്ല ധൃതരസം? (606)

38. ജീവനാകും പയോഘനം ബ്രഹ്മമാ-
മാഴി തന്നിലലിഞ്ഞു പൊലിഞ്ഞിടും
ഭവ്യമാകും നിമേഷമടുക്കവേ
ദിവ്യദർശനനായ ഭട്ടാരകൻ
വാച്യമല്ലാത്തൊരാനന്ദമാം സുധാ-
യൂഷഗർത്തത്തിലാമഗ്നനായ പോൽ
മേനി പൊട്ടിത്തരിച്ചുമിടയ്ക്കിടെ-
ച്ചാരുവായിച്ചെറുചിരി തൂകിയും

---

വൃത്തം = വട്ടം; ചരിത്രം. കുട്ടനം = മുട്ടൽ. എത്ര നിർജീവ...പലക, ഘടം, ഗിഞ്ചിറ, മൃദംഗം, തകില്, ചെണ്ട മുതലായ ജീവനില്ലാത്ത വാദ്യോപകരണങ്ങൾക്കു മോതിരത്തിന്റെ സ്പർശം ജീവൻ നല്കി!

പരമഗുരുപാദരെ നാദബ്രഹ്മോപാസകനായിട്ടാണ് അഭേദാനന്ദഗുരുദേവൻ കണ്ടിരുന്നത്. ബ്രഹ്മശ്രീ ചട്ടമ്പിസ്വാമിതിരുവടികൾ ധ്യാനനിഷ്ഠനായിരിക്കുന്ന വശ്യമനോഹരവിഗ്രഹം തിരുവനന്തപുരത്ത് കോട്ടയ്ക്കകം പരമഭട്ടാരക ശ്രീചട്ടമ്പിസ്വാമി സ്മാരക അഭേദാശ്രമത്തിൽ പ്രതിഷ്ഠിച്ചിട്ടുണ്ട്. പന്മന ശ്രീ ബാലഭട്ടാരകേശ്വരക്ഷേത്രത്തിൽ നിന്നും ജ്വലിപ്പിച്ച ദീപമാണ് അഭേദാശ്രമത്തിലെ അഖണ്ഡനാമവിളക്കിലേക്കു ഗുരുദേവൻ പകർന്നിട്ടുള്ളത്.

അഖണ്ഡദീപം തെളിച്ചത്: ഫെബ്രുവരി 24, 1955 (കുംഭം 12, 1130)

ജീവനാകും പയോഘനം = ജീവാത്മാവാകുന്ന ആലിപ്പഴം. ബ്രഹ്മമാമാഴി.... - മഹാസമാധി സമയമടുത്തു എന്ന സൂചന. വാച്യ...ഐക്യാനന്ദാനുഭൂതിയുടെ ലക്ഷണം.

കൺകളാനന്ദബാഷ്പമണിഞ്ഞുമേ
കാണുമാറായി ദിവ്യർക്കു ശയ്യയിൽ! (616)

39. ശാലയിലെന്തു ശീതളശോഭകൾ!
ഭൂരിമോഹനസൗഗന്ധ്യധോരണി!
മൂലയിലുള്ള വീണതൻ കമ്പികൾ
നാദനം ചെയ്തു താനേ സുസൂക്ഷ്മമായ്
ഹാ പ്രണവമുരുക്കഴിക്കുന്നുവോ!
അന്യർ മുറ്റത്തിരിക്കുക കാരണം
ഈവകയൊന്നുമാരാലറിഞ്ഞില്ല!
ഈശനാരെ മയക്കുകില്ലോത്തപോൽ? * (624)

40. ഗ്രാമദേവതേ! നിന്റെ സൗഭാഗ്യ, മി-
തന്യഭൂഭാഗദുർലഭം തന്നെയാം
പിന്നെയെന്തിനീ, ക്കണ്ണുനീർ വീഴ്ത്തുന്നു?
നിന്നെവിട്ടു പിരിയുകില്ലീശ്വരൻ.
വാസരമിതു പോവതിൻ മുന്നമേ
ഹാ സമസ്തവും നിന്നിലർപ്പിക്കുമേ!
നിന്റെ വായ്വഗ്നി ഭൂവാരിഖങ്ങളിൽ
തന്റെ വായ്വഗ്നി ഭൂവാരിഖങ്ങളെ

---

ശാലയി.... - ദിവ്യന്മാരുടെ മഹാസമാധികാലത്തുണ്ടാകുന്ന പരിസര ശോഭകളെ കവി വർണ്ണിച്ചിരിക്കുന്നു.

ഈശനാരെ....നിഗൂഢമായ കാര്യങ്ങളെ മനുഷ്യരിൽ നിന്നു മറച്ചു പിടിക്കുവാൻ ദിവ്യശക്തികൾക്ക് പ്രയാസമില്ല. അന്യർ മുറ്റത്തിരിക്കുക കാരണം..... - വടക്കൻ പറവൂർ, പദ്മനാഭപ്പണിക്കർ, പെരുമ്പാവൂർ പി.ജി. നാരായണപിള്ള, കുമ്പളത്തു ശങ്കുപ്പിള്ള, തയ്യിൽ കൃഷ്ണപിള്ള, കുഞ്ചുഭാഗവതർ തുടങ്ങിയവർ സ്വാമി തിരുവടികളുടെ ശുശ്രൂഷകൾക്കും മറ്റുമായി വായനശാലയിൽത്തന്നെ ഉണ്ടായിരുന്നു. “കാരണവർ ഇന്നെങ്ങും പോകരുത്, ഇവിടെത്തന്നെ ഉണ്ടായിരിക്കണം” എന്ന് സ്വാമിതിരുവടികൾ കുമ്പളത്തെ ഓർമ്മിപ്പിക്കുകയും ചെയ്തിരുന്നു.

ഗ്രാമദേവത....-സ്വാമിതിരുവടികളുടെ മഹാസമാധി തനിക്കും വലിയ നഷ്ടമെന്നു വിചാരിക്കുന്ന പന്മന ഗ്രാമദേവതയെ കവി സാന്ത്വനപ്പെടുത്തുന്നു. വായ്വഗ്നി ഭൂവാരിഖങ്ങൾ = വായു. അഗ്നി, ഭൂമി, വാരി, ആകാശം എന്നീ പഞ്ചഭൂതങ്ങൾ. ആ ദിവ്യശരീരം പന്മനയിൽത്തന്നെ സമാധിയിരുത്തുന്നതുകൊണ്ട് പന്മനഗ്രാമദേവത ധന്യയും ലാഭവതിയുമാകും എന്നു സാരം.

പൂർണമായും ലയിപ്പിപ്പതിന്നു താൻ
തീർണഖേദനുറപ്പിച്ചിരിക്കുന്നു. (634)

41. "എന്മതം സ്നേഹവാത്സല്യ കാരുണ്യ-
മി, മ്മഹിയിൽ വിതച്ചു വിളയിക്കാൻ
വിട്ടു നിന്നെ ഞാൻ; കോട്ടമകന്നു നീ
കാട്ടി നിന്നുടെ നിസ്തുലവൈഭവം!
ത്യാഗവൈരാഗ്യസമ്പന്നനായ നീ-
യൊന്നുമെന്നോടു ചോദിച്ചതില്ലഹോ!
പോരികെന്റെ മകനേ! മതി ഭവ-
വാരിധിയാത്ര, യെൻ മടിത്തട്ടിൽ നീ
വന്നു കേറിയിരിക്കുക നേരമായ്"
എന്നു ചൊല്ലിയോ വിശ്വമഹേശിയാൾ?
സ്വാമിതൻ കണ്ഠനാളത്തിൽ നിന്നുള-
വായിതത്തവ്വിലേന്തോ വിളിസ്വരം! (646)

ആയതാശ്രവിച്ചെത്തിയ ശിഷ്യനോ-
ടോതി ദേവൻ, "വിളിക്കൂ പണിക്കരെ
തെല്ലെനിയ്ക്കൊന്നെഴുന്നേറ്റിരിക്കണം"
ചൊല്ലിനാലുടനെത്തിപ്പണിക്കരും
കൂട്ടുകാരനും സ്വാമിയെ മെല്ലവേ
താങ്ങിയൊട്ടെഴുന്നേല്പിച്ചിരുത്തുവേ

---

എന്മതം....നേരമായ് - ഇത് ത്രിപുരസുന്ദരിയായ ജഗൻമാതാവിന്റെ വാക്യം. വളരെ ഹൃദയസ്പർശിയാണ് ഈ ഭാഗം. മാതൃവാത്സല്യത്തെ ലോകത്തിൽ പ്രചരിപ്പിക്കുവാൻ വേണ്ടിയാണ് സ്വാമികൾ ലോകത്തിലവതരിച്ചത് എന്നും, തികച്ചും നിഷ്കാമനായിത്തന്നെ ആ കൃത്യം മുഴുമിപ്പിച്ചിരിക്കുന്നു എന്നും ദേവിയുടെ പ്രശംസാവാക്കുകൾ സ്വാമിതിരുവടികൾ ഉൾക്കർണം കൊണ്ടു കേട്ടു എന്നാണ് കവിയുടെ ഭാവന. ഇനി വിശ്രമിക്കുവാൻ തന്റെ മടിത്തട്ടിലേക്കു തിരിച്ചു പോരിക എന്ന് ദേവി ആഹ്വാനം ചെയ്യുന്നതായി സ്വാമിതിരുവടികൾക്കു തോന്നി. വിളിസ്വരം = വിളിക്കുന്ന ശബ്ദം. ആശ്രവിച്ച് = കേട്ട്. പണിക്കർ = പദ്മനാഭപ്പണിക്കർ.

കാലുകൾ പിണച്ചബ്ജാസനസ്ഥിതി
കൈവരിച്ചാണിരുന്നതു ദേശികൻ;
ഊർധ്വഗങ്ങളാം ദൃഷ്ടികളേകാഗ്ര-
മാക്കി നിർത്തിനാൻ പിന്നെ യതിവരൻ,
പൂർണതയിലേയ്ക്കുള്ളൊരാ യാത്രതൻ
പുണ്യപൂർണവിരാമചിഹ്നോപമം
സാവധാനമടച്ചു തൻ കണ്ണുകൾ
ദിവ്യദീർഘസമാധിവിലീനനായ്. (660)

---

അബ്ജാസനസ്ഥിതി = പദ്മാസനത്തിലിരുപ്പ്. പുണ്യപൂർണവിരാമ ചിഹ്നോപമം = പുണ്യം തികഞ്ഞ വിരാമചിഹ്നം പോലെ. സ്വാമി തിരുവടികൾ പൂർണതയിലേയ്ക്കുള്ള തന്റെ യാത്രക്കു പൂർണവി രാമമിട്ടതാണ് കണ്ണടയലായി കവി കല്പിച്ചിരിക്കുന്നത്. ഉജ്ജ്വലമായ കല്പന! ദിവ്യ...= ദിവ്യവും ദീർഘവുമായ മഹാസമാധി.

മേടം 23. തിങ്കൾ, സമയം പകൽ 3 മണിയോടടുത്തു. സ്വാമികളിൽ വായുവിന്റെ വികാരഭേദം കണ്ടുതുടങ്ങി. കട്ടിലിന്നരികിലുണ്ടായി രുന്ന ശ്രീ. പി.ജി., കുറച്ച് കസ്തൂരികല്പരസായനം എടുത്ത് സ്വാമി കൾക്ക് സേവിക്കുവാൻ കൊടുത്തശേഷം വെളിയിൽ പോയി പദ്മ നാഭപ്പണിക്കരെ വിളിച്ചുകൊണ്ടുവന്നു. അവർ സ്വാമി തിരുവടികളെ എഴുന്നേൽപ്പിച്ചിരുത്തി. ആ ദിവ്യഗാത്രത്തിൽ ഭസ്മം പൂശി. തന്തിരു വടികൾ സ്വയം തന്റെ കാലുകൾ പദ്മാസനത്തിൽ പിണച്ച് ദൃഷ്ടി കൾ ഊർധ്വഭാഗത്തേക്ക് ഏകാഗ്രമാക്കി നിശ്ചേഷ്ടനായി ഇരുന്നു. ശ്രീ. പി.ജി. ഭദ്രദീപം കൊളുത്തിവച്ചു; ആ പുണ്യശരീരം താങ്ങിപ്പി ടിച്ച് പ്രാർത്ഥിച്ച് കൊണ്ടിരുന്നു. അന്നു പകൽ നാലു മണിയോടെ പരമഭട്ടാരക വിദ്യാധിരാജ ശ്രീതീർത്ഥപാദ ചട്ടമ്പിസ്വാമി തിരുവടി കൾ മഹാസമാധി പൂകി.

## [ 'ആരോടും പരിഭവമില്ലാതെ' ]

42. അങ്ങു കത്തിയെരിയുന്ന ദീപത്തി-
ലാർ പകർന്നിതു സ്നേഹം പൊടുന്നനെ!
നാളമൊട്ടു കിളർന്നു തെളിഞ്ഞപോ-
ലായി, തങ്ങുനടന്നൊരാ ദിവ്യമാം
നാടകത്തിന്റെ ദൃക്സാക്ഷിയാകയാൽ
നേടി ധന്യത താനെന്നപോലവേ;
നേരിലല്ലെങ്കില, മ്മഹായോഗിതൻ
മേനിയിൽ നിന്നകലും നിജാംശത്തെ
ഏറ്റുവാങ്ങുവാനുദ്യമിക്കുന്ന നീ
തൃക്കരം മുദാ നീട്ടുന്നുവോ ശുചേ? (670)

അനലദേവ! നീ വർത്തിയിൽ വർത്തിച്ചു
തനതു ധർമ്മമിന്നീവിധം ചെയ്കവേ

---

'ആരോടും പരിഭവമില്ലാതെ'....സ്വാമ്യുപാസകനായിരുന്ന എം.കെ. കെ. നായർ ഐ.എ.എസ്. അവർകളോടുള്ള ആദരസൂചന.

അങ്ങു കത്തിയെരിയുന്ന...ശുചേ! - സ്വാമിതിരുവടികൾ മഹാസമാധി പൂകിയ മുറിയിലെ ജ്വലിച്ചു നില്ക്കുന്ന നിലവിളക്കിനു പെട്ടെന്നുണ്ടായ തേജോവർധന കണ്ട കവി ഭാവനാലോകത്തിലേക്കു കടക്കുന്നു. മഹാസമാധി എന്നത് ഒരു ദിവ്യഭഗവല്ലീലയാണ്. അതു നേരിട്ടു കാണുവാൻ തനിക്കു ലഭിച്ച സൗഭാഗ്യത്തിൽ വിളക്കിലെ തീനാളത്തിന് തിളക്കമുണ്ടായി എന്നാണ് ഒരു കല്പന. ആ മഹായോഗിയുടെ ശരീരം വിട്ടകലുന്ന അഗ്ന്യംശത്തെ തന്നിലേയ്ക്കു സ്വീകരിക്കുന്നതിനുവേണ്ടി അഗ്നിദേവൻ നാളത്തിലൂടെ കൈനീട്ടുകയാണോ ചെയ്യുന്നത് എന്നു മറ്റൊരു കല്പന.

നിജാംശം = തന്റെ അംശം. പഞ്ചഭൂതാത്മകമായ ശരീരത്തിലെ ഒരംശം അഗ്നിയാണല്ലോ.

അനലദേവൻ = അഗ്നിദേവൻ. വർത്തി = തിരി. വർത്തിക്കുക = നിലകൊള്ളുക. തനതുധർമ്മം = തന്റെ ധർമ്മം. സ്വാംശസ്വീകരണമെന്ന കൃത്യം.

പഴയ തൻ തെറ്റു - സദ്ഗ്രന്ഥ ദാഹനം -
മുഴുവനായും മറന്നിരിക്കാം സ്വയം
പരമാകാരുണ്യശാലിയാം സ്വാമിക്കു
പരിഭവമില്ല യാതൊരുവങ്കലും
സ്ഥിരമതികൾക്കു ലാഭനഷ്ടങ്ങളിൽ *
സമത വിട്ടുള്ള ഭാവങ്ങളില്ലല്ലോ!

എന്തുദേവ! വിഹിതം ലഭിച്ച നീ
ചിന്തയിലാണ്ടു നിഷ്പന്ദമൂർത്തിയായ്?
"ഇന്നെനിക്കു ലഭിച്ച മഹസ്സിനെ-
സ്സന്നിധാപനം ചെയ്തു പലേടത്തും

---

പഴയ..... ദാഹനം - മുമ്പൊരിക്കൽ, സ്വാമിതിരുവടികൾ പ്രയാസപ്പെട്ടു സംഭരിച്ച പഴയ താളിയോലഗ്രന്ഥങ്ങളെ അഗ്നി നശിപ്പിക്കുകയുണ്ടായി. ആ അപരാധം ഒട്ടും ഓർമ്മയില്ലാത്തതുപോലെയാണ് ആ ദേവന്റെ ഇപ്പോഴത്തെ പെരുമാറ്റം! തനിക്കുള്ള വിഹിതം ലഭിക്കുമ്പോൾ പൂർവാപരാധം സൗകര്യപൂർവ്വം മറക്കുന്ന സ്വഭാവത്തെ കവി അല്പമൊന്നു പരാമർശിച്ചിരിക്കുന്നു. തന്നോട് അനുകൂലമായോ പ്രതികൂലമായോ പ്രവർത്തിച്ച യാതൊരാളോടും രാഗമോ ദ്വേഷമോ ഇല്ലാതെ പരമനിസ്സംഗനായിത്തന്നെ തൃന്തിരുവടികൾ തന്റെ അവതാരകൃത്യങ്ങൾ നിറവേറ്റി സ്വധാമത്തിലേയ്ക്കു യാത്ര തിരിച്ചു എന്നു വ്യക്തമാക്കുകയാണ് കവി. ഈ ആശയം പ്രകാശിപ്പിക്കുവാൻ തന്തിരുവടികളുടെ ജീവിതത്തിലേയ്ക്ക് ഒരു "ഫ്ളാഷ്ബാക്ക്" ആയിപ്പോയി ഒരു സംഭവം മാത്രം തിരഞ്ഞെടുത്തതാണ് ഇവിടെ. ഇപ്രകാരം ഒട്ടുവളരെ സംഭവങ്ങളുണ്ടാകാമല്ലോ. പ്രാചീന മലയാളം മുതലായ ഗ്രന്ഥങ്ങളിലെ പല ഉദ്ധരണികളും നഷ്ടഗ്രന്ഥങ്ങളിൽ നിന്ന് ഓർമ്മവഴി ഉദ്ധരിക്കപ്പെട്ടവയാണ്. പ്രാചീന മലയാളം സ്വാമിതിരുവടികളുടെ വിശിഷ്ടമായ ഒരു ഗവേഷണഗ്രന്ഥമത്രേ.

അല്പം ചഞ്ചലമായിക്കണ്ട ദീപനാളം അല്പനിമിഷങ്ങൾക്കുശേഷം നിഷ്പന്ദമൂർത്തിയായി — അനങ്ങാതെ നിന്നു കത്തുന്നതു കണ്ടപ്പോൾ കവിക്കുണ്ടായ മറ്റൊരു ഭാവന. "എന്തുദേവ...വേദപ്രകീർത്തി തൻ" എന്ന ഖണ്ഡികയെ ശോഭായമാനമാക്കുന്നു.

ഞാൻ കൊളുത്തിടും വാടാവിളക്കുകൾ
ലോകമംഗളദീപ്തി പരത്തുവാൻ
ദേവദേവന്റെ സാന്നിധ്യമങ്ങെല്ലാം
സംഭവിയ്ക്കട്ടെ"- എന്നോ നിനയ്പു നീ?
സാധു സാധ്യ സമീഹിതം താവകം
സേവ്യസേവന പുണ്യഫലോദയം!
ദ്യോവിനെബ്ഭൂമി തന്നോടടുപ്പിക്കും
ദേവനല്ലി നീ വേദപ്രകീർത്തിതൻ! (690)

സിദ്ധവന്ദിതശർവാവതാരമേ!
സിദ്ധിവിദ്യാധിരാജനേ, കൈതൊഴാം!!

**[ തിരോധാനാനന്തരം ]**

43. വിശ്വഭാണ്ഡം ചുടുനെടുവീർപ്പിനാൽ,
പശ്ചിമാബ്ധിയലകൾതന്നൊാച്ചയാൽ
വാനവർ ദിവ്യശംഖധ്വനികളാൽ,
വേലനമ്പലഘണ്ടാരവങ്ങളാൽ,

---

യോഗേശ്വരനായ തന്തിരുവടികളിൽ നിന്നു ലഭിച്ച തേജസ്സിനെ താൻ നാടിന്റെ നാനാഭാഗങ്ങളിലേക്കും വ്യാപിപ്പിച്ചു കെടാവിള ക്കുകളായി ജ്വലിപ്പിച്ചു നിലനിർത്തും എന്ന് ദൃഢനിശ്ചയമെടുക്കു കയാണോ അഗ്നിദേവൻ? ഈശ്വരന്റെ നവീനാവതാര മഹത്വം പ്രച രിപ്പിക്കുവാൻ അഗ്നിദേവൻ ബാധ്യസ്ഥനാണ്. സ്വർഗവും ഭൂമിയും കൂട്ടിയിണക്കുന്ന ദേവനായി അഗ്നി ഋഗ്വേദത്തിൽ പ്രകീർത്തിക്ക പ്പെട്ടിട്ടുണ്ടല്ലോ. "വിഹിതം ലഭിച്ച" എന്ന പ്രയോഗത്താൽ സ്വാമി തിരുവടികളുടെ ശരീരത്തിൽ നിന്നു ചൂടു മുഴുവൻ അകന്നു; ശരീരം തണുത്തു എന്നു സൂചന.

വിശ്വഭാണ്ഡം.... തെല്ലിട - സ്വാമിതിരുവടികളുടെ മഹാസമാധിദ്വാരാ ഉണ്ടായ ദേഹവിയോഗത്തോടുള്ള പ്രകൃതീശ്വരിയുടെ പ്രതികര ണം.

വേലൻ = ബാല-സുബ്രഹ്മണ്യൻ. ഘണ്ട = മണി. സ്വാമിതിരുവടിക ളുടെ മഹാസമാധി ലോകത്തിനു വിളിച്ചുപറയുക അതോടൊപ്പം തന്റെ സന്തോഷസമ്മിശ്രമായ ദുഃഖം പ്രകടിപ്പിക്കുക - ഇതാണ് വേലൻ ക്ഷേത്രത്തിലെ മണിയൊച്ചയിലൂടെ ചെയ്തത്. ഹൃദ്യമായ ഭാവന.

പത്രികൾ ദീനദീനരുതങ്ങളാൽ,
പാദപങ്ങളോ സ്തംഭിച്ച നില്പിനാൽ
ഈ യുഗപൂരുഷന്റെ തിരോധാന-
സൂചനം നല്കി മേവിനാർ തെല്ലിട!
പ്രകൃതി പൊട്ടിക്കരയാതിരിക്കുമോ
പ്രലയഹേതുവാണീ ദൃഗ്വിപത്തുകൾ! (700)

ഇങ്ങിനി നില്പതാപത്തുതാനെന്നു
നല്ലപോലറിയുന്ന വിഷധര-
ഭേകമൂഷകബഭ്രൂർണനാഭികൾ
ശാലയിൽ നിന്നു ശീഘ്രപ്ലുതികളാൽ
ദൂരെ വാങ്ങിയൊഴിഞ്ഞകന്നീടിനാർ,
ദീനവത്സലൻ കൂടു വെടിഞ്ഞല്ലോ!
ശാലതൻ പുറത്തുള്ള വരാന്തയി-
ലങ്ങുമിങ്ങുമായ് കാവലിരിക്കുന്ന
കുക്കുരങ്ങളേ! നിങ്ങളൊഴുക്കുന്നോ
കണ്ണുനീർ ധാരധാരയായിട്ടുതാൻ?
ഇല്ലതിനെത്തടഞ്ഞു നിർത്തീടുവാൻ
കെല്പു നിങ്ങൾക്കറിയുന്നു ഞാനെല്ലാം

---

തിരോധാനസൂചനം = മഹാസമാധിയായി എന്ന സൂചന. തിരോധാനം = മറയൽ. പ്രകൃതി...വിപത്തുകൾ - മഹാപുരുഷവിയോഗങ്ങൾ പ്രളയഹേതുക്കളാണ്. പ്രകൃതി പൊട്ടിക്കരയുന്നതുമൂലം - അതിവൃഷ്ടിമൂലം അങ്ങനെ സംഭവിക്കുന്നു. യഥാർത്ഥത്തിൽ 1099-ലെ വെള്ളപ്പൊക്കവും പേമാരിയും നമ്മുടെ ചിന്തയ്ക്കു ചിറകു നല്കുന്നു.

വിഷധരൻ = പാമ്പ്. ഭേകം = തവള. മൂഷകൻ = എലി. ബഭ്രു = കീരി, ഊർണനാഭി = എട്ടുകാലി. ഇവയെല്ലാം തന്തിരുവടികളുടെ വിശ്രമമുറിയിൽ സുരക്ഷിതരായി ജാതിവൈരം വെടിഞ്ഞ് ഒന്നിച്ച് കഴിഞ്ഞു കൂടുമായിരുന്നു. ഈ അവസ്ഥ പലരും നേരിട്ടു കണ്ടിട്ടുള്ളതാണ്. കുക്കുരങ്ങൾ = നായ്ക്കൾ.

ഉണ്മയെന്നാലഖിലചരാചര-
പ്രേമമെന്നു ധരിപ്പിച്ച തമ്പുരാൻ
എന്നു വീണ്ടുമവതരിച്ചീടുമീ
മന്നിലെന്നല്ലി നിങ്ങൾ നിനപ്പതു?
എത്ര കണ്ണീരൊഴുക്കണം മണ്ണിനി-
യിത്തരമവതാരത്തെയേല്ക്കുവാൻ! (718)

## [ കൊല്ലൂരിന്റെ വിലാപം ]

44. ദൂരവിജ്ഞാനവിദ്യാവിദിതവൃ-
ത്താന്തയാകിയ കൊല്ലൂർമഹീശ്വരി
തേങ്ങിത്തേങ്ങിക്കരഞ്ഞാൾ വിലപിച്ചാൾ
പുത്രദുഃഖം സഹിക്കുവാനൊക്കുമോ? *

"എന്മകനേ! മകനേ! നിനക്കു ഞാ-
നെന്തു കാരണമന്യയായ് തീരുവാൻ?
നിന്നെയെന്നിലടക്കിയിരുത്തുവാൻ
തന്നതില്ല ഹാ! ഭാഗ്യമെനിക്കു നീ.
നിന്നെയൂട്ടി വളർത്തുന്ന കൃത്യത്തിൽ
വന്ന വീഴ്ചകളോർത്തു മുഷിഞ്ഞുവോ
എങ്കി,ലായതു ലോകവിധാത്രിതൻ-
കല്പനയായിരുന്നൂ കുമാരക!
മാത്രമല്ല നിനക്കതിലൊട്ടുമേ
തൃപ്തികേടുള്ളിലുണ്ടായതുമില്ല!
പുത്രബുദ്ധിയാൽ ഞാനുമെൻ നങ്കയും
മാത്രപോലുമറിഞ്ഞില്ല നിൻ നലം;
ഇന്നു നിന്റെ മഹത്ത്വം ഗ്രഹിക്കയാൽ
വന്ന നഷ്ടം വലുതെന്നറിവു ഞാൻ.

---

ഉണ്മ...= സത്യം അതായത് ബ്രഹ്മം എന്നാൽ അഖിലചരാചരപ്രേമമാണ് എന്നിങ്ങനെ ബ്രഹ്മതത്ത്വത്തെ സ്നേഹതത്ത്വമായി ലോകത്തു പ്രചരിപ്പിച്ച മഹാപ്രഭു.

കോമണമുടുക്കാതെ നടപ്പതെ-
ന്തെന്നൊരുറ്റവൻ ചോദിച്ച വേളയിൽ
കൈവിരലുകൾക്കൊക്കയും വേണ്ടയോ
കോമണം! എന്നു നീ തിരിച്ചോതവേ,
പൃച്ഛകൻ തല താഴ്ത്തിയകന്നതു-
മെന്റെ കണ്ണുകളീറണിഞ്ഞതും
ഓർപ്പു ഞാനെന്റെ കുഞ്ഞേ! ദിഗംബരൻ
തന്നെ നീയെന്നറിവു ഞാൻ സാമ്പ്രതം.

കുഞ്ഞിക്കാലടി വച്ചു നീയെന്മടി-
ത്തട്ടിലോടിക്കളിച്ചൊരു നാളുകൾ,
എന്റെ പൂഴിത്തരികളാൽ മെയ്യിൽ നീ-
യംഗരാഗമണിഞ്ഞൊരു നാളുകൾ,
പൈക്കിടാങ്ങൾ മെലിഞ്ഞതു കണ്ടു നീ
പാൽ കുടിയ്ക്കാതെ വാണൊരാ നാളുകൾ,
കീറിയ മുണ്ടു പിന്നെയും കീറി നീ
കൂട്ടുകാരുടെ ശോകാശ്രുബിന്ദുക്കൾ
ഒപ്പിയൊപ്പിയെടുത്തവർക്കുൾക്കുളി-
രേകിയൊട്ടു കളിച്ചൊരാ നാളുകൾ,
നോവുമെന്നു നിനച്ചു നനഞ്ഞതാം
തൂമിഴികളൊത്തപ്പനേ! മുന്നിലായ്
നിന്നിടും നിന്നെ നോക്കി, മടിക്കുവ-
തെന്തിനെന്നു ചിരിച്ചു മൊഴിഞ്ഞിടും
പൂക്കളെത്തെല്ലിറുത്തു നീ മാലക-
ളാക്കി ദേവിയെച്ചാർത്തിച്ച നാളുകൾ,
എന്റെയോമൽക്കിടാങ്ങളിലൊക്കയും-
പാമ്പെറുമ്പെലി പാറ്റയിൽക്കൂടിയും
അൻപിയന്നു നീ മൈത്രിതൻ ശീലുകൾ
മന്നിനോതിക്കൊടുത്തൊരു നാളുകൾ,
ശുഷ്കമാകും തൃണത്തിൻ ചിരിയിലും
പുഷ്കലപുഷ്പബാഷ്പകണത്തിലും
ഒപ്പമേ നിലകൊള്ളും മഹേശിത-
ന്നുത്പുളകം സരസം നിരീക്ഷിച്ചു

ജീവിതം ലീലയായിട്ടു കാണുവാൻ
ഭാവനാധനം നീയാർന്ന നാളുകൾ
ഇന്നുമോർപ്പു ഞാൻ കോൾമയിർക്കൊൾവു ഞാൻ!
മന്നിലേകാന്തധന്യ ഞാനോമലേ!
രത്നഗർഭയായ്തീർന്നു നിന്നാലിവൾ
രത്നഗർഭയായ് പൃഥ്വിയെന്നാലുമേ.

ആദ്യമായ് നീ "അതാവിത്" എന്നക്ഷരം
കൂട്ടിവായിച്ചു പൊട്ടിച്ചിരിക്കവേ,
അച്ഛനായതിൻ ലക്ഷ്യാർത്ഥചിന്തനം
ചെയ്തു കോൾമയിർക്കൊണ്ടിരുന്നീടവേ,
മാതൃഭാഷയിൽത്തന്നെ മനോജ്ഞമാം
വേദവാക്യം ശ്രവിച്ചു ഞാനോമനേ!
അമ്മഹാവാക്യസാരാനുസാരിയാ-
യിമ്മഹിയിൽ കഴിച്ചുതൻ ജീവിതം
എൻമകനേ! കൃതകൃത്യനായ നീ-
യി, ന്നശോച്യൻ ജയിക്കുക മേല്ക്കുമേൽ!
ശോകഭാരവും പേറി ഞാൻ വാഴട്ടെ-
യിങ്ങു നിൻ പൂർവ്വകാലസ്മൃതിയൊടും."
ഈ വിലാപമലിഞ്ഞുചേർന്നു തദീ-
യാന്തരീക്ഷവിവരത്തിലെങ്ങുമേ,
മ്ളാനത ചേർത്തു സന്ധ്യാഗമച്ഛലാ-
ലാടലെല്ലാ സുമനസ്സുകൾക്കുമേ. (790)

സിദ്ധവന്ദിതശർവാവതാരമേ!
സിദ്ധിവിദ്യാധിരാജനേ, കൈതൊഴാം!!

## [ വടിവീശ്വരം ]

45. ആ വടിവീശ്വരാഖ്യവനത്തിലെ-
ഗ്ഘർമശുഷ്കപ്രകൃതിയാളക്ഷണം
വാച്യമല്ലാത്തൊരേതോ മഹാനന്ദ-
ശീതളാമൃതമാരിയാലെന്നപോൽ

നൂതനോൻമേഷമാർന്നു തെളിഞ്ഞിതു
ഹാ! ഗതാധ്വഹൃദയം കണക്കിനെ
തന്നിൽ നിന്നന്നു ദീപ്തി പകർന്നൊരു
നൂത്നദീപം കൊളുത്തിയ സദ്ഗുരോ!
എങ്ങു നീയവധൂതമഹാപ്രഭോ?
അങ്ങുതന്നെ ലയിച്ചിതോ പൂർണനായ്,
ഇല്ലെനിക്കിനിച്ചെയ്യുവാനിത്തിരി
പോലുമെന്നു നിനച്ചതുമാതിരി?
നീയുമക്കാടുമെങ്ങൾക്കിഹ പര-
ക്ഷേമസേതുവിനിർമിതിശില്പികൾ! (804)

സിദ്ധവന്ദിതശർവാവതാരമേ!
സിദ്ധിവിദ്യാധിരാജനേ, കൈതൊഴാം!!

[ മരുത്വാമലയും കോടനാടും ]

46. തന്റെ ജീവിതസൗഭാഗ്യപാദപം
പൂർണമായും ഫലിച്ചതായ് തോന്നവേ,
കോടനാട്ടു വനലക്ഷ്മിയാൾക്കു നീ-
ഹാരമട്ടായി മാനസം തൽക്ഷണം
അമ്മരുത്വൻമഹീധരദേവത-
യ്ക്കൊപ്പ;മാർക്കുതാൻ വാച്ചിടാ സമ്മദം
തങ്ങൾ ചെയ്ത മഹേശ്വരസേവനം
ഭംഗമെന്നിയേ സിദ്ധിയിലെത്തവേ?

ഭാവനാതിഗപാവനാചാരനായ്
ദേവമാനുഷനായി വിളങ്ങിയ
സ്വാമി തൻ പദപങ്കജമുദ്രക-
ളാത്മശോഭാവിലാസങ്ങൾ മേനിയിൽ
ആവഹിച്ച പദങ്ങളേ! നിങ്ങൾക്കു
ഭാവപുഷ്പശതാഞ്ജലിപൂജകൾ! (818)

[ ഏഴുമറ്റൂർ ]

47. ഷഷ്ടിപൂർത്തിയ്ക്കെഴുന്നള്ളി ദേശികൻ
മാസഷട്കം വസിച്ചൊരാ നാളുകൾ

ഓർത്തുകൊണ്ടെഴുമറ്റൂരെഴുന്നതാ-
മാശ്രമത്തിന്നധിഷ്ഠാനദേവിയാൾ
വീർപ്പടക്കി നിമിഷങ്ങൾ നിന്നുപോയ്
ചേതനയറ്റപോലെ ശിവ ശിവ!
അസ്സരയൂനദിയിൽ സ്വദേഹത്തെ
ഭാസുരാംഗനാം ശ്രീരാമചന്ദിരൻ
കൈവെടിഞ്ഞ കഥയറിഞ്ഞാകുല-
യായ ദണ്ഡകാലക്ഷ്മിയാളെന്നപോൽ.
തീർത്ഥപാദ പ്രഥമാശ്രമപ്രഥാ-
വിശ്രുതേ! ശതകോടി നമസ്ക്കാരം!! (830)

സിദ്ധവന്ദിതശർവാവതാരമേ!
സിദ്ധിവിദ്യാധിരാജനേ, കൈതൊഴാം!!

**[ താഴത്തോട്ടത്തിൽ - പുന്നക്കുളം ശ്രീ നീലകണ്ഠ തീർത്ഥപാദാശ്രമം ]**

48. അർഭകൻ തന്റെ കയ്യാൽ പ്രതിഷ്ഠിച്ചൊ-
രഷ്ടമൂർത്തിതൻ ലിംഗം പൊടുന്നനെ
ചേലിലൊന്നു തിളങ്ങി മഹിഷ്ഠമാം
നീലകണ്ഠസമാധിനിലയത്തിൽ
ശിഷ്യനത്തവ്വിലുണ്ടായ ദിവ്യമാം
ഹർഷമൂർഛ വെളിക്കു കടന്നുപോൽ. (836)

സിദ്ധവന്ദിതശർവാവതാരമേ!
സിദ്ധിവിദ്യാധിരാജനേ, കൈതൊഴാം!!

---

പരമഗുരുപാദർ സ്വഹസ്തപദ്മങ്ങളാൽ അവിടുത്തെ ദ്വിതീയശിഷ്യ നായിരുന്ന ശ്രീ. നീലകണ്ഠതീർത്ഥപാദ സ്വാമികളുടെ സമാധിസ്ഥാ നത്ത് ശിവലിംഗപ്രതിഷ്ഠ നടത്തി. മേടം 12, 1097 (ഏപ്രിൽ 24, 1922).

49. ദ്വന്ദ്വബോധം തരിമ്പുമില്ലാത്തതാ-
മദ്വയാനന്ദവിദ്യതൻ നിഷ്ഠയിൽ
അദ്വിതീയനായ് വാണിടും സ്വാമിയാൽ
ദ്വന്ദ്വവിദ്യാധിദേവതേ! മുന്നമേ
വിധവയായ നീ വീണ്ടും വിധവയായ്
വിധി തടുക്കുവാനാമോ വരാംഗനേ! *

---

ദ്വന്ദ്വബോധം = ശീതോഷ്ണ സുഖദുഃഖാദിദ്വന്ദ്വങ്ങളുടെ ബോധം. തരിമ്പും = അല്പംപോലും. ദ്വന്ദ്വബോധം.... സ്വാമിയാൽ - ദ്വന്ദ്വങ്ങളെ അതിക്രമിച്ചാൽ മാത്രം സഫലമാകുന്ന ബ്രഹ്മവിദ്യയിൽ നിഷ്ഠകൊണ്ടും സർവസമഭാവനകൊണ്ടും എതിരില്ലാത്ത മഹാത്മാവായിരുന്നു സ്വാമിതിരുവടികൾ. ദ്വന്ദ്വവിദ്യാധിദേവത = ദ്വൈതവിദ്യാധിദേവത എന്നും ദ്വന്ദ്വയുദ്ധകലാദേവത എന്നും അർത്ഥങ്ങൾ. നിർഗുണബ്രഹ്മനിഷ്ഠനെങ്കിലും ആശ്രിതർക്ക് അവസ്ഥാനുസരണം സഗുണബ്രഹ്മോപാസന നിർദ്ദേശിക്കുന്ന വിദ്യയുടെ അധിദേവതയാണ് ദ്വൈതവിദ്യാധിദേവത. ഗുസ്തിവിദ്യയുടെ അധിദേവതയാണ് ദ്വന്ദ്വയുദ്ധകലാദേവത. ഈ വിദ്യയിലും സ്വാമിതിരുവടികളുടെ വൈദഗ്ദ്ധ്യം പ്രസിദ്ധമാണ്. രണ്ടർത്ഥത്തിലാണ് ദ്വന്ദ്വവിദ്യാധിദേവത എന്ന പ്രയോഗം.

വിധവ എന്ന പദത്തിനും രണ്ടർത്ഥങ്ങളുണ്ട് - വിശിഷ്ടനായ ധവനോടു കൂടിയവൾ - നല്ല ഭർത്താവോടു കൂടിയവൾ എന്നും ഭർത്താവു മരിച്ചുപോയവൾ എന്നും. സ്വാമിതിരുവടികളുടെ മഹാസമാധിക്കുമുമ്പ് ആദ്യത്തെ അർത്ഥത്തിലും മഹാസമാധിക്കുശേഷം രണ്ടാമത്തെ അർത്ഥത്തിലും ദ്വന്ദ്വവിദ്യാധിദേവത വിധവയാണ്.

മുന്നമേ, വീണ്ടും എന്നീ പദങ്ങളും അനുകൂലമായി വ്യാഖ്യാനിക്കണം. ശ്ലേഷം കൊണ്ട് കവി ഇവിടെ തന്റെ പാണ്ഡിത്യത്തെയും, സ്വാമിതിരുവടികളുടെ ഗുസ്തി മുതൽ ബ്രഹ്മവിദ്യ വരെയുള്ള സർവവിദ്യകളിലും വിശാരദതയെയും പ്രകടമാക്കിയിരിക്കുന്നു. ഈ ദേവതമാർക്കു വന്ന നഷ്ടം നികത്താനാകാത്തതായിരുന്നു; അതുപോലെ അവർക്കുണ്ടായ മനസ്താപവും. കരഞ്ഞു കരഞ്ഞു തന്നെ സന്താപശാന്തിയുണ്ടാകണം.

നയനവാരിയൊഴുക്കിയൊഴുക്കി നീ
കദനശാന്തിയെക്കൈവരുത്തീടുക!
യമിപരമ്പരാവീഥിയിലീവിധം
വിമതരഞ്ജനതന്ത്രവിശാരദൻ
വിരളമായിട്ടു താനിങ്ങണയുന്നൂ
മരുവിലൗതങ്കമേഘം കണക്കിനെ. (858)

50. ഭാരതമഹീരംഗത്തിലീവിധം
വാരെഴുന്നൊരെഴുപതു വർഷങ്ങൾ
സ്പഷ്ടമാടിയൊരധ്യാത്മജീവിത-
നാടകത്തിൻ തിരശ്ശീല വീഴവേ
കേരളീയജനതാഹൃദയത്തിൽ
പാരമുണ്ടായ ശൂന്യതാബോധത്തെ
ശേഷനും ശേഷിയില്ലാ പറയുവാൻ;
ശേഷമൂഹിച്ചറിവതത്രേ ശരി!

---

യമിപരമ്പര, - കണക്കിനെ സന്യാസികളുടെ മാർഗത്തിൽ ഇപ്രകാരം വിരുദ്ധശക്തികളെ (അഹിംസ - ഗുസ്തിദ്വൈതം-അദ്വൈതം) രഞ്ജിപ്പിച്ചു കൂട്ടിയിണക്കി സഞ്ചരിക്കുന്നവർ ചുരുക്കമാണല്ലോ. മരുഭൂമിയിൽ മഴ പെയ്യുന്ന മേഘങ്ങളെ ഔതങ്കമേഘങ്ങൾ എന്നു വിളിക്കുന്നു. ഉതങ്കമഹർഷിയുടെ ഭഗവാനോടുള്ള അപേക്ഷയനുസരിച്ച് മരുഭൂമിയിൽ മഴ പെയ്യിക്കുവാൻ അപൂർവ്വമായി വരുന്ന മേഘങ്ങൾക്ക് ആ മഹർഷിയുടെതന്നെ പേർ ലഭിച്ചു - ഉതങ്കമേഘങ്ങൾ എന്ന്. ഉതങ്കനെ സംബന്ധിക്കുന്നത് ഔതങ്കം. ഭൂമുഖത്ത് ചട്ടമ്പിസ്വാമിതിരുവടികളെപ്പോലുള്ള മഹാവൈഭവനിധാനങ്ങളായ ഭഗവദവതാരങ്ങൾ ദുർലഭമാണ് എന്നു സാരം.

ശൂന്യതാബോധം = എല്ലാം നഷ്ടപ്പെട്ടല്ലോ എന്ന തോന്നൽ. ശേഷൻ = ആയിരംതലയുള്ള ആദിശേഷൻ. നഷ്ടപ്പെട്ടത് തിരിച്ചുകൊടുക്കുവാൻ വേണ്ടിയായിരുന്നു തിരുവടികളുടെ അവതാരം അതൊരു പുതിയ വസന്താവിർഭാവമായിരുന്നു.

51. മുറ്റുമദ്വൈതവിദ്യാപണാദിക-
ളുറ്റപണ്ഡിതരാർദ്രവചസ്സുകൾ
കാവ്യകർമനിപുണമതികളും
ദിവ്യമായ തജ്ജീവിതവൈഭവം
വാഴ്ത്തിനേടിനാർ ധന്യത്വ, മീശനെ
വാഴ്ത്തുവാനല്ലി വാണീവിഭൂതികൾ? (862)

52. ലോകവിശ്രുതൻ നാരായണഗുരു-
ദേവ നീ വാർത്തകേട്ടു കുറിച്ചുപോൽ;
"സർവജ്ഞ ഋഷിരുത്ക്രാന്തഃ
സദ്ഗുരു: ശുകവർത്മനാ ।
ആഭാതി പരമവ്യോമ്നി
പരിപൂർണ കലാനിധിഃ ॥

---

അദ്വൈതവിദ്യാപണൻ = പന്നിശ്ശേരിനാണുപിള്ള - ഒരു ബഹു മതിബിരുദം.

കാവ്യകർമ....- മഹാകവി വള്ളത്തോളടക്കമുള്ള കേരളീയ കവികൾ ചരമപദ്യങ്ങൾ നിർമ്മിക്കുകയുണ്ടായി. വള്ളത്തോളിന്റെയും ഉള്ളൂരിന്റെയും പദ്യങ്ങൾ കിട്ടിയിടത്തോളം ചേർത്ത് 'വിദ്യാധിരാജകാവ്യസുധ' എന്ന ഒരു ഗ്രന്ഥം 'ദർശനം' എന്ന ഭട്ടാരകോപാസക സംഘടന പ്രസിദ്ധീകരിച്ചിട്ടുണ്ട്. (ജൂലൈ 1988)

ഈശനെ.... - തന്നെ വാഴ്ത്തുവാനാണ് ഭഗവാൻ കവികൾക്കു വാണീവൈഭവം നല്കിയിട്ടുള്ളത്. ഈശ്വരൻ തന്ന വാണീവൈഭവത്തെ ആരും ദുരുപയോഗപ്പെടുത്തരുത് എന്നു ധ്വനി.

സർവജ്ഞ ഋഷി.... വപുരാസ്ഥിത:— സർവജ്ഞത്വവും ഋഷിത്വവും സദ്ഗുരുത്വവും ശ്രീ ചട്ടമ്പിസ്വാമി തിരുവടികളിൽ ഒരുപോലെ പ്രകാശിച്ചിരുന്നു. അങ്ങനെയുള്ള സ്വാമിതിരുവടികൾ ശുകമാർഗത്തിൽക്കൂടെ ഉയർന്നു പരാകാശത്തിൽ പരിപൂർണകലാനിധിയായി പ്രകാശിക്കുന്നു.

'ശ്രീനാരായണഗുരുവിന്റെ സമ്പൂർണ്ണകൃതികൾ'- കാണുക.

'സദ്ഗുരു' - പരമഭട്ടാരക ശ്രീചട്ടമ്പിസ്വാമി തിരുവടികളുടെ അപരനാമധേയം. 'സദ്ഗുരുസർവസ്വം' (ബാലാഹ്വസ്വാമി ചരണാഭരണം) 'സദ്ഗുരു' മാസിക എന്നീ പ്രസിദ്ധീകരണനാമങ്ങൾ കാണുക.

ലീലയാ കാലമധികം
നീത്വാ $f$ന്തേ സ മഹാപ്രഭുഃ ।
നിഃസ്വം വപു: സമുത്സൃജ്യ
സ്വം ബ്രഹ്മ വപുരാസ്ഥിതഃ ॥
നേരി, ലീഗുരുവര്യനെപ്പോലെ മ-
റ്റാരറിഞ്ഞു പരമഭട്ടാരനെ?
ലീലയായിട്ടു, കാലമധികവു-
മീ മഹിയിൽ കഴിച്ച മഹാപ്രഭോ!
സദ്ഗുരോ! പരിപൂർണകലാനിധേ!
നിഃസ്വമാം തനു കൈവിട്ടു സംപ്രതി
കീരമാർഗത്തിലൂടെ വിമുക്തിയെ-
ച്ചെന്നു പുല്കിയ സർവജ്ഞ! ഹേ ഋഷേ!

സിദ്ധവന്ദിതശർവാവതാരമേ!
സിദ്ധിവിദ്യാധിരാജനേ, കൈതോഴാം!! (882)

### [ ഞങ്ങൾ ദുഃഖിക്കുന്നു ]

53 നന്മ നേർന്നുകൊണ്ടൂഴിയിലേവർക്കും
പന്മനഗ്രാമഭൂഗർഭഗേഹത്തിൽ
വൻതപം ചെയ്തു മൗനിയായ് മേവിടും
വാന്തകാരുണ്യചിത്തശിഖാമണേ!
"ആരുമൊന്നുമേ, ചെയ്യേണ്ടതില്ലെനി-
യ്ക്കാരുമല്ല ഞാൻ, നിങ്ങളിലേകനാം"
എന്നുചൊല്ലിയുലകിനസക്തിത-
ന്നുന്നതപാഠമോതിയ സദ്ഗുരോ!
ഗന്ധശൂന്യമായ്ത്തീർന്നൊരീ മണ്ണിനു
ഗന്ധമാശ്ചര്യപാവനചര്യയാൽ

---

കീരം = ശുകം = തത്ത. ഭൂഗർഭഗേഹം = സമാധിയിരുത്തിയ അറ. സ്വാമിതിരുവടികൾ ആ അറയിൽ മൗനിയായിരുന്നുകൊണ്ടു ലോകഹിതാർഥം തപസ്സു ചെയ്യുന്നു എന്ന കവികല്പന നിതാന്തസുന്ദരം തന്നെ. "ആരുമൊന്നുമേ..." - സ്വാമി തിരുവടികളുടെ നിസ്സംഗതയും പ്രശസ്തികാമനാശൂന്യത്വവും സ്പഷ്ടം. അസക്തിതൻ.... പാഠം = നിസ്സംഗതയുടെ പാഠം.

വീണ്ടുമേകിയ മാധവമാസമേ,
വിണ്ടലത്തിന്റെ ദിവ്യസന്ദേശമേ!
കാളമേഘങ്ങൾ വന്നു നിരക്കിലും
കേടിയലാതെ വിശ്വവിഹായസ്സിൽ
നിസ്തുഷ ജ്ഞാനവിജ്ഞാനഭാസ്സുകൾ
നിസ്തുലം ചൊരിഞ്ഞാളിയ തേജസ്സേ!
നിന്നെയാരും മറന്നില്ല, ഹാ ഞങ്ങ-
ളത്രമാത്രം കൃതഘ്നതാനിഘ്നരോ?
ഞങ്ങൾതൻ ഭക്തിബാഷ്പോദബിന്ദുക്കൾ
തന്നെയാണു നിൻ മന്ദിരസീമനി
ശുദ്ധനീഹാരബിന്ദുക്കളായിട്ടു
നിത്യവും പൊഴിഞ്ഞീടുന്നതാര്യനേ!
അന്യദുഃഖം സ്വദുഃഖമെന്നെണ്ണിയ
നിന്നെയോർത്തു കരയാതിരിക്കുവാൻ
നീരുറവകൾ വറ്റിയില്ലെങ്ങൾതൻ
നേരിയന്ന മിഴികൾക്കു നിശ്ചയം. (908)

54 കാലമെത്ര കടന്നുപോയീടിലും
കാലകാലാവതാരമാം നിന്നുടെ

---

കേടിയലാതെ = കേട് ഇല്ലാതെ. വിശ്വവിഹായസ്സ് = ലോകമാകുന്ന ആകാശം. നിസ്തുഷം = പതിരറ്റത്. ജ്ഞാനം = ആത്മജ്ഞാനം. പരാവിദ്യ. വിജ്ഞാനം = ഭൗതികമായ അറിവ്, അപരാവിദ്യ. ചര്യ = ജീവിതരീതി. കാളമേഘങ്ങൾ... - എതിർപ്പുകളും അഭിപ്രായവ്യത്യാസങ്ങളുമുണ്ടായിരുന്നെങ്കിലും അവയ്ക്കൊന്നിനും സ്വാമിതിരുവടികളുടെ സന്ദേശത്തെ തടയുവാൻ കഴിഞ്ഞില്ല.
നിന്നെ...- നിന്തിരുവടിയെ ഞങ്ങൾ മറന്നിട്ടില്ല. ഞങ്ങൾ അത്രയ്ക്കു കൃതഘ്നരല്ല. നിഘ്നർ = വിധേയർ. നിന്തിരുവടിയുടെ സ്മരണയാൽ ഞങ്ങളുതിർക്കുന്ന കണ്ണുനീർക്കണങ്ങളാണ് പന്മന ബാലഭട്ടാരകേശ്വരക്ഷേത്രത്തിൽ വർഷിക്കപ്പെടുന്ന മഞ്ഞുതുള്ളികൾ എന്നു കവിഭാവന. അത്യന്തം ഉദാത്തമായ ഒരു ഭാവപ്രപഞ്ചം കവി ഇവിടെ ചിത്രീകരിച്ചിരിക്കുന്നു.

കാലകാലാവതാരം = ശ്രീപരമേശ്വരന്റെ അവതാരം.

സ്നേഹകാരുണ്യമാസൃണ്യവീണയിൽ
നിന്നുതിർന്നിടും മോഹനഗാനങ്ങൾ
തെല്ലലിയിക്കയില്ലേതു കല്ലിനെ-
പ്പോലുമേ രന്തിദേവപ്രഭാവനേ!

55. നീ നടന്നങ്ങു നീങ്ങിയ പാതകൾ-
കേരളത്തിന്റെ നാഡി - ഞരമ്പുകൾ-
ഹാ തുടിക്കുന്നിതിപ്പൊഴും ത്വത്പദ-
സ്പർശസൗഭാഗ്യസംസ്മൃതിയാലലം
ഗോപബാലപദന്യാസപൂതമാം
ഗോകുലത്തിലെ വീഥികൾപോലവേ (920)

56. നിൻസമാധിഗൃഹാങ്കണത്തിങ്കലെ
നിത്യമഞ്ജുളവല്ലീതരുക്കളിൽ
പൂക്കളായിപ്പിറക്കുന്നു പിന്നെയും
പിന്നെയുമവധൂതരാം യോഗികൾ
താവകാർച്ചനയ്ക്കൂഴം ലഭിക്കുവ-
തെപ്പൊഴെന്നറിയാതെ ധൃതാദരം;

---

സ്നേഹകാരുണ്യമാസൃണ്യവീണ = സ്നേഹം, കാരുണ്യം എന്നീ കമ്പികളുള്ള വീണ. മാസൃണ്യം = മാർദവം. തന്തിരുവടിയുടെ സ്നേഹസന്ദേശം എന്നും നിലനില്ക്കും. രന്തിദേവൻ = ഒരു പുരാണകഥാപാത്രം. എല്ലാവരുടെയും എല്ലാ ദുഃഖങ്ങളും താനനുഭവിക്കാം. എല്ലാവർക്കും സുഖമുണ്ടാകട്ടെ എന്ന് ഈശ്വരനോടു നിരന്തരം പ്രാർത്ഥിക്കാറുണ്ടായിരുന്ന ഒരു മഹാത്മാവ്.
നാഡി-ഞരമ്പുകൾ = കേരളത്തിന്റെ സഞ്ചാരവീഥികൾ.
ത്വത്പദ.... - നിന്തിരുവടിയുടെ പാദസംസ്പർശസൗഭാഗ്യത്തിന്റെ ഓർമ്മകൾ. അലം = നല്ലപോലെ.
ഗോപബാല.... = ശ്രീകൃഷ്ണന്റെ കാൽവെപ്പുകൊണ്ടു പരിശുദ്ധം. വീഥികൾ = തെരുവകൾ. ഗോകുലം ശ്രീകൃഷ്ണനെ എന്നുമോർക്കുന്നതുപോലെ കേരളം തന്റെ ഓമന മകനെ എന്നും സ്മരിക്കുന്നു എന്നു സാരം.
നിൻ സമാധി.... - പന്മന ബാലഭട്ടാരകേശ്വരക്ഷേത്രാങ്കണ വൃക്ഷങ്ങളിലെ പൂക്കളായി വീണ്ടും വീണ്ടും വിരിയുന്നത് അവധൂതരായ യോഗികളാണ് എന്നു കവികല്പന. അവധൂതർക്കും അവധൂതനായ സ്വാമിതിരുവടികളെ ആരാധിച്ചർപ്പിക്കുവാൻ ആഗ്രഹിച്ച് അവർ ആ വൃക്ഷലതാദികളിൽ പൂക്കളായി ജനിക്കുന്നു എന്നു സാരം.

പൂജ്യപൂജനം മുക്തിസരണിയിൽ
പ്രാജ്യശോഭ ചൊരിയും വിളക്കല്ലോ! (928)

57. ഇ മ്മുറിയാസ്സമാധിയിൽ മേവിടും
നിന്നെ രാവിങ്കലേകാന്തവേളയിൽ
വന്നു കണ്ടു മടങ്ങുന്ന ദിവ്യരാം
ദമ്പതിമാർ? — അറിയുന്നു ഞാൻ—അതേ!
വാസുദേവദ്വിജാതനും നങ്കയും!
വാഴ്ക മേന്മേൽ പിതൃപുത്രസൗഹൃദം!
ഇസ്സമാഗമം വാഴ്ത്തും കിളികൾതൻ
പൊന്നുഷഃകാലഗാനസ്വനങ്ങളിൽ
എന്തസാമാന്യസൗന്ദര്യധോരണി!
കോൾമയിരണിയുന്നു വിഹായസ്സും! (938)

58. തെല്ലുകലത്തുമേവുമ, സ്സർപ്പക്കാ-
വല്ലിലല്ലലാൽ കേഴുവതാരുവാൻ
നോക്കിടുന്നൂ? നിരൂപിച്ചിടുന്നു? ഹാ
മൂകമാം ശോകമീശനേ കണ്ടിടൂ. *
ലോകബന്ധുവാം സ്വാമിൻ! നിനക്കു മു-
മ്പേകിയിപ്പദം വിശ്രമനിർവൃതി;

---

പ്രാജ്യം = ധാരാളമായ.

മുറിയാസ്സമാധി = തടസ്സമില്ലാത്ത നിത്യസമാധി. പിതാവ് ബ്രഹ്മശ്രീ വാസുദേവശർമയും മാതാവ് നങ്കാദേവിയും പുത്രന്റെ സമാധി ക്ഷേത്രം കാണുവാൻ ദിവ്യലോകങ്ങളിൽ നിന്നുവരുന്നു എന്നു കവി കല്പന. ആ പിതൃപുത്ര സൗഹൃദം കണ്ട് പന്മനഗ്രാമം സന്തോഷി ക്കുന്നതും മറ്റും വളരെ ഹൃദ്യമായി കവി അവതരിപ്പിച്ചിരിക്കുന്നു. രോമരഹിതമായ ആകാശത്തിനും രോമാഞ്ചമുണ്ടായ പ്രതീതി.

തെല്ലുകലത്തു..... - മുമ്പ് പന്മനയിൽ വന്നപ്പോൾ വിശ്രമിച്ചിരുന്ന ആ സർപ്പക്കാവിനെ എന്തുകൊണ്ടു സമാധിസ്ഥാനമായി തിരഞ്ഞെ ടുത്തില്ലാ എന്ന ചോദ്യം ഉത്തരമില്ലാതെ കിടക്കുന്നു. കവി ഒരു ഉത്തരം കണ്ടുപിടിക്കുവാൻ ശ്രമിച്ചിരിക്കുകയാണ്. മൂകമാം - ആ സർപ്പക്കാവിന്റെ മൂകമായ ശോകം ആർക്കറിയാം; ഈശ്വരനേ അറി യാവൂ.

ഇങ്ങെഴും ലതാപാദപപല്ലവ-
ലോലമർമ്മരപംക്തിയിൽ കേൾപ്പു നാം
ഹാസമിശ്രിതം താവകനർമ്മസം-
ഭാഷണത്തിൻ പ്രതിധ്വനിയിപ്പൊഴും!
എന്തിതിനെയുപേക്ഷിച്ചു പിന്നെ നീ,
പ്രേതഭൂവായി മാറ്റാതിരിപ്പാനോ?
ആരറിഞ്ഞു നിൻ ഗൂഢമാമിംഗിത,—
മാഴിതന്നാഴമാരാനളക്കുമോ? *
കാവിതാശ്രമച്ചേലിയന്നെപ്പൊഴും
താവകസ്മൃതിമണ്ഡപമായിടും! (954)

## [ ലോകതീർത്ഥം ]

59. ചിന്മയൻ യോഗനിദ്രയിൽ വാണിടും
പന്മനഗ്രാമദിവ്യകുടീരമേ !
ലോകതീർത്ഥങ്ങളൊന്നിച്ചു കൂടിയി-
ങ്ങേകതീർത്ഥമായ് തീർന്നവളല്ലി നീ?
ദ്വാരകയുമയോധ്യയും ധന്യമാം
ചാരുവൃന്ദാവനവും മഥുരയും
കാശി കൈലാസരാമേശ്വരഗയാ-
ശാരദാക്ഷേത്രകേദാരകങ്ങളും

---

ഇങ്ങെഴും.... - ആ സർപ്പക്കാവിലെ ലതാപാദപമർമ്മരങ്ങളിൽ അന്നു സ്വാമിതിരുവടികൾ പൊഴിച്ച നർമരസനിർഭരങ്ങളായ സംഭാഷണങ്ങളുടെ പ്രതിധ്വനികൾ ഇപ്പോഴും കേൾക്കാം!

പ്രേതഭൂമി = ശ്മശാനഭൂമി. ശരീരം അടക്കം ചെയ്താൽ അതു ശ്മശാനഭൂമിയായി. തനിക്കു വിശ്രമസൗഖ്യം നല്കിയ ആ സ്ഥാനത്തിന് ശ്മശാനാവസ്ഥ ഉണ്ടാകരുതെന്നു കരുതിയാണോ സ്വാമിതിരുവടികൾ സമാധിസ്ഥാനം വേറെ തെരഞ്ഞെടുത്തത് എന്നു കവി ശങ്കിക്കുന്നു.

ചിന്മയൻ.... - സ്വാമിതിരുവടികളുടെ മഹാസമാധി - സ്ഥാനത്തിന്റെ അനിതരസാധാരണമായ മഹിമകളെ കവി ഇവിടെ ഉദാരമനോഹരമായ ഭാഷയിൽ വർണ്ണിച്ചിരിക്കുന്നു. ഇതിനെ എല്ലാ തീർത്ഥങ്ങളുടെയും സംഗമസ്ഥാനമായി കവി കരുതുന്നു.

ഞങ്ങളീക്ഷിപ്പു നിന്നിലനാരതം,
ശങ്കുനായകകർമപ്രഭാവിതേ!
വിശ്വമംഗല്യശോഭാനിധാനമേ!
വിശ്വമാനവക്ഷേത്രസങ്കേതമേ!
മർത്ത്യസേവയിൽ ശാന്തിയെത്തേടിയ
ഗാന്ധിദേവനുമാരാധ്യയായി നീ!
നീ ജയിച്ചാലുമവ്യാജസുന്ദര-
സച്ചിദാനന്ദപുണ്യകേദാരമേ! (970)

**[ ലോകത്തിനോട് ]**

60. ഇവിടെ വന്നു നമിക്കുക, ലോകമേ!
ഇവിടമാണു നിൻ ശാന്തിനികേതനം,
ഇവിടമാണു നിൻ സത്കലാമണ്ഡലം,
ഇവിടമാണു നിൻ വിശ്വവിദ്യാലയം!!

ഇവിടെ വന്നു വണങ്ങുക ലോകമേ!
ഇവിടമാണു നിൻ മന്ത്രമണീഗൃഹം
ഇവിടമാണു നിൻ പ്രാണിമാത്രാദര-
പ്രിയതതൻ പരിശീലനമന്ദിരം!!

---

ശ്രീ. കുമ്പളത്തു ശങ്കുപ്പിള്ളയുടെ പരിശ്രമഫലമായി നിർമ്മിതമായ ക്ഷേത്രസങ്കേതത്തെ വിശ്വമാനവക്ഷേത്രമായിക്കണ്ട് മഹാത്മഗാന്ധി ഇവിടെ ധ്യാനനിരതനായി രണ്ടുനാൾ വിശ്രമിച്ചിട്ടുണ്ട്. (മീനം 28, 29–1109) രാഷ്ട്രപിതാവായ മഹാത്മജിക്ക് വിശ്രമിക്കുവാൻവേണ്ടി ശ്രീ. കുമ്പളം പണികഴിപ്പിച്ചതാണ് പന്മന ആശ്രമസങ്കേതത്തിലുള്ള 'മഹാത്മജി മന്ദിരം.' കേദാരം–വയൽ. നികേതനം = വസതി

പ്രാണിമാത്രാദരപ്രിയത = ഏതുപ്രാണിയോടും ആദരവും പ്രിയവുമുള്ളവനാവുക എന്ന അവസ്ഥ. പ്രാണിമാത്ര + അദര + പ്രിയത; പ്രാണിമാത്ര + ആദര + പ്രിയത എന്നിങ്ങനെ രണ്ടുരീതിയിൽ അർത്ഥം പറയാം.

ഇവിടെവന്നു പണിയുക, ലോകമേ! *
ഇവിടെമാണു നിൻ പഞ്ചയജ്ഞാംഗണം,
ഇവിടമാണു നിൻ പഞ്ചരാത്രാഗമം,
ഇവിടമാണു നിൻ പഞ്ചശീലാശ്രമം!!

ഇവിടെ വന്നു തപംചെയ്ക, ലോകമേ!
ഇവിടമാണു കലിഘ്നം മഹാവനം,
ഭവഭയാപഹഭക്തിവിഭക്തികൾ
ശിവദമുക്തിയും മേളിക്കുമാസ്പദം

അവികലമാം കരണത്രയത്തിന്റെ
ഭവികശുദ്ധിതൻ ജഹ്നുകന്യാഹ്രദം,
ഇവിടമാണു മഹേശ്വരൻ വാണിടു-
മഭയകേന്ദ്രമാം നിശ്രേയസാചലം!! (990)

---

പണിയുക = നമസ്കരിക്കുക. പഞ്ചയജ്ഞം = ബ്രഹ്മയജ്ഞം, ദേവയജ്ഞം, മനുഷ്യയജ്ഞം, പിതൃയജ്ഞം, ഭൂതയജ്ഞം. മനുഷ്യൻ പ്രതിദിനം ഈ യജ്ഞങ്ങൾ ചെയ്യുവാൻ ബാദ്ധ്യസ്ഥനാണ്. അക്കാര്യങ്ങൾ പഠിക്കുവാനും അറിയുവാനുമുള്ള സ്ഥാനമാണിത്. അഥവാ ഇവിടെ വന്നെത്തിയാൽ പഞ്ചയജ്ഞവും നിർവഹിച്ച ഫലമായി. പഞ്ചരാത്രാഗമം = ആദ്ധ്യാത്മികജ്ഞാനം, ഭക്തിജ്ഞാനം, മുക്തിജ്ഞാനം, യോഗജ്ഞാനം, വിഷയജ്ഞാനം ഇവയെപ്പറ്റി പ്രതിപാദിക്കുന്ന ശാസ്ത്രം. പഞ്ചശീലങ്ങൾ = ഹിംസിക്കരുത്, മോഷ്ടിക്കരുത്, കള്ളം പറയരുത്, മദ്യപാനം ചെയ്യരുത്, ചാരിത്രദൂഷണം ചെയ്യരുത് എന്നീ അഞ്ചു ശാസനങ്ങൾ. ആശ്രമം = തപോവനം. പഞ്ചശീലങ്ങൾ പരിചയിക്കുന്ന തപോവനമാണ് ഈ മഹാസമാധിപീഠം.

മഹേശ്വരൻ - തന്തിരുവടികളുടെ മഹാസമാധിസ്ഥാനത്ത് ശിവലിംഗപ്രതിഷ്ഠ നിർവഹിച്ചത് പരമഭട്ടാരഗുരു കുലാശ്രമം പാലക്കോട്ടാശ്രമം മഠാധിപതി ശ്രീമദ് ഭക്താനന്ദസ്വാമികൾ (മേടം 25, 1106).

ഇവിടെ മൺതരിയോരോന്നുമീശ്വര-
പ്രണുതികാവ്യോപജീവ്യമാമക്ഷരം,
തഴുകി വീയുന്ന വായുക്കളീശ്വര-
പ്രണയപുഷ്പമരന്ദകവാഹികൾ,
വിവിധവർണപതത്രികുലങ്ങൾതൻ
മധുരകൂജാമനോജ്ഞവിരുതങ്ങൾ
അകളകാരുണ്യദേവതാമന്ത്രങ്ങ-
ളഖിലജീവിതശ്രേയോഭിശംസികൾ!!

ഇവിടെ മേവുന്ന വല്ലീതരുക്കളി-
ലവികലം പൂത്തു നില്ക്കുന്ന പൂവുകൾ
മധുരസക്ലിന്നഗർഭങ്ങളുർവിയിൽ
മനുജനായ് വന്ന വിഷ്ടപനാഥന്റെ
അകൃതകാനന്ദമന്ദഹാസങ്ങൾ ത-
ന്നതുലകോമളച്ഛായാ ശകലങ്ങൾ!

ഇവിടെ വന്നു വിശാലവിഹായസ്സി-
ലുപരി നിന്നുകൊണ്ടാദരപൂർവകം
തൊഴുതുപോകുന്ന കാർമുകിൽമാലകൾ,
തനതു ജീവിതമന്യർക്കു നല്കിത്താൻ

---

ഈശ്വര...... ഇവിടത്തെ ഓരോ മണൽത്തരിയും ഈശ്വരസ്തുതി പരങ്ങളായ മഹാകാവ്യങ്ങളിലെ ഓരോ അക്ഷരമാണ്. ഇവിടത്തെ വായുവിൽ ഈശ്വരപ്രണയമെന്ന പുഷ്പത്തിന്റെ പരിമളം ഒഴിഞ്ഞ സമയമില്ല. ഇവിടത്തെ പക്ഷിരുതങ്ങൾ കാരുണ്യദേവതയെ പ്രസാദിപ്പിക്കുന്ന അഖിലപ്രാണിമംഗളാശംസികളായ മന്ത്രങ്ങളാണ്. മധുകണങ്ങളാൽ ആർദ്രമായ ഉൾഭാഗത്തോടു കൂടിയ പുഷ്പങ്ങൾ സ്നേഹം കൊണ്ടാർദ്രങ്ങളായ ഭട്ടാരകമന്ദഹാസങ്ങളുടെ ഛായാശകലങ്ങളാണ്. പതത്രി = പക്ഷി. അകളം = പൂർണം.
ക്ലിന്നം = നനഞ്ഞത്. അകൃതകം = അവ്യാജം. ഛായ = കാന്തി.
ഇവിടെ വന്നു...അകലുന്നു - ഈ സമാധിസ്ഥാനം കണ്ടു തൊഴുന്ന കാർമുകിൽ മാലകളും തങ്ങളുടെ ജീവനം (വെള്ളം, ജീവിതം) അന്യർക്കായി പ്രയോജനപ്പെടുത്തുമെന്നു പ്രതിജ്ഞയെടുത്തുകൊണ്ടാണു പോകുന്നത്. മേഘങ്ങളുടെ രീതിയും അങ്ങനെയാണല്ലോ. പരോപകാരപാഠം അവർ പഠിച്ചത് ഈ സ്ഥാനത്തു നിന്നാണോ എന്നാണ് കവിയുടെ കല്പന.

സഫലമാക്കുമസംശയമെന്നായി-
ശ്ശപഥവും ചെയ്തു നീങ്ങിയകലുന്നു! (1010)

സ്വകൃതസഞ്ചാരഭൂരിയജ്ഞങ്ങളാൽ
സുകൃതമൂഴിക്കു വായ്പിച്ച തമ്പുരാൻ
അമൃതമംഗല്യയോഗസമാധിയി-
ലമരുമിപ്പദം രാവിലീക്ഷിക്കുവാൻ
അമരപംക്തികളഭ്രപഥങ്ങളി-
ലനഘനിർധൂമനക്ഷത്രദീപങ്ങൾ
നിരനിരയായ് കൊളുത്തിയൊരുക്കുന്നു;
ഗുണവതിതന്നെ ദോഷാധിദേവത!

---

സ്വകൃതസഞ്ചാരഭൂരിയജ്ഞങ്ങൾ = താൻ ചെയ്ത സഞ്ചാരങ്ങളാകുന്ന ധാരാളം യജ്ഞങ്ങൾ. തൃപ്പാദങ്ങൾ ഒരു നിത്യസഞ്ചാരിയായിരുന്നല്ലോ. സുകൃതം = പുണ്യം. വായ്പിക്കുക = വർധിപ്പിക്കുക. അമൃതസമാധി = എല്ലാ ജീവികൾക്കും മംഗളം നേർന്നുകൊണ്ടു ചെയ്യുന്ന സമാധി.

അമരപംക്തികൾ = ദേവസമൂഹങ്ങൾ. അഭ്രപഥങ്ങളിൽ = ആകാശത്തിന്റെ മാർഗതലങ്ങളിൽ. അനഘ.... = മഷിയും പുകയുമില്ലാത്ത നക്ഷത്രവിളക്കുകൾ. ഗുണവതി - ധാരാളം ഗുണമുള്ളവൾ. ദോഷാധിദേവത = രാത്രിയുടെ അധിദേവത. ദോഷങ്ങളുടെ അധിദേവത എന്നും അർത്ഥമുണ്ട്. ദോഷാ = രാത്രി. രാത്രിയിൽ സമാധിക്ഷേത്രദർശനം സാധിപ്പിക്കുന്നതിനുവേണ്ടി ആകാശത്തിൽ അമരികളെക്കൊണ്ടു കൊളുത്തി വയ്പിക്കുന്ന ദീപങ്ങളാണു നക്ഷത്രങ്ങൾ എന്ന ഭാവന ഹൃദ്യം തന്നെ. ഈ കർമം ചെയ്യിക്കുന്ന രാത്രി ഗുണമുള്ളവൾ തന്നെ - നല്ലവൾ തന്നെ. ദോഷങ്ങളുടെ അധിദേവത സ്വാമി തിരുവടികളുടെ മുമ്പിലെത്തുമ്പോൾ ഗുണവതിയായിത്തീരുന്നു എന്നു സാരം. മഹാന്മാരുടെ സംസർഗം കൊണ്ടോ അനുഗ്രഹം കൊണ്ടോ ദോഷവും ഗുണമായി ഭവിക്കാറുണ്ടല്ലോ. (ദോഷാ + അധിദേവത; ദോഷ + അധിദേവത.)

വിമലവിണ്ണിന്റെ ലാവണ്യമത്രയും
വളർമതിയാ സുവർണ്ണകലശത്തിൽ
പരിചിലേന്തിയണയുന്ന പൗർണമി
പരഹൃദാഹ്ലാദവിദ്യാപരിചയം
ഇവിടെ നിന്നും ലഭിച്ചു തിരിക്കുന്നു
ഭുവനരഞ്ജകമിപ്പദം പാർക്കുകിൽ! (1024)

മധുവനോപമപാവനമാകിയ
മഹിതമീ മഹീഖണ്ഡത്തിലെത്തിയാൽ
ധ്രുവമനസ്സുകൾ നേടുന്നു നിർവൃതി
നരകമർദനദർശനപുണ്യത്താൽ.
പുലരിതോറുമേ വന്നെത്തിയർക്കനാം
വടു പദാർത്ഥപ്രകാശനവിദ്യയെ
ഇവിടെ നിന്നും പഠിച്ചു വളരുന്നി-
തിവിടെ വാഴ്വതു സർവജ്ഞനല്ലയോ?

---

ലാവണ്യം = സൗന്ദര്യം. സുവർണകലശം - പൂർണചന്ദ്രനെ വിവക്ഷിച്ചിരിക്കുന്നു. ആലോചനാമൃതമായ ഭാവന! പര....പരിചയം = അന്യരുടെ ഹൃദയത്തെ ആഹ്ലാദിപ്പിക്കുന്ന വിദ്യയിൽ പരിചയം.

പുലരി...സൂര്യനാകുന്ന ബ്രഹ്മചാരി ഇവിടെ വന്നു നിത്യവും പദാർത്ഥപ്രകാശനവിദ്യ പഠിച്ചു വളരുന്നു എന്ന കല്പനയ്ക്കടിസ്ഥാനം ഇവിടെ മേവുന്ന പരമഭട്ടാരന്റെ സർവജ്ഞതതന്നെ! പദാർത്ഥപ്രകാശനവിദ്യ = പദാർത്ഥങ്ങളെ പ്രകാശിപ്പിക്കുന്ന വിദ്യ. പദാർഥങ്ങൾ = വസ്തുക്കൾ എന്നും മഹാകാവ്യാദിപദങ്ങളുടെ അർത്ഥം എന്നും ഗ്രഹിക്കണം. സൂര്യപക്ഷത്തിൽ വസ്തുക്കൾ എന്നർത്ഥം. സമാധിസ്ഥാനത്തിലുള്ള സ്വാമിതിരുവടികളുടെ പക്ഷത്തിൽ രണ്ടാമത്തെ അർത്ഥം. സർവജ്ഞനിൽ നിന്നും വേണമല്ലോ പദാർത്ഥപ്രകാശനവിദ്യയഭ്യസിക്കുവാൻ! “പഠിച്ചു വളരുന്നു” എന്ന പ്രയോഗത്തിന്റെ ചാരുത ഒന്നുവേറെതന്നെ.

ഇടമിതൊന്നുള്ളിലോർത്തു തുടങ്ങട്ടെ
നിജനിയമങ്ങളാസ്ഥയാ സർവരും;
ഇളയിൽ വിണ്ണവനായിക്കഴിയുവാ-
നിവിടെനിന്നും ലഭിക്കുമേ ചോദനം. (1036)

സിദ്ധവന്ദിതശർവാവതാരമേ!
സിദ്ധിവിദ്യാധിരാജനേ, കൈതൊഴാം!!

61. ഉപനിഷത്സാരസർവസ്വശൈലിയി-
ലുലകിൽ വാണ നിൻ ജീവിതം പാനയായ്
കിമപി വാഴ്ത്തിനേൻ ഭട്ടാരക! പ്രഭോ!
കുറവുകൾ പൊറുത്തേകേണമേ ശിവം
പിഴകൾ ചെയ്കിലും ചെയ്യാതിരിക്കിലും
ശിശുവിലമ്മയ്ക്കു തുല്യം രസോദയം! (1042)

---

ഇടം + ഇത് = ഈ മഹാസമാധിസ്ഥാനം. നിജനിയമങ്ങൾ = തന്റെ കൃത്യങ്ങൾ. ഇളയിൽ = ഭൂമിയിൽ. വിണ്ണവൻ = ദേവൻ.

ചോദനം = പ്രചോദനം. ഇവിടെ വന്നു... ചോദനം - ഭട്ടാരക മഹാസമാധി സ്ഥാനം പ്രാതഃസ്മരണീയമായ ഒന്നാണെന്നു ഹൃദയസ്പർശിയും ഉദാരഭാവനാബന്ധുരവുമായ ഭാഷയിൽ 11 ഖണ്ഡികകളിലൂടെ (പേജ് 351-356) കവി അവതരിപ്പിച്ചിരിക്കുന്നു.

ഉപനിഷത്സാരസർവസ്വം = വേദാന്തം. പിഴകൾ.... - മാതാവിന് പുത്രനിൽ എപ്പോഴും വാത്സല്യമേ ഉള്ളൂ. അതുപോലെ പരമഭട്ടാരക ശ്രീ ചട്ടമ്പിസ്വാമിതിരുവടികൾക്ക് തന്നിൽ എപ്പോഴും വാത്സല്യമേ ഉണ്ടാവുകയുള്ളു എന്നു കവിക്കു ദൃഢവിശ്വാസമുണ്ട്.

[ ആശംസയും ഫലശ്രുതിയും ]

62. നിഖിലജന്തുവ്രജക്ഷേമകാംക്ഷയാൽ
വിലിഖിതം ദിവ്യദർശനനന്ദിതം
കൃതിയിതു സിതാമാധുരീഹൃദ്യമായ്
സ്മൃതി കണക്കു ലസിയ്ക്കട്ടെ മന്നിതിൽ
മതവചോവേഷകാലദേശാദിത-
ന്നതിരുകൾ കടന്നാചന്ദ്രതാരകം! (1048)

63. പരമഭട്ടാരദേവന്റെയദ്ഭുത-
പ്രവരഗംഭീരപൂതാപദാനങ്ങൾ
അനുദിനമാസ്ഥയോടെ പഠിച്ചിടും
ജനതതിക്കു ഭവിയ്ക്കട്ടെ മംഗളം
അശിഥിലഭാഗ്യയോഗപ്രഭാവിത-
മശിവവാരാശിശോഷണപേശലം
അവയിൽ നിന്നുദിച്ചീടും പൊരുളുക-
ളപരവേദാന്തസാരക്കതിരുകൾ,

---

ആശംസ - ഗ്രന്ഥകർത്താവ് തന്റെ ഈ കൃതിയുടെ ലക്ഷ്യവും മാർഗവും സൂചിപ്പിച്ചുകൊണ്ട് അതിനു ലോകവ്യാപകമായ അംഗീ കാരവും പ്രയോജനവും ആശംസിക്കുന്നു. നിഖില ജന്തു.... - ലോക ത്തിലെ മനുഷ്യനടക്കമുള്ള എല്ലാ പ്രാണികൾക്കും ക്ഷേമം ഉദ്ദേശി ച്ചുകൊണ്ടാണ് പുരാണസമ്മിതമായ ഈ ഭാഷാഗാനകാവ്യം കവി രചിച്ചിട്ടുള്ളത്. ഇതിലെ ദിവ്യദർശനം 'സ്നേഹദർശനം' തന്നെ.

സിത = പഞ്ചസാര. സ്മൃതി = വേദസാരം ഹൃദയംഗമമായി പ്രസ്താ വിക്കുന്ന ഗ്രന്ഥം. മനുസ്മൃതി, യാജ്ഞവല്ക്യസ്മൃതി എന്നിവ ദൃഷ്ടാന്തങ്ങൾ. മതവചോ.... = മതം, ഭാഷ, വേഷം, കാലം, ദേശം, മുതലായത്. ആചന്ദ്രതാരകം = ചന്ദ്രനും നക്ഷത്രങ്ങളും ഉള്ളതു വരെ. അദ്ഭുത.... = ആശ്ചര്യകരങ്ങളും പ്രകടഗാംഭീരങ്ങളും പരിശു ദ്ധങ്ങളുമായ സംഭവകഥകൾ. അശിഥില.... പേശലം - ഈ ഈരടി മംഗളത്തിന്റെ വിശേഷണങ്ങൾ. അനുപമമായ ഭാഗ്യത്തിന്റെ യോഗ ത്താൽ ശക്തിയാർജിച്ചതും എല്ലാ ദുരിതങ്ങളെയും നശിപ്പിക്കുന്ന തിൽ സാമർഥ്യമുള്ളതുമായ മംഗളം എന്നു സാരം.
അവയിൽ.... ഭഗവാൻ ചട്ടമ്പിസ്വാമിതിരുവടികളുടെ അപദാനങ്ങളിൽ നിന്നു ലഭ്യമാകുന്ന അറിവുകൾ. അവ അമലമായ വേദാന്തസാര ത്തിന്റെ രശ്മികളാണ്. വേദാന്തത്തിന്റെ സാരമാണ് സ്വാമിതിരുവ ടികളുടെ ജീവിതസന്ദേശം എന്നർഥം. കതിരുകൾ = രശ്മികൾ.

പെരിയവർതൻ ഹൃദബ്ജങ്ങളെദ്ദിവാ-
കരകരങ്ങളലർകളെപ്പോലവേ
വിരിയിച്ചായവയിങ്കൽ നിന്നാകവേ
വിവശലോകാനുകമ്പാപരിമളം
സതതമുദ്ഗമിപ്പിച്ചുകൊണ്ടെങ്ങുമേ
വിതതസൗഖ്യം വിതയ്ക്കുമാറാകണം.
ഇഹ പരസ്പരദ്വേഷം വളർത്തിടു-
മിരുൾ മുഴുവൻ കളഞ്ഞു നിരാകുലം
അമരവീഥിയിൽ നിന്നു വിളങ്ങിടു-
മമൃതരശ്മിതന്നംശുക്കളെന്നപോൽ
പരിണതസ്നേഹചൈതന്യചന്ദ്രികാ-
സരസമാക്കണമമ്മയാമൂഴിയെ. (1068)

64. പരമഭട്ടാരദേവതോപാസനാ-
നിരതരാകും സുകൃതികൾ മണ്ണിതിൽ
അവിരളശർമകല്പതരുക്കളാ
യവിരതസുഖം "വാഴണം വാഴണം". (1072)

സിദ്ധവന്ദിതശർവാവതാരമേ!
സിദ്ധിവിദ്യാധിരാജനേ, കൈതൊഴാം!!

## ഭട്ടാരകപ്പാന

## ശ്രീമദ് വിദ്യാധിരാജഭാഗവതം

### സംപൂർണം

---

ദിവാകരകരങ്ങൾ = സൂര്യകിരണങ്ങൾ. വിവശ... പരിമളം = താണു കിടപ്പോരിലുള്ള അനുകമ്പയാകുന്ന മധുവിന്റെ മണം.

വലിയവർ എളിയവരിൽ അനുകമ്പാകുലരായിരിക്കണം എന്ന സന്ദേശം പ്രാവർത്തികമായാൽ ഭുവനം സൗഖ്യരംഗമായി. വലിയവർ തങ്ങളിലും എളിയവർ തങ്ങളിലും വലിയവരും എളിയവരും തങ്ങളിലും മനുഷ്യരും ഇതരപ്രാണികളും തങ്ങളിലും പരസ്പര വിദ്വേഷം ഉളവാക്കുന്ന അജ്ഞാനമാകുന്ന അന്ധകാരം നീങ്ങി ഈ ഭൂമി പരിണതമായ സ്നേഹമാകുന്ന സുന്ദരപ്പൂനിലാവിലാറാടി നിത്യം പരിലസിക്കുമാറാകണം, പൂർണചന്ദ്രന്റെ രശ്മികൾ പൂനിലാവു ചൊരിയുമ്പോൾ എന്നപോലെ - ഇതാണ് ഈ ഗ്രന്ഥത്തിൽ നിന്നും, പരമഭട്ടാരകന്റെ അവതാരലീലാനുസന്ധാനങ്ങളിൽ നിന്നും, കവി പ്രതീക്ഷിക്കുന്നത്.

"വാഴണം വാഴണം" എന്ന പ്രയോഗം ശ്രീനാരായണഗുരു ദേവനെ അനുസ്മരിപ്പിക്കുന്നു.

ത്വമേവ മാതാ ച പിതാ ത്വമേവ
ത്വമേവ ബന്ധുശ്ച സഖാ ത്വമേവ |
ത്വമേവ വിദ്യാ ദ്രവിണം ത്വമേവ
ത്വമേവ സർവം മമ തീർഥപാദ ||

എന്ന രീതിയിൽ സ്വാമിതിരുവടികളിൽ സ്വന്തം ജീവിതം അർപ്പിച്ചുകൊണ്ടു ഭട്ടാരകസ്മൃതിനിർഭരമായ ഹൃദയവുമായി കഴിയുന്ന ഭക്തനാണ് ഈ ഭാഷാഗാനത്തിന്റെ രചയിതാവായ പ്രൊഫ: എ. വി. ശങ്കരൻ എന്ന് ഈ ലേഖകനു നേരിട്ടറിയുന്ന സംഗതിയാണ്. കവി പറഞ്ഞ ഒടുവിലത്തെ വരികൾ മാത്രമേ അവസാനമായി വ്യാഖ്യാതാവായ എനിക്കും പറയുവാനുള്ളു. (ഖണ്ഡിക 64). ശക്തി, യോഗ്യത, അറിവ്, സ്ഥലപരിമിതി മുതലായ കാര്യങ്ങളെ ആശ്രയിച്ചാണല്ലോ വ്യാഖ്യാനം നിർവഹിക്കപ്പെടുന്നത്. ഭട്ടാരകപ്പാന

അഥവാ വിദ്യാധിരാജഭാഗവതം എന്ന ഈ ഭാഷാഗാനമഹാകാവ്യത്തിന് ഒരു ലഘുവ്യാഖ്യാനം എഴുതുവാൻ ഗ്രന്ഥകർത്താവ് എന്നോടാവശ്യപ്പെട്ടതനുസരിച്ചും, അതു നിഷേധിക്കുവാൻ ഒട്ടും ശക്തനല്ലാത്തതുകൊണ്ടുമാണ് ഞാൻ ഈ സാഹസത്തിനു മുതിർന്നത്. ഗഹനമായ വ്യാഖ്യാനത്തിനും വിപുലമായ പഠനത്തിനും വിഷയമാക്കുവാൻ സർവഥാ യോഗ്യമായ ഈ സദ്ഗ്രന്ഥം കേരളത്തിലെ ഭാഷാഗാനകാവ്യങ്ങളിൽ, വിശേഷിച്ചും പാനമട്ടിലുള്ള കാവ്യങ്ങളിൽ, മൗലികത്വംകൊണ്ടും പ്രതിപാദ്യമഹത്വംകൊണ്ടും പ്രതിപാദനമാധുര്യം കൊണ്ടും അഗ്രഗണ്യമായ ഒന്നാണെന്നു പറയുവാൻ ഞാൻ ധൈര്യപ്പെടുകയാണ്.

അർത്ഥതലത്തിൽ ക്ലാസിക്കൽ പ്രവണത ആവതും പാലിക്കാൻ ശ്രമിച്ചിട്ടുള്ള കവിക്ക് ശൈലിതലത്തിൽ ആധുനികതയോടാണു പ്രിയം എന്നു വ്യക്തം.

ഗവേഷണകുതുകികൾക്കും പ്രയോജനപ്പെടുമാറ് ഈ ലഘുവ്യാഖ്യാനം തയ്യാറാക്കുന്നതിൽ എന്നെ നിരന്തരം സഹായിച്ചിട്ടുള്ളത് എന്റെ സഹധർമ്മിണി ശ്രീമതി പ്രേമയാണ്. ഭട്ടാരകഭക്തകവിയായ പ്രൊഫ: എ.വി. ശങ്കരന്റെയും പരമഭട്ടാരകഭഗവാന്റെയും ആശംസാനുഗ്രഹങ്ങൾ പ്രതീക്ഷിച്ചുകൊണ്ടും വ്യാഖ്യാനത്തിലുള്ള അപക്വതകൾ പൊറുക്കണമെന്നപേക്ഷിച്ചുകൊണ്ടും ഈ ഉദ്യമം ഇവിടെ അവസാനിപ്പിച്ചുകൊള്ളട്ടെ.

ഓം ഹ്രീം നമോ ഭഗവതേ സർവജ്ഞായ പ്രഭൂണാം പ്രഭവേ
ശ്രീവിദ്യാധിരാജായ നമഃ ||

തിരുവനന്തപുരം
ധനു 23, 1171
(ജനുവരി 8, 1996)

കാളികാവ്
ടി.ജി. ദിവാകർ

***** ശുഭം *****

# തത്
# ത്വം
# അസി

**സിദ്ധവന്ദിതശർവാവതാരമേ!**

**സിദ്ധിവിദ്യാധിരാജനേ, കൈതൊഴാം!!**

1. *ഓംകാരമുടലാർന്ന തിരുപദ്മനാഭൻ ഘനശ്യാമളാഭൻ രമാഭൂ-*
*മണാളൻ കൗസ്തുഭശ്രീവത്സഭൂഷാഭിരാമൻ സകലഭുവനങ്ങളും പാലനം*
*ചെയ്തുകൊണ്ടഹിശയനശായിയായ് വിലസുന്ന പുരമുണ്ടനന്താഖ്യ*
*കോലുന്ന പുര,മവിടെയുണ്ടു മലർമങ്ക മദലുളിതചടുലപദവിന്യാസ-*
*ലാസ്യം നടത്തുന്നു, പുകളെഴുമതിന്നഴകു നൽകുന്ന കൊല്ലൂരിതി ഖ്യാതി*
*യോലുന്ന ഘനമസൃണഹരിനീലപരിമൃദുളതൃണരാജിസുമിത ബഹു*
*സസ്യതരുകളവിരുതശുകശകുനിപരമരമണീയമാം ഗ്രാമമുണ്ടവിടെ-*
*യതിലുണ്ടു പുണ്യമാമാരാധനാലയം, തുമ്പങ്ങളെമ്പാടുമകലെ-*
*ക്കളഞ്ഞീടുമതിലുണ്ടഭീഷ്ടങ്ങളാശ്രിതർക്കവിളംബമേകുന്ന ജഗദംബ-*
*യവൾതന്റെ പൂജയ്ക്കു നറുമണമുലാവിടും വളരൊളി തുളുമ്പിടും*
*മലരുകളൊരുക്കുന്ന മാലകൾ കൊരുക്കുന്ന സുകൃതനിധി കുഞ്ഞ-*
*നയ്യപ്പനുണ്ടരികിൽ നങ്കാംബികാവാസുദേവാത്മജൻ, 'പ്രത്യഗ്രശങ്കരൻ'*
*'പ്രതിനവതഥാഗതൻ'; വാഴ്ക നീ വാഴ്ക നീ പരമഭട്ടാരനേ!!* (13)

2. *കാഷായവസ്ത്രമൊടു കൊല്ലൂരിൽ വന്ന വരദർശനീയാകാര-*
*സന്ന്യാസി കനിവിനൊടു നൽകിയൊരു വിഷയവിഷഹരം ശമലശമകരം*
*സകലകല്യാണദം തിരുമന്ത്രമുണ്ടു, തിരുമന്ത്രത്തിലുണ്ടു പരുഷ-*
*തരസംസാരദുഃഖപ്പെരുങ്കടലിലുല്ലാസയാത്രയ്ക്കു തോണിതുഴയുന്ന*
*ബാലാംബയും ഗുഹനുമാ,ദിവ്യരുളിയൊരു സംഭൃതസമഗ്രബല-*
*സമുദഗ്രമോഹനമഹാസിദ്ധിസമ്പത്തിയുണ്ടതിലനുപധികകാരുണ്യ-*
*ശക്തിയു, ണ്ടതിലുണ്ടു പുനരഖിലലോകത്തെയും തന്നിലലിയിക്കു-*
*മനുപമിതമംഗല്യഭാവനാമധുരിതസമസ്നേഹനിർഭരം നിജരസം; ഷഡ്-*
*വദനദാസൻ, ഗുരുകുലായത്തമാം 'ചട്ടമ്പി' സംജ്ഞയാലവനിയിതി-*
*ലാഹൂതനാദൃതനുപാസിതൻ; വാഴ്ക നീ വാഴ്ക നീ പരമഭട്ടാരനേ!! (23)*

3. *ദ്രമിഡദേശത്തിലെക്കല്ലടക്കുറുശിയാമന്യൂനകമനീയസുജനപരിഭാ-*
*സുരഗ്രാമത്തിലാർന്നഖിലശാസ്ത്രാബ്ധികലശഭവസുബ്ബാജടാപാഠി-*
*ഗളനാള ഗളിതശുഭസാരസ്വതപ്രസരമാരന്ദനിഷ്യന്ദസുഖതരനിഷേവണം*
*സാധിച്ചുപാർജിച്ച മുദ്രാദരിദ്രതരഭദ്രംകരപ്രഥിതവിജ്ഞാനധനമുണ്ടു,*
*വടിവാർന്നു വിലസുന്ന വടിവീശ്വരക്കാട്ടിലജ്ഞാതനവധൂതനജ്ഞാന-*
*മറ നീക്കിയുൾക്കൺ തുറപ്പിച്ചു വിരുതിനൊടു നൽകിയൊരു സത്യ-*
*ശിവസുന്ദരം നിത്യനിരഘോജ്ജ്വലം മൃത്യുഭയവാരണം ചിത്തലയ-*
*കാരണം തത്ത്വമയശുദ്ധതമകേവലചിദാനന്ദപരബോധമു, ണ്ടരിയ പെരി-*
*യാർനദീറാണി മണിവീണ വായിച്ചു കർണം കുളുർപ്പിച്ചു രസമൊടും*
*വാഴുന്ന കൂജത്ഖഗഭ്രമരമാദ്യന്മൃഗപ്രകരകമനീയഭീഷണക്കോടനാട്ടട-*
*വിയിൽ ചിതമൊടും ചെയ്ത കൊടിയ തപമുണ്ടു ബോധതരു തളി-*
*രിട്ടു പൂവിട്ടു കായ്ച്ചു കനിയാകുവാൻ, ശിഷ്യപ്രവേകർക്കു നൽകിയ*
*മഹാവാക്യമുണ്ടു 'തത്ത്വമസി' പരമതിനുയിർക്കൊണ്ട ഭാഷ്യം ചമച്ച*
*നിജവൃത്താന്തമുണ്ടതിനു വിശ്രാമമേകുന്ന നമ്മ വഴിയുന്ന പന്മനക്കാ-*
*വുണ്ടു, കാവിലുണ്ടപരവരുണാലയപ്രോത്തരളകല്ലോലമാലാസമുദ്ഘു-*
*ഷ്ടവൈശിഷ്ട്യമിയലുന്ന ഭൂഗർഭവസതി,യതു ഞങ്ങൾക്കൊരധ്യാത്മ-*
*വിശ്വവിദ്യാലയം; വാഴ്ക നീ വാഴ്ക നീ പരമഭട്ടാരനേ!! (40)*

4. *പിറകോട്ടു പായുന്ന വിണ്ണാർകണക്കമലഘനകുടിലജടയുണ്ടു,*
*വെണ്ണീരണിഞ്ഞുള്ള മഞ്ജുളവിശാലതരചന്ദ്രകലപോലുള്ള നിടില-*
*തടമുണ്ടു; പുരുകാരുണ്യമധുരജലസംക്ലിന്നകോമളശ്യാമനയനാംബുജ-*
*ദ്വന്ദ്വമു,ണ്ടാപന്നജനഹൃദയഗഹ്വരക്കുരിരുളകറ്റുന്ന പൂനിലാപ്പുഞ്ചിരി-*

*പ്പെമ്പാലൊഴുക്കീടുമധരപുടമുണ്ടു, രസപീയൂഷമുറുന്ന സുഹിത-*
*സുഖസംഗീതഗുണമിളിതസാഹിത്യമഹിമയുതനിഗമശതസൂക്തി-*
*കളുതിർക്കുന്ന മുഖമുണ്ടു മാറിനെപ്പോടേ മറയ്ക്കുന്ന വയറോളമിഴയുന്ന*
*ഗംഭീരദർശനശ്മശ്രുതതിയുണ്ടു, ഗളമുണ്ടു, സന്നിചിതസുകൃതമണി-*
*കല്പിതം പോലുള്ള പഞ്ചമുഖരുദ്രാക്ഷമാലയതിലുണ്ടു, വിരിമാ-*
*റുണ്ടു, സിതഭസിതധൂളിയതിലുണ്ടുരപെറും പെരിയ ബാഹുക്കളു,ണ്ടനഘ-*
*രേഖാരഥാംഗകുലിശാങ്കുശാംഭോജശംഖചിഹ്നാഞ്ചിതസ്നിഗ്ധങ്ങളാ-*
*മവയിലുണ്ടസാമാന്യചൈതന്യധന്യസംമാന്യമാം ചതുരതരചിന്മുദ്ര,*
*പടുസരസബഹുനാദതാളപരിമേളന കലാലോലമാലോകസുന്ദരം*
*ലോഹാംഗുലീയകം വലതുതർജനിയി, ലുണ്ടുദരമുണ്ടു ഭൃശയോഗ-*
*പരിശീലനകൃശം, വസനമുണ്ടു ഹിമകാശഘനസാരശരദിന്ദുഗജദന്ത-*
*കുന്ദധവളം, ധരണിഹരിചന്ദനം സരളജനശരണഫലവിതരണപരാ-*
*യണം ചരണയുഗമുണ്ടു ഞങ്ങൾക്കുപാസിച്ചു പരമഗതി നേടുവാൻ,*
*നാടിന്റെ സുകൃതമൊരു പുരുഷാകാരമാർന്നേവം വിരാജിക്കുമാശ്ചര്യ-*
*ധാമമേ! വാഴ്ക നീ വാഴ്ക നീ പരമഭട്ടാരനേ!!* *(59)*

5. *ദളിതജനതാഹൃദയസന്താപമാകുന്ന ഘോരദാവാനലജ്വാല-*
*കൾക്കന്ത്യം വരുത്തുവാൻ ഭൂരികൃപയാം വാരി വാരിവർഷിച്ചിടും*
*വർഷാപയോദമേ! കപിലവേദവ്യാസനാരദവസിഷ്ഠശുകധന്വന്തരി-*
*പ്രഭൃതിമുനികുലസമസ്കന്ധദിവ്യതരഭവ്യതമതേജോവിശേഷം നിജ-*
*തനുവിലുൾക്കൊണ്ട തുറവിയർശിഖാമണേ! ഉലകിതിലഹംഭാവസം-*
*സ്പർശശൂന്യമാം മികവെഴുമഹിംസതാൻ മുക്തിസൗധദ്വാരഘണ്ടാ-*
*പഥം സകലനരസംസേവ്യമെന്നു നിജവൃത്തിയാലേവർക്കുമോതിക്കൊ-*
*ടുത്തൊരെന്നാചര്യചര്യനാമാചാര്യവര്യനേ! എന്നന്തരംഗമാം പൂങ്കാ-*
*വനത്തിൽ നീയദിതീയാനന്ദപരിമളം ചൊരിയുന്ന മധുമാസമായിട്ടണ-*
*ഞ്ഞാലു, മാത്മാവിലള്ളിപ്പിടിച്ചൊരു ഭവജസുഖവാസനാപങ്കം സമ-*
*സ്തവും പൃഥുലാനുഭാവപ്രഭാവപ്രവാഹത്തിനാൽ കഴുകിനീക്കുന്ന*
*നിൻ ലോലനീലാമലാപാംഗവീക്ഷാവിലാസമാം ദിവ്യപമ്പാജലം-*
*തന്നിൽ മുങ്ങിക്കുളിക്കുവാനരുളിയാലും വിഭോ സൗഭ്യാഗ്യമനവരതമതി-*
*സുകൃതിജനഭോഗ്യമപരിമിതഭാഗ്യദാനപ്രഭോ! ശംഭോ! മഹാദേവ!നിഖില-*
*ഗുരുദേവതാസത്യസ്വരൂപനേ! വാഴ്ക നീ വാഴ്ക നീ പരമഭട്ടാരനേ!!* *(74)*

*6. എണ്ണമില്ലാതുള്ള ജന്തുജന്മങ്ങളാം ശർക്കരാകണ്ടകാകീർണഘോര-*
*ഭൂഭാഗമാർഗങ്ങൾ പിന്നിട്ടു മാനവജീവിതശൈലസാനുക്കളിൽ പഞ്ച-*
*കോശങ്ങളാം മുൾപ്പടർപ്പിന്നുള്ളിലാരുടയ കണ്ണിനും കരളിനും കുളിരണ-*
*ച്ചീടുവാൻ കെല്പിയന്നീടാതെ ഹീനമായ് മൂകമായ് ദീനമായ് നിൽക്കു*
*മീക്കൊച്ചുതുമ്പപ്പൂവിലെവ്വിധം നിന്നുടയ ചന്ദ്രികാശീതളം പ്രാഭാതി-*
*കാദിത്യമന്ദോഷ്മളം പദം നിഭൃതം കടന്നിങ്ങുവന്നു മഹാപ്രഭോ ? (80)*

*7. നിൻ ചരണപല്ലവം കഴുകിത്തുടയ്ക്കുവാനില്ലെന്നിലവിരളഗുണോദാര-*
*ഗന്ധം പരത്തുന്ന മധുതൈല, മില്ലെന്റെ കണ്ഠത്തിലവികലമനോഹാരി-*
*കിന്നരകളസ്വരം നിന്നെക്കുറിച്ചൊന്നു പാടിപ്പുകഴ്ത്തുവാ, നില്ലെനിയ്ക്കാ-*
*നന്ദചപലനടനങ്ങളാൽ നിന്നെ മുറ്റും രസിപ്പിക്കുവാനംഗചാലനകലാ-*
*നൈപുണ്യ, മെന്തു ഞാൻ ചെയ്യേണ്ടു നിന്ന നിലയിൽ തന്നെ നിന്നുകൊ-*
*ണ്ടനുകമ്പയാലമ്പേ നനഞ്ഞുള്ള കണ്ണുമായ് മുമ്പിൽ നിന്നീടുന്ന നിന്നെ-*
*യദ്ഭുതോത്ഫുല്ലഹൃദയത്തൊടും നിഷ്പന്ദമീക്ഷിക്കയെന്നിയേ? (87)*

*8. പാറ്റയിലുറുമ്പിലും ശ്വാവിലും ഗോവിലും ചമരപുച്ഛത്തിലും പുലി*
*യിലെലിയിലരവത്തിലും ഹരിഹരവിരിഞ്ചാദിവിബുധപരിഷത്തിലും*
*ദാനവപ്പരിഷയിലുമാത്മസ്വരൂപനായ് നിന്നു വിളയാടുവതു താൻതന്നെ*
*യെന്ന പൊരുളറിയും നിനക്കെന്നിൽ നിന്നെയീക്ഷിക്കുവാൻ വിഘ്ന*
*ങ്ങളെങ്ങു, തവ മുഗ്ദ്ധനാമിവനിലും സത്ത്വഗുണബുദ്ധിമണിദീപം*
*തെളിക്കുവാനിനിയെന്തു താമസമഭേദരസസിദ്ധ! വേദാന്തസിദ്ധാന്ത-*
*സാരസർവ്വസ്വമേ! നിസ്തുഷപ്രജ്ഞാനസന്ദാനയജ്ഞദീക്ഷപ്രഭോ!*
*വാഴ്ക നീ വാഴ്ക നീ പരമഭട്ടാരകനേ!! (95)*

*9. നിസ്തുല്യവാത്സല്യവൈപുല്യമിയലുന്ന ശുഭവരദബന്ധുരശ്രീ-*
*യാർന്ന തന്നുടയഹസ്തക മലത്തിനാലുദ്ധരിച്ചെന്നെ നീ ചൂടിയാലും*
*ചന്ദ്രചൂഡാവതാരമേ! യോഗീശ! യോഗേശ! സിദ്ധർഷിരത്നമേ! ബുദ്ധാ-*
*വതംസമേ! ബദ്ധജനചിത്തസുമകുഡ്മളദിവാകര! ശ്രീ തീർത്ഥപാദനേ! ഹരി*
*ചരണതീർത്ഥമയഗംഗാപഗാവിമല ഹൃദ്യചാരിത്രനേ! വിദ്യാധി-*
*രാജനേ വാഴ്ക നീ വാഴ്ക നീ പരമഭട്ടാരകനേ!! (101)*

സിദ്ധവന്ദിതശർവാവതാരമേ!
സിദ്ധിവിദ്യാധിരാജനേ, കൈതൊഴാം!!

## ഗ്രന്ഥകർത്താവിന്റെ സാഹിത്യസംഭാവനകൾ

ചട്ടമ്പിസ്വാമി സാഹിത്യം

വിദ്യാധിരാജ ഭജനാവലി 1, 2, 3, 4 ഭാഗങ്ങൾ

ഗീതികാഞ്ജലി 1, 2, 3, ഭാഗങ്ങൾ;

വിദ്യാധിരാജീയം

ബാലരാമ പാഹിമാം (ഖണ്ഡകാവ്യദ്വയം)

സ്വപ്നസാഫല്യം (ഖണ്ഡകാവ്യം)

ഭട്ടാരകായ നമഃ (കവിത)

തത്ത്വമസി - വിദ്യാധിരാജഗദ്യം

ഭട്ടാരകപ്പാന (ഭാഷാഗാനം)

വിദ്യാധിരാജസുപ്രഭാതം (സംസ്കൃതം)

വിദ്യാധിരാജോദന്തം (സംസ്കൃതം)

വിദ്യാധിരാജകർണ്ണാമൃതം (സംസ്കൃതം)

വിദ്യാധിരാജപ്രബന്ധങ്ങൾ (സംസ്കൃതം)

ശ്രീവിദ്യാധിരാജസഹസ്രനാമസ്തോത്രം

ശ്രീവിദ്യാധിരാജത്രിശതീസ്തോത്രം

ശ്രീവിദ്യാധിരാജാഷ്ടോത്തരശതനാമസ്തോത്രം

ശ്രീവിദ്യാധിരാജാഷ്ടോത്തരഗായത്രീസ്തോത്രം

ശ്രീതീർത്ഥപാദപുരാണം

(സംസ്കൃതശ്ലോകങ്ങൾ - കയ്യെഴുത്ത്)

വിദ്യാധിരാജകാവ്യസുധ (പ്രസാധിതം)

വിദ്യാധിരാജപ്രബന്ധസുധ (പ്രസാധിതം)

**ഇതരകൃതികൾ :-**

മണികണ്ഠീയം (സംസ്കൃതം ചമ്പു)

മണികണ്ഠസഹസ്രനാമം;

ആറ്റുകാലംബാ സഹസ്രനാമ സ്തോത്രവും

ഭജനകീർത്തനങ്ങളും

ആറ്റുകാലംബാത്രിശതീ - അഷ്ടോത്തരശതനാമ
സ്തോത്രങ്ങളും ഭജനകീർത്തനങ്ങളും
ആറ്റുകാലംബാഗദ്യം (ഭാഷ)
ഭക്തിമാധുരി (ഭാഷാസ്തോത്രകാവ്യം)
സൂര്യാഷ്ടോത്തരശതനാമസ്തോത്രം (സംസ്കൃതം)
ശ്രീശങ്കരചരിതം (സംസ്കൃതം)
വിദ്ധകാപാലികം (സംസ്കൃതനാടകം - കയ്യെഴുത്ത്)
രാമാനുജചരിതം (സംസ്കൃതനാടകം - കയ്യെഴുത്ത്)
ഗുരുവായൂപുരേശമാഹാത്മ്യം (സംസ്കൃതചമ്പു)
ഗുരുവായൂപുരേശത്രിശതീസ്തോത്രം
സംഗ്രഹരാമായണം (സംസ്കൃതകാവ്യം)
സംഗ്രഹഭാരതം (സംസ്കൃതകാവ്യം)
സംഗ്രഹഭാഗവതം (സംസ്കൃതകാവ്യം)
തങ്കം (ഭാഷാഖണ്ഡകാവ്യം)
കാവ്യോപഹാരം (ഭാഷാകവിതകൾ)
പ്രകൃതിയും മനുഷ്യനും (ഏകാങ്കനാടകം)
ജീവകപ്രഭാവം (ശാസ്ത്രസാഹിത്യം)
ശങ്കരോ സ്മി (ആത്മകഥ - കയ്യെഴുത്ത്)
കുന്ദമാല (സംസ്കൃത നാടകപരിഭാഷ)
നാഗാനന്ദം (സംസ്കൃത നാടകപരിഭാഷ - കയ്യെഴുത്ത്)
ഹരേകൃഷ്ണപ്രസ്ഥാന ഗ്രന്ഥങ്ങൾ (പരിഭാഷ)
ബഹായി ഗ്രന്ഥങ്ങൾ (പരിഭാഷ)
ചിൽഡ്രൺസ് ഇല്ലസ്ട്രേറ്റഡ് ജനറൽ നോളജ്
ഡിക്ഷണറി, വോക്സ് പോപ്പുലി.

*******



# ഭട്ടാരകപ്പാന

## വിദ്യാധിരാജഭാഗവതം

പ്രൊഫ: എ.വി. ശങ്കരൻ

അനല്പമായ ശില്പഭംഗികൊണ്ട് അനുസന്ധാനബന്ധുരത ആദ്യന്തം പുലർത്തുന്ന ഈ ഭാഷാകാവ്യത്തിലെ കാതലായ ഉള്ളടക്കം ശ്രീ ചട്ടമ്പിസ്വാമി തിരുവടികളുടെ ജനനം, വിദ്യാഭ്യാസം, ഗുരുജനങ്ങൾ, ദേശാടനം, മാതൃവിയോഗം, വിദ്യാധിരാജ സ്ഥാനലബ്ധി, ജ്ഞാനോദയം, ജീവന്മുക്താവസ്ഥ, ജീവകാരുണ്യാദി സംഭവകഥകൾ, വിവേകാനന്ദസംഗമം, ഷഷ്ട്യബ്ദപൂർത്തി, മഹാസമാധി എന്നിവയാണ്.

ഈ ഗ്രന്ഥത്തിന്റെ അവതാരകനായ ശ്രീ. ടി.എൻ ഗോപിനാഥൻ നായർ അഭിപ്രായപ്പെടുന്നു: "പ്രിയങ്കരനായ പ്രൊഫ. എ.വി ശങ്കരനെപ്പോലെ, പരമഭക്തനും ശുദ്ധനും കാവ്യസിദ്ധനും യുഗപ്രഭാവനുമായ ശ്രീ ചട്ടമ്പിസ്വാമി തിരുവടികളുടെ ജീവിതകഥ, ഇത്ര ഹൃദ്യമായി പദ്യത്തിൽ വിരചിക്ക സാദ്ധ്യമല്ല. സാധാരണ ജീവിതകഥകൾ രചിക്കുക ഗദ്യത്തിലാണ്. സവ്യസാചിയായ ശ്രീ ശങ്കരന് ഗദ്യവും പദ്യവും തുല്യശക്തിയിൽ സ്വായത്തമാണ്. ഗദ്യത്തിലായിരുന്നെങ്കിൽ ഇതൊരു ഗദ്യകാവ്യമായേനെ. പദ്യത്തിലായതുകൊണ്ട് ഗദ്യത്തേക്കാൾ കൂടുതൽ ഹൃദ്യമായി പരിണമിച്ചു. നിത്യസ്മരണീയമായ ഭട്ടാരകമഹച്ചരിതം നിലനില്ക്കുവോളം ഈ മഹാകാവ്യത്തെയും തൽക്കർത്താവിനെയും മലയാളക്കര മനസ്സിലേറ്റി ലാളിക്കുമെന്ന് എനിക്കുറപ്പുണ്ട്."

ചന്ദ്രാപ്രസ്സ് & ബുക്ക് ഡിപ്പോ തിരുവനന്തപുരം